# ഹിന്ദുമതസാരസർവ്വസ്വം

പ്രസാധിക

**സ്വാമി കൃഷ്ണപ്രിയാനന്ദ**
ശിവാനന്ദാശ്രമം, ഋഷീകേശ്.

digitized by www.sreyas.in

# ഹിന്ദുമതസാരസർവ്വസ്വം

ഗ്രന്ഥകർത്താവ്

## ശ്രീ സ്വാമി ശിവാനന്ദസരസ്വതി

പരിഭാഷ

**നെടിയംവീട്ടിൽ ചിന്നമ്മ**

പ്രസാധിക

**സ്വാമി കൃഷ്ണപ്രിയാനന്ദ**

ശിവാനന്ദാശ്രമം, ഋഷീകേശ്.

എല്ലാ അവകാശങ്ങളും ശിവാനന്ദാശ്രമം ദിവ്യജീവനട്രസ്റ്റ്
സൊസൈററിക്കു വിട്ടുകൊടുത്തിരിക്കുന്നു

digitized by www.sreyas.in

# മുഖവുര

ശ്രീ സ്വാമി ശിവാനന്ദസരസ്വതി മഹരാജിനേയൊ അദ്ദേഹത്തിൻെറ ഒരു ഗ്രന്ഥത്തെയോ ഭാരതീയക്ക് പരിചയപ്പെടുത്തേണ്ട ആവശ്യം ഉണ്ടെന്നു തോന്നുന്നില്ല

എന്നാൽ സ്വാമിജിയുടെ "All About Hinduism" എന്ന മൂലഗ്രന്ഥത്തെ പരിഭാഷപ്പെടുത്തി കേരളീയക്കിടയിൽ വിതരണം ചെയ്യുന്നതിൽ രണ്ടുദ്ദേശങ്ങളാണുള്ളതു്. ഹിന്ദുമതത്തെപ്പററി പൊതുവായും വ്യക്തമായും ഉള്ള പരിജ്ഞാനം കേരളീയക്ക് ലഭിക്കുമാറാകണം എന്നുള്ളതാണു് പ്രധാന ഉദ്ദേശം. അതിനും പുറമെ, നമ്മുടെ മഹൽ ഗ്രന്ഥങ്ങളെല്ലാംതന്നെ സംസ്കൃതത്തിലാകയാൽ സംസ്കൃതമറിവില്ലാത്തവക്കുകൂടി ഹിന്ദുമതത്തിലെ പ്രധാന തത്വങ്ങൾ മനസ്സിലാക്കുവാൻ ഇതിൻെറ സൗജന്യവിതരണം ഇടയാക്കണമെന്നുള്ളതും ആണു്.

കഴിയുന്നത്ര മൂലഗ്രന്ഥത്തിൽനിന്നു് വ്യത്യാസപ്പെടുത്താതേയും പരിഭാഷയിൽ ശ്രമിച്ചിട്ടുണ്ടു്. എങ്കിലും ഏതെങ്കിലും സ്ഖലിതങ്ങൾ വന്നുപോയിട്ടുണ്ടെങ്കിൽ സജ്ജനങ്ങൾ അവയെ ക്ഷമിക്കുമെന്നു കരുതുന്നു.

ഈ മഹൽ സംരംഭത്തിൽ എന്നെ സഹായിച്ചിട്ടുള്ള ഏവരോടും എൻെറ കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈ പരിഭാഷ ഭക്ത്യാദരപുരസ്സരം എൻെറ വന്ദ്യഗുരുദേവൻെറ പാദങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

ശിവാനന്ദാശ്രമം
ഋഷീകേശ്
15-3-'72

സ്വാമി കൃഷ്ണപ്രിയാനന്ദ

digitized by www.sreyas.in

# ശ്രീ സ്വാമി ശിവാനന്ദസരസ്വതി

## ലഘു ജീവചരിത്രം

മഹാത്മാവായ ശ്രീ അപ്പയ്യദീക്ഷിതരുടെ വിശ്രുതമായ കുടുംബത്തിൽ എ. ഡി. 1887–ാമാണ്ടിൽ തിരുനൽവേലിജില്ലയിൽ പട്ടമാഡ എന്ന ഗ്രാമത്തിൽ ശ്രീ സ്വാമി ശിവാനന്ദസരസ്വതി ഭൂജാതനായി. ബാല്യം മുതൽതന്നെ വിശ്വപ്രേമവും ആതുര ശുശ്രൂഷാതാല്പര്യവും അദ്ദേഹത്തിന്നു് സ്വതഃസിദ്ധമായുണ്ടായിരുന്ന ഗുണങ്ങളാണു്. വിദ്യാഭ്യാസം കഴിഞ്ഞു് അദ്ദേഹം മലയായിൽ ഒരു ഡാക്ടറായി നിസ്വാത്ഥ സേവനംകൊണ്ടും പ്രേമംകൊണ്ടും പൊതുജനസേവനം നടത്തി. അതുകൊണ്ടു് അദ്ദേഹത്തിന്റെ ഹൃദയത്തിന്നു് തൃപ്തി കിട്ടിയില്ല. ഏതോ ഒന്നിന്റെ അഭാവം അദ്ദേഹത്തിന്നനുഭവപ്പെട്ടുകൊണ്ടിരുന്നു.

തന്റെ ഔദ്യോഗികജീവിതത്തിന്റെ ഉച്ചകോടിയിൽ സ്ഥിതിചെയ്യുമ്പോഴാണു് അദ്ദേഹം സർവ്വസ്വവും പരിത്യജിച്ചു് ഹിമാലയപ്രദേശങ്ങളിൽ തപസ്സിനായി പോയതു്. വളരെക്കാലം നീണ്ടുനിന്ന തപസ്സിന്റെ ഫലമായി സേവാനിരതനും മനുഷ്യസ്നേഹിയുമായിരുന്ന ഡാക്ടർ, ഈശ്വരസാക്ഷാൽക്കാരം നേടിയ ഒരു മഹായോഗിയായിത്തീന്നു. 1932–ൽ അദ്ദേഹം ഋഷീകേശത്തു ശിവാനന്ദാശ്രമം സ്ഥാപിച്ചു. തന്റെ ദുഃഖിക്കുന്ന സഹോദരങ്ങളെ ഉദ്ധരിക്കുന്നതിനും താനനുഭവിക്കുന്ന പരമാനന്ദത്തിൽ ഭാഗഭാക്കുകളാക്കുന്നതിന്നുംവേണ്ടി 1936–ൽ ദിവ്യജീവനസംഘം രൂപവൽകരിച്ചു. 1948–ൽ അദ്ദേഹം ''യോഗവേദാന്തആരണ്യസർവ്വകലാശാല'' സ്ഥാപിച്ചു. ലോകത്തിനു ചെയ്തിട്ടുള്ള ഏററവും മഹത്തായ ഒരു സേവനമായി അതു കരുതപ്പെടുന്നു അദ്ധ്യേതാക്കളുടെ ജീവിതത്തിൽ പരിവർത്തനത്തിന്നിടയാക്കുവാൻ പര്യാപ്തങ്ങളായ മുന്നൂറു മഹൽ ഗ്രന്ഥങ്ങളുടെ രചയിതാവായ സ്വാമിജി ശിഷ്യരെ പുസ്തകങ്ങളിൽക്കൂടി മാത്രമല്ല അഭിമുഖസംഭാഷണങ്ങൾ, കത്തുകൾ, ടേപ്പു് റിക്കാർഡു് ചെയ്ത സന്ദേശങ്ങൾ, താൻതന്നെ പരിശീലിപ്പിച്ചിട്ടുള്ള മതപ്രചാരകന്മാർ എന്നിവരിൽക്കൂടിയും അനു

digitized by www.sreyas.in

ഗ്രഹിക്കയും അവരുടെ ആദ്ധ്യാത്മിക സാധനയിൽ വേണ്ട നിർദ്ദേശങ്ങൾ നൽകി പ്രോത്സാഹിപ്പിക്കയും ചെയ്തുവന്നു.

ലോകത്തെങ്ങും ഉള്ള തന്റെ പ്രിയപ്പെട്ട ശിഷ്യഗണങ്ങളെ തീരാദുഃഖത്തിലാഴ്ത്തിക്കൊണ്ട് സ്വാമിജി 1963 ജൂലായ് 14-ാം൹ മഹാസമാധി പ്രാപിച്ചു.

digitized by www.sreyas.in

# വിഷയവിവരം



digitized by www.sreyas.in

ഓം

## ഹൈന്ദവപ്രാൎത്ഥന

സൎവ്വേഷാം സ്വസ്തിൎഭവതു
സൎവ്വേഷാം ശാന്തിൎഭവതു
സൎവ്വേഷാം പൂൎണ്ണം ഭവതു
സൎവ്വേഷാം മംഗളം ഭവതു

സൎവ്വേ ഭവന്തു സുഖിന:
സൎവ്വേ സന്തു നിരാമയ:
സൎവ്വേ ഭദ്രാണി പശ്യന്തു
മാ കശ്ചിത് ദുഃഖഭാക്ഭവേൽ

അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിൎഗ്ഗമയ
മൃത്യോൎമ്മാ അമൃതം ഗമയ
ഓം ശാന്തി: ശാന്തി: ശാന്തി:

---

digitized by www.sreyas.in

# അദ്ധ്യായം 1

## ഹിന്ദുമതം

യാതൊന്നാണ് എല്ലാവരുടേയും മനസ്സിൻെറ നിശ്ശബ്ദസാക്ഷിയായി വർത്തിക്കുന്നതു്, യാതൊന്നാണ് സകലജീവികളുടേയും അന്തേവാസിയായിരിക്കുന്നതു്, യാതൊന്നാണ് സ്വന്തലീലക്കുവേണ്ടി ഈ ലോകം സൃഷ്ടിച്ചിട്ടുള്ളതു്, യാതൊന്നാണ് ഈ ലോകത്തിനും ദേഹത്തിനും മനസ്സിനും എല്ലാ ചലനങ്ങൾക്കും താങ്ങായിരിക്കുന്നതു്, യാതൊന്നാണ് എല്ലാ സംഘങ്ങൾക്കും അവയുടെ പ്രവർത്തനങ്ങൾക്കും അടിസ്ഥാനമായിരിക്കുന്നതു്, ആ സച്ചിദാനന്ദ പരബ്രഹ്മത്തെ നിശ്ശബ്ദമായി ആരാധിച്ചുകൊള്ളുന്നു.

## മതത്തിൻെറ ഉദ്ദേശം

ആത്മാവിനെ തിരികെ ദൈവത്തിൽ എത്തിക്കുന്നതാണ് മതം. മതം ഈശ്വരസാക്ഷാൽക്കാരം സിദ്ധിക്കുന്നതിനുള്ള വഴി കാണിക്കുന്നു.

കേവലം മൃഗീയമായ ഒരു ജീവിതംകൊണ്ടു തൃപ്തിപ്പെടാത്തവനും ആത്മീയമായ സമാധാനത്തിന്നും സുഖത്തിന്നും ശാന്തിക്കും ആഗ്രഹിക്കുന്നവനും ആയ മനുഷ്യൻെറ ആഴമായും ആന്തരമായുമുള്ള തൃഷ്ണയെ മതം തൃപ്തിപ്പെടുത്തുന്നു. ഭക്ഷണം കൊണ്ടു മാത്രം ജീവിക്കുക എന്നതു് മനുഷ്യനു് അസാദ്ധ്യമാണ്. നമ്മളിൽ അനേകം പേരുടേയും ജീവിതത്തിൽ ഇഹലോകസമൃദ്ധി മാത്രം നമുക്കു സംതൃപ്തി തരാതെ, കൂടുതലായ എന്തൊ ഒന്നിനു് ആഗ്രഹം ജനിപ്പിക്കുന്നതായ ഒരു ഘട്ടം ഉണ്ടാകുന്നു. ജീവിതത്തിലെ കഷ്ടാരിഷ്ടങ്ങൾ മേൽ പറഞ്ഞതിൽ കൂടുതലായി ജനങ്ങളുടെ ശ്രദ്ധയെ ആത്മീയസുഖത്തിലേക്കു് തിരിക്കുന്നു.

## ഹിന്ദുമതത്തിൻെറ പ്രത്യേക സ്വഭാവങ്ങൾ: വെളിവാക്കപ്പെട്ട ഒരു മതം

ഹിന്ദുമതം ഹിന്ദുക്കളുടെ മതമാണ്. ഇന്നു നിലവിലുള്ള എല്ലാ മതങ്ങളിലുംവച്ചു് ഏററവും പുരാതനമാണ് അതു്. ഇതു്

digitized by www.sreyas.in

ഒരു പ്രവാചകനും സ്ഥാപിച്ചതല്ല. ക്രിസ്തുമതം, ബുദ്ധമതം, മുഹമ്മദ്മതം എന്നീ മതങ്ങളുടെ ഉത്ഭവം ഓരോ പ്രവാചകനിൽ നിന്നാണ്. അവയുടെ ഉത്ഭവകാലം വ്യക്തമാണ്. എന്നാൽ ഹിന്ദു മതത്തിൻെറ ഉത്ഭവത്തെപ്പററി ഒരു കാലനിർണ്ണയം സാദ്ധ്യമല്ലാ. ഹിന്ദുമതം ഉടലെടുത്തിട്ടുള്ളതു് പ്രത്യേകമായ പ്രവാചകന്മാരുടെ ഉപദേശങ്ങളിൽനിന്നല്ലാ. പ്രത്യേകമായ ചില ഗുരുക്കന്മാരുടെ പ്രവചനങ്ങളല്ലാ അതിൻെറ അടിസ്ഥാനം. അതു് മതഭ്രാന്തിയിൽ നിന്നു വിമുക്തവുമാണ്.

ഹിന്ദുമതം എന്നതു് സനാതനധർമ്മം, വൈദികധർമ്മം എന്നീ പേരുകളിലും അറിയപ്പെടുന്നു.

സനാതനധർമ്മം എന്നുവെച്ചാൽ ശാശ്വതമായ മതം എന്നർത്ഥം. ഹിന്ദുമതം ഈ ലോകത്തോടൊപ്പം ഉണ്ടായതാണ്. ഹിന്ദുമതം എല്ലാ മതങ്ങളുടേയും മാതൃസ്ഥാനം വഹിക്കുന്നു. ഹിന്ദുമതഗ്രന്ഥ ങ്ങളാണ് ലോകത്തിൽവെച്ചു് ഏററവും പഴയവ. അതു് ശാശ്വത മായതുകൊണ്ടുമാത്രമല്ലാ സനാതനധർമ്മത്തിനു് 'ആ പേർ കൊടു ത്തിട്ടുള്ളതു്; അതു് ദൈവത്താൽ സംരക്ഷിതവും നമ്മളെ ശാശ്വ തമാക്കാൻ കഴിവുള്ളതായതുകൊണ്ടും കൂടിയാണ്.

വൈദികധർമ്മം എന്നതു് വേദപ്രോക്തമായ മതം ആകുന്നു. വേദങ്ങൾ ഹിന്ദുമതത്തിൻെറ മൗലികശാസ്ത്രഗ്രന്ഥങ്ങളാകുന്നു. ഇന്ത്യ യിലെ പഴയ മഹർഷിമാരും ജ്ഞാനികളും അവരുടെ അപരോക്ഷാ നുഭൂതികൾ ഉപനിഷത്തുകളിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഈ അനു ഭൂതികൾ നേരിട്ടുള്ളവയും കുററമററവയുമാണ്. മഹർഷിമാരുടെ ആത്മീയാനുഭൂതികളാണ് ഹിന്ദുമതത്തിൻെറ അടിസ്ഥാനപ്രമാണം. ഹിന്ദുമഹർഷിമാർക്കും ജ്ഞാനികൾക്കും അനുഭവപ്പെട്ടിട്ടുള്ള അമൂല്യ സത്യങ്ങളാണ് (അഥവാ തത്വങ്ങളാണ്) ജന്മജന്മാന്തരങ്ങളിലായി ഹിന്ദുമതത്തിൻെറ മാഹാത്മ്യമായിത്തീർന്നിട്ടുള്ളതു്. ആയതുകൊണ്ടു ഹിന്ദുമതം പ്രത്യക്ഷമാക്കപ്പെട്ട ഒരു മതമാണ്.

## സ്വാതന്ത്ര്യത്തിൻെറ മതം

ഹിന്ദുമതത്തിൽക്കൂടി മാത്രമേ മോക്ഷപ്രാപ്തി സാദ്ധ്യമാകൂ, മററു മതങ്ങളിൽക്കൂടി സാദ്ധ്യമല്ലാ എന്നു് ഇതരമതങ്ങളെപ്പോലെ ഹിന്ദുമതം ഒരിക്കലും ശഠിക്കുന്നില്ല. ലക്ഷ്യപ്രാപ്തിക്കുള്ള ഒരു മാർഗ്ഗം മാത്രമാണ് അതു്; അവസാനലക്ഷ്യത്തിൽ ചെന്നെത്തുന്ന എല്ലാമാർഗ്ഗങ്ങളും അതു സ്വീകരിക്കുന്നുമുണ്ടു്.



digitized by www.sreyas.in

മനുഷ്യൻെറ യുക്തിയുക്തമായ മനസ്സിനു ഹിന്ദുമതം പൂർണ്ണ സ്വാതന്ത്ര്യം അനുവദിക്കുന്നുണ്ടു്. മനുഷ്യൻെറ മനശ്ശക്തിയേയോ, വികാരങ്ങളെയോ, ചിന്താസ്വാതന്ത്ര്യത്തേയോ, യുക്തിസ്വാതന്ത്ര്യത്തേയോ ഹിന്ദുമതം ഒരിക്കലും വേണ്ടതിലധികം തടയുന്നില്ലാ. വിശ്വാസം, ആരാധനാ എന്നീ കാര്യങ്ങളിൽ അതു് വേണ്ട സ്വാതന്ത്ര്യം അനുവദിക്കുന്നുണ്ടു്. ഹിന്ദുമതം ഒരു സ്വതന്ത്രമതമാണു്. ദൈവസ്വഭാവം, ആത്മാവു്, സൃഷ്ടി, ആരാധനാരീതി, ജീവിതലക്ഷ്യം എന്നീ പ്രശ്നങ്ങളെപ്പററി മനുഷ്യൻെറ വിചാരങ്ങൾക്കും വികാരങ്ങൾക്കും അതു പരിപൂർണ്ണസ്വാതന്ത്ര്യം അനുവദിക്കുന്നുണ്ടു്. ഒരു പ്രത്യേക തത്വം സ്വീകരിക്കുന്നതിലൊ പ്രത്യേകമായ ആരാധനാ രീതിയിലൊ കർമ്മാനുഷ്ഠാനസമ്പ്രദായത്തിലൊ അല്ലാ ഹിന്ദുമതം സ്ഥിതിചെയ്യുന്നതു്. പ്രത്യേകമായ സിദ്ധാന്തങ്ങളോ ആരാധനാരീതികളൊ സ്വീകരിക്കാൻ അതു് ആരേയും നിർബന്ധിക്കുന്നില്ലാ. വീണ്ടു് വീണ്ടും ആലോചിക്കുന്നതിനും അന്വേഷിച്ചറിയുന്നതിന്നും, ചോദിച്ചറിയുന്നതിന്നും പര്യാലോചനകൾ ചെയ്യുന്നതിന്നും, അതു് ഏവരേയും അനുവദിക്കുന്നു. അതുകൊണ്ടാണു് പലതരത്തിലുള്ള മതവിശ്വാസങ്ങളും നാനാരീതിയിലുള്ള ആരാധനയും സാധനയും ഭിന്നങ്ങളായ കർമ്മരീതികളും ആചാരങ്ങളും അടുത്തടുത്തായി ഹിന്ദുമതത്തിൽതന്നെ മാന്യസ്ഥാനങ്ങളിൽ സ്ഥിതിചെയ്യുന്നതും അന്യോന്യം സൌഹാർദ്ദത്തോടുകൂടി പോഷിപ്പിക്കപ്പെടുകയും സംസ്കരിക്കപ്പെടുകയും ചെയ്യുന്നതും. ഈ ലോകത്തിൻെറ സ്രഷ്ടാവും ഭരണകർത്താവുമായ ദൈവത്തെ നിഷേധിക്കുന്നവരേയും ശാശ്വതമായ ഒരു ആത്മാവു് ഉണ്ടെന്നും മോക്ഷാവസ്ഥ അല്ലെങ്കിൽ പരിപൂർണ്ണസ്വാതന്ത്ര്യസ്ഥിതി എന്നൊന്നു് ഉണ്ടെന്നും വിശ്വസിക്കാത്തവരേയും ഹിന്ദുമതം അപലപിക്കുന്നില്ലാ. അങ്ങിനെയുള്ള അഭിപ്രായക്കാരെ, ഹൈന്ദവസമുദായത്തിലെ മാന്യന്മാരും ഭക്തന്മാരുമായ അംഗങ്ങളായി അംഗീകരിക്കുവാൻ ഒരിക്കലും ഹിന്ദുമതം അയോഗ്യരാക്കുന്നില്ലാ.

അതിഥികളെ സല്ക്കരിക്കുന്നതിൽ ഹിന്ദുക്കൾക്കുള്ള താല്പര്യം സുപ്രസിദ്ധമാണു്. ഹിന്ദുമതം എത്രയും വിശാലവും മഹത്തായതുമാണു്. ഇതാണു് ഹിന്ദുമതത്തിൻെറ മൗലികമായ സ്വഭാവം. ഹിന്ദുമതം മറെറല്ലാ മതങ്ങളേയും ബഹുമാനിക്കുന്നു. അതു് മറേറതു മതത്തേയും ദൂഷിക്കുന്നില്ലാ. അതു് സത്യത്തെ സ്വീകരിക്കയും ബഹുമാനിക്കയും ചെയ്യുന്നു – അതു് എവിടെനിന്നു വന്നാലും കൊള്ളാം, എന്തുവേഷത്തിലായാലും കൊള്ളാം.



digitized by www.sreyas.in

ഇന്ത്യയിലെ ജനങ്ങളിൽ അഞ്ചിൽ ഒരു ഭാഗം മുഹമ്മദീയ രാണ് (1947–ൽ പാക്കിസ്ഥാൻ ഉടലെടുക്കുന്നതിനു മുമ്പ്). കൂടാതെ മററു മതങ്ങൾ അനുസരിച്ചുവരുന്നവരായി വളരെയധികം ജനങ്ങളുമുണ്ട്. എന്നിട്ടും ഹിന്ദുക്കൾ അവരോടൊപ്പം പരിപൂർണ്ണ യോജിപ്പോടും സമാധാനത്തോടും സ്നേഹത്തോടുംകൂടി ജീവിക്കുന്നു. മററു മതക്കാരുടെ നേരെ അവർക്കുള്ള സഹിഷ്ണുതയും സഹോദര സ്നേഹവും വളരെ കൂടുതലാണ്.

ഹൈന്ദവസമുദായത്തിൽ നിലവിലുള്ള മതതത്വങ്ങളിലും മത പരമായ അച്ചടക്കരീതികളിലും കർമ്മാനുഷ്ഠാനസമ്പ്രദായങ്ങളിലും സാമുദായികാചാരങ്ങളിലും വ്യത്യാസങ്ങൾ ഉണ്ടെങ്കിലും ഹൈന്ദവസമുദായത്തിൻെറ എല്ലാ വിഭാഗങ്ങളിലും മതത്തെപ്പററിയുള്ള ധാരണയിലും ജീവിതത്തിൻെറയും ലോകത്തിൻെറയും നേരെയുള്ള വീക്ഷണത്തിലും കാര്യമായ ഒരു ഐകരൂപ്യം കാണാവുന്നതാണ്.

## യോഗശാസ്ത്രത്തിൻേറയും വേദാന്തത്തിൻേറയും മഹിമ

ഉപനിഷത്തുകളിൽ അടങ്ങീട്ടുള്ള തത്വജ്ഞാനം ഉന്നതവും അത്ഭുതകരവും അദ്വിതീയവുമാണ്. ഉപനിഷത്തുകളിൽ പ്രഖ്യാപിക്കപ്പെട്ടിട്ടുള്ള പൗരാണിക മഹർഷി ശ്രേഷ്ഠന്മാരെ പാശ്ചാത്യ തത്വജ്ഞാനികൾ ബഹുമാനിച്ചിരിക്കുന്നു. മഹർഷിവര്യന്മാർ പ്രാപിച്ചിട്ടുള്ള ഔന്നത്യത്തെപ്പററി അവർ അത്ഭുതപ്പെടുന്നു. ഷോപ്പൻഹോവർ ഉപനിഷത്തുകൾ പഠിച്ചു. രാത്രി കിടക്കുവാൻ പോകുന്നതിനുമുമ്പ് അദ്ദേഹം ഉപനിഷത്തുകളിലെ ഉയന്ന ചിന്തകളെപ്പററി ധ്യാനിച്ചിരുന്നു. "ഉപനിഷത്തുകളാണ് ജീവിതത്തിൽ എനിക്കു സമാധാനം തരുന്നതു്; എൻെറ മരണശേഷവും എനിക്കവ സമാധാനമരുളും" എന്നു് അദ്ദേഹം പറഞ്ഞു.

ഹിന്ദുക്കളുടെ രാജയോഗസമ്പ്രദായവും വളരെ വിശേഷവും അദ്വിതീയവുമാണ്. യോഗപാഠങ്ങൾ വളരെ പ്രായോഗികവും ജ്ഞാനപ്രദവുമാണ്. ഹഠയോഗത്തിനു തുല്യമായി ഇന്നു ലോകത്തിലൊരിടത്തും ഒരു കായികാഭ്യാസസമ്പ്രദായമില്ലാ. കുണ്ഡലിനീയോഗം അത്ഭുതകരമായ ഒന്നാണ്. അതുകൊണ്ടു് അമേരിക്കക്കാരും യൂറോപ്യന്മാരും ഹൈന്ദവസന്യാസിമാരേയും യോഗികളേയും അന്വേഷിച്ചുകൊണ്ടിരിക്കുന്നു. യോഗാചാര്യന്മാരെ അന്വേഷിച്ചുകൊണ്ടു് അവർ പലപ്പോഴും ഹിമാലയപർവ്വതം സന്ദർശിക്കുന്നു. ചിലർ ശിഷ്യന്മാരായി ഹൈന്ദവ യോഗിവര്യന്മാരുടെ കൂടെ



digitized by www.sreyas.in

താമസിച്ച് യോഗാഭ്യാസം പരിശീലിച്ചുവരുന്നു. ജന്മനാ കൃസ്ത്യാനികളാണെങ്കിലും ഇപ്പോൾ അനേകം യൂറോപ്യന്മാരും അമേരിക്കക്കാരും വിശ്വാസത്തിലും അനുഷ്ഠാനങ്ങളിലും ഹിന്ദുക്കളായി കഴിഞ്ഞുവരുന്നുണ്ട്. അവർ രാജയോഗവും വേദാന്തവും പരിശീലിച്ചുവരുന്നു.

## പരിശീലനത്തിൻെറ പ്രാധാന്യം

പല തരത്തിലുള്ള ആളുകളുടെ സ്വഭാവം, കഴിവുകൾ, വാസനകൾ, ആത്മീയാഭിവൃദ്ധിയിൽ അവർ എത്തീട്ടുള്ള നിലകൾ, ജീവിതത്തിലെ സ്ഥിതിഗതികൾ എന്നിവകൾക്ക യോജിച്ച തരത്തിലുള്ള ആത്മീയജ്ഞാനവും യോഗസാധനയും ഹിന്ദുമതം അവക്ക് നൽകുന്നു. ലോകത്തിൽ തൻെറ സാധാരണ തൊഴിൽ ചെയ്തുകൊണ്ടുതന്നെ ഈശ്വരസാക്ഷാൽക്കാരം സാധിക്കുവാനുള്ള യോഗസാധന, ഒരു തോൽക്കൊല്ലനൊ തോട്ടിക്കൊക്കുടി അതു് നിശ്ചയിക്കുന്നു. ഹൈന്ദവയോഗാചാര്യന്മാരും വേദാന്തോപദേഷ്ടാക്കളും ആത്മസംയമനം, തപസ്സ്, ത്യാഗം സാധനാപരിശീലനം എന്നിവക്കു് വലിയ പ്രാധാന്യം കല്പിച്ചു; മനസ്സിനേയും ഇന്ദ്രിയങ്ങളേയും അടക്കുവാനും ആത്മജ്ഞാനം സിദ്ധിക്കുന്നതിനും ഓരോരുത്തരിലും അന്തർലീനമായ ദൈവശക്തിയെ പ്രത്യക്ഷമാക്കുന്നതിനും അതു് ഏററവും പററിയതാണ്. വെറും തത്വങ്ങൾ മാത്രം അടങ്ങിയ ഒരു മതമല്ലാ ഹിന്ദുമതം. അതു് വളരെ പ്രായോഗികമായ ഒരു മതമാണ്. യോഗശാസ്ത്രം പലതരത്തിൽ പരിശീലിച്ചുവരുന്നതും അത്ഭുതവും അതുല്യവുമായ തത്വശാസ്ത്രത്തെ ഇതുപോലെ വിസ്തരിക്കുന്നതുമായ മറെറാരു മതം നിങ്ങൾക്കു് കാണുവാൻ കഴിയുന്നതല്ലാ. അതുകൊണ്ടുമാത്രമാണ് ലോകത്തിൽ ഇന്ത്യ, ജ്ഞാനികളും, മഹർഷിമാരും, യോഗിവര്യന്മാരും, സന്യാസിമാരും നിറഞ്ഞ ഏക രാജ്യമായിരിക്കുന്നതു്.

മതമെന്നതു് തത്വശാസ്ത്രത്തിൻെറ പ്രായോഗിക വശമാണ്. തത്വശാസ്ത്രം മതത്തിൻെറ യുക്തിയുക്തമായ വശവുമാണ്. ഹൈന്ദവ തത്വശാസ്ത്രം പ്രായോഗികമല്ലാത്ത ഒരു ശാസ്ത്രമല്ലാ. അതു് ബുദ്ധിശക്തിക്കു് കൗതുകമായോ മിഥ്യാവാദത്തിനു് ഒരു വിഷയമായോ ഉദ്ദേശിച്ചിട്ടുള്ളതല്ലാ. ഹൈന്ദവതത്വശാസ്ത്രം ഒരു ജീവിതമാർഗ്ഗമാണ്. ശ്രുതികൾ ശ്രവിച്ചശേഷം ഒരു ഹൈന്ദവ തത്വജ്ഞാനി ചിന്തിക്കുകയും ആത്മവിചാരം ചെയ്യുകയും ഇടവിടാതെ



digitized by www.sreyas.in

ധ്യാനിക്കുകയും ചെയ്തു് ആത്മസാക്ഷാൽക്കാരം പ്രാപിക്കുന്നു. മോക്ഷമാണു് അദ്ദേഹത്തിന്റെ ലക്ഷ്യം. ഇഹത്തിൽതന്നെ ജീവൻ മുക്തി നേടുവാൻ അദ്ദേഹം ശ്രമിക്കുന്നു.

മതമെന്നതു് ഒരു ഹിന്ദുവിന്റെ മനുഷ്യജീവിതത്തെ ആത്മാധിഷ്ഠിതമാക്കലാണു്. മതപരമായ സംസ്കാരം അയാൾക്കു് യഥാർത്ഥത്തിൽ സ്വാതന്ത്ര്യത്തിന്റെ സംസ്കാരമാണു്. മതം മനുഷ്യജീവിതത്തിന്റെ എല്ലാ വശങ്ങളേയും ഭരിക്കുന്നു (നയിക്കുന്നു) ജീവിതത്തിന്റെ ഓരോ തുറയിലും അയാൾ ആത്മാവിന്റെ സ്വാതന്ത്ര്യത്തെ സാക്ഷാൽക്കരിക്കണം. ശരിയായ സ്വാതന്ത്ര്യത്തിന്റെ സംസ്കാരത്തിനും മതം അയാൾക്കു് ഏററവുമധികം സൌകര്യം നൽകുന്നു. ജീവിതത്തിൽ പരിപൂർണ്ണ സ്വാതന്ത്ര്യം അനുഭവപ്പെടുന്നതിന്നു് അയാൾക്കുള്ള ഏകമാർഗ്ഗം മതമാണു്.

ഇന്ത്യയിൽ മാത്രമാണു് ഏവർക്കും തത്വശാസ്ത്രത്തെപ്പററി കുറച്ചെങ്കിലും അറിവുള്ളതു്. കാലിമേക്കുന്ന ഇടയനും നിലം ഉഴുന്ന കൃഷകനും കഴക്കോൽ ഊന്നുന്ന വഞ്ചിക്കാരനും തത്വശാസ്ത്രസത്യങ്ങൾ നിറഞ്ഞുതുളുമ്പുന്ന പാട്ടുകൾ പാടുന്നു. ഒരു ക്ഷുരകനും കൂടി തന്റെ ആയുധമായ ക്ഷൌരക്കത്തി എടുക്കുന്നതിനു മുമ്പു് ''ഓം! നമശ്ശിവായഃ ശിവോഹം'' എന്നുച്ചരിക്കുന്നു! പരമഹംസപദത്തിലെത്തിയ സന്യാസിമാരും സഞ്ചാരികളായ ജ്ഞാനികളും ഓരോ വീട്ടിലും കയറിയിറങ്ങി വേദാന്തതത്വങ്ങൾ ഉപദേശിച്ചിട്ടുണ്ടു്. ഒരു പിടി അരിക്കുപകരം അവർ ഓരോ ഗൃഹത്തിലും മതപരമായ ഗാനങ്ങളിൽക്കൂടി ഹിന്ദുമതത്തിലേയും ഹൈന്ദവ തത്വശാസ്ത്രത്തിലേയും അമൂല്യങ്ങളായ രത്നങ്ങൾ വിതറിയിട്ടുണ്ടു്.

## ഒരു ഹിന്ദു ആരാണു്?

സനാതനധർമ്മസഭയുടെ ഒരു യോഗത്തിൽവച്ചു് ലോകമാന്യ തിലകൻ ഇങ്ങിനെ പറഞ്ഞു: ''വേദങ്ങളിൽ സ്വയം വ്യക്തമായ സത്യങ്ങൾ അടങ്ങിയിരിക്കുന്നു എന്നു വിശ്വസിക്കുന്നവനാണു് ഒരു ഹിന്ദു.''

ഹിന്ദുമഹാസഭ വേറെ ഒരു വിവരണം കൊടുത്തിട്ടുണ്ടു്; ''ഇന്ത്യയിൽ ഉത്ഭവിച്ചിട്ടുള്ള ഒരു മതത്തിൽ വിശ്വസിക്കുന്നവനാണു് ഒരു ഹിന്ദു.''



digitized by www.sreyas.in

''മരിച്ചവരെ ദഹിപ്പിക്കുന്നവർ ഹിന്ദുക്കളാണ്''. ഇതാണ് മററു ചിലർ കൊടുത്തിരിക്കുന്ന വിവരണം.

''ഗോക്കളേയും ബ്രാഹ്മണരേയും രക്ഷിക്കുന്നവനാണ് ഒരു ഹിന്ദു.'' ഇതാണ് വേറെ ചിലർ കൊടുത്തിരിക്കുന്ന വിവരണം.

ചിലർ വിവരിക്കുന്നു: ''ഇന്ത്യ തൻെറ മാതൃഭൂമിയായും അതു ഭൂമിയിലെ ഏററവും പവിത്രമായ ഒരു രാജ്യമായും കരുതുന്നവനാണ് ഒരു ഹിന്ദു.''

വേറെ ചിലർ വിവരിക്കുന്നതു നോക്കുക: ''താൻ ഒരു ഹിന്ദുവാണെന്ന് തന്നത്താൻ കരുതി സ്വയം ആ പേർ വിളിക്കുന്നവനാണ് ഒരു ഹിന്ദു.''

വീണ്ടും ചിലർ വിവരിക്കുന്നു: ''വേദങ്ങളേയും സ്മൃതികളേയും പുരാണങ്ങളേയും തന്ത്രങ്ങളേയും, മതത്തിൻെറയും പെരുമാററ നിയമത്തിൻെറയും അടിസ്ഥാനങ്ങളായി സ്വീകരിക്കുന്നവനും, പരമമായ ഏകദൈവത്തിലും (അഥവാ ബ്രഹ്മത്തിലും) കർമ്മാനുസൃതമായ ഫലങ്ങളിലും നീതിയിലും പുനർജ്ജന്മത്തിലും വിശ്വസിക്കുന്നവനും ഒരു ഹിന്ദുവാണ്.''

പിന്നെ ചിലർ പറയുന്നതു് ഇങ്ങിനെയാണ്: ''വൈദിക ധർമ്മത്തേയോ സനാതന ധർമ്മത്തേയൊ അനുസരിക്കുന്നവനാണ് ഒരു ഹിന്ദു.''

''വേദാന്തത്തെ അനുസരിച്ച് ജീവിക്കുന്നവനാണ് ഒരു ഹിന്ദു'' – ഇതു് മററുചിലർ കൊടുക്കുന്ന വേറെ ഒരു വിവരണമാണ്.

''ദൈവം ഉണ്ടു് എന്നുള്ളതിലും കർമ്മനിയമങ്ങളിലും അവതാരനിയമങ്ങളിലും പൂർവ്വികന്മാരെ ആരാധിക്കുന്നതിലും വർണ്ണാശ്രമധർമ്മങ്ങളിലും വേദങ്ങളിലും പൂർണ്ണ വിശ്വാസമുള്ളവനും വേദങ്ങളിലെ നിർദ്ദേശങ്ങൾ വിശ്വാസത്തോടും ജാഗ്രതയോടും കൂടി അനുഷ്ഠിക്കുന്നവനും സന്ധ്യാവന്ദനം, ശ്രാദ്ധം, പിതൃതർപ്പണം, പഞ്ചമഹായജ്ഞം ഇവ ശരിയായി നിർവ്വഹിക്കുന്നവനും, വർണ്ണാശ്രമധർമ്മങ്ങൾ പാലിക്കുന്നവനും, അവതാരങ്ങളെ ആരാധിക്കുന്നവനും, വേദങ്ങൾ പഠിക്കുന്നവനും ഒരു ഹിന്ദുവാകുന്നു.'' ഇതാണ്



digitized by www.sreyas.in

ഏററവും വലിയ സംസ്കാരസമ്പന്നരായ ചിലർ നൽകിയ വിവരണം. ശരിയായതും പൂർണ്ണമായതുമായ ഏക വിവരണം ഇതാണ്.

## ഹിന്ദു എന്ന വാക്കിൻെറ ഉത്ഭവവും അർത്ഥവും

മദ്ധ്യേഷ്യയിൽനിന്നു പുറപ്പെട്ട പ്രസിദ്ധ ആര്യവർഗ്ഗക്കാരിൽ ഒരു വിഭാഗം പർവ്വതചുരങ്ങളിൽക്കൂടി ഇന്ത്യയിൽ പ്രവേശിച്ച് സിന്ധുനദീതീരപ്രദേശത്തു് വാസമുറപ്പിച്ചു. ഇന്ന് ആ നദിയുടെ പേർ 'ഇൻഡസ്'' എന്നാണ്. പേർഷ്യക്കാർ "സിന്ധു' എന്നുള്ള വാക്ക് 'ഹിന്ദു' എന്നുച്ചരിക്കുകയും അവരുടെ ആര്യസഹോദരങ്ങളെ 'ഹിന്ദുക്കൾ' എന്നു പറയുകയും ചെയ്തു. 'ഹിന്ദു' എന്നുള്ളതു് 'സിന്ധു'വിൻെറ വകഭേദമാണ്.

ഹിന്ദു ആര്യന്മാർ ഗംഗാതടം മുഴുവനും വ്യാപിച്ചു. അപ്പോൾ കാശിക്കും പഞ്ചാബിനും മദ്ധ്യേ കിടക്കുന്ന ജില്ലകൾക്കെല്ലാം പേർഷ്യക്കാർ ഹിന്ദുസ്ഥാൻ അഥവാ ഹിന്ദുക്കളുടെ വാസസ്ഥലം എന്ന പേർ കൊടുത്തു.

'ഭാരതവർഷം' അഥവാ 'ഭാരതഖണ്ഡം' എന്നാണ് സംസ്കൃത സാഹിത്യത്തിൽ ഇന്ത്യയുടെ പേരായി ഉപയോഗിച്ചിട്ടുള്ളതു്. പ്രാചീനകാലത്തു് ഈ രാജ്യത്തിലെ മിക്കഭാഗവും ഭരിച്ചിരുന്ന ഭരതൻെറ പേരിൽനിന്നാണ് ഈ പദമുണ്ടായതു്. ഹിമാലയത്തിനും വിന്ധ്യാപർവ്വതത്തിനും മദ്ധ്യേ കിടക്കുന്ന മദ്ധ്യപ്രദേശത്തിനു മുഴുവനും ആര്യാവർത്തം അഥവാ ആര്യന്മാരുടെ വാസസ്ഥലം എന്നാണ് മറു പേർ കൊടുത്തിട്ടുള്ളതു്. ഇന്ത്യയ്ക്കു മുഴുവനുമായുള്ള മറെറാരു പേർ ജംബുദ്വീപ് എന്നാണ്. യവനന്മാർ ഈ രാജ്യത്തിന്നൊട്ടാകെ കൊടുത്ത പേർ 'ഇന്ദു' എന്നാകുന്നു. ഇതു നിമിത്തമാണ് ഈ രാജ്യത്തിനു് ഇന്ത്യാ എന്ന പേർ യൂറോപ്പിൽ മുഴുവനും നടപ്പിലായതു്.

ഹിന്ദു എന്നതു വെറും ഒരു പേർ മാത്രമല്ലാ. ഹിന്ദു എന്ന ഈ പേരിനു് ഭൂമിശാസ്ത്രപരമായി മാത്രമല്ലാ രാഷ്ട്രീയമായും വർഗ്ഗീയമായും പ്രാധാന്യം ഉണ്ട്. തുടക്കം മുതല്ക്കുതന്നെ നമ്മുടെ രാഷ്ട്രത്തിൻെറ ചരിത്രം മുഴുവനും അതിനോടു ബന്ധപ്പെട്ടുകിടക്കുന്നു. അതിൻെറ ലളിതമായ ഒരു വിവരണം കൊടുക്കുവാൻ വളരെ പ്രയാസമാകത്തക്കവിധത്തിലാണ് നമ്മുടെ ആശയങ്ങളും ആദർശങ്ങളും അതിനോടു് നല്ലവണ്ണം കൂടിയിണങ്ങിയിരിക്കുന്നതു്. ഈ



digitized by www.sreyas.in

പേരിൻെറ മഹിമയെ പ്രകീർത്തിക്കുവാൻ കവികളും പ്രവാചകന്മാരും അവതാരങ്ങളും ഈ ലോകത്തിലുണ്ടായി. ഈ രാഷ്ട്രത്തിന്നു വേണ്ടി ശാസ്ത്രങ്ങളും ദർശനങ്ങളും നിർമ്മിക്കുവാൻ ഋഷിമാരും ജ്ഞാനികളും സന്യാസിമാരും ജനിച്ചു. അതിൻെറ മാനം രക്ഷിക്കുന്നതിന്നായി വീരയോദ്ധാക്കൾ പൊരുതുകയും അതിന്നായി അവരുടെ ജീവനെ ബലികഴിക്കുകയും ചെയ്തിട്ടുണ്ട്. ഈശ്വര വിശ്വാസം കുലീനത, ധർമ്മബുദ്ധി, തത്വജ്ഞാനം, മതതൽപ്പരതയോടുകൂടിയ മനസ്സ്, യോഗത്തിൽ ശ്രദ്ധ, മതസഹിഷ്ണുത, വിജ്ഞാനം, ഭക്തി, വൈരാഗ്യം, ആത്മസാക്ഷാൽക്കാരം, അഹിംസ, സത്യം, പരിശുദ്ധത എന്നിവ ഹിന്ദു എന്ന പേരിനോട് ബന്ധപ്പെട്ടു കിടക്കുന്നു. അതുകൊണ്ട് എൻെറ സ്നേഹിതാ! താൻ ഒരു ഹിന്ദുവാണ് എന്നു പറയുന്നതിൽ തന്നത്താൻ അഭിമാനിക്കുക.

## ഇന്ത്യയിലെ ആത്മസമ്പർക്കത്തോടുകൂടിയ മണ്ണ്

എണ്ണമററ ജ്ഞാനികൾക്കും ഋഷിമാർക്കും യോഗികൾക്കും സന്ന്യാസിമാർക്കും പ്രവാചകന്മാർക്കും ജന്മം കൊടുത്ത പുണ്യഭൂമിയാണ് ഇന്ത്യ. ശ്രീശങ്കരൻ, ശ്രീരാമാനുജൻ എന്നിവരെപ്പോലെയുള്ള അനേകം മതാചാര്യന്മാരേയും, കബീർ, രാമദാസ്, തുക്കാറാം, ഗൗരാംഗമഹാപ്രഭു എന്നിവരെപ്പോലെയുള്ള അനേകം സന്യാസിമാരേയും, ജ്ഞാനദേവൻ, ദത്താത്രേയൻ സദാശിവബ്രഹ്മേന്ദ്രൻ, എന്നിവരെപ്പോലെയുള്ള യോഗിവര്യന്മാരേയും, ബുദ്ധനേയും നാനാക്കിനേയും പോലെയുള്ള അനേകം പ്രവാചകന്മാരേയും സൃഷ്ടിച്ചിട്ടുള്ള ഭൂമിയാണ് ഭാരതം.

ഗുരു ഗോവിന്ദസിങ്ങിനേയും, ശിവജിയേയും ചൊല്ലി ഇന്ത്യ അഭിമാനം കൊള്ളുന്നു. ഭോജരാജാവും വിക്രമാദിത്യനും ജനിച്ചതിൽ ഇന്ത്യ അഭിമാനിക്കുന്നു. ശങ്കരനും കബീറും ജനിച്ചതിൽ ഇന്ത്യ സന്തോഷിക്കുന്നു. കാളിദാസനും വാൽമീകിയും ജനിച്ചതിലും അങ്ങിനെതന്നെ. ശ്രീകൃഷ്ണൻ, ശ്രീരാമൻ മുതലായ അവതാരങ്ങളെല്ലാം ഇന്ത്യയിലാണുണ്ടായത്. എത്ര പരിശുദ്ധയാണിന്ത്യ! എത്ര പാവനയാണിന്ത്യ! ശ്രീകൃഷ്ണൻേറയും ശ്രീരാമൻേറയും പാദസ്പർശത്താൽ പരിപാവനമാക്കപ്പെട്ട വൃന്ദാവനത്തിലേയും അയോദ്ധ്യയിലേയും ധൂളി ഇന്നും അസംഖ്യം ജനങ്ങളുടെ ഹൃദയങ്ങൾ ശുദ്ധീകരിച്ചുകൊണ്ടിരിക്കുന്നു. യേശുക്രിസ്തുകൂടി അദ്ദേഹത്തിൻെറ അജ്ഞാതജീവിതത്തിൽ കാശ്മീരത്തുവന്നു താമസിച്ച്



digitized by www.sreyas.in

ഇന്ത്യയിലെ യോഗിവര്യന്മാരിൽനിന്നു യോഗാഭ്യാസം ശീലി ക്കുകയുണ്ടായി. ഭാരതമാതാ ജയിച്ചാലും.

ഒരു ആദ്ധ്യാത്മികരാജ്യമാണ് ഇന്ത്യ. മററുള്ളവരുടെ രാജ്യ ങ്ങരം പിടിച്ചടക്കുകയോ സ്വന്തരാജ്യത്തോടു ചേക്കുകയോ ഇന്ത്യ ഒരിക്കലും ചെയ്തിട്ടില്ല. യുദ്ധം ചെയ്തു രാജ്യം പിടിച്ചടക്കുന്നതി ന്നു് ഒരിക്കലും ഇന്ത്യ ആഗ്രഹിച്ചിട്ടില്ല. തൻെറ മക്കറംക്കു് ആത്മ സ്വരാജ് അഥവാ പരിപൂണ്ണസ്വാതന്ത്ര്യം വേണമെന്നാണ് അവരം ആഗ്രഹിച്ചതു്. മററുള്ളവരെ ഭരിക്കുവാൻ അവരം അവരെ ആഹ്വാ നം ചെയ്യുന്നില്ലാ. ബാഹ്യാന്തര സ്വഭാവങ്ങളെ അടക്കുവാനാണ് അവരം ആവശ്യപ്പെടുന്നതു്. ആത്മജ്ഞാനത്തിൽനിന്നുളവാകുന്ന അന്തർശക്തിയും സന്മാഗ്ഗനിഷ്ഠയും ദിവ്യഗുണങ്ങളും അവക്കുണ്ടാ കണമെന്നാണ് അവരം ആഗ്രഹിക്കുന്നതു്. മററുള്ളവരുടെ മനസ്സി നേയും സ്വന്തം ആത്മാവിനേയും കീഴടക്കുവാൻ അവരം ഉപദേ ശിക്കുന്ന ആയുധം അഹിംസയാണ്.

ഭാരതീയരുടെ ലക്ഷ്യം ആത്മസാക്ഷാൽക്കാരമാണ്. ഭൌതി കമായ പുരോഗതിയും സമൃദ്ധിയും നേടുവാൻ അവർ ശ്രദ്ധിക്കു ന്നില്ല. യോഗം അഥവാ ദൈവസമ്പക്കം ആകുന്നു അവർ ആശിക്കു ന്നതു്. അവർ അഹിംസ, സത്യം, ബ്രഹ്മചയ്യം എന്നിവ പരിശീലി ക്കുന്നു. ശാശ്വതമായ പരമാനന്ദമനുഭവിക്കുവാൻ അവർ ആഗ്രഹി ക്കുന്നു. അന്തരാത്മാവു് അഥവാ ബ്രഹ്മം എന്നതു സാക്ഷാത്കരി ക്കുന്നതിനു വേണ്ടി ഭൌതികമായ സകല വസ്തുക്കളും ഉപേക്ഷിക്കു വാൻ അവർ എപ്പോഴും തയ്യാറാണ്. ശാശ്വതമായ ആത്മ സാക്ഷാൽക്കാരം സിദ്ധിക്കുവാൻ അവർ എല്ലാം ത്യജിക്കുന്നതിനു സന്നദ്ധരാണ്. എപ്പോഴും അവർ ആത്മീയമനോഭാവത്തോടു കൂടിയവരാകുന്നു.

അനേകം പുണ്യനദികളോടും ശക്തിയായ ആത്മീയ സ്പന്ദന ങ്ങളോടുംകൂടിയ ഒരു പാവന രാജ്യമാണ് ഇന്ത്യ. എത്രയോ പ്രാചീനമായ ഹിമാലയ പവ്വതനിരകരം ലോകത്തിലെ സകല മനുഷ്യരേയും ആകഷിക്കുന്നു. ദൈവിക ധ്യാനങ്ങരംക്കും യോഗാ ഭ്യാസങ്ങരംക്കും പ്രത്യകം പററിയ രാജ്യമാണ് അതു്. ഓരോ രാജ്യത്തിന്നും പ്രത്യേകമായ ചില ആകർഷണവസ്തുക്കരം ഉണ്ടു്. ഇന്ത്യ യോഗിവയ്യന്മാരുടെയും ജ്ഞാനികളുടേയും രാജ്യമാണ്. ഇതാണ് ഇന്ത്യയുടെ പ്രത്യേകമായ ആകർഷണീയത. ഇതുകൊ ണ്ടാണ്, അമേരിക്ക, ഇംഗ്ലണ്ടു്, ലോകത്തിലെ മററു പല ഭാഗ



digitized by www.sreyas.in

ങ്ങൾ ഇവിടങ്ങളിൽനിന്നു് ആളുകൾ യോഗാഭ്യാസ പരിശീലന ത്തിന്നായി ഇന്ത്യയിൽ വന്നുചേരുന്നതു്.

## ചരിത്രവസ്തുതകൾ

ലോകത്തിൽ ഏററവുമധികം സഹിഷ്ണുതയുള്ള രാജ്യമാകുന്നു ഇന്ത്യ. ഇന്ത്യക്കു വളരെ വിശാലമായ ഒരു ഹൃദയമുണ്ടു്. ഇന്ത്യയുടെ സ്നേഹത്തിൻെറ വ്യാപ്തിയിൽ സകല രാഷ്ട്രങ്ങളും ഉൾപ്പെടുന്നു.

പാശ്ചാത്യരാഷ്ട്രങ്ങൾ പ്രാചീന ഹിന്ദുക്കളുടെ അഥവാ ആര്യന്മാരുടെ സന്താനപരമ്പരയിൽ പെട്ടവരാണു്. അവക്കു് ആര്യന്മാരോടും ഹൈന്ദവ സംസ്കാരത്തോടും ഉണ്ടായിരുന്ന പഴയ ബന്ധം അവർ മറന്നുപോയിട്ടുണ്ടാവാം. അവരുടെ പൂർവ്വികന്മാരെപ്പററിയുള്ള എല്ലാം തന്നെ അവർ മറന്നിട്ടുണ്ടാവാം, പക്ഷെ ഈ സംഗതി ചരിത്രത്തിൻെറ ഏടുകളിൽനിന്നു മാച്ചുകളയുവാൻ കഴിയുന്നതല്ലാ. ഹൈന്ദവസംസ്കാരത്തിൻെറ കലവറയായ ഭാരതമാതാവിന്നു സമുദ്രാതീതരാജ്യങ്ങളിൽ വസിക്കുന്ന തൻെറ മക്കളെ മറക്കുവാനാകുന്നതല്ലാ. അവർ എന്നും അമ്മയ്ക്കു പ്രിയപ്പെട്ടവർ തന്നെയാണു്.

എത്രയോ പഴയ കാലത്തുതന്നെ ഹൈന്ദവസംസ്കാരവും ഹൈന്ദവ പരിഷ്കാരവും അവയുടെ മൂർദ്ധന്യത്തിൽ എത്തിയിരുന്നു. യവനന്മാരും റോമക്കാരും ഹിന്ദുക്കളെ അനുകരിക്കുകയും അവരുടെ ആശയങ്ങൾ ഉൾക്കൊള്ളുകയും ചെയ്തു. ഹൈന്ദവസംസ്കാരവും ഹൈന്ദവ പരിഷ്കാരവും ഇന്നും ലോകത്തിൽ മുന്നണിയിൽ തന്നെയാണു്. യോഗ്യന്മാരായ ഇത്രവളരെ സന്യാസിമാരും, ജ്ഞാനികളും, യോഗികളും, ഋഷിമാരും, മഹർഷിമാരും, പ്രവാചകന്മാരും, ആചാര്യന്മാരും, സഹായതൽപരരും, വീരന്മാരും, കവികളും ഭരണതന്ത്രജ്ഞന്മാരും രാജാക്കന്മാരും ഹിന്ദുമതത്തിലെന്നപോലെ മററൊരു മതത്തിലും ഉണ്ടായിട്ടില്ലാ. രാജ്യത്തെ ഓരോ പ്രവിശ്യയും അതിബുദ്ധിശാലികളേയും കവികളേയും സന്ന്യാസിമാരേയും സൃഷ്ടിച്ചിട്ടുണ്ടു്. ഇപ്പോളും ഇന്ത്യയിൽ അനേകം ഋഷിമാരും തത്വജ്ഞാനികളും സന്ന്യാസിമാരും അതിബുദ്ധിമാന്മാരും വസിക്കുന്നുണ്ടു്. ഇന്നും അവിടെ ജ്ഞാനികളും മഹാത്മാക്കളും ധാരാളമാണു്.



digitized by www.sreyas.in

കഠിനമായ കഷ്ടപ്പാടുകളും മർദ്ദനങ്ങളും ഹിന്ദുക്കൾക്ക് സഹിക്കേണ്ടി വന്നിട്ടുണ്ട്. ഭയങ്കര യുദ്ധങ്ങളും ക്രൂര പ്രവൃത്തികളും അവക്ക് നേരിടേണ്ടിവന്നിട്ടുണ്ടെങ്കിലും ഇന്നും അവർ ജീവിക്കുന്നു. എന്തൊ ഒരജ്ഞാതശക്തി അവരെ നിലനിറുത്തീട്ടുണ്ട്. അദൃശ്യമായ ഏതൊ ഒരു ശക്തി അവരെ സംരക്ഷിച്ചിട്ടുമുണ്ട്. ആ ശക്തി അവരെ എന്നും രക്ഷിക്കും.

## ഹൈന്ദവമതത്തിന്റെ അതിജീവിതത്തിന്നുള്ള (നിലനില്പിന്നുള്ള) കാരണങ്ങൾ

ഭൗതികസുഖങ്ങൾ മിക്കവയും ത്യജിച്ചുകൊണ്ടുള്ള ജീവിതമൊ മിഥ്യാബോധാധിഷ്ഠിതമായി നയിക്കുന്ന ജീവിതമൊ അല്ലാ ഹിന്ദുമതം എന്നത്. ദൈവം എല്ലാ വസ്തുക്കളിലുമുണ്ട്: അതിനാൽ ഓരോ വസ്തുവും ദൈവം തന്നെ എന്നു വിശ്വസിച്ചുകൊണ്ടും ഒന്നിലധികം ദൈവത്തെ വിശ്വസിച്ചുകൊണ്ടും ഉള്ള ജീവിതമല്ലാ ഹിന്ദുമതം എന്നത്. മതപരമായ എല്ലാതരം അനുഭൂതികളുടേയും ഉദ്ഗ്രഥനമാണ് അത്. ജീവിതത്തെപ്പററി മുഴുവനും പരിപൂർണ്ണവുമായ ഒരു വീക്ഷണമാണ് അത്. അതിന്റെ ലക്ഷണങ്ങൾ വിസ്തൃതമായ സഹിഷ്ണുതയും അഗാധമായ ഭൂതദയയും ഉയന്ന ആത്മീയോദ്ദേശവുമാണ്. അതിൽ മതഭ്രാന്തി ലേശം പോലും ഇല്ലാ. അതുകൊണ്ടാണ് അത് ലോകത്തിലെ മററു വലിയ മതക്കാരുടെ എതിർപ്പുകളെയെല്ലാം അതിജീവിച്ചിട്ടുള്ളത്.

ഹിന്ദുമതത്തെപ്പോലെ എല്ലാവക്കും ഇത്ര പററിയതായും സഹിഷ്ണുതയോടുകൂടിയതുമായ ഒരു മതം വേറെയില്ലാ. ഹിന്ദുമതം മൗലികതത്വങ്ങളെ വളരെ കണിശമായും ഗൌരവമായും കണക്കാക്കുന്നു. ബാഹ്യങ്ങളും അത്യാവശ്യമല്ലാത്തവയുമായ ആചാരങ്ങളെ ഉചിതമായി ഭേദപ്പെടുത്തുന്നതിനു ഹിന്ദുമതത്തിനു നല്ല കഴിവുണ്ട്. അതുകൊണ്ടാണ് സഹസ്രാബ്ദങ്ങൾ പിന്നിട്ടുപോന്നു ജീവിക്കുവാൻ അതിന്നു കഴിഞ്ഞിട്ടുള്ളത്. ഉറച്ച ആത്മസത്യങ്ങളിന്മേലാണ് ഹിന്ദുമതം സ്ഥാപിച്ചിട്ടുള്ളത്. ഹൈന്ദവ ഋഷിമാക്ക് അല്ലെങ്കിൽ ദാർശനികന്മാക്ക് അനുഭവമായിട്ടുള്ള ശാശ്വതസത്യങ്ങളിന്മേലാണ് ഹൈന്ദവജീവിതസൌധം മുഴവനും നിർമ്മിച്ചിട്ടുള്ളത്. ഈ സൌധം വളരെ ശതാബ്ദങ്ങളായി നിലനിന്നു പോരുവാൻ കാരണവും അതാകുന്നു.



digitized by www.sreyas.in

## അതിൻെറ ഭാവി

ഹിന്ദുമതത്തിൻെറ മാഹാത്മ്യം അവർണ്ണനീയമാണ്. സാർവ്വലൌകികമായ ഒരു മതത്തിന്നു വേണ്ടതായ സകലഗുണങ്ങളും അതിലടങ്ങീട്ടുണ്ട്. അതിലെ ധർമ്മങ്ങളെല്ലാം സാർവ്വലൌകികങ്ങളാണ്. അതിലെ തത്വങ്ങൾ മഹത്തായവയാണ്. അതിലെ തത്വശാസ്ത്രം വളരെ വിശേഷമായിട്ടുള്ളതാകുന്നു. അതിലെ ധർമ്മശാസ്ത്രം ആത്മാവിനെ ഉയർത്തുന്നു. അതിലെ ഗ്രന്ഥങ്ങൾ അത്ഭുതകരങ്ങളാണ്. അതിലെ സാധനകൾ അഥവാ യോഗവേദാന്താഭ്യാസങ്ങൾ, അദ്വിതീയങ്ങളാണ്. ഈ മതത്തിൻെറ ഭൂതകാലം ശോഭനമായിരുന്നു: അതിൻെറ ഭാവി കൂടുതൽ ശോഭനമായിരിക്കും. അന്യോന്യവിരോധം, കലഹം, യുദ്ധം എന്നിവ നിമിത്തം ഭിന്നമായികിടക്കുന്ന ലോകത്തിൻെറ നന്മക്കായി അതിന്നു് ഒരു സന്ദേശം നൽകുവാനുണ്ട്. സാർവ്വലൌകികസ്നേഹം, സത്യം, അഹിംസ, ആത്മൈക്യത്തിൻെറ, അഥവാ ഉപനിഷത്തുകളിലെ ഏകത്വത്തിൻെറ സന്ദേശം.

ഹിന്ദുമതം ഒരു ലോകമതമാകുന്നു. ഇന്ത്യയിലുള്ള ഹിന്ദുക്കളുടെ എണ്ണം ലോകത്തിലാകെയുള്ള മുഹമ്മദീയരുടേതിനേക്കാൾ കൂടുതലാണ്.

ഇന്ത്യയേയും ഹിന്ദുമതത്തേയും പററി നിങ്ങൾ കൂടുതൽ അറിയും തോറും നിങ്ങൾക്ക് അവയോടുള്ള സ്നേഹവും ബഹുമാനവും വർദ്ധിച്ചുവരുന്നു. എന്നുതന്നെയല്ലാ ഇന്ത്യയിൽ ഒരു ഹിന്ദുവായി ജനിച്ചതിനും യോഗാഭ്യാസം ചെയ്യുവാൻ നിങ്ങൾക്ക് ഒരു വാസന കിട്ടീട്ടുള്ളതിന്നും ഹിന്ദുമതസാരവും ഹിന്ദുമതതത്വങ്ങളും മനസ്സിലാക്കിക്കൊണ്ടിരിക്കുന്നതിന്നും നിങ്ങൾ ഈശ്വരനോട്ട് നന്ദിയുള്ളവരായിത്തീരുകയും ചെയ്യും.

ഇന്ത്യ ജയിപ്പൂതാക! ഹിന്ദുമതം ജയിപ്പൂതാക! ഹിന്ദുമതമാകുന്ന അഗ്നിനാളത്തെ, അതിൻെറ ഏററവും ശോഭനമായ പ്രഭാപൂരത്തോടും മാഹാത്മ്യത്തോടുംകൂടി ജ്വലിപ്പിച്ചുകൊണ്ടിരുന്ന ദാർശനികന്മാരും ഋഷിമാരും ജയിച്ചാലും ജയിച്ചാലും!



digitized by www.sreyas.in

# അദ്ധ്യായം 2

## ഹൈന്ദവ മതഗ്രന്ഥങ്ങൾ

### സംസ്കൃത സാഹിത്യം

സംസ്കൃതസാഹിത്യത്തെ, പഴയ അഭിപ്രായഗതിയനുസരിച്ച് ആറുഭാഗങ്ങളായും മതേതരമായി നാലു ഭാഗങ്ങളായും തിരിക്കാവുന്നതാണ്. പഴയ അഭിപ്രായഗതിയനുസരിച്ചുള്ള ആറുവിഭാഗങ്ങളാണ് ഹിന്ദുക്കളുടെ പ്രാമാണികമായ മതഗ്രന്ഥങ്ങൾ. മതേതരമായ നാലുഭാഗങ്ങളിൽ സംസ്കൃതസാഹിത്യത്തിൽ പിന്നീടുണ്ടായിട്ടുള്ള അഭിവൃദ്ധി അടങ്ങിയിരിക്കുന്നു.

ആറു മതഗ്രന്ഥങ്ങൾ ഇവയാകുന്നു:– (i) ശ്രുതികൾ, (ii) സ്മൃതികൾ (iii) ഇതിഹാസങ്ങൾ (iv) പുരാണങ്ങൾ (v) ആഗമങ്ങൾ (vi) ദർശനങ്ങൾ.

നാലു മതേതരഗ്രന്ഥങ്ങൾ: (i) സുഭാഷിതങ്ങൾ (ii) കാവ്യങ്ങൾ (iii) നാടകങ്ങൾ (iv) അലങ്കാരങ്ങൾ.

## മതഗ്രന്ഥങ്ങൾ

### ശ്രുതികൾ

ശ്രുതികൾ, വേദങ്ങൾ അല്ലെങ്കിൽ ആമ്നായങ്ങൾ എന്നു വിളിക്കപ്പെടുന്നു. ഹിന്ദുക്കൾക്ക് അവരുടെ മതം സിദ്ധിച്ചിട്ടുള്ളത് മഹർഷിമാരുടെ അനുഭൂതികളിൽ നിന്ന് അഥവാ, വേദങ്ങളിൽ നിന്ന് ആകുന്നു. ഇവ നേരിട്ടുള്ള സഹജോപലബ്ധങ്ങളാണ്. അവ അപൌരുഷങ്ങളായി, അല്ലെങ്കിൽ വ്യക്തിനിഷ്ഠമല്ലാത്ത അമാനുഷികമായ കാര്യങ്ങളായി, കരുതപ്പെടുന്നു. ഹിന്ദുക്കളുടെ. അല്ലാ, മനുഷ്യ സമുദായത്തിന്റെ തന്നെ മഹത്തായ അഭിമാനമായി വേദം നിലകൊള്ളുന്നു.

വിദ് (അറിയുക) എന്ന ധാതുവിൽനിന്നാണ് വേദം എന്ന വാക്കുൽഭവിക്കുന്നത്. വേദം എന്ന വാക്കിനു് അറിവ് എന്നർത്ഥമാകുന്നു. മതഗ്രന്ഥത്തെപ്പറ്റി പറയുമ്പോൾ അതിനു ജ്ഞാനഗ്രന്ഥം എന്നർത്ഥം. ഹിന്ദുക്കളുടെ അടിസ്ഥാന മതഗ്രന്ഥങ്ങളാകുന്നു വേദങ്ങൾ. മറ്റെ അഞ്ചു മതഗ്രന്ഥവിഭാഗങ്ങളുടേയും എന്നു തന്നെയല്ലാ മതേതരങ്ങളും ഭൗതികങ്ങളുമായ ഗ്രന്ഥങ്ങളുടേയും



digitized by www.sreyas.in

ഉത്ഭവസ്ഥാനമാണ് വേദം. ഭാരതീയരുടെ വിവേകത്തിന്റെ ഒരു ഭണ്ഡാഗാരമാണ്, വേദം. ലോകാവസാനം വരെ മാനവസമുദായത്തിന് മറക്കുവാനാകാത്ത അവരുടെ മായാത്ത യശസ്സുമാണത്.

## സഹജോപലബ്ധങ്ങളും അനാദ്യന്തങ്ങളുമായ സത്യങ്ങൾ

പ്രാചീനകാലത്ത് മഹാത്മാരായ ഇന്ത്യയിലെ ഋഷിമാർക്ക് ദൈവം പ്രത്യക്ഷമാക്കിക്കൊടുത്ത ശാശ്വത സത്യങ്ങളാണ് വേദങ്ങൾ. ഋഷി എന്ന വാക്കിന്റെ അർത്ഥം, കാണുക എന്നർത്ഥമായ ദൃശ് ധാതുവിൽ നിന്നുത്ഭവിച്ച ദ്രഷ്ടാവ് എന്നാണ്. അദ്ദേഹം മന്ത്രദ്രഷ്ടാവാകുന്നു; അതായത് മന്ത്രത്തേയോ ചിന്തയേയോ ദർശിക്കുന്നയാൾ. ചിന്ത അദ്ദേഹത്തിന്റെ സ്വന്തമായിരുന്നില്ല. ഋഷിമാർ നിത്യസത്യങ്ങളെ ദർശിക്കുകയോ ശ്രവിക്കുകയോ ചെയ്തു. അതുകൊണ്ടു വേദങ്ങൾ കേൾക്കപ്പെട്ടവയാണ്, അല്ലെങ്കിൽ ശ്രുതിയാണ്. ഋഷി അത് എഴുതിവച്ചില്ല. അദ്ദേഹം സ്വന്തം മനസ്സിൽനിന്ന് അതു സൃഷ്ടിച്ചതുമില്ല. മുമ്പുണ്ടായിരുന്ന ചിന്തയെ ദർശിച്ചവനാണ് അദ്ദേഹം. ആത്മാനുഭൂതികൊണ്ടു് ആ ചിന്തയെ അദ്ദേഹം വെളിപ്പെടുത്തി എന്നുമാത്രം. അദ്ദേഹം വേദത്തിന്റെ സ്രഷ്ടാവല്ല.

പഴയകാലത്തെ ഋഷിമാരുടെ ആത്മാനുഭൂതികളെ വേദങ്ങൾ പ്രതിനിധീകരിക്കുന്നു. തനിക്കു സിദ്ധിച്ച സഹജോപലബ്ധാനുഭൂതികൾ ജനങ്ങൾക്കു പകർന്നുകൊടുക്കാനുള്ള ഒരു മാദ്ധ്യമം അല്ലെങ്കിൽ പ്രതിനിധിമാത്രമാണ് ഋഷി. വേദങ്ങളിലെ സത്യങ്ങൾ അനുഭവസിദ്ധങ്ങളാണ്; ദൈവത്തിന്റെ പ്രത്യേക സന്ദേശവാഹകന്മാർ ചില വ്യക്തികൾക്കു നൽകീട്ടുള്ള മതപ്രമാണങ്ങളാണ് മററു മതങ്ങളെല്ലാം അവയുടെ അടിസ്ഥാനമായി അവകാശപ്പെടുന്നത്. എന്നാൽ വേദങ്ങളാകട്ടെ യാതൊരു വ്യക്തിയിലും അധിഷ്ഠിതമല്ല. അവ ദൈവത്തെപ്പററിയുള്ള അറിവായതുകൊണ്ടും ശാശ്വതമായതുകൊണ്ടും അവതന്നെയാണ് അവയുടെ പ്രമാണം.

സൃഷ്ടികർത്താവായ ബ്രഹ്മാവ് ദിവ്യമായ ജ്ഞാനം ഋഷിമാർക്കൊ ദാർശനികന്മാർക്കോ നൽകി. ഋഷിമാർ ഈ ജ്ഞാനം ജനങ്ങളുടെയിടയിൽ പരത്തുകയും ചെയ്തു. സത്യത്തെപ്പററി അല്ലെങ്കിൽ ബ്രഹ്മത്തെപ്പററി നേരിട്ട സഹജാവബോധജ്ഞാനം സിദ്ധിച്ച മഹാ സിദ്ധന്മാരായിരുന്നു വൈദികകാല ഋഷിമാർ. അവർ പ്രചോദിതരായ എഴുത്തുകാരായിരുന്നു. ലളിതവും മനോഹരവുമായ



digitized by www.sreyas.in

മതവും ദാർശനിക ശാസ്ത്രവും അടങ്ങീട്ടുള്ള ഒരു പരിപൂർണ്ണ സമ്പ്രദായം അവർ നിർമ്മിച്ചു. ഇതിൽനിന്നു മററു മതസ്ഥാപകന്മാക്കും മതാദ്ധ്യാപകന്മാക്കും വേണ്ടതായ പ്രചോദനം സിദ്ധിച്ചിട്ടുണ്ട്.

മനുഷ്യൻെറ ഗ്രന്ഥാലയത്തിലെ ഏററവും പഴയ പുസ്തകങ്ങൾ വേദങ്ങളാകുന്നു. എല്ലാ മതങ്ങളിലും അടങ്ങീട്ടുള്ള സത്യങ്ങൾ വേദങ്ങളിൽ നിന്നുത്ഭവിച്ചവയാണ്. ഇതു് എളുപ്പത്തിൽ തെളിയിക്കാവുന്നതുമാണ്. വേദങ്ങൾ മതത്തിൻെറ ഉത്ഭവസ്ഥാനമാണ്. മതപരമായ അറിവിൻെറ പരമമായ ഉത്ഭവസ്ഥാനം വേദങ്ങളാണെന്നു തെളിയിക്കുവാൻ കഴിയും. ദിവ്യമായ ഉത്ഭവമാണ് മതത്തിനുള്ളതു്. ആദിമകാലങ്ങളിൽ അതു് അനുഭൂതി രൂപത്തിൽ മനുഷ്യനു ദൈവത്താൽ പ്രത്യക്ഷമാക്കപ്പെട്ടതാണ്. അതു് വേദങ്ങളിൽ അടങ്ങിയിരിക്കുന്നു.

വേദങ്ങൾ ശാശ്വതങ്ങളാണ്. അവ ആദ്യവും അന്തവും ഇല്ലാത്തവയാണ്. ഒരു പുസ്തകത്തിനു് എങ്ങിനെയാണ് ആദിയും അന്തവുമില്ലാതിരിക്കുന്നതു് എന്നു് അറിവില്ലാത്തവനായ ഒരാൾ ചോദിച്ചു എന്നുവരാം. വേദങ്ങൾ എന്ന വാക്കുകൊണ്ടു ചില പുസ്തകങ്ങൾ എന്നല്ല വിവക്ഷിച്ചിട്ടുള്ളതു്. വേദങ്ങൾ ദൈവത്തിൻെറ ശ്വാസത്തിൽ നിന്നുൽഭൂതമായവയാണ്. അവ ദൈവത്തിൻെറ വാക്കുകളാണ്. വേദങ്ങൾ വ്യക്തികളുടെ ഉച്ചാരണങ്ങളല്ലാ. അവ മനുഷ്യമനസ്സുകൊണ്ടു നിർമ്മിക്കപ്പെട്ടവയുമല്ലാ. അവ ഒരിക്കലും എഴുതപ്പെട്ടിട്ടില്ലാ; ഉണ്ടാക്കപ്പെട്ടിട്ടുമില്ല. അവ ശാശ്വതങ്ങളും അകൃത്രിമങ്ങളുമാണ്. വേദങ്ങളുടെ കാലം ഒരിക്കലും നിർണ്ണയിക്കപ്പെട്ടിട്ടില്ലാ, നിർണ്ണയിക്കപ്പെടുവാൻ കഴിയുന്നതുമല്ല. വേദങ്ങൾ ശാശ്വതങ്ങളായ ആദ്ധ്യാത്മിക സത്യങ്ങളാണ്. ദിവ്യമായ ജ്ഞാനത്തിൻെറ മൂർത്തീകരണമാണ് വേദങ്ങൾ. പുസ്തകങ്ങൾ നശിപ്പിക്കപ്പെടാം; പക്ഷെ ജ്ഞാനം നശിപ്പിക്കപ്പെടുവാൻ കഴിയുന്നതല്ല. ജ്ഞാനം ശാശ്വതമാണ്. അതുകൊണ്ടുതന്നെ വേദങ്ങളും ശാശ്വതങ്ങളാണ്.

## നാലു വേദങ്ങളും അവയുടെ വിഭാഗങ്ങളും

ഋഗ്വേദം, യജൂർവേദം, സാമവേദം, അഥർവ്വവേദം എന്നിങ്ങനെ നാലു മഹാ ഗ്രന്ഥങ്ങളായി വേദം വിഭജിക്കപ്പെട്ടിരിക്കുന്നു. വീണ്ടും യജൂർവേദം, ശുക്ലം, കൃഷ്ണം എന്ന രണ്ടു ഭാഗങ്ങളായി തിരി



digitized by www.sreyas.in

ക്കപ്പെട്ടിട്ടുണ്ട്. ഇവയിൽ കൃഷ്ണം അല്ലെങ്കിൽ തൈത്തരീയം ആകുന്നു അധികം പഴയതു്. ശുക്ലം അല്ലെങ്കിൽ വാജസനേയം പിന്നീടു യാജ്ഞവൽക്യ മുനിക്കു ദേദീപ്യമാനനായ സൂര്യഭഗവാനിൽനിന്നു സിദ്ധിച്ച ബോധോദയമാണു്.

ഋഗ്വേദം ഇരുപത്തിയൊന്നു ഭാഗങ്ങളായും യജുർവേദം ഒരുനൂററിഒൻപതു ഭാഗങ്ങളായും സാമവേദം ഓരായിരം ഭാഗങ്ങളായും അഥർവ്വവേദം അമ്പതു ഭാഗങ്ങളായും വിഭജിക്കപ്പെട്ടിരിക്കുന്നു. വേദം മുഴുവനും ആകെ ഓരായിരത്തിഒരുനൂററിഎൺപതു ഭാഗങ്ങളായി ഭാഗിക്കപ്പെട്ടിട്ടുണ്ടു്.

ഓരോ വേദത്തിനും നാലു ശാഖകൾ ഉണ്ടു്: മന്ത്രസംഹിതകൾ അല്ലെങ്കിൽ സ്തോത്രങ്ങൾ; ബ്രാഹ്മണങ്ങൾ അല്ലെങ്കിൽ കർമ്മങ്ങളേയും മന്ത്രങ്ങളേയും പററിയുള്ള വിവരണങ്ങൾ; ആരണ്യകങ്ങൾ; ഉപനിഷത്തുകൾ ഇവയാണു് ആ നാലു ശാഖകൾ. വേദങ്ങളെ നാലു ഭാഗങ്ങളായി തിരിച്ചിട്ടുള്ളതു് ഒരു മനുഷ്യൻെറ ജീവിതത്തിലെ നാലു് ആശ്രമങ്ങൾക്കും യോജിച്ച വിധത്തിലാണു്.

ഇഹത്തിൽ ഭൌതിക സമൃദ്ധിയും പരത്തിൽ സൗഖ്യവും സിദ്ധിക്കുന്നതിനുവേണ്ടി വേദപ്രോക്തമായ ദൈവത്തെ വാഴ്ത്തിക്കൊണ്ടുള്ള സ്തോത്രങ്ങളാണു് മന്ത്രസംഹിതകൾ. ആത്മനിഷ്ഠവും വ്യക്തിനിഷ്ഠവുമായ പല ദേവന്മാരേയും പ്രകീർത്തിച്ചുകൊണ്ടുള്ള പ്രാർത്ഥനകളും സ്തോത്രങ്ങളും മന്ത്രങ്ങളുമടങ്ങിയ വൃത്താത്മകങ്ങളായ കാവ്യങ്ങളാണവ. വേദത്തിൽ മന്ത്രങ്ങൾ അടങ്ങീട്ടുള്ള ഭാഗം ബ്രഹ്മചാരികൾക്കു പ്രയോജനമായിട്ടുള്ളതാണു്.

യാഗകർമ്മങ്ങൾ ചെയ്യേണ്ടതെങ്ങിനെയെന്നു ബ്രാഹ്മണങ്ങൾ ജനങ്ങളെ ഉപദേശിക്കുന്നു. യജ്ഞത്തിൽ മന്ത്രങ്ങൾ ഉപയോഗിക്കേണ്ട രീതിയെപ്പററി ഗദ്യത്തിലുള്ള വിവരണങ്ങളാണവ. ബ്രാഹ്മണങ്ങൾ ഗൃഹസ്ഥന്മാർക്കു പററിയ ഭാഗമാണു്.

കർമ്മങ്ങളുടെ ദാർശനികമായ വ്യാഖ്യാനങ്ങളാണു് ആരണ്യകങ്ങൾ, അതായതു് അരണ്യത്തിൽവെച്ചുണ്ടായ പുസ്തകങ്ങൾ അഥവാ ഗഹനങ്ങളായ വന്യഗ്രന്ഥങ്ങൾ. സന്യാസം സ്വീകരിക്കാൻ ഒരുങ്ങുന്ന തപസ്വികൾക്കൊ വാനപ്രസ്ഥന്മാർക്കൊ ഉദ്ദേശിച്ചിട്ടുള്ളതാണു് ആരണ്യകങ്ങൾ.



digitized by www.sreyas.in

വേദങ്ങളിലെ ഏററവും പ്രധാനമായ ഭാഗം ഉപനിഷത്തുകളാകുന്നു. ഉപനിഷത്തുകളിലുള്ളതു് വേദങ്ങളുടെ സത്തു് അല്ലെങ്കിൽ ജ്ഞാനഭാഗം ആണു്. ഉപനിഷത്തുകളിലെ ദർശനം (തത്വശാസ്ത്രം) ഉദാത്തവും ഗംഭീരവും ഉന്നതവും ആത്മോദ്ദീപകവുമാണു്. ഉപനിഷത്തുകൾ ജീവാത്മാവിൻേറയും പരമാത്മാവിൻേറയും ഐക്യത്തെപ്പററി പ്രതിപാദിക്കുന്നു. അവ ഏററവും സൂക്ഷ്മവും അഗാധവുമായ ആത്മീയ യാഥാത്ഥ്യങ്ങൾ വെളിപ്പെടുത്തുന്നു. ഉപനിഷത്തുകൾ സന്യാസിമാക്കു പ്രയോജനമുള്ളവയാണു്.

വേദത്തിലടങ്ങിയിട്ടുള്ള വിഷയത്തെ കമ്മകാണ്ഡം, ഉപാസനാകാണ്ഡം, ജ്ഞാനകാണ്ഡം എന്നിങ്ങനെ മൂന്നായി ഭാഗിച്ചിട്ടുണ്ടു്. കമ്മങ്ങളും പലതരത്തിലുള്ള ഹോമങ്ങളും ചെയ്യുവാനുള്ള ക്രമത്തെപ്പററിയാണു് കമ്മകാണ്ഡം (വിധ്യാനുരൂപമായ ഭാഗം) പ്രസ്താവിക്കുന്നതു്. ഉപാസനാകാണ്ഡം അല്ലെങ്കിൽ ആരാധനാവിഭാഗം പലപ്രകാരത്തിലുള്ള ആരാധനയേയും ധ്യാനത്തേയും പററി പ്രതിപാദിക്കുന്നു. ജ്ഞാനകാണ്ഡം അല്ലെങ്കിൽ ജ്ഞാനവിഭാഗം ഏററവും ശ്രേഷ്ഠമായ ജ്ഞാനമായ നിർഗ്ഗുണബ്രഹ്മത്തെപ്പററി വിവരിക്കുന്നു. മന്ത്രങ്ങളും ബ്രാഹ്മണങ്ങളും കമ്മകാണ്ഡമായും ആരണ്യകങ്ങൾ ഉപാസനാകാണ്ഡമായും ഉപനിഷത്തുകൾ ജ്ഞാനകാണ്ഡമായുമിരിക്കുന്നു.

## മന്ത്രസംഹിതകൾ

ഹിന്തുക്കളുടെ ഏററവും നല്ലതും ഏററവും പഴയതും ഏററവും വിശിഷ്ടവുമായ ഗ്രന്ഥം ഋഗ്വേദസംഹിതയാകുന്നു. ഒരു ഹിന്ദുവിനു് ആത്മാത്ഥമായി ആരാധിക്കുന്നതിനു് മറവി പററാത്ത വിധമുള്ള ഇന്ത്യയിലെ മഹത്തായ മതഗ്രന്ഥമാണതു്. അതിൻെറ രീതിയും ഭാഷയും സ്വരവും ഏററവും സുന്ദരവും ഗഹനവുമാകുന്നു. അതിലെ അനശ്വര മന്ത്രങ്ങളിൽ ജീവിതത്തിലെ ഏററവും മഹത്തായ യാഥാത്ഥ്യങ്ങൾ അടങ്ങിയിരിക്കുന്നു. ഒരുപക്ഷെ ലോകത്തിലെ മതഗ്രന്ഥ സാഹിത്യത്തിലെ ഏററവും മഹത്തായ നിധിയും അതാണു്. അതിലെ പുരോഹിതൻ ഹോത്രി എന്നറിയപ്പെടുന്നു.

യജ്ജൂർവേദസംഹിത അധികഭാഗവും ഗദ്യരൂപത്തിലാണു്. അതു യജ്ജൂർവേദത്തിലെ പുരോഹിതനായ അദ്ധ്വയ്യുവിൻെറ ഉപയോഗത്തിനാണു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. അവ ഋഗ്വേദ മന്ത്ര



digitized by www.sreyas.in

ങ്ങളുടെ കുറവു തീർത്തുകൊണ്ടു ഹോമാദികർമ്മങ്ങളെ കുറച്ചുകൂടി വിശദമായി വിവരിക്കുന്നു.

സാമവേദസംഹിതയിലെ വളരെ ഭാഗങ്ങൾ ഋഗ്വേദസംഹിതയിൽനിന്നെടുത്തിട്ടുള്ളതാണ്. യാഗങ്ങൾ ചെയ്യുമ്പോൾ സമവേദ പുരോഹിതനായ ഉദ്ഗാത്രി അതു പാടണമെന്നാണ് ഉദ്ദേശിച്ചിട്ടുള്ളതു്.

മററു മൂന്നു പുരോഹിതന്മാർക്കും ഉച്ചാരണങ്ങളിലും അനുഷ്ഠാനങ്ങളിലും യാദൃശ്ചികമായി വരാവുന്ന തെററുകൾ തിരുത്തുന്നതിന്നായി അഥർവ്വവേദ പുരോഹിതനായ ബ്രഹ്മൻ അഥർവ്വവേദസംഹിത ഉപയോഗിക്കണമെന്നുദ്ദേശിച്ചിരിക്കുന്നു.

## ബ്രാഹ്മണങ്ങളും ആരണ്യകങ്ങളും

ഋഗ്വേദത്തിൽ, ഐത്തരേയം എന്നും ശാംഖായനം എന്നും രണ്ടു ബ്രാഹ്മണങ്ങൾ ഉണ്ടു്. പ്രാചീനസംസ്കൃതസാഹിത്യ ചരിത്രത്തിൽ മാക്സ്മുള്ളർ ഇങ്ങിനെ പറയുന്നു:– ''ലോകത്തിലേ ഏററവും പ്രാചീനഗ്രന്ഥം ഋഗ്വേദമാകുന്നു. ബ്രാഹ്മണങ്ങളിലെ പവിത്രമായ സ്തോത്രങ്ങൾ ലോകസാഹിത്യത്തിൽ അദ്വിതീയമായി നിലകൊള്ളുന്നു; അവയുടെ സംരക്ഷണം അത്ഭുതംതന്നെയെന്നു് പറയാവുന്നതാണ്.''

ശുക്ലയജുർവേദത്തിൽ ഉള്ളതാണ് ശതപഥ ബ്രാഹ്മണം. തൈത്തിരീയ ബ്രാഹ്മണവും മൈത്രായന ബ്രാഹ്മണവും കൃഷ്ണയജുർവേദത്തിൽ ഉൾപ്പെട്ടവയാണ്. താന്ത്യം അല്ലെങ്കിൽ പഞ്ചവിംശം, ഷഡ്വിംശം, ഛാന്ദോഗ്യം, അത്ഭുതം, ആർഷേയം, ഉപനിഷദ് ബ്രാഹ്മണങ്ങൾ, എന്നിവ സാമവേദത്തിൽ അടങ്ങിയിരിക്കുന്നു. അഥർവ്വവേദത്തിലെ ബ്രാഹ്മണം ഗോപഥം എന്നു വിളിക്കപ്പെടുന്നു. ഓരോ ബ്രാഹ്മണത്തിനും ഓരോ ആരണ്യകം വീതമുണ്ടു്.

## ഉപനിഷത്തുകൾ

വേദങ്ങളുടെ സമാപനഭാഗങ്ങൾ അല്ലെങ്കിൽ അവസാനഭാഗങ്ങളാണ് ഉപനിഷത്തുകൾ. അവയെ അടിസ്ഥാനമാക്കിക്കൊണ്ടുള്ള ഉപദേശം വേദാന്തം എന്നു പറയപ്പെടുന്നു. ഉപനിഷത്തു



digitized by www.sreyas.in

കളാണ്ʼ വേദങ്ങളുടെ സാരവും ലക്ഷ്യവും. ഹിന്ദുമതത്തിൻെറ അടിസ്ഥാനം തന്നെ അവയാണ്ʼ.

ഓരോ വേദത്തിനും എത്ര ശാഖകളോ വിഭാഗങ്ങളൊ ഉണ്ടോ അത്രയും തന്നെ ഉപനിഷത്തുകളും ഉണ്ടു്. അതായതു് നാലുവേദങ്ങളിലും യഥാക്രമം 21, 109, 1000, 50 ശാഖകളും അത്രതന്നെ ഉപനിഷത്തുകളും ഉണ്ടു്.

അദ്വൈതം, വിശിഷ്ടാദ്വൈതം, ശുദ്ധ അദ്വൈതവാദം, ഭേദാഭേദം മുതലായ അഭിപ്രായഗതിക്കാരായ ഇന്ത്യയിലെ പല തരത്തിലുള്ള ദാർശനികന്മാരും ഉപനിഷത്തുകളുടെ പരമാധികാരത്തെ അംഗീകരിച്ചിട്ടുണ്ടു്. അവർ അവരുടെ സ്വന്തം വ്യാഖ്യാനങ്ങൾ ഉപനിഷത്തുകൾക്കു് കൊടുത്തിട്ടുണ്ടെങ്കിലും അവയുടെ പരമാധികാരത്തെ അവർ അനുസരിച്ചിട്ടുണ്ടു്. അവർ അവരുടെ തത്വജ്ഞാനത്തെ ഉറപ്പിച്ചിട്ടുള്ളതു് ഉപനിഷത്തുകളുടെ അടിസ്ഥാനത്തിന്മേലാണ്ʼ. പാശ്ചാത്യപണ്ഡിതന്മാർപോലും ഉപനിഷത്തുകളുടെ ദർശകന്മാരിൽ അവക്കുള്ള ബഹുമാനം രേഖപ്പെടുത്തീട്ടുണ്ടു്. പാശ്ചാത്യന്മാർ മരവുരിയുമുടുത്തു് അഗാധമായ അജ്ഞാനത്തിൽ മുഴകിക്കഴിഞ്ഞിരുന്ന കാലത്തുക്കൂടി, ഉപനിഷത്തുകളുടെ ദർശകന്മാർ ശാശ്വതമായ പരമാനന്ദത്തിൽ കഴിഞ്ഞുവന്നിരുന്നു. അവക്കു് ഉയന്ന നിലയിലുള്ള സംസ്കാരവും പരിഷ്കാരവും ഉണ്ടായിരുന്നു.

ഏററവും പ്രധാനമായ ഉപനിഷത്തുകൾ, ഈശം. കേനം, കഠം, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, ഐത്തരേയം, തൈത്തരീയം, ഛാന്ദോക്യം ബൃഹദാരണ്യകം, കൌശീതകീ. ശ്വേതാശ്വതര എന്നിവയാകുന്നു. അവ ഏററവും ആധികാരികമായവയുമാണു.

വേദങ്ങളിലെ മൂലതത്വങ്ങളെല്ലാം നിങ്ങൾക്കു് കരതലാമലകം പോലെ വ്യക്തമായിത്തീരട്ടെ ! വേദങ്ങളുടെ അനുഗൃഹീത മാതാവായ ഗായത്രി ഉപനിഷത്തുകളിലെ പ്രാചീന വിജ്ഞാനത്തെ, അഥവാ ജ്ഞാനക്ഷീരത്തെ നിങ്ങൾക്ക പകന്നുതരട്ടെ !

## ഉപവേദങ്ങൾ

വേദങ്ങൾക്ക നാലു് ഉപവേദങ്ങൾ വീതമുണ്ടു്; ആയുർവേദം, ധനുർവ്വേദം, ഗാന്ധർവ്വവേദം, അത്ഥശാസ്ത്രം എന്നിവയാണവ; ഇവ നാലു വേദങ്ങളിൽ ഓരോന്നിനും യഥാക്രമം സഹായഭൂതങ്ങളാണ്ʼ.



digitized by www.sreyas.in

## വേദാംഗങ്ങൾ

ഓരോ വേദത്തിനും ആറ് അംഗങ്ങൾ വീതമുണ്ട്: പാണിനിയുടെ ശിക്ഷ, വ്യാകരണം; പിംഗളാചാര്യരുടെ ഛന്ദസ്സ്; യാസ്കരുടെ നിരുക്തം; ഗർഗൻെറ ജ്യോതിഷം; പല മഹർഷിമാരും നിർമ്മിച്ചിട്ടുള്ള കല്പങ്ങൾ (ശ്രൌതം, ഗൃഹ്യം, ധർമ്മം) എന്നിവയാണ് ആ ആറംഗങ്ങൾ.

ശിക്ഷ എന്നതു് ശബ്ദശാസ്ത്രത്തെപ്പററിയുള്ള അറിവാണ്. ശബ്ദത്തേയും ഉച്ചാരണത്തേയും പററി ശിക്ഷ പ്രതിപാദിക്കുന്നു. പല രൂപത്തിലാണു വേദപാഠങ്ങൾ എഴുതീട്ടുള്ളതു്. പദപാഠം ഓരോ വാക്കിൻേറയും പ്രത്യേക രൂപത്തെപററി പറയുന്നു. ക്രമപാഠം വാക്കുകളെ ജോഡികളായി ചേർക്കുന്നു.

വ്യാകരണമെന്നതു് സംസ്കൃത വ്യാകരണമാണ്. പാണിനിയുടെ വ്യാകരണ ഗ്രന്ഥങ്ങളാണ് ഏററവും പ്രസിദ്ധിയാർജ്ജിച്ചവ വ്യാകരണം അറിയാതെ ഒരാൾക്കും വേദങ്ങൾ മനസ്സിലാക്കുവാൻ കഴിയുന്നതല്ല.

ഛന്ദസ്സ് വ്യാകരണത്തിൻെറ ഒരു ഭാഗമാണ്. ഇതിൽ കവിതയെഴുതുന്നതിനുള്ള നിയമങ്ങൾ, വൃത്തം മുതലായവയാണുള്ളതു്.

നിരുക്തം എന്നതു ഭാഷാവിജ്ഞാനശാസ്ത്രമാകുന്നു.

ജ്യോതിഷത്തിൽ ഗണിതശാസ്ത്രവും ഉൾപ്പെടുന്നു. ഗ്രഹങ്ങൾ, ആകാശത്തുള്ള മററു ഗോളങ്ങൾ മുതലായവയെപ്പററിയും അവയ്ക്കു മനുഷ്യരുടെ ഭാഗധേയങ്ങളെ ഗുണകരമായും ദോഷകരമായും ബാധിക്കാനുള്ള ശക്തിയേയും പററി അതു പ്രതിപാദിക്കുന്നു.

കല്പമെന്നതു് ശാസ്ത്രോക്തമായ ക്രിയകൾ ചെയ്യേണ്ട സമ്പ്രദായത്തെ വിവരിക്കുന്നു. യാഗങ്ങളിൽ ചെയ്യേണ്ടതായ കർമ്മങ്ങളെ വിവരിക്കുന്ന ഗ്രന്ഥസൂത്രങ്ങൾ കല്പത്തിൽ ഉൾപ്പെട്ടതാണ്. യാഗശാലയുടെ വലിപ്പം, ആകൃതി മുതലായവ അളന്നു തിട്ടപ്പെടുത്തുവാനുള്ള ക്രമങ്ങൾ അടങ്ങിയ ശുൽവസൂത്രങ്ങളും കല്പത്തിൽ ഉൾപ്പെടുന്നു. അവ ഗ്രന്ഥസൂത്രങ്ങളിൽ ഇല്ലാത്തതു ചേർത്തു് അവയെ പൂർണ്ണമാക്കുന്നു. ഇവകൂടാതെ ഗൃഹകാര്യങ്ങളെപ്പററിയുള്ള



digitized by www.sreyas.in

ഗൃഹ്യസൂത്രങ്ങളും നിയമങ്ങളേയും ആചാരങ്ങളേയുംപററി പ്രതിപാദിക്കുന്ന ധമ്മസൂത്രങ്ങളും കൽപ്പത്തിൽപെട്ടവയാണ്.

പ്രാതിശാഖ്യങ്ങൾ, പദപാഠങ്ങൾ, ഉപലേഖകൾ, ക്രമപാഠങ്ങൾ, അനുക്രമണികൾ, ദൈവത്സംഹിതകൾ, പരിശിഷ്ടങ്ങൾ, പ്രയോഗങ്ങൾ, പദ്ധതികൾ, കാരികകൾ, ഖിലങ്ങൾ, വ്യൂഹങ്ങൾ ഇവയെല്ലാം കൽപ്പസൂത്രപ്രകാരമുള്ള ക്രിയകളെപ്പററി കൂടുതൽ പ്രതിപാദിക്കുന്നവയാകുന്നു.

കൽപ്പസൂത്രങ്ങളിൽ അശ്വലായനം, സാംഖ്യായനം, ശാംഭവ്യം എന്നിവ ഋഗ്വേദത്തിൽ ഉള്ളവയാകുന്നു, മാഷകം, ലാത്യായനം, ദ്രാഹ്യായനം, ഗോഭിലം, ഖാദിരം ഇവ സാമവേദത്തിൽ പെട്ടവയാണ്. ശുക്ലയജുർവേദത്തിലുള്ളവയാണ് കാത്യായനവും പാരസ്കരവും, കൃഷ്ണയജുർവേദത്തിൽ പെട്ടിട്ടുള്ളവയാണ് ആപസ്തംഭം, ഹിരണ്യകേശി, ബോധായനം, ഭാരദ്വാജം, മാനവം, വൈഖാനസം, കാഠകം എന്നിവ. വൈതാനവും കൌശികവും അഥവ്വവേദത്തിൽ ചേന്നവയാകുന്നു.

## സ്മൃതികൾ

ശ്രുതികൾ കഴിഞ്ഞാൽ പിന്നെ പ്രധാനമായിട്ടുള്ളതു് സ്മൃതികളാണ്; അഥവാ രണ്ടാംതരം മതഗ്രന്ഥങ്ങളാണ്, സനാതന വണ്ണാശ്രമങ്ങളെപ്പററി പ്രതിപാദിക്കുന്ന ഹിന്ദുക്കളുടെ പ്രാചീനവും പാവനവുമായ നിയമസമാഹാരങ്ങളാണിവ. വേദങ്ങളിൽ വിധികൾ എന്നു പറയപ്പെടുന്ന കമ്മശാസനങ്ങളുടെ വിവരണവും പരിശിഷ്ടവുമാണ് അവ. സ്മൃതി അഥവാ ധമ്മശാസ്ത്രം എന്നതു് ശ്രുതിയുടെ അടിസ്ഥാനമായിട്ടുള്ളതാകുന്നു. വേദോപദേശങ്ങളെ അടിസ്ഥാനമാക്കീട്ടുള്ളവയാണ് സ്മൃതികൾ. ആധികാരികമായ നിലയിൽ ശ്രുതിക്ക് ഒന്നാം സ്ഥാനവും സ്മൃതിക്ക രണ്ടാം സ്ഥാനവുമാണുള്ളതു്. അതു ധമ്മത്തെ വിവരിച്ചു് വിസ്തൃതമാക്കുന്നു. രാഷ്ട്രീയമായും സാമുദായികമായും കുടുംബസംബന്ധമായും വ്യക്തിപരമായും ഒരു ഹിന്ദുവിനുള്ള കടമകളെ ക്രമീകരിക്കുന്നതിനുള്ള നിയമങ്ങൾ അതിൽ അടങ്ങീട്ടുണ്ട്.

സ്മൃതികൾ എന്നു് അസന്നിശ്ചമായി പറയപ്പെടുന്ന ഗ്രന്ഥങ്ങൾ നിയമപുസ്തകങ്ങളും ധമ്മശാസ്ത്രങ്ങളുമാണ്. വിശാലമായ ഒരത്ഥത്തിൽ നോക്കുന്നതായാൽ വേദങ്ങളൊഴികെയുള്ള സകല ഹിന്ദുശാസ്ത്രങ്ങളും സ്മൃതിയിൽ ഉൾക്കൊള്ളുന്നു.



digitized by www.sreyas.in

ഹിന്ദുസമുദായത്തെ കാലാനുസരണം ക്രമീകരിക്കുന്നതിന്നുള്ള നിയമങ്ങൾ സ്മൃതികളിൽ ക്രോഡീകരിച്ചിരിക്കുന്നു. വ്യക്തികളുടേയും സമൂഹങ്ങളുടേയും ദൈനംദിനമുള്ള പെരുമാററത്തെ നയിക്കുന്നതിനും അവയുടെ സമ്പ്രദായങ്ങളേയും ആചാരങ്ങളേയും ക്രമപ്പെടുത്തുന്നതിനുമുള്ള വ്യക്തമായ റൂളുകളും നിയമങ്ങളും സ്മൃതികളിൽ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്. (സ്മൃതികൾ ഉൾക്കൊള്ളുന്നുണ്ട്.) എല്ലാതരം മനുഷ്യർക്കും ഓരോ കാലത്തെ സ്ഥിതിഗതികളനുസരിച്ച് അവരുടെ ചുമതലകൾ നിർവ്വഹിക്കുവാനുള്ള വ്യക്തമായ നിർദ്ദേശങ്ങൾ സ്മൃതികളിൽ കൊടുത്തിട്ടുണ്ട്.

തന്റെ ജീവിതം മുഴുവനും എങ്ങിനെ ചിലവഴിക്കണമെന്നു ഒരു ഹിന്ദു ഈ സ്മൃതികളിൽനിന്നു മനസ്സിലാക്കുന്നു. വർണ്ണാശ്രമധർമ്മങ്ങളും മററെല്ലാ ക്രിയകളും ഈ ഗ്രന്ഥങ്ങളിൽ വ്യക്തമായി കൊടുത്തിട്ടുണ്ട്. തന്റെ വർണ്ണവും ആശ്രമവും അനുസരിച്ചു ഒരു ഹിന്ദുവിനു അനുവദിച്ചിട്ടുള്ള ചില കർമ്മങ്ങളും വിരോധിച്ചിട്ടുള്ള മററുചില കർമ്മങ്ങളും സ്മൃതികളിൽ നിശ്ചയിക്കപ്പെട്ടിരിക്കുന്നു. സ്മൃതികളുടെ ലക്ഷ്യം മനുഷ്യന്റെ ഹൃദയത്തെ പരിശുദ്ധമാക്കുകയും അവനെ പരിപൂർണ്ണനും സ്വതന്ത്രനുമാക്കി നശ്വരതയുടെ പരമസ്ഥാനത്തു് ക്രമേണ എത്തിക്കുകയുമാകുന്നു.

സ്മൃതികളിൽ കാലാനുസരണം മാററങ്ങൾ വന്നിട്ടുണ്ട്. സ്മൃതികളിലെ ശാസനകളും നിരോധനങ്ങളും സമുദായത്തിലെ പ്രത്യേക ചുററുപാടുകളുമായി ബന്ധപ്പെട്ടിരിക്കുന്നു. ഹിന്ദുസമുദായത്തിലെ ഈ ചുററുപാടുകൾക്കും അത്യാവശ്യമായ സ്ഥിതിഗതികൾക്കും കാലക്രമത്തിൽ മാററങ്ങൾ വന്നതോടുകൂടി വ്യത്യസ്തകാലങ്ങളിലേയും ഭാരതത്തിലെ വ്യത്യസ്തഭാഗങ്ങളിലേയും ജ്ഞാനികൾക്ക്, നൂതനമായ സ്മൃതികൾ രചിക്കേണ്ടതായി വന്നു.

## വിഖ്യാതരായ ഹൈന്ദവ നിയമസ്ഥാപകർ

ഇടക്കിടക്ക് മഹാനായ ഒരു നിയമസ്ഥാപകൻ ലോകത്തിൽ ജനിക്കും. നിലവിലുള്ള നിയമങ്ങൾ അദ്ദേഹം ക്രോഡീകരിക്കുകയും നിഷ്പ്രയോജനമായ നിയമങ്ങൾ ഉപേക്ഷിക്കയും ചെയ്യുന്നു. ജനങ്ങളുടെ ജീവിതക്രമം വേദത്തിലെ നിർദ്ദേശപ്രകാരവും കാലാനുകൂലവും ആക്കുന്നതിന്നുമായി അദ്ദേഹം നിയമങ്ങളിൽ ചില മാററങ്ങളും പുനരേകീകരണങ്ങളും സംയോജനങ്ങളും വരുത്തി ചിലതു കൂടി ചേർക്കുകയും മററു ചിലതു തള്ളിക്കളയുകയും ചെയ്യും. അങ്ങി



digitized by www.sreyas.in

നെയുള്ള നിയമസ്ഥാപകരിൽ ഏററവും പ്രസിദ്ധിയാർജ്ജിച്ചിട്ടുള്ള വർ മനുവും, യാജ്ഞവല്യനും, പരാശരനമാകുന്നു. ഈ മൂന്നു മഹർഷിമാരും സ്ഥാപിച്ചിട്ടുള്ള നിയമങ്ങളാണു് ഹിന്ദുസമുദായത്തിൻെറ അടിസ്ഥാനം. അവയനുസരിച്ചാണു് ആ സമുദായം ഭരിക്കപ്പെട്ടുന്നതും. അവരുടെ പേരിലാണു് സ്മൃതികഠം അറിയപ്പെടുന്നതു്. മനുവിൻെറ നിയമങ്ങഠം അഥവാ മനുസംഹിതാ മാനവധർമ്മശാസ്ത്രം അല്ലെങ്കിൽ മനുസ്മൃതി എന്ന പേരിലറിയപ്പെടുന്നു. അതുപോലെതന്നെ യാജ്ഞവല്ക്യസ്മൃതിയും പരാശരസ്മൃതിയുമുണ്ടു്. മനുവാണു് നരവംശത്തിലെ ഏററവും മഹാനായ നിയമസ്ഥാപകൻ. അദ്ദേഹമാണു് ഏററവും പ്രാചീനമായകാലത്തെ നിയമദാതാവും സാമാന്യമായി മനുസ്മൃതിയെ അനുസരിച്ചാണു യാജ്ഞവല്ക്യസ്മൃതിയും നിർമ്മിച്ചിട്ടുള്ളതു്. പ്രാധാന്യത്തിലും അതു് മനുസ്മൃതിയുടെ താഴെ നിൽക്കുന്നു. മനുസ്മൃതിയും യാജ്ഞവല്ക്യസ്മൃതിയും ഇന്നു ഭാരതഖണ്ഡത്തിൽ മുഴവനം ശാസനാരൂപമായ ഗ്രന്ഥങ്ങളായി സ്വീകരിക്കപ്പെട്ടിരിക്കുന്നു. ഹിന്ദുനിയമപ്രകാരമുള്ള കാര്യങ്ങളിൽ പ്രധാനമായി യാജ്ഞവല്ക്യസ്മൃതിയാണു് പ്രമാണമായി സ്വീകരിക്കപ്പെടുന്നതു്. ഇന്ത്യാഗവമ്മേണ്ടുപോലും ഈ നിയമങ്ങളിൽ ചിലതാണു് സ്വീകരിച്ചുവരുന്നതു്.

പ്രധാനമായി പതിനെട്ടു സ്മൃതികഠം അഥവാ ധർമ്മശാസ്ത്രങ്ങഠം ഉണ്ടു്. ഏററവും പ്രധാനമായിട്ടുള്ളവ മനുസ്മൃതിയും, യാജ്ഞവല്ക്യ സ്മൃതിയും പരാശരസമൃതിയുമാണു്.

മനുസ്ഥാപിച്ച നിയമങ്ങഠം സത്യയുഗത്തിലേക്കായി അഥവാ, കൃതയുഗത്തിലേക്കായും യാജ്ഞവല്ക്യൻെറ നിയമങ്ങഠം ത്രേതായുഗത്തിലേക്കായും ശംഖൻെറയും ലിഖിതൻേറയും നിയമങ്ങഠം ദ്വാപരയുഗത്തിലേക്കായും പരാശരൻേറതു കലിയുഗാവശ്യത്തിലേക്കായും ഉദ്ദേശിച്ചിട്ടുള്ളവയാണു്.

സമുദായസ്ഥിതി, കാലം ദേശം എന്നിവയെ മാത്രം അടിസ്ഥാനപ്പെടുത്തി നിർമ്മിച്ചിട്ടുള്ള നിയമങ്ങളും വ്യവസ്ഥകളും സമുദായ സ്ഥിതിക്കും കാലദേശങ്ങഠക്കും മാററം വരുന്നതോടുകൂടി മാറിയേ കഴിയൂ. എന്നാൽ മാത്രമേ ഹിന്ദുസമുദായത്തിൻെറ പുരോഗതി സുരക്ഷിതമായിരിക്കയുള്ളു.



digitized by www.sreyas.in

## പുതിയ ഒരു നിയമസംഹിതയുടെ ആവശ്യം

മനുവിൻെറ നിയമങ്ങളിൽ ചിലതു് ഇക്കാലത്തു് അനുസരി രിക്കുവാൻ സാധിക്കുന്നതല്ലാ. അവയെ അക്ഷരംപ്രതി അനുസരി ക്കുവാൻ സാദ്ധ്യമല്ലാ എങ്കിലും അവയുടെ സാരമറിഞ്ഞു പ്രവ ർത്തിക്കാം. സമുദായം പുരോഗമിച്ചുകൊണ്ടിരിക്കുകയാണു്. അതു പുരോഗമിക്കുമ്പോൾ അതിൻെറ പുരോഗമനത്തിൻെറ ചില പ്രത്യേക പതനങ്ങളിൽ സഹായകവും സയുക്തികവുമായിരുന്ന ചില നിയമങ്ങൾ മേലിൽ ആവശ്യമല്ലാതായിത്തീരുന്നു. പഴയ നിയമസ്ഥാപകരുടെ ചിന്തയിൽ പെടാത്ത അനേകം പുതിയ സംഗതികൾ ഇന്നു സമുദായത്തിൽ വന്നുചേരുന്നുണ്ടു്. നിഷ്പ്ര യോജനമായ പഴയ നിയമങ്ങൾതന്നെ പാലിക്കണമെന്നു ജനങ്ങ ളോടു സിദ്ധാന്തിച്ചിട്ടു യാതൊരു കാര്യവുമില്ലാ.

ഇന്നത്തെ സമുദായത്തിൽ പല മാററങ്ങളും വന്നിട്ടുണ്ടു്. ഈ കാലത്തെ ആവശ്യങ്ങൾക്കു പററിയതായ പുതിയ ഒരു സ്മൃതി അല്ലെങ്കിൽ നിയമസംഹിത വളരെ ആവശ്യമായിരിക്കുന്നു. ഇന്ന ത്തെ ഹിന്ദുക്കൾക്കു യോജിച്ചതായതും പുതിയതുമായ ഒരു നിയമ സംഹിത അവരുടെ മുമ്പാകെ മറെറാരു ജ്ഞാനി വെക്കും. നവീനമായ ഒരു സ്മൃതിക്കു് കാലവുമായി. ഈ നവയോഗിക്കു് ആത്മാർത്ഥമായ അഭിനന്ദനങ്ങൾ !

## ധർമ്മത്തിൻെറ അന്തർശബ്ദം

ദീർഘകാല തപസ്സു്, ജപം, നാമസങ്കീർത്തനം, ധ്യാനം, ഗുരുശുശ്രൂഷ എന്നിവയെക്കൊണ്ടു് ഹൃദയം പരിശുദ്ധമാക്കിയവനും വളരെ തെളിഞ്ഞ മനസ്സാക്ഷിയോടുകൂടിയവനുമായ ഒരാൾക്കു് ധാർമ്മികവും സന്മാർഗ്ഗികവുമായ കാര്യങ്ങളിൽ, അയാളുടെ അന്തർ ശബ്ദത്തെ അയാളുടെ മാർഗ്ഗദർശിയായി സ്വീകരിക്കാം. സത്വഗുണ സമ്പൂർണ്ണമായ ഒരു ശുദ്ധഹൃദയത്തിൽനിന്നു പുറപ്പെടുന്ന അന്തർ ശബ്ദം, യഥാർത്ഥത്തിൽ ദൈവത്തിൻെറയൊ ആത്മാവിൻെറയൊ അന്തര്യാമിയുടെയൊ അന്തർഭരണകർത്താവിൻെറയൊ ശബ്ദമാകുന്നു. ഈ ശബ്ദം സ്മൃതിയേക്കാൾ ഉപരിയായുള്ളതാകുന്നു. അതു് സ്മൃതികളുടെ സ്മൃതിയാണു്. നിങ്ങളുടെ ഹൃദയത്തെ പരിശുദ്ധ മാക്കി ഈ അന്തർശബ്ദം കേൾക്കുവാൻ നിങ്ങൾതന്നെ പരിശീ ലിക്കുക. നിങ്ങളുടെ കർണ്ണപുടങ്ങളെ ഈ 'ശബ്ദ'വുമായി കൂട്ടിയി ണക്കുക.



digitized by www.sreyas.in

## ശ്രുതിയും സ്മൃതിയും

ഹിന്ദുമതത്തിന്റെ ആധികാരികമായ രണ്ടു് ഉൽപത്തിസ്ഥാനങ്ങളാണ ശ്രുതിയും സ്മൃതിയും. ശ്രുതി എന്നതിന്റെ വാച്യാർത്ഥം ''കേട്ടതു്'' എന്നും ''സ്മൃതി'' എന്നതിന്റേതു് ''ഓർമ്മവച്ചതു്'' എന്നുമാണു്. ശ്രുതി അനുഭൂതിയാണു്; സ്മൃതി ഐതിഹ്യമാണു്. അനുഭവപ്പെട്ടതാണ ശ്രുതി. ഉപനിഷത്തു് ശ്രുതിയാണു്. ഓർമ്മവെക്കപ്പെട്ടതു സ്മൃതിയാണു്. ഭഗവത്ഗീത ഒരു സ്മൃതിയാണു്.

നേരിട്ടുള്ള അനുഭവമാണു് ശ്രുതി. മഹാന്മാരായ മഹർഷിമാർ മതത്തിലെ നിത്യസത്യങ്ങൾ കേട്ടതുപോലെ അനുഭവിച്ചറിയുകയും ഭാവിതലമുറയുടെ ഗുണത്തിന്നായി ആ അനുഭവങ്ങളെ രേഖപ്പെടുത്തുകയും ചെയ്തു. ഈ രേഖകളാണു് വേദങ്ങൾ. അതുകൊണ്ടാണു് ശ്രുതി പ്രാഥമികമായ പ്രമാണമായിരിക്കുന്നതു്. അനുഭൂതികളുടെ സ്മരണ അല്ലെങ്കിൽ ഓർമ്മയാണു് സ്മൃതി, അതിനാലാണ സ്മൃതിക്ക രണ്ടാംസ്ഥാനം നൽകീട്ടുള്ളതു്. സ്മൃതികൾ, അഥവാ ധർമ്മശാസ്ത്രങ്ങൾ, ഇവയും മഹർഷിമാർ നിർമ്മിച്ചിട്ടുള്ളവയാണു്. എങ്കിലും അവ പരമാധികാരമുള്ളവയല്ലാ. ശ്രുതിക്ക വിരോധമായി സ്മൃതിയിൽ എന്തെങ്കിലുമുണ്ടെങ്കിൽ ആ സ്മൃതി ഉപേക്ഷിക്കപ്പെടണം. ഭഗവത്ഗീതയും ശ്രുതിയാണു്. മഹാഭാരതവും അങ്ങിനെതന്നെ

## ഇതിഹാസങ്ങൾ

സൌഹൃദഗ്രന്ഥങ്ങളും ആജ്ഞാപരങ്ങളായ ഗ്രന്ഥങ്ങളും

ഈ ശീർഷകത്തിൽ നാലു ഗ്രന്ഥങ്ങളുണ്ടു്. അവ വാത്മീകി രാമായണം, യോഗവാസിഷ്ഠം, മഹാഭാരതം, ഹരിവംശം എന്നിവയാകുന്നു. വേദങ്ങളിലുള്ള സംഗതികൾ എല്ലാം അവയിലും ഉണ്ടു്; പക്ഷെ കുറേക്കൂടി ലളിതമായ രീതിയിൽ എന്നുമാത്രം. ഇവ സുഹൃദ്സംഹിതകൾ അല്ലെങ്കിൽ സൌഹൃദഗ്രന്ഥങ്ങൾ എന്നും വേദങ്ങൾ പ്രഭുസംഹിതകൾ അഥവാ വലിയ ശാസനയോടുകൂടിയ ആജ്ഞാഗ്രന്ഥങ്ങൾ എന്നും വിളിക്കപ്പെടുന്നു. ഈ ഗ്രന്ഥങ്ങൾ സാർവ്വത്രികമായ വലിയ സത്യങ്ങളെ ചരിത്രോപാഖ്യാനങ്ങൾ, കഥകൾ, സംഭാഷണങ്ങൾ എന്നീ രൂപങ്ങളിൽ വിവരിക്കുന്നു. ഇവ വളരെ രസകരമായ പുസ്തകങ്ങളാണു്. ജിജ്ഞാസുവായ ഒരു കുട്ടി മുതൽ ബുദ്ധിമാനായ ഒരു പണ്ഡിതൻവരേയുള്ള സകലരും ഇവ ഇഷ്ടപ്പെടുന്നു.



digitized by www.sreyas.in

അതിരസമായവയും പ്രധാനമായവയുമായ മനോഹര കഥകൾ ഇതിഹാസങ്ങൾ നമുക്കു നൽകുന്നു. ഹിന്ദുമതത്തിന്റെ മൂലതത്വങ്ങൾ മായാത്ത വിധത്തിൽ ഈ കഥകൾ വായിക്കുന്നവരുടെ മനസ്സിൽ പതിയുന്നു. ധീരന്മാരായ ഹിന്ദു രാഷ്ട്രീയ നായകന്മാരുടെ അത്ഭുതകരങ്ങളായ മഹൽകൃത്യങ്ങൾവഴി സ്മൃതികളിലെ നിയമങ്ങളും വേദങ്ങളിലെ തത്വങ്ങളും ഹിന്ദുക്കളുടെ മനസ്സിൽ ഉറപ്പായി നിലകൊള്ളുന്നു. ഹിന്ദുമതത്തെപ്പററി വ്യക്തമായ അറിവ് ഈ ഉൽകൃഷ്ട കഥകളിൽനിന്നു നമുക്കു സിദ്ധിക്കുന്നു. ഉപനിഷത്തുകളിലേയും ബ്രഹ്മസൂത്രങ്ങളിലേയും ദർശനം സാധാരണക്കാരന് മനസ്സിലാക്കുവാൻ കഴിയുന്നതല്ലാ. അതുകൊണ്ടു സാധാരണ ജനങ്ങളുടെ ഗുണത്തിനുവേണ്ടി ദയാലുക്കളായ വാത്മീകി മഹർഷിയും വ്യാസ മഹർഷിയും ഇതിഹാസങ്ങൾ നിർമ്മിച്ചു. സാധാരണക്കാർക്കു രുചിക്കത്തക്ക നിലയിൽ അതേ ദർശനംതന്നെ സാദൃശ്യകഥകളും ദൃഷ്ടാന്തങ്ങളും വഴി നൽകപ്പെട്ടിരിക്കുന്നു.

പ്രസിദ്ധിയാർജ്ജിച്ച രണ്ടു് ഇതിഹാസങ്ങൾ മഹാകാവ്യങ്ങളായ രാമായണവും മഹാഭാരതവുമാണ്. ഹിന്ദുക്കൾക്കു വളരെ ഇഷ്ടമായവയും പ്രയോജനകരമായവയുമായ രണ്ടു ശാസ്ത്രങ്ങളാണ് അവ. വാത്മീകി മഹർഷി രാമായണവും വ്യാസമഹർഷി മഹാഭാരതവും രചിച്ചു.

## രാമായണം

ആദികാവ്യം, അഥവാ ആദ്യത്തെ ഇതിഹാസമായ രാമായണം ആദർശപുരുഷനായ ശ്രീരാമന്റെ ജീവിതകഥ വിവരിക്കുന്നു. വിഷ്ണുഭഗവാന്റെ അവതാരമായ ശ്രീരാമചന്ദ്രനും അവിടുത്തെ മൂന്നു സഹോദരന്മാരും അവതരിച്ചതും ഇക്ഷ്വാകുവിന്റെ പരമ്പരയിൽ പെട്ടതുമായ സൂര്യവംശ കുടുംബത്തിന്റെ ചരിത്രമാണതു്. രാമായണത്തിൽ നമ്മൾ കാണുന്ന ആദർശ കഥാപാത്രങ്ങളായ ശ്രീരാമൻ, സീതാ, ലക്ഷ്മണൻ, ഭരതൻ, ശ്രീഹനുമാൻ എന്നിവർ ഹിന്ദുധർമ്മത്തെ നമ്മുടെ മനസ്സിൽ ഗാഢമായി ഉറപ്പിക്കുന്നു. രാമനും അവിടുത്തെ സഹോദരന്മാരും ജന്മമെടുത്തതിന്റെ കഥ; അവരുടെ വിദ്യാഭ്യാസവും വിവാഹങ്ങളും; ശ്രീരാമന്റെ വനവാസം; അവിടുത്തെ ധർമ്മപത്നിയായ സീതയുടെ അപഹരണവും വിമോചനവും; ലങ്കയിലെ രാക്ഷസരാജാവായ രാവണന്റെ നിഗ്രഹണം; ശ്രീരാമന്റെ രാജ്യഭരണം എന്നിവ രാമായണത്തിൽ സവിസ്തരം വിവരിക്കപ്പെട്ടിട്ടുണ്ടു്. ഒരാൾ തന്റെ മേലധികാരി



digitized by www.sreyas.in

കളോടും സമന്മാരോടും താഴെയുള്ളവരോടും എങ്ങിനെ പെരുമാറണമെന്നും, ഒരു രാജാവു് തന്റെ രാജ്യം എങ്ങിനെ ഭരിക്കണമെന്നും ഇഹലോകത്തിൽ ഒരു മനുഷ്യൻ തന്റെ ജീവിതം എങ്ങിനെ നയിക്കണമെന്നും അവനു എങ്ങിനെ മോചനവും സ്വാതന്ത്ര്യവും പരിപൂർണ്ണതയും പ്രാപിക്കാമെന്നും അതിവിശേഷമായ ഈ മഹാകാവ്യത്തിൽനിന്നു പഠിക്കാവുന്നതാകുന്നു. ഒരു ഭാരതീയന്റെ ജീവിതത്തെപ്പററിയുള്ള വ്യക്തമായ ഒരു വിവരണം രാമായണം നമുക്കു നൽകുന്നു. ഇന്നും നമ്മുടെ കുടുംബസംബന്ധമായും സാമുദായികമായും രാഷ്ട്രീയമായും ഉള്ള ആദർശങ്ങൾ രാമായണത്തിലേയും മഹാഭാരതത്തിലേയും മഹത്തായ കഥാപാത്രങ്ങളിൽനിന്നു പകർത്തിയവയാണു്, ഇന്നും ലോകത്തിലെ എല്ലാ ജനങ്ങൾക്കും വഴികാണിക്കാനും പ്രചോദനം നൽകുവാനുമായി മഹാന്മാരായ ദേശീയ വീരന്മാർ മാർഗ്ഗദീപങ്ങളായി നിലകൊള്ളുന്നു, ശ്രീരാമന്റെയും ഭരതന്റെയും ലക്ഷ്മണന്റെയും ജീവിതം അന്യോന്യസേവനത്തിനും സഹോദരസ്നേഹത്തിനും ഒരു മാതൃകയായി ശോഭിക്കുന്നു. ആദർശപരനും അദ്വിതീയനുമായ ഒരു കർമ്മയോഗിയായി ശ്രീഹനുമാൻ സ്ഥിതിചെയ്യുന്നു. സ്ത്രീകൾക്കു വേണ്ടതായ വിശ്വസ്തത, പാതിവ്രത്യം, മധുരഭാഷിതം എന്നീ സൽഗുണങ്ങൾക്കു് ഉത്തമമായ ഒരു മാതൃകയായിട്ടാണു് സീതാദേവി കരുതപ്പെടുന്നതു്.

## മഹാഭാരതം

പാണ്ഡവന്മാരുടേയും കൌരവന്മാരുടേയും ചരിത്രമാണു് മഹാഭാരതം. സോമവംശജാതരും ചാർച്ചക്കാരുമായ കൌരവന്മാരും പാണ്ഡവന്മാരും തമ്മിൽ കുരുക്ഷേത്രത്തിൽവച്ചുണ്ടായ മഹായുദ്ധത്തെപ്പററിയുള്ള ഒരു വിവരണം അതു നൽകുന്നു. ഹിന്ദുധർമ്മത്തെപ്പററിയുള്ള ഒരു സർവ്വവിജ്ഞാനകോശമാണു് മഹാഭാരതം. അതു് അഞ്ചാംവേദമെന്നു വിളിക്കപ്പെടുന്നതു ശരിയായിട്ടുള്ളതാണു്. അദ്ധ്യാത്മവിദ്യയേയും നീതിപാഠങ്ങളേയുംപററിയുള്ള തത്വങ്ങൾ വിവരിക്കുന്ന, വളരെ മഹത്തായ സാരോപദേശങ്ങളും, പ്രയോജനകരമായ പലതരം പാഠങ്ങളും, മനോഹരമായ അനേകം കഥകളും ഉപകഥകളും, പ്രഭാഷണങ്ങളും, ധർമ്മോപദേശങ്ങളും, ദൃഷ്ടാന്തങ്ങളും, സംഭാഷണങ്ങളും അതിൽ അടങ്ങിയിരിക്കുന്നു. ശ്രീകൃഷ്ണഭഗവാന്റെ അനുഗ്രഹംകൊണ്ടാണു് പാണ്ഡവന്മാർക്കു വിജയം സിദ്ധിച്ചതു്.



digitized by www.sreyas.in

## ഭഗവത്ഗീത

മഹാഭാരതത്തിലെ ഏററവും പ്രധാനമായ ഭാഗം ഭഗവത്ഗീതയാകുന്നു. മഹായുദ്ധം തുടങ്ങുന്നതിനു മുമ്പ് ശ്രീകൃഷ്ണഭഗവാനും അർജ്ജുനനും തമ്മിൽ യുദ്ധക്കളത്തിൽവെച്ചുണ്ടായ അത്ഭുതകരമായ സംവാദമാണ് അത്. ശ്രീകൃഷ്ണഭഗവാൻ അർജ്ജുനൻെറ തേരാളിയായി. ഹിന്ദുമതത്തിൻെറ സാരവത്തായ ഭാഗങ്ങൾ ശ്രീകൃഷ്ണൻ അർജ്ജുനനു വിവരിച്ചുകൊടുത്തു. വേദങ്ങളുടെ സാരാംശം ഉപനിഷത്തുകളിൽ അടങ്ങിയിരിക്കുന്നതുപോലെതന്നെ ഉപനിഷത്തുകളുടെ സാരാംശം ഭഗവത്ഗീതയിൽ അടങ്ങിയിരിക്കുന്നു. ഉപനിഷത്തുകൾ ഗോക്കളാണ്. ശ്രീകൃഷ്ണഭഗവാൻ പശുപാലകനും. അർജ്ജുനനാണ് പശുക്കുട്ടി. കറന്നുകിട്ടുന്ന ദുഗ്ദ്ധം ഭഗവത്ഗീതയും ഗീതാദുഗ്ദ്ധം പാനം ചെയ്യുന്നതു് സുധികളുമാണ്.

ഹിന്ദുമതസാഹിത്യത്തിൽ ഏററവുമധികം വിലപിടിച്ച രത്നം ഭഗവത്ഗീതയാകുന്നു. അതു സാർവ്വലൌകികമായ സുവാർത്തയാണ്. ഗീത സംകലനയോഗം ഉപദേശിക്കുന്നു. ലോകത്തിലെ മതസംബന്ധമായ സാഹിത്യത്തിൽ അതു് ഒരു ഉന്നതസ്ഥാനത്തു സ്ഥിതിചെയ്യുന്നു.

പോർക്കളത്തിൽ തൻെറ ബന്ധുക്കളേയും ഗുരുജനങ്ങളേയും അർജ്ജുനൻ തൻെറ മുമ്പിൽ കണ്ടു. അവരുടെ നേരെ യുദ്ധംചെയ്യുവാൻ വിസമ്മതിച്ചുകൊണ്ടു് അർജ്ജുനൻ തളർന്നുവീണു. ഈ സമയത്തു് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനന് ആത്മജ്ഞാനം ഉപദേശിച്ചു്, ഫലത്തെപ്പററി ചിന്തിക്കാതെ യുദ്ധം ചെയ്യേണ്ടതു തൻെറ കർത്തവ്യമാണെന്നു് അർജ്ജുനനെ ബോദ്ധ്യപ്പെടുത്തി. അതിനുശേഷം അർജ്ജുനൻെറ മിഥ്യാബോധ ത്തെവെടിഞ്ഞു. തൻെറ സകല സംശയങ്ങളും തീർന്നു. അദ്ദേഹം കൌരവന്മാരുടെ നേരെ പൊരുതി വിജയം കൈവരിച്ചു.

## ഇന്ത്യയുടെ പുരാതന ചരിത്രത്തേയും സംസ്കാരത്തേയും പററിയുള്ള അറിവ്

ശരശയ്യയിൽ കിടന്നുകൊണ്ടു് ഭീഷ്മർ യുധിഷ്ഠിരനു് ധർമ്മത്തെപ്പററി ചെയ്ത അനശ്വരമായ പ്രഭാഷണവും മഹാഭാരതത്തിൽ അടങ്ങിയിരിക്കുന്നു. മഹാഭാരതം മുഴുവനും, ലോകത്തിൽ മറെറാരു



digitized by www.sreyas.in

പുരാണത്തിലും അതിശയിച്ചു കാണാത്തതായ ചരിത്രം, സദാചാര ധർമ്മം, മതം എന്നിവയെപ്പററിയുള്ള ഒരു സർവ്വവിജ്ഞാനകോശ മായിത്തീരുന്നു.

പ്രാചീനഭാരതം, അതിലെ ജനങ്ങരം, അവരുടെ ആചാര ങ്ങരം, ജീവിതരീതി, കലകരം, അന്നത്തെ നാഗരികത്വവും സംസ്കാ രവും, അന്നു നിർമ്മിച്ചിരുന്ന സാധനങ്ങരം എന്നിവയെപ്പററി രാമായണത്തിലും മഹാഭാരതത്തിലും വ്യക്തമായി വിവരിച്ചി ട്ടുണ്ടു്; നിങ്ങരം ഈ രണ്ടു പുസ്തകങ്ങളും വായിച്ചാൽ ഒരു കാലത്തു ഇന്ത്യ എത്രയൊ മഹത്തായ ഒരു രാജ്യമായിരുന്നു എന്നു നിങ്ങരംക്ക റിയുവാനിടയാകുകയും വീണ്ടും തങ്ങളുടെ രാജ്യത്തെ മഹത്താക്കി തീർക്കുവാൻ നിങ്ങരം പ്രചോദിതരാകുകയും ചെയ്യും. ഇത്രവളരെ മഹാപുരുഷന്മാരും, മഹാന്മാരായ അദ്ധ്യാപകരും, ശ്രേഷ്ഠന്മാരായ യോഗികളും, വിശിഷ്ടന്മാരായ ദാർശനികരും, ഉത്തമന്മാരായ മഹർഷിമാരും, കേരംവികേട്ട പ്രവാചകന്മാരും, പ്രസിദ്ധന്മാരായ ആചാര്യന്മാരും, മഹാന്മാരായ രാജാക്കന്മാരും, മഹാന്മാരായ വീര ന്മാരും, മഹാപ്രാപ്തന്മാരായ രാജ്യതന്ത്രജ്ഞന്മാരും, മഹാന്മാരായ സ്വരാജ്യസ്നേഹികളും, മഹാന്മാരായ പരോപകാരികളും ഇന്ത്യയി ലല്ലാതെ വേറെ ഒരു രാജ്യത്തും ഉണ്ടായിട്ടില്ലാ. ഇന്ത്യയേയും ഹിന്ദുമതത്തേയും പററി നിങ്ങരം കൂടുതലായി അറിയുന്നതോടുകൂടി നിങ്ങരംക്കു് അവയോടുള്ള ബഹുമാനവും സ്നേഹവും വദ്ധിക്കുന്നു. ഇന്ത്യയിൽ ഒരു ഹിന്ദുവായി ജനിച്ചതിൽ നിങ്ങരം ദൈവത്തോടു കൂടുതൽ നന്ദിയുള്ളവരായിത്തീരുകയും ചെയ്യുന്നു. ഇന്ത്യ ജയി ച്ചാലും! ഹിന്ദുമതം ജയിച്ചാലും! ഉപനിഷത്തുകളുടെ ദാർശനി കർ ജയിച്ചാലും! ദിവ്യമായ ഗീതാകർത്താവായ ശ്രീകൃഷ്ണഭഗവാൻ ജയിച്ചാലും! ജയിച്ചാലും!

## പുരാണങ്ങരം

പുരാണങ്ങളും ഇതിഹാസങ്ങളും ഒരേതരത്തിൽ പെട്ടവയാണു്. അവയ്ക്കു് പഞ്ചലക്ഷണം എന്നു പറയപ്പെടുന്ന അഞ്ചു ഗുണങ്ങരം ഉണ്ടു്; 1. ചരിത്രം, 2. വിശ്വശാസ്ത്രം, (ദാർശനികതത്വങ്ങളുടെ പ്രതീകങ്ങളായ അനേകം ദൃഷ്ടാന്തങ്ങരം അടങ്ങിയതു്) 3. അന്യ സൃഷ്ടമായ വസ്തുക്കരം, 4. രാജാക്കന്മാരുടെ വംശാവലി, 5. മന്വ ന്തരങ്ങരം എന്നീ അഞ്ചു കാര്യങ്ങളെപ്പററിയുള്ള പ്രസ്താവനകളാണു് മേൽപറഞ്ഞ പഞ്ചലക്ഷണങ്ങരം. സുഹൃൽസംഹിതകളിൽപെട്ട വയാണു് എല്ലാ പുരാണങ്ങളും.



digitized by www.sreyas.in

ഓരോ യുഗത്തിലേയും പുരാണകർത്താവു് വ്യാസനാകുന്നു. ഈ യുഗത്തിൽ അദ്ദേഹം പരാശരപുത്രനായ കൃഷ്ണദ്വൈപായനനാകുന്നു. വേദോക്തമായിട്ടുള്ള മതം സാധാരണന്മാൎക്കു മനസ്സിലാകുന്നതിനാണു് പുരാണങ്ങൾ രചിച്ചിട്ടുള്ളതു്. വേദങ്ങളിലെ സാരം അവയിൽ അടങ്ങീട്ടുണ്ടു്. വേദങ്ങളിലടങ്ങീട്ടുള്ള ഉപദേശങ്ങൾ സാധാരണ ജനങ്ങളുടെ മനസ്സിൽ ഉറപ്പിക്കുകയും, സ്പഷ്ടമായ ദൃഷ്ടാന്തങ്ങൾ, പുരാവൃത്ത കഥകൾ, സാധാരണ കഥകൾ, പുരാണകഥകൾ, സന്യാസിമാരുടേയും രാജാക്കന്മാരുടേയും മററു മഹാന്മാരുടേയും ജീവചരിത്രങ്ങൾ, പ്രധാന ചരിത്രസംഭവങ്ങളുടെ യഥാക്രമ വിവരണങ്ങൾ, എന്നീ മാർഗ്ഗങ്ങളിൽക്കൂടി അവരുടെ മനസ്സിൽ ഈശ്വരഭക്തി ഉളവാക്കുകയുമാണു് പുരാണങ്ങളുടെ ഉദ്ദേശം. പണ്ഡിതന്മാൎക്കുവേണ്ടിയല്ലാ പുരാണങ്ങൾ നിർമ്മിച്ചിട്ടുള്ളതു്; വേദങ്ങൾ പഠിക്കുവാനും വലിയ ദർശനം മനസ്സിലാക്കുവാനും കഴിയാത്ത സാധാരണ ജനങ്ങളെ ഉദ്ദേശിച്ചുള്ളതാണു് അവ.

ദർശനങ്ങൾ വളരെ കഠിനമായവയാണു്. പഠിപ്പുള്ള ചുരുക്കം ആളുകൾക്കാണു് അവ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. മന്ദബുദ്ധികളായ സാധാരണന്മാരെ ഉദ്ദേശിച്ചുള്ളതാണു് പുരാണങ്ങൾ. ഈ പുരാണങ്ങൾവഴി മതം എളുപ്പമായും രസകരമായും പഠിപ്പിക്കപ്പെടുന്നു. ഇന്നും ജനങ്ങൾ പുരാണങ്ങൾ ഇഷ്ടപ്പെടുന്നു. പുരാണങ്ങളിൽ വളരെ പഴയ കാലത്തെ ചരിത്രം അടങ്ങീട്ടുണ്ടു്. സാധാരണയായ നമ്മുടെ പുറംകണ്ണുകൾക്കു് ഗോചരമല്ലാതെയിരിക്കുന്ന ജഗത്തിന്റെ പല പ്രദേശങ്ങളുടെ വിവരണവും അവയിൽ കൊടുത്തിരിക്കുന്നു. അവ വായിക്കുവാൻ വളരെ രസമായിട്ടുള്ളവയും പലതരത്തിലുള്ള അറിവു് അടങ്ങീട്ടുള്ളവയുമാകുന്നു. മുത്തശ്ശിമാർ അവയിലെ കഥകൾ പറയുന്നതു കുട്ടികൾ കേൾക്കുന്നു. ക്ഷേത്രങ്ങളിലും നദീതീരങ്ങളിലും മററു പ്രധാന സ്ഥലങ്ങളിലുംവച്ചു് പണ്ഡിതന്മാരും പുരോഹിതന്മാരും കഥാകാലക്ഷേപങ്ങൾ നടത്തുന്നു. കൃഷികരും കൂലിവേലക്കാരും അങ്ങാടിയിലെ ജനങ്ങളും കഥകൾ കേൾക്കുകയും ചെയ്യുന്നു.

## പതിനെട്ടു പുരാണങ്ങൾ

പ്രധാനമായ പതിനെട്ടു പുരാണങ്ങളും അത്രതന്നെ ഉപപുരാണങ്ങളുമുണ്ടു്. പ്രധാന പുരാണങ്ങൾ ഇവയാകുന്നു :



digitized by www.sreyas.in

1. വിഷ്ണുപുരാണം
2. നാരദീയപുരാണം
3. ഭാഗവതപുരാണം
4. ഗരുഡ(സുപർണ്ണ)പുരാണം
5. പത്മപുരാണം
6. വരാഹപുരാണം
7. ബ്രഹ്മപുരാണം
8. ബ്രഹ്മാണ്ഡപുരാണം
9. ബ്രഹ്മവൈവർത്തപുരാണം
10. മാർക്കണ്ഡേയപുരാണം
11. ഭവിഷ്യപുരാണം
12. വാമനപുരാണം
13. മത്സ്യപുരാണം
14. കൂർമ്മപുരാണം
15. ലിംഗപുരാണം
16. ശിവപുരാണം
17. സ്കാന്ദപുരാണം
18. അഗ്നിപുരാണം

ഇവയിൽ വിഷ്ണുവിനെ പുകഴ്ത്തുന്ന ആറു പുരാണങ്ങൾ സാത്വിക പുരാണങ്ങളാണ്. ബ്രഹ്മാവിനെ പുകഴ്ത്തുന്ന ആറെണ്ണം രാജസ പുരാണങ്ങളാണ്. ശിവനെ പുകഴ്ത്തുന്ന ആറെണ്ണം താമസപുരാണങ്ങളാണ്.

ആദ്ധ്യാത്മികപന്ഥാവിൽ ചരിക്കുവാൻ തുടങ്ങുന്നവർ ശിവപുരാണവും വിഷ്ണുപുരാണവും വായിക്കുമ്പോൾ പരിഭ്രമിക്കുന്നു. ശിവപുരാണത്തിൽ ശിവനെ വളരെ അധികം പ്രശംസിക്കയും വിഷ്ണുവിനു് അതിൽ താഴെയുള്ള സ്ഥാനം കൊടുക്കുകയും ചെയ്തിരിക്കുന്നു. ചിലപ്പോൾ വിഷ്ണുവിനെ നിസ്സാരമാക്കുകയും ചെയ്യുന്നു. വിഷ്ണുപുരാണത്തിൽ ഭഗവാൻ ഹരിയെ അങ്ങേയററം പ്രശംസിക്കയും ശിവനു് അതിൽ താഴെയായ ഒരു നില കൊടുക്കുകയും ചെയ്തിരിക്കുന്നു. ചിലപ്പോൾ ശിവൻ നിസ്സാരനായി കരുതപ്പെടുന്നു. ഇങ്ങിനെ ചെയ്തിട്ടുള്ളതു് ഭക്തന്മാർക്കു് അവരുടെ ഇഷ്ടദേവതകളിലുള്ള വിശ്വാസം വർദ്ധിപ്പിക്കുന്നതിനു മാത്രമാണ്. ശിവനും വിഷ്ണുവും ഒന്നുതന്നെയാണ്.

പുരാണങ്ങളിൽവച്ച് ഏററവും നല്ലവ ഭാഗവതപുരാണവും വിഷ്ണുപുരാണവുമാകുന്നു. ജനങ്ങൾക്കു് ഏററവും പ്രിയമായിട്ടുള്ളതു് ഭാഗവതമാണ്. പിന്നത്തേതു് വിഷ്ണുപുരാണമാണ്. മാർക്കണ്ഡേയപുരാണത്തിലെ ഒരു ഭാഗമായ ''ചാന്ദി'' ഹിന്ദുക്കൾക്കെല്ലാം നല്ലവണ്ണം അറിയാവുന്നതാകുന്നു. ദൈവത്തെ ദിവ്യമാതാവ് എന്ന ഭാവത്തിൽ ഉള്ള ആരാധനയാണ് അതിലെ വിഷയം. നവരാത്രി മുതലായ വിശേഷ ദിവസങ്ങളിലാണ് ഹിന്ദുക്കൾ ''ചാന്ദി'' പരക്കെ വായിക്കുന്നതു്.



digitized by www.sreyas.in

## ഭാഗവതപുരാണവും ദശാവതാരങ്ങളും

വിഷ്ണുവിൻെറ പല അവതാരങ്ങളുടേയും ഒരു യഥാക്രമ വിവരണമാണ് ഭാഗവത പുരാണം. വിഷ്ണുവിൻെറ പത്തു് അവതാരങ്ങൾ ഉണ്ടു്. ദുഷ്ടന്മാരെ നശിപ്പിച്ചു് ശിഷ്ടന്മാരെ രക്ഷിച്ചു് ലോകത്തെ വലിയ ഒരാപത്തിൽനിന്നു് രക്ഷിക്കുകയാകുന്നു ഓരോ അവതാരത്തിൻേറയും ഉദ്ദേശം. ദശാവതാരങ്ങൾ ഇവയാകുന്നു: 1. മത്സ്യാവതാരം 2. കൂർമ്മാവതാരം 3. വരാഹാവതാരം 4. നരസിംഹാവതാരം 5. വാമനാവതാരം 6. ക്ഷത്രിയവംശത്തെ നശിപ്പിച്ച പരശുരാമാവതാരം 7. ദശശിരസ്സനായ രാക്ഷസരാജാവു് രാവണനെ നിഗ്രഹിച്ച ദശരഥപുത്രനും സീതാവല്ലഭനും രാമായണ കഥയിലെ നായകനുമായ ശ്രീരാമചന്ദ്രാവതാരം 8. രാധാരമണനും രുഗ്മിണീനാഥനും ഗീതോപദേഷ്ടാവുമായ ശ്രീകൃഷ്ണാവതാരം. 9. ബുദ്ധാവതാരം. 10. കലിയുഗാവസാനത്തിൽ വെളുത്ത അശ്വാരൂഢനായി അവതരിക്കാനുള്ള വീരനായ കൽക്കിയവതാരം.

ഒരു പ്രളയത്തിൽ പെട്ടു മരിക്കുന്നതിൽനിന്നു് വൈവസ്വത മനുവിനെ രക്ഷിക്കുകയായിരുന്നു മത്സ്യാവതാരത്തിൻെറ ഉദ്ദേശം. പ്രളയത്തിൽ നഷ്ടപ്പെട്ടുപോയ ചില വിലപിടിച്ച വസ്തുക്കൾ വീണ്ടെടുക്കുവാൻ ലോകത്തിനു കഴിവുണ്ടാക്കുകയായിരുന്നു കൂർമ്മാവതാരോദ്ദേശം. ദേവന്മാരും അസുരന്മാരും പാലാഴി മഥനം ചെയ്തപ്പോൾ കടകോൽ ആഴിയിൽ താണുപോകാതിരിക്കുവാൻ കൂർമ്മം അതിൻെറ പുറംകൊണ്ടു താങ്ങി കടകോൽ നിലക്കു നിറുത്തി. ഹിരണ്യാക്ഷൻ എന്നു പേരായ ഒരു അസുരൻ ഭൂമിയെ വെള്ളത്തിൽ താഴ്ത്തിക്കൊണ്ടുപോയപ്പോൾ ഭൂമിയെ വീണ്ടെടുക്കാനായിട്ടായിരുന്നു വരാഹാവതാരമുണ്ടായതു്. ഭക്തനായ പ്രഹ്ലാദൻെറ പിതാവു് ഹിരണ്യകശിപു എന്ന അസുരൻെറ മർദ്ദനത്തിൽ നിന്നു ലോകത്തെ രക്ഷിക്കാനായിരുന്നു (പകുതി നരനും പകുതി സിംഹവുമായി) നരസിംഹാവതാരത്തിൻെറ ഉദ്ദേശം. മഹാബലി ചക്രവർത്തിയുടെ തപസ്സും ഭക്തിയും നിമിത്തം കുറഞ്ഞുപോയ ദേവന്മാരുടെ ശക്തി വീണ്ടെടുക്കാനായിരുന്നു വാമനാവതാരമുണ്ടായതു്. പരശുരാമാവതാരത്തിൻെറ ഉദ്ദേശം ക്ഷത്രിയ രാജാക്കന്മാരുടെ മർദ്ദനത്തിൽനിന്നു രാജ്യത്തെ മോചിപ്പിക്കുകയായിരുന്നു. പരശുരാമൻ ക്ഷത്രിയ വംശത്തെ ഇരുപത്തിഒന്നു പ്രാവശ്യം നശിപ്പിച്ചു. ദുഷ്ടനായ രാവണനെ കൊല്ലുവാനായിട്ടാണു് ശ്രീരാമാവതാരമുണ്ടായതു്. കംസനേയും മററു ദാനവന്മാരേയും വധിക്കുക,



digitized by www.sreyas.in

അത്ഭുതകരമായ ഗീതാസന്ദേശം ലോകത്തിന്ന് നൽകുക, ഇന്ത്യയി ലെ ഭക്തി സമ്പ്രദായങ്ങളുടെ കേന്ദ്രമായിത്തീരുക എന്നിവയായി രുന്നു ശ്രീകൃഷ്ണാവതാരത്തിൻെറ ഉദ്ദേശം. ജന്തുഹിംസ നിരോധി ക്കുവാനാണ് ബുദ്ധാവതാരമുണ്ടായത്, ദുഷ്ടന്മാരെ നിഗ്രഹിച്ച്, ധർമ്മം പുനസ്ഥാപിക്കുകയാണ് കൽക്കിയവതാരത്തിൻെറ ഉദ്ദേശം.

## തമിഴ് പുരാണം

നാലു കുമാരന്മാർക്കും അറിവ് നൽകുന്നതിന്നായി ശ്രീശിവൻ ദക്ഷിണാമൂർത്തിയായി അവതരിച്ചു. സംബന്ധർക്കും മാണിക്ക വാചകർക്കും, പട്ടിണത്താർക്കും ദീക്ഷ ഉപദേശിക്കുന്നതിന്നായി അവിടുന്നു മനുഷ്യരൂപം പൂണ്ടു. അവിടുത്തെ ഭക്തന്മാരുടെ കഷ്ടാരി ഷ്ടങ്ങൾക്കു ശമനംവരുത്തി അവരെ സഹായിക്കുന്നതിന്ന് അവിടുന്നു രക്തവും മാംസവുമുള്ള ശരീരം സ്വീകരിച്ചു. ശിവപുരാണം, പെരി യപുരാണം, ശിവപരാക്രമം, തിരുവിളയാടൽ പുരാണം എന്നീ തമിഴ പുരാണങ്ങളിൽ ശിവൻെറ ദിവ്യലീലകൾ വിവരിക്കപ്പെ ട്ടിട്ടുണ്ട്.

## ഉപ പുരാണങ്ങൾ

പതിനെട്ടു ഉപപുരാണങ്ങൾ ഇവയാകുന്നു:— 1. സനൽകുമാരം, 2. നാരസിംഹം, 3. ബൃഹന്നാരദീയം, 4. സ്വരഹാസ്യം, 5. ദുർ വാസം, 6. കപിലം, 7. വാമനം, 8. ഭാർഗ്ഗവം, 9. വാരുണം 10. കാലികം, 11. സാബം, 12. നാന്ദി, 13. സൂര്യം, 14. പരാ ശരം, 15. വാസിഷ്ഠം, 16. ദേവീഭാഗവതം, 17. ഗണേശം, 18. ഹംസം.

## പുരാണങ്ങൾകൊണ്ടുള്ള ഗുണങ്ങൾ

പുരാണങ്ങൾ പാരായണംചെയ്യുന്നതും മതഗ്രന്ഥങ്ങളിൽനിന്ന് ഉദ്ധരിച്ച ഭാഗങ്ങൾ ചൊല്ലുന്നതും, ഭഗവാൻെറ ലോകാതീതമായ ലീലകളെപ്പററിയുള്ള വിവരണങ്ങളും വ്യാഖ്യാനങ്ങളും ശ്രദ്ധിച്ചു കൊണ്ടു പുരാണങ്ങൾ പഠിക്കുകയും ആണ് ഭഗവത്ഭക്തന്മാരുടെ സാധനയിലെ ഒരു പ്രധാന ഭാഗം. അതു ഭഗവാന്ന് ഏററവും പ്രീതി യായിട്ടുള്ളതാണ്. ശ്രവണമാകുന്ന നവവിധ ഭക്തികളിൽ ഒന്ന്. കഥകളും ഉപനിഷത്തുകളും ശ്രോതാക്കളുടെ ഹൃദയങ്ങളിൽ ഭക്തി യുടെ ഉറവിടങ്ങൾ തുറക്കുകയും അവരിൽ പ്രേമഭക്തി വളർത്തുകയും



digitized by www.sreyas.in

ചെയ്തു് അവരുടെ ജീവനെ അമൃതത്വത്തിലെത്തിക്കുന്നു. വേദങ്ങളിലെ ഭാഷ വളരെ പ്രാചീനമായിട്ടുള്ളതാകുന്നു. വേദാന്തത്തിലേയും ഉപനിഷത്തുകളിലേയും ദർശനം വളരെ സൂക്ഷ്മമായിട്ടുള്ളതും മനസ്സിലാക്കി പരിപാകത വരുത്തുവാൻ ഏററവും പ്രയാസമായിട്ടുള്ളതുമാകുന്നു. ദാർശനിക തത്വങ്ങളും സാരമായ ഉപദേശങ്ങളും പുരാണങ്ങൾ നൽകുന്നതുകൊണ്ടാണു് അവയ്ക്കു പ്രത്യേക വില കല്പിച്ചിട്ടുള്ളതു്. അവ നമ്മെ ആനന്ദത്തിലേയ്ക്കുള്ള എളുപ്പമാർഗ്ഗത്തിലേക്കും ജീവിത രഹസ്യങ്ങളിലേക്കും എളുപ്പത്തിൽ എത്തിക്കുന്നു. അവയിലെ ഉപദേശങ്ങൾ ഉൾക്കൊള്ളുക! ഇന്നു മുതൽതന്നെ ധർമ്മനിഷ്ഠയുടേയും അദ്ധ്യാത്മസാധനയുടേതുമായ പുതിയ ഒരു ജീവിതം ആരംഭിക്കുക.

## ആഗമങ്ങൾ

ജനപ്രീതിയാർജ്ജിച്ചിട്ടുള്ള മറെറാരുതരം മതഗ്രന്ഥങ്ങളാണു് ആഗമങ്ങൾ. അവ ദൈവാരാധനയെപ്പററി പ്രതിപാദിക്കുന്ന പ്രായോഗികവും ആദ്ധ്യാത്മികവുമായ ഗ്രന്ഥങ്ങളാകുന്നു, ആഗമങ്ങളിൽ തന്ത്രങ്ങളും മന്ത്രങ്ങളും യന്ത്രങ്ങളും ഉൾപ്പെടുന്നു. ക്ഷേത്രങ്ങൾ, വിഗ്രഹങ്ങൾ മുതലായവയിൽ ബാഹ്യമായി ഈശ്വരാരാധന ചെയ്യുന്നതിനെപ്പററി വിവരിക്കുന്ന പുസ്തകങ്ങളാണവ. 1) ജ്ഞാനം അല്ലെങ്കിൽ അറിവു്, 2) യോഗം അഥവാ മനസ്സിൻെറ ഏകാഗ്രത, 3) ക്രിയ അല്ലെങ്കിൽ നിർമ്മാണം, 4) ചര്യ അഥവാ പ്രവൃത്തി. എല്ലാ ആഗമങ്ങളും ഇവയെപ്പററി പ്രതിപാദിക്കുന്നു. കൂടാതെ സത്വവിദ്യാ, ജഗത്ശാസ്ത്രം, മോക്ഷം, ഉപാസന, ധ്യാനം, മന്ത്രദർശനം, ഗൂഢചിത്രങ്ങൾ, രക്ഷാബന്ധങ്ങൾ, ആഭിചാരമന്ത്രങ്ങൾ, ക്ഷേത്രനിർമ്മാണം, വിഗ്രഹനിർമ്മാണം, കുടുംബാചാരങ്ങൾ, സാമുദായിക നിയമങ്ങൾ, പൊതു ഉത്സവങ്ങൾ എന്നീ സംഗതികളെപ്പററിയും ആഗമങ്ങൾ വിശദവിവരങ്ങൾ നൽകുന്നു.

ആഗമങ്ങൾ, വൈഷ്ണവം, ശൈവം, ശാക്തേയം എന്നിങ്ങിനെ മൂന്നു വിഭാഗങ്ങളായി വിഭജിച്ചിരിക്കുന്നു, ഹിന്ദുമതത്തിലെ മൂന്നു വിഭാഗങ്ങളായ വൈഷ്ണവം, ശൈവം, ശാക്തേയം എന്നിവയിലെ തത്വങ്ങളും ശാസനകളും യഥാക്രമം അവയുടെ ആഗമങ്ങളെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടുള്ളവയാണു്. വൈഷ്ണവ ആഗമങ്ങൾ അഥവാ പഞ്ചരാത്ര ആഗമങ്ങൾ ദൈവത്തെ വിഷ്ണുവായി സങ്കല്പിച്ചു് പുകഴ്ത്തുന്നു. ശൈവാഗമങ്ങൾ ദൈവത്തെ ശിവനായി



digitized by www.sreyas.in

വിചാരിച്ച പുകഴ്ത്തുകയും ശൈവസിദ്ധാന്തം എന്നറിയപ്പെടുന്ന പ്രധാനമായ ഒരു ദാർശനിക വിഭാഗത്തെ ഉണ്ടാക്കുകയും ചെയ്തിട്ടുണ്ട്. അതു ദക്ഷിണേന്ത്യയിൽ പ്രത്യേകിച്ച് തിരുനൽവേലി, മധുര എന്നീ ജില്ലകളിലും നിലനില്ക്കുന്നു. ശാക്തേയാഗമങ്ങൾ അഥവാ തന്ത്രങ്ങൾ ദൈവത്തെ ദേവിയുടെ അനേകം പേരുകളിൽ ഒന്നായ ജഗദാംബികയായി വാഴ്ത്തുന്നു.

ആഗമങ്ങൾക്ക് അവയുടെ അധികാരം വേദങ്ങളിൽനിന്നുണ്ടായതല്ല; എന്നാൽ അവ വേദങ്ങൾക്ക് വിരുദ്ധമായിട്ടുള്ളവയുമല്ല. സാരത്തിലും സ്വഭാവത്തിലും അവ വൈദികമായിട്ടുള്ളവയാണ്. അതാണ് അവ ആധികാരികമായി കരുതപ്പെടുന്നതിനുള്ള കാരണം.

## വൈഷ്ണവ ആഗമങ്ങൾ

വൈഷ്ണവാഗമങ്ങൾ നാലുതരങ്ങളാണ്: വൈഖാനസം, പഞ്ചരാത്രം, പ്രതിഷ്ഠാസാരം, വിജ്ഞാനലളിതം എന്നിവ. പഞ്ചരാത്രങ്ങളിലെ ഏഴ് ഗണങ്ങൾ ബ്രഹ്മം, ശൈവം, കൌമാരം, വാസിഷ്ഠം, കപിലം, ഗൌതമീയം, നാരദീയം ഇവയാകുന്നു. മഹാഭാരതത്തിൽ ശാന്തി പർവ്വത്തിലെ നാരദീയവിഭാഗമാണ് പഞ്ചരാത്രത്തെപ്പററി നമുക്കുള്ള വിവരത്തിൻെറ ഏററവും ആദ്യത്തെ മൂലം. പഞ്ചരാത്രാഗമങ്ങളിൽ പരമമായ ഭഗവാൻ മഹാവിഷ്ണുവാകുന്നു. വൈഷ്ണവന്മാർ പഞ്ചരാത്രാഗമങ്ങളെ ആധികാരികമായി കരുതുന്നു. ഈ ആഗമങ്ങൾ വിഷ്ണുഭഗവാൻ നേരിട്ടുതന്നെ പ്രകടമാക്കിയവയാണെന്ന് അവർ വിശ്വസിക്കുന്നു. നാരദപഞ്ചരാത്രം ഇങ്ങിനെ പറയുന്നു:– ''ബ്രഹ്മം മുതൽ ഒരിഴപ്പുല്ലുവരെയുള്ളതെല്ലാം ശ്രീകൃഷ്ണഭഗവാനാകുന്നു.'' ഉപനിഷത്തിലെ താഴെപറയുന്ന പ്രഖ്യാപനം ഇതിനോടു യോജിക്കുന്നു:– ''എല്ലാം ബ്രഹ്മമാകുന്നു– ''സർവ്വം ഖല്വിദം ബ്രഹ്മം.''

ഇരുന്നൂററി പതിനഞ്ച് വചനങ്ങൾ അഥവാ ഉക്തികൾ ഉണ്ട്. അവയിൽ പ്രധാനമായവ ഈശ്വരം, പൌഷ്കരം, പരമം, സത്വതം. ബൃഹത് ബ്രാഹ്മം, ജ്ഞാനാമൃതസാരസംഹിതകൾ ഇവയാകുന്നു.

## ശൈവ ആഗമങ്ങൾ

ശൈവന്മാർ ഇരുപത്തിയെട്ട് ആഗമങ്ങൾ അംഗീകരിക്കുന്നുണ്ട്. അവയിൽ പ്രധാനമായതു കാമികമാകുന്നു. പ്രത്യാഭിജ്ഞ



digitized by www.sreyas.in

സമ്പ്രദായം എന്നു വിളിക്കപ്പെടുന്ന കാശ്മീരത്തിലെ ശൈവ സിദ്ധാന്തത്തിന്റെ അടിസ്ഥാനവും ആഗമങ്ങൾ തന്നെയാണ്. പ്രത്യാഭിജ്ഞ സമ്പ്രദായത്തിൽ അടുത്ത കാലത്തുണ്ടായ ഗ്രന്ഥങ്ങളിൽ അദ്വൈതത്തോടു വ്യക്തമായ ഒരു ചായ്വ്, അഥവാ പ്രവണത, വ്യക്തമായി കാണിക്കുന്നു. ദക്ഷിണ ശൈവസിദ്ധാന്തക്കാരും, അതായത്തു ശൈവസിദ്ധാന്തക്കാരും, കാശ്മീരത്തിലെ ശൈവ സിദ്ധാന്തക്കാരും വേദങ്ങൾക്ക പുറമെ ഈ ആഗമങ്ങളേയും അവരുടെ പ്രമാണമായി കരുതുന്നു. ഓരോ ആഗമത്തിനും ഉപാഗമങ്ങൾ ഉണ്ട്. ഇവയിൽ ഇരുപതെണ്ണം മാത്രമേ ഭാഗികമായി നിലവിലുള്ളു. ശൈവാഗമങ്ങളിൽ പ്രധാനമായി പ്രസ്താവിക്കപ്പെട്ടിരിക്കുന്ന ദൈവം ശിവനാകുന്നു. അവ ഈ കലിയുഗത്തിനു പററിയവയാകുന്നു, സ്ത്രീപുരുഷ വ്യത്യാസം കൂടാതെ അവ എല്ലാ ജാതിക്കാർക്കും സ്വീകരിക്കാവുന്നവയാണ്.

## ശാക്തന്മാരുടെ ആഗമങ്ങൾ

തന്ത്രങ്ങൾ എന്നറിയപ്പെടുന്ന വേറൊരു ശാസ്ത്രവിഭാഗമുണ്ട്. അവ ശാക്തേയ പക്ഷത്തിൽ പെട്ടതാണ്. ശക്തിയെ അവർ ലോകമാതാവായി വാഴ്ത്തുന്നു. അവർ ദൈവത്തിന്റെ ശക്തിഭാവത്തെപ്പററി വിസ്തരിക്കുകയും ദിവ്യമാതാവിനെ പലരൂപത്തിൽ പ്രാവർത്തികമായി ആരാധിക്കുന്നതിനുള്ള അനേകം മാർഗ്ഗങ്ങൾ നിശ്ചയിക്കുകയും ചെയ്യുന്നു. എഴുപത്തേഴ ആഗമങ്ങളുണ്ട്. ചില സംഗതികളിൽ അവയ്ക്കു പുരാണങ്ങളുമായി വളരെ സാദൃശ്യമുണ്ട്. സാധാരണയായി അവയിലെ വാക്യങ്ങൾ ശിവനും പാർവ്വതിയുമായുള്ള സംഭാഷണരൂപത്തിലാണ്. ഇവയിൽ ചിലതിൽ ശിവൻ പാർവ്വതിയുടെ ചോദ്യങ്ങൾക്ക് ഉത്തരം നൽകുന്നു; മററു ചിലതിൽ ശിവന്റെ ചോദ്യങ്ങൾക്ക പാർവ്വതി ഉത്തരം പറയുന്നു. ഇവയിൽപെട്ട പ്രധാന കൃതികൾ മഹാനിർവ്വാണം, കുലർനവം, കുലസാരം, പ്രപഞ്ചസാരം, തന്ത്രരാജം, രുദ്രയമലം, ബ്രഹ്മയമലം തോഡലതന്ത്രം, എന്നിവയാകുന്നു. ആഗമങ്ങൾ ഗൂഢമായ പല പ്രവൃത്തികളും ഉപദേശിക്കുന്നു. അവയിൽ ചിലവ പ്രത്യേക കഴിവുകൾ ഉണ്ടാക്കുമ്പോൾ മററു ചിലവ അറിവും സ്വാതന്ത്ര്യവും നൽകുന്നു. ശിവന്റെ സൃഷ്ടിപരമായ കഴിവാണു ശക്തി. ശൈവ സിദ്ധാന്തത്തെ പരിപൂർണ്ണമാക്കുന്ന പരിശിഷ്ടമാണ് ശാക്തേയ സിദ്ധാന്തം.



digitized by www.sreyas.in

## ജനപ്രീതിയാർജ്ജിച്ച പുസ്തകങ്ങൾ

നിലവിലുള്ള ആഗമഗ്രന്ഥങ്ങളിൽ ഏററവും പ്രശസ്തമായവ ഈശ്വരസംഹിത, അഹിർബുദ്ധ്നിയ സംഹിത, സനത്കുമാർ സംഹിത, നാരദപഞ്ചരാത്രം, സ്ലന്ദപ്രദീപിക, മഹാനിർവ്വാണതന്ത്രം എന്നിവയാകുന്നു.

## ദർശനങ്ങൾ

ദർശനങ്ങൾ ഹൈന്ദവ ഗ്രന്ഥങ്ങളിലെ, ധിഷണാശക്തികൊണ്ടു ഗ്രഹിക്കേണ്ടതായ ഭാഗമാകുന്നു. അവയിൽ ആദ്യത്തെ നാലെണ്ണം സഹജോപലബ്ധങ്ങളാണ്; അഞ്ചാമത്തേതു് വൈകാരികവും. വേദങ്ങളുടെ അടിസ്ഥാനത്തിലുള്ള ദാർശനിക സമ്പ്രദായങ്ങളാണ് ദർശനങ്ങൾ. ആഗമങ്ങൾ ബ്രഹ്മജ്ഞാനത്തെപ്പററിയുള്ളവയാണ്. ദർശനസാഹിത്യം ദാർശനികമാകുന്നു, അഥവാ തത്വശാസ്ത്രത്തെ സംബന്ധിച്ചതാകുന്നു. വിദഗ്ദ്ധമായ മതിസൂക്ഷ്മത, നല്ല ഗ്രഹണശക്തി, വിവേകം, കുശാഗ്രബുദ്ധി, എന്നീ ഗുണങ്ങൾ സിദ്ധിച്ചിട്ടുള്ള സംസ്കൃതചിത്തന്മാരായ പണ്ഡിതന്മാർക്കായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയാണ് ദർശനങ്ങൾ. പുരാണങ്ങളും ഇതിഹാസങ്ങളും ആഗമങ്ങളും സാധാരണ ജനതതിയെ ഉദ്ദേശിച്ചിട്ടുള്ളവയാണ്. ദർശനങ്ങൾ ചിന്താപരമായ തൃപ്തി നൽകുന്നു; പുരാണങ്ങൾ, ഇതിഹാസങ്ങൾ മുതലായവ വൈകാരിക തൃപ്തിയും നൽകുന്നു.

ദർശനത്തിനു് ആറു വിഭാഗങ്ങളുണ്ടു് – ഷഡ്ദർശനാനി – ആറു ദർശനങ്ങൾ അഥവാ കാഴ്ച്ചകൾ വീക്ഷിക്കുവാനുള്ള ആറു സമ്പ്രദായങ്ങൾ–ഇവ സാധാരണയായി ആറു സമ്പ്രദായങ്ങൾ അഥവാ ആറുതരം ചിന്താഗതികൾ എന്നു വിളിക്കപ്പെടുന്നു. ആറു സമ്പ്രദായത്തിലുള്ള ദർശനം ശരിയായ ഉപദേശത്തിനു് വേണ്ടിയുള്ള ആറു ഉപകരണങ്ങളാണ്. അഥവാ സത്യത്തെ വെളിപ്പെടുത്താനുള്ള ആറു മാർഗ്ഗങ്ങളാകുന്നു. ഓരോ പക്ഷക്കാരും അവരുടെ പ്രത്യേക രീതിയനുസരിച്ചു് വേദത്തിൻെറ നാനാ ഭാഗങ്ങളും വികസിപ്പിച്ചു് ക്രമീകരിച്ചു് അവയുടെ അന്യോന്യബന്ധം വെളിപ്പെടുത്തീട്ടുണ്ടു്. ഓരോ പക്ഷത്തിനും അതിൻെറ സൂത്രകാരകൻ ഉണ്ടു്. അതായതു് തൻെറ പക്ഷത്തെ തത്വങ്ങളെ ക്രമപ്പെടുത്തി അവയെ വളരെ ചുരുക്കി സൂത്രരൂപത്തിലാക്കിയ മഹാനായ ഒരു ഋഷി.

സൂത്രങ്ങൾ ലാഘവമായവയും സംക്ഷിപ്തമായവയുമാകുന്നു. മഹർഷിമാർ അവരുടെ ചിന്തകൾ സൂത്രങ്ങളായി ചുരുക്കീട്ടുണ്ടു്.



digitized by www.sreyas.in

മഹഷിമാരുടെയൊ മഹാജ്ഞാനികളുടേയൊ വ്യാഖ്യാനങ്ങഠം കൂടാതെ സൂത്രങ്ങഠം മനസ്സിലാക്കുവാൻ വളരെ പ്രയാസമാണു്. അതിനാൽ അനേകം ഭാഷ്യകാരന്മാർ ഉണ്ടായിത്തീന്നു. ആദ്യത്തെ ഭാഷ്യങ്ങഠംക്കു പിന്നീട ടിപ്പണികളും കുറിപ്പുകളും ഭാഷ്യങ്ങഠംതന്നേയും ഉണ്ടായിട്ടുണ്ടു്.

## ആറു വിഭാഗക്കാർ

ഷഡ്ദർശനങ്ങഠം അഥവാ ഷഡ്സൂത്രങ്ങഠം ദശ്നത്തിൻെറ ആറു വിഭാഗങ്ങളാകുന്നു :

1. ഗൌതമഋഷി സ്ഥാപിച്ച ന്യായം.
2. കനാദഋഷി സ്ഥാപിച്ച വൈശേഷികം.
3. കപിലമുനി സ്ഥാപിച്ച സാംഖ്യം.
4. പതഞ്ജലി മഹഷി സ്ഥാപിച്ച യോഗം.
5. ജൈമിനി സ്ഥാപിച്ച പൂവ്വമീമാംസ.
6. ബാദരായണൻ (വ്യാസൻ) സ്ഥാപിച്ച ഉത്തരമീമാംസ അഥവാ വേദാന്തം.

യുക്തിയുക്തമായ രീതിയിലുള്ള ഒരു സമീപനത്തിൽ വേദങ്ങളിലെ ദർശനത്തെ വിവരിക്കുന്ന മൂന്നു ജോടി സൂത്രപ്രസ്താവനകളായി മേൽപറഞ്ഞ ആറു ദർശനങ്ങളും വിഭജിക്കപ്പെട്ടിട്ടുണ്ടു്. അവ 1) ന്യായവും വൈശേഷികവും 2) സാംഖ്യവും യോഗവും 3) മീമാംസയും വേദാന്തവും എന്നീ മൂന്നു ജോടികളാകുന്നു. സൂത്രങ്ങളുടെ ഓരോ വിഭാഗത്തിനും അതിനേറതായ ഭാഷ്യം, വൃത്തി, വാൎത്തികം, വ്യാഖ്യാനം, ടീക, ടിപ്പണി ഇവയുണ്ടു്.

## സൂത്രം

സ്വല്പാക്ഷരമസന്നിഗ്ദ്ധം
സാരവദ് വിശ്വതോമുഖം
അസ്തോഭമനവദ്യം ച
സൂത്രം സൂത്രവിദോ വിദു ;

യാതൊരു ദ്വയാത്ഥമൊ സംശതാസ്പദമായ പ്രസ്താവനയൊ ഇല്ലാത്തതും അത്ഥം മുഴുവനും ഉഠംക്കൊണ്ടിട്ടുള്ളതും, യാതൊരു വിരാമമൊ തടസ്ഥമൊ കൂടാത്തതും, സ്വഭാവത്തിൽ യാതൊരു തെററുമില്ലാത്തതും മൂലവസ്തു അടങ്ങീട്ടുള്ളതുമായ ഏററവും ചുരുങ്ങിയ അക്ഷര



digitized by www.sreyas.in

ങ്ങളോടുകൂടിയ ഒരു വിധി അഥവാ നിയമമാണ് ഒരു സൂത്രം അല്ലെങ്കിൽ വചനം എന്നു പറയപ്പെടുന്നത്.

ആദ്യത്തെ പുത്രൻ ജനിക്കുമ്പോൾ ഒരാൾക്ക് എത്ര സന്തോഷമുണ്ടാകുമൊ അത്ര സന്തോഷം, ഒരു സൂത്രകാരന്, ക്ലിഷ്ടവും നിഗൂഢവുമായ ഒരു സൂത്രനിർമ്മാണത്തിൽ ഒരക്ഷരം കുറയ്ക്കുവാൻ സാധിച്ചാൽ, ഉണ്ടാകുന്നതായി പറയപ്പെടുന്നു. സൂത്രസാഹിത്യത്തിൽ ഏററവും മഹത്തായിട്ടുള്ളതിനും ഏററവും ലാഘവമായിട്ടുള്ളതിനും ഏററവും പരിപൂർണ്ണമായിട്ടുള്ളതിനും ഏററവും നല്ല ദൃഷ്ടാന്തം പാണിനീനിർമ്മിതമായ ''അഷ്ടാദ്ധ്യായി'' എന്നു പറയപ്പെടുന്ന വചനപരമ്പരയാകുന്നു. പാണിനി സൂത്രകാരന്മാരുടെയെല്ലാം പിതൃസ്ഥാനം വഹിക്കുന്നു. അദ്ദേഹത്തിൻെറ സൂത്രരചനാരീതി മററുള്ളവരെല്ലാം അനുകരിച്ചിട്ടുള്ളതായി തോന്നുന്നു. വിജ്ഞാനപ്രദമായ ഒരു വലിയ ഗ്രന്ഥത്തിലെ ഉള്ളടക്കം ഓർമ്മവെക്കുവാൻ എളുപ്പമായ രൂപത്തിൽ ചുരുക്കിയെഴുതിയ പ്രസ്താവനകളായി വിവരിക്കുകയാണ് സൂത്രങ്ങൾകൊണ്ട് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. ആറു വേദാംഗങ്ങളും ആറു വിധത്തിലുള്ള ഹൈന്ദവ ദർശനവുമാണ് ലോകത്തിലെ സൂത്രസാഹിത്യത്തിലെ പന്ത്രണ്ടു വിഭാഗങ്ങളായിത്തീരുന്നത്. ഇവ കൂടാതെ പിൽക്കാല നിർമ്മിതങ്ങളും അപ്രധാനങ്ങളുമായ നാരദഭക്തിസൂത്രം ശാണ്ഡില്യഭക്തിസൂത്രം മുതലായ ചില സൂത്രങ്ങൾ ഉണ്ട്. മേൽ പറയപ്പെട്ടിട്ടുള്ള പ്രസിദ്ധ സൂത്രങ്ങളോടു കിടപിടിക്കുവാൻ അവയ്ക്കുള്ള ആഗ്രഹം അവയിൽ കാണുന്നു.

## ഭാഷ്യം

സൂത്രാർത്ഥോ വർണ്ണ്യതേ യത്ര
പദൈഃ സൂത്രാനുസാരിഭിഃ
സ്വപദാനി ച വർണ്ണ്യന്തെ
ഭാഷ്യം ഭാഷ്യ വിദോ വിദുഃ

വചനങ്ങളിലെ പദങ്ങളുടെ അർത്ഥത്തോടുകൂടിയതും അവയുടെ സ്വതന്ത്രമായ ഒരു തജ്ജമയടങ്ങിയിട്ടുള്ളതും വ്യാഖ്യാതാവിൻെറ അഭിപ്രായങ്ങളടങ്ങിയതുമായ സൂത്രങ്ങളുടെ ഒരു വ്യാഖ്യാനം അഥവാ വിസ്തൃതമായ ഒരു വിവരണമാകുന്നു ഒരു ഭാഷ്യം. പാണിനിയുടെ വ്യാകരണസൂത്രങ്ങൾക്ക് പതഞ്ജലിഎഴുതീട്ടുള്ള ഭാഷ്യമാണ് സംസ്കൃത സാഹിത്യത്തിൽ ഏററവുംനല്ലതും മാതൃകാപരമായിട്ടുള്ളതും. ഈ ഭാഷ്യം വളരെ പ്രസിദ്ധവും



digitized by www.sreyas.in

പ്രധാനവുമായിട്ടുള്ളതുകൊണ്ടു് ഇതു മഹാഭാഷ്യം എന്നു വിളിക്കപ്പെടുന്നു. വിഖ്യാതനായ അതിൻെറ നിർമ്മാതാവു് ''മഹാഭാഷ്യകാരൻ'' എന്നു പ്രത്യേകമായി അറിയപ്പെടുന്നു. ഭാഷ്യകാരന്മാരുടെ പിതൃസ്ഥാനമാണു പതഞ്ജലി വഹിക്കുന്നതു്. ഭാഷ്യരചനാരീതി പതഞ്ജലിയുടെ വ്യാഖ്യാനത്തിൽനിന്നു പഠിച്ച ശബരസ്വാമി എഴുതിയ മീമാംസാസൂത്രങ്ങളുടെ ഭാഷ്യമാണു് പ്രാധാന്യത്തിൽ രണ്ടാംസ്ഥാനം വഹിക്കുന്നതു്. ശബരഭാഷ്യത്തെ അനുകരിച്ചുകൊണ്ടു് ബ്രഹ്മസൂത്രങ്ങൾക്കു് ശ്രീശങ്കരൻ എഴുതീട്ടുള്ള ഭാഷ്യമാണു് പ്രാധാന്യത്തിൽ മൂന്നാമത്തേതു്. ഭാരതീയ ദർശനത്തെപ്പററി പ്രതിപാദിക്കുന്ന ആറു വിഭാഗങ്ങളിലുള്ള സൂത്രങ്ങളും ആറാളുകളാണു് എഴുതീട്ടുള്ളവയാണു്. അവർ യഥാക്രമം വാത്സ്യായനൻ, പ്രശസ്തപാദൻ, വിജ്ഞാനഭിക്ഷു, വ്യാസൻ, ശബരൻ, ശങ്കരൻ എന്നിവരാണു്. വേദാന്തസൂത്രങ്ങളെപ്പററി, രാമാനുജൻ, മാധ്വൻ, വല്ലഭൻ, നിംബാർക്കൻ മുതലായവർ എഴുതീട്ടുള്ള ഏകദേശം പതിനാറു ഭാഷ്യങ്ങൾ വേറെയുമുണ്ടു്.

## വൃത്തി

## 'സദ്വൃത്തി സന്നിബന്ധന'

ഭാഷ്യത്തെപ്പോലെ അത്ര വിസ്തൃതമല്ലാതെ സൂത്രങ്ങളെ ചുരുക്കമായി വിവരിക്കുന്നതാകുന്നു വൃത്തി. ഇതിനുള്ള ഒരുദാഹരണം ബ്രഹ്മസൂത്രത്തെപ്പററി ബോധായനൻ എഴുതീട്ടുള്ള വൃത്തിയാകുന്നു.

## വാർത്തികം

ഉക്താനുക്ത ദുരുക്താനാം
ചിന്താ യത്ര പ്രവർത്തതേ
തം ഗ്രന്ഥം വാർത്തികം പ്രാഹു:
വാർത്തികജ്ഞ വിചക്ഷണാ:

ഒരു ഭാഷ്യത്തിൽ പറഞ്ഞിട്ടുള്ളതിനേയും വേണ്ടവിധം പറഞ്ഞിട്ടില്ലാത്തതിനേയും അതിലെ വീഴ്ചകൾ പരിഹരിച്ചു് അതിനെ പൂർണ്ണമാക്കുന്നതിനുള്ള മാറ്റങ്ങളേയും പററി ഗുണദോഷ വിചാരയുക്തമായി എഴുതീട്ടുള്ളതാണു് ഒരു 'വാർത്തിക' എന്നു പറയപ്പെടുന്നതു്. ഇതിനുള്ള ദൃഷ്ടാന്തങ്ങൾ, പാണിനിയുടെ സൂത്രങ്ങളെപ്പററി കാർത്യായനനും, ശ്രീശങ്കരൻെറ ഉപനിഷദ്ഭാഷ്യത്തെ



digitized by www.sreyas.in

പ്പററി സുരേശ്വരനും, കർമ്മമീമാംസയ്ക്കുള്ള ശബരഭാഷ്യത്തെപ്പററി കുമാരിളഭട്ടനും, എഴുതീട്ടുള്ള വാർത്തികങ്ങളാകുന്നു.

## വ്യാഖ്യാനം അഥവാ ടീക

മൂലത്തിലുള്ളതിനെപ്പററി, അവിടവിടെയായി ചില സ്പഷ്ടീകരണങ്ങളോടുകൂടി കൂടുതൽ ലളിതമായ ഭാഷയിലുള്ള ഒരു സാമാന്യവിവരണമാണ് വ്യാഖാനമെന്നതു്. ഒരു വ്യാഖ്യാനം, പ്രത്യേകിച്ച് ഒരു കവിതയുടേതു്, അതിനെ പദച്ഛേദം, വിഗ്രഹം, സന്ധി, അലങ്കാരം, അനുവാദം മുതലായ എട്ടു വ്യത്യസ്തഭാഗങ്ങളായി തിരിച്ച്, ഓരോന്നിനേയും പററിയുള്ള പ്രതിപാദനമാകുന്നു. സംസ്കൃതസാഹിത്യം പഠിക്കുന്നതിൽ ഇതു് പ്രധാനമായ ഒരു ഭാഗമാണ്. ഒരു അനുവാദം – ശ്രീ മാദ്ധ്വന്റേതുപോലെയുള്ള ഒന്നു് എഴുതിക്കഴിഞ്ഞിട്ടുള്ളതിന്റെ, കൂടുതൽ വിസ്താരത്തോടുകൂടിയ ഒരു ആവർത്തനമാകുന്നു. മൂലത്തിൽ ദുർജ്ഞേയമായിട്ടുള്ള ഒരു വാക്യത്തിന്റെ ഏകദേശമായ ഒരു തർജ്ജമ മാത്രമാകുന്നു ഒരു അനുവാദം. ടീകാ എന്നതു് വ്യാഖ്യാനത്തിനുള്ള ഒരു പേർ മാത്രമാണ്. വ്യാസഭാഷ്യത്തിനും ശങ്കരഭാഷ്യത്തിനും വാചസ്പതിമിശ്രൻ എഴുതീട്ടുള്ളതാകുന്നു ഏററവും നല്ല വ്യാഖ്യാനം.

## ടിപ്പണി

ഒരു വൃത്തിയെപ്പോലെ തന്നെയാണ് ടിപ്പണി. പക്ഷെ അതു് വൃത്തിയെപ്പോലെ അത്ര ശാസ്ത്രീയമല്ല. മൂലത്തിലുള്ള പ്രയാസമായ വാക്കുകളുടേയും വചനങ്ങളുടേയും വിശദീകരണമാണ് അതു്. ഇതിനുള്ള ഉദാഹരണങ്ങൾ, പതഞ്ജലിയുടെ മഹാഭാഷ്യത്തിനു് കൈയടൻ എഴുതീട്ടുള്ള ടീകയും, കൈയടന്റെ ടീകക്കു് നാഗോജിഭട്ടൻ എഴുതീട്ടുള്ള ടീകയും, ഭാമടിക്കുള്ള അമലാനന്ദന്റെ ടീകയ്ക്കു് അപ്പയ്യാ എഴുതീട്ടുള്ള ഭാഷ്യവും ആകുന്നു.

## മററു മതഗ്രന്ഥങ്ങൾ

ദക്ഷിണേന്ത്യയിലെ ശൈവസന്യാസിമാർ എഴുതീട്ടുള്ള സ്തോത്രസമാഹാരങ്ങളായ തേവാരവും തിരുവാചകവും; ദക്ഷിണേന്ത്യയിലെ ആഴ്‌വാർ സിദ്ധന്മാരുടെ ദിവ്യപ്രബന്ധം; കബീറിന്റെ ഗീതങ്ങൾ; തുക്കാറാമിന്റെ അഭംഗങ്ങൾ; തുളസീദാസിന്റെ രാമായണം; ഇവയെല്ലാം മഹാന്മാരായ മുക്താത്മാക്കളുടെ ആത്മാലാപങ്ങ



digitized by www.sreyas.in

ളാകുന്നു. ഇവയെല്ലാം ആശ്ചര്യകരമായ മതഗ്രന്ഥങ്ങൾതന്നെയാണ്; വേദങ്ങളുടെ സാരം അവയിലുണ്ട്.

## മതേതരഗ്രന്ഥങ്ങൾ

### സുഭാഷിതങ്ങൾ

ഗദ്യത്തിലോ പദ്യത്തിലോ രണ്ടുവിധത്തിലുമായോ ഉള്ള ജ്ഞാനപ്രദങ്ങളായ നിർദ്ദേശങ്ങളും ഉപദേശങ്ങളും കഥകളുമാകുന്നു സുഭാഷിതങ്ങൾ. ഭർത്തൃഹരിയുടെ ''മൂന്നുശതകങ്ങൾ'' ''സുഭാഷിതരത്നഭണ്ഡാഗാരം'' സോമദേവഭട്ടന്റെ ''കഥാസരിത്സാഗരം'' അല്ലെങ്കിൽ ക്ഷേമേന്ദ്രന്റെ ''ബൃഹദ്കഥാമഞ്ജരി'' എന്നിവയാകുന്നു സുഭാഷിതങ്ങൾക്കുള്ള ഉദാഹരണങ്ങൾ. പഞ്ചതന്ത്രവും ഹിതോപദേശവും കൂടി ഈ വകുപ്പിൽ പെട്ടവയാകുന്നു.

## കാവ്യങ്ങൾ

ഗദ്യത്തിലും പദ്യത്തിലും അഥവാ ഈ രണ്ടു രൂപങ്ങളിലുമുള്ള മഹാപണ്ഡിതന്മാരുടെ കൃതികളാണ് കാവ്യങ്ങൾ. പദ്യരൂപത്തിൽ ഏറ്റവും മഹത്തായ കാവ്യങ്ങൾ കാളിദാസന്റെ 'രഘുവംശവും' ഭാരവിയുടെ 'കിരാതാർജ്ജുനീയവും', മാഘന്റെ 'ശിശുപാലവധവും' ശ്രീ ഹർഷന്റെ 'നൈഷധവും' ആകുന്നു. സംസ്കൃത സാഹിത്യത്തിൽ ഏറ്റവും നല്ല ഗദ്യകാവ്യങ്ങൾ, പ്രൌഢമായ സംസ്കൃതത്തിൽ അതിനിപുണനായ ഭട്ടബാണൻ എഴുതീട്ടുള്ള കാദംബരിയും, ഹർഷചരിതവുമാകുന്നു. ഗദ്യവും പദ്യവും അടങ്ങീട്ടുള്ള കൃതികളിൽ ഏറ്റവും മികച്ചവ ചമ്പുരാമായണവും ചമ്പുഭാരതവും ആകുന്നു. എന്നും ഭാരതത്തെ പ്രകീർത്തിച്ചുകൊണ്ടിരിക്കുന്ന അത്ഭുതകരങ്ങളായ വിശിഷ്ടകൃതികളാകുന്നു ഇവ.

## നാടകങ്ങൾ

ശൃംഗാരം, വീരം, കരുണം, അത്ഭുതം, ഹാസ്യം, ഭയാനകം, ബീഭത്സം, രൌദ്രം, ഈ എട്ടു രസങ്ങളടങ്ങിയ അത്ഭുതകരങ്ങളും പണ്ഡിതനിർമ്മിതങ്ങളുമായ കൃതികളാകുന്നു നാടകങ്ങൾ. ഒമ്പതാമത്തെ രസമായ ശാന്തി പ്രത്യക്ഷപ്പെടുത്താൻ ആർക്കും കഴിയുന്നതല്ലാ എന്നു പറയപ്പെടുന്നു. പരമപദപ്രാപ്തിയിൽ മാത്രമാണ് അതു് സാദ്ധ്യമായി വരുന്നതു്. ഏറ്റവും നല്ല നാടകങ്ങൾ എഴുതീട്ടുള്ളതു് കാളിദാസനും, ഭവഭൂതിയും, വിശാഖദത്തനുമാണ്.



digitized by www.sreyas.in

ശാകുന്തളം, ഉത്തരരാമചരിതം, മുദ്രാരാക്ഷസം ഇവ യഥാക്രമം അവർ എഴുതീട്ടുള്ള നാടകങ്ങളാകുന്നു.

## അലങ്കാരങ്ങൾ

ഫലോൽപാദകമായ രചനയുടേയും പൂർണ്ണതയുടേയും സൗന്ദര്യപൂർണ്ണമായ അലങ്കാരഭാഷയുടെയും ശാസ്ത്രത്തെപ്പററി ഗദ്യത്തിലും പദ്യത്തിലും ലളിതമായും ശക്തിയായും വിവരിക്കുന്നവയാണ് മററത്തായ അലങ്കാരഗ്രന്ഥങ്ങൾ. ഇവ സംസ്കൃത സാഹിത്യത്തിലെ മൗലികഗ്രന്ഥങ്ങളാണ്; അവ കാവ്യങ്ങളെക്കാളും നാടകങ്ങളേക്കാളും ശ്രേഷ്ഠമായവയുമാണ്. മമ്മടൻെറ 'കാവ്യപ്രകാശവും', ജഗന്നാഥൻെറ 'രസഗംഗാധര'വുമാണ് ഏററവും മികച്ച അലങ്കാരഗ്രന്ഥങ്ങൾ.

## ഉപസംഹാരം

മേൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ളവ മതാധിഷ്ഠിതവും മതേതരവുമായ സംസ്കൃതസാഹിത്യം മുഴുവനും ഉൾക്കൊള്ളുന്നു. ഭാരതസംസ്കാരവൃക്ഷത്തിൻെറ വേരു്, ശ്രുതിയാകുന്നു. സ്മൃതികളും ഇതിഹാസങ്ങളും പുരാണങ്ങളും അതിൻെറ സ്കന്ധ (തടി)മാകുന്നു. ആഗമങ്ങളും ദർശനങ്ങളും അതിൻെറ ശാഖകളാകുന്നു; സുഭാഷിതങ്ങളും കാവ്യങ്ങളും നാടകങ്ങളും അലങ്കാരങ്ങളും അതിൻെറ പൂക്കളാകുന്നു.

സ്മൃതികൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ, ആഗമങ്ങൾ ദർശനങ്ങൾ ഇവ വേദത്തിൻെറ വികാസങ്ങൾ, അഥവാ വിസ്താരങ്ങൾ മാത്രമാണ്. അവയുടെ ഉത്ഭവസ്ഥാനം വേദങ്ങളാണ്. അവയുടെ എല്ലാററിൻേറയും ഉദ്ദേശം, മനുഷ്യൻെറ അജ്ഞാനത്തെ അഥവാ അവിദ്യയെ നശിപ്പിച്ച്, ദൈവത്തെ അഥവാ ശാശ്വതമായ വസ്തുവിനെപ്പററിയുള്ള അറിവിൽകൂടി, പരിപൂർണ്ണത, സ്വാതന്ത്ര്യം, ചിരഞ്ജീവിതം, അഥവാ ശാശ്വതാനന്ദം പ്രാപിക്കുവാൻ മനുഷ്യനെ പ്രാപ്തനാക്കുകയാകുന്നു. അവയുടെയെല്ലാം പരമലക്ഷ്യം മനുഷ്യനെ ദൈവത്തെപ്പോലെയും, ദൈവത്തേയും മനുഷ്യനേയും ഒന്നായിത്തന്നെയും കാണുമാറാക്കുകയാണ്.



digitized by www.sreyas.in

# അദ്ധ്യായം 3

## ഹൈന്ദവധർമ്മം

ധർമ്മത്തിൻെറ മൂർത്തീകരണവും നിയന്താവും സംരക്ഷകനും ആദിഹേതുവുമായ ഭഗവാനു് നിസ്തുലപ്രമാണങ്ങൾ !!

ധർമ്മം എന്താണു്? ധർമ്മം അങ്ങിനെ വിളിക്കപ്പെടുന്നതു് അതു പാലനം ചെയ്യുന്നതുകൊണ്ടാണു്. ധർമ്മം മാത്രമാണു് ജനങ്ങൾക്കു് ആശ്രയമായിട്ടുള്ളതു്. ധർമ്മം എന്ന വാക്കു് "ധൃ" (പിടിക്കുക) എന്ന ധാതുവിൽ നിന്നുണ്ടായതാണു്. അതിൻെറ വ്യുത്പത്യാർത്ഥം ഈ ലോകത്തെ കൂട്ടിപ്പിടിക്കുന്നതു് അഥവാ ഈ ലോകത്തിലെ ജനങ്ങളെ അല്ലെങ്കിൽ ഈ ലോകത്തിൽ ഏററവും സൂക്ഷ്മമായ വസ്തു മുതൽ വിശ്വം മുഴുവനുമുള്ള ജീവജാലങ്ങൾ ഉൾപ്പെടെ സകല സൃഷ്ടികളേയും കൂട്ടിയിണക്കുന്നതെന്നർത്ഥം. അതു് ഭഗവാൻെറ ശാശ്വതമായ ദിവ്യനിയമമാണു്. സൃഷ്ടിജാലങ്ങളെ മുഴുവനും ഒന്നിച്ചു് നിർത്തുന്നതും പരിപാലിച്ചുപോരുന്നതും ഭഗവാൻെറ സർവ്വശക്തമായ നിയമം തന്നെയാണു്. അതുകൊണ്ടു് ധർമ്മാചരണം എന്നു വെച്ചാൽ ഈ നിയമങ്ങൾ അംഗീകരിച്ചു് അനുഷ്ഠിക്കുക എന്നർത്ഥമാകുന്നു.

മനുഷ്യനു് ശ്രേയസ്സുണ്ടാക്കുന്നതു് ധർമ്മമാകുന്നു. ധർമ്മം ഈ ലോകത്തെ നിലനിറുത്തുന്നു. ജനങ്ങളുടെ നിലനില്പിനു കാരണം ധർമ്മമാണു്. ശാശ്വതമായ സൌഖ്യത്തിലേക്കും അമൃതത്വത്തിലേക്കും ധർമ്മം വഴികാണിക്കുന്നു.

ധർമ്മമായിട്ടുള്ളതു് യഥാർത്ഥത്തിൽ സത്യം തന്നെയാണു്. അതുകൊണ്ടു് ആരെങ്കിലും സത്യം സംസാരിക്കുമ്പോൾ ധർമ്മം സംസാരിക്കുന്നു എന്നും ധർമ്മം സംസാരിക്കുമ്പോൾ സത്യം സംസാരിക്കുന്നു എന്നും പറയപ്പെടുന്നു. ഒരേ വസ്തുവായിത്തീരുന്നു രണ്ടും.

ഒരു മനുഷ്യൻെറ സ്വഭാവത്തെ ഉയർത്തുന്നതിനുള്ള ബാഹ്യപ്രവൃത്തികളും ചിന്തകളും മററു മാനസികാചരണങ്ങളും ധർമ്മം ഉൾക്കൊള്ളുന്നു. ധർമ്മം ദൈവത്തിങ്കൽനിന്നു വരികയും ദൈവത്തിങ്കലേക്കു് നിങ്ങൾക്കു് വഴികാണിക്കുകയും ചെയ്യുന്നു.

### ധർമ്മത്തിൻെറ നിർവ്വചനം

ഇംഗ്ലീഷുഭാഷ പൂർണ്ണമല്ല. ധർമ്മം എന്ന സംസ്കൃതപദത്തിനു് ശരിയായ ഒരു വാക്കു് ഇംഗ്ലീഷുഭാഷയിലില്ലാ. ധർമ്മത്തെ വിവരിക്കുവാൻ വളരെ പ്രയാസമാകുന്നു.



digitized by www.sreyas.in

സാധാരണയായി ധമ്മത്തെ സദാചാരം അഥവാ കർത്തവ്യം എന്ന വിവരിക്കാറുണ്ട്. ധമ്മമെന്നതു് സദാചാരാത്മകമായ തത്വമാകുന്നു. അതു പവിത്രതയുടെ തത്വവുമാണു്. അതു് ഏകതാ ത്വത്തിൻേറയും തത്വമാണു്. വിരോധം (വൈരം) ഉണ്ടാക്കുന്നതെല്ലാം അധമ്മമാണെന്നും വിരോധം അവസാനിപ്പിച്ചു് യോജി പ്പും ഏകതാബോധവും ഉണ്ടാക്കിത്തീക്കുന്നതെല്ലാം ധമ്മവുമാണെന്നും യുധിഷ്ടിരക്കു് കൊടുത്ത ഉപദേശങ്ങളിൽ ഭീഷ്മർ പറയുന്നു. ശരിയായ ദൈവഭക്തിയും സാവ്വലൌകികമായ സാഹോദര്യവും വർദ്ധിപ്പിച്ചു് എല്ലാവരേയും യോജിപ്പിക്കുന്നതിന്നുതകുന്ന ഏതു സംഗതിയും ധമ്മമാകുന്നു. വിരോധമോ ഭിന്നിപ്പോ യോജിപ്പില്ലായ്മയോ സൃഷ്ടിച്ചു് വിദ്വേഷത്തെ വർദ്ധിപ്പിക്കുന്ന എന്തും അധമ്മവുമാകുന്നു. സാമുദായിക ജീവിതത്തെ യോജിപ്പിക്കുന്നതും നിലനിർത്തുന്നതും ധമ്മമാണു്. മനുഷ്യരുടെ ഭൌതിക കാര്യങ്ങൾ ക്രമപ്പെടുത്തുന്നതിന്നായി ധാമ്മികമായ നിയമങ്ങൾ ഉണ്ടാക്കപ്പെട്ടിട്ടുണ്ട്. ധമ്മാനുഷ്ഠാനത്തിൻെറ ഫലമായി ഇഹത്തിലും പരത്തിലും സൌഖ്യമുളവാകുന്നു. ഒരാളുടെ വ്യക്തിത്വം നിലനിർത്തുന്നതിനുള്ള മാർഗ്ഗമാണു് ധമ്മം. അതിനെ നിങ്ങൾ അതിക്രമിച്ചാൽ അതു നിങ്ങളെ കൊന്നുകളയും. നിങ്ങൾ അതിനെ സംരക്ഷിച്ചാൽ അതു നിങ്ങളേയും സംരക്ഷിക്കും. മരണശേഷം അതാകുന്നു നിങ്ങളുടെ ഏകബന്ധു. മനുഷ്യരാശിയുടെ ഏകാവലംബമാണതു്.

ഒരു വ്യക്തിയെ ഉയർത്തുന്നതു് ധമ്മമാകുന്നു. ഇതു് വേറെ ഒരു നിവ്വചനമാണു്. നിങ്ങൾക്കു് പൂണ്ണതയിലേക്കും സൽകീർത്തിയിലേക്കും വഴികാണിക്കുന്നതാണു് ധമ്മം. ഭഗവാനായിട്ടു മാനസികമായി നേരിട്ടു സമ്പക്കം പുലത്തുവാൻ നിങ്ങളെ സഹായിക്കുന്നതു ധമ്മമാകുന്നു. നിങ്ങളിൽ ദിവ്യത്വമുളവാക്കുന്നതാണു് ധമ്മം. ധർമ്മം ദൈവസന്നിധിയിലേയ്ക്കുയരുവാനുള്ള കോണിയാകുന്നു. ആത്മസാക്ഷാൽക്കാരമാണു് ഏററവും ഉയന്ന ധമ്മം. ദൈവമാണു് ധർമ്മത്തിൻെറ കേന്ദ്രം.

ധമ്മം എന്നുവെച്ചാൽ ആചാരം അഥവാ ദൈനംദിന ജീവിതത്തിൻെറ ക്രമീകരണം എന്നത്ഥം. ആചാരമാണു് പരമധമ്മം. അതു് തപസ്സിൻെറ അഥാ ആത്മസംയമനത്തിൻെറ അടിസ്ഥാനവുമാണു്. സമ്പത്തു്, സൌന്ദര്യം ദീർഘായുസ്സു്, വംശത്തിൻെറ നിലനില്പു് ഇവയ്ക്കു് അതു വഴിവെക്കുന്നു. ദുർന്നടപടിയും അസന്മാഗ്ഗികതയുമാകട്ടെ, ദുഷ്കീർത്തിക്കും ദുഃഖത്തിനും രോഗത്തിനും



digitized by www.sreyas.in

അകാലമൃത്യുവിനുമാണ് വഴിവെക്കുന്നത്. ധർമ്മത്തിൻെറ മൂലം സന്മാർഗ്ഗികതയിലാണ്. ധർമ്മത്തിൻെറ നിയന്താവ് ഈശ്വരൻ തന്നെയുമാകുന്നു.

വേദോക്തമായിട്ടുള്ളതും ഒടുവിൽ വ്യഥയുണ്ടാക്കാതിരിക്കുന്നതുമാണ് ധർമ്മമെന്നു ജൈമിനി മഹർഷി നിർവ്വചിക്കുന്നു.

വൈശേഷിക ദർശനസമ്പ്രദായത്തിൻെറ സ്ഥാപകനായ കണാദ ഋഷി അദ്ദേഹത്തിൻെറ വൈശേഷിക സൂത്രങ്ങളിൽ, ധർമ്മത്തിനു് ഏററവും നല്ല വിശദീകരണം കൊടുത്തിട്ടുണ്ട്: ''യതോ/ ഭ്യുദയ നിശ്രേയ സാ സിദ്ധി സാ ധർമ്മഃ'' ഇഹത്തിൽ അഭ്യുദയസിദ്ധിക്കും പരത്തിൽ നിശ്രേയസ്സിന്നും അഥവാ ദുഃഖലേശമില്ലാത്ത ശാശ്വതാനന്ദപ്രാപ്തിക്കും വഴിവെക്കുന്നതാണ് ധർമ്മം.

## വേദങ്ങളുടെ ഏകപ്രമാണം

നാലുവേദങ്ങളും, സ്മൃതികളും ഇവയുടെ സാരം ശരിയായി ധരിച്ച്, അവയിലെ ശാസനങ്ങൾ പ്രകാരം പ്രവർത്തിക്കുന്നവരുടെ പെരുമാററം, പുണ്യാത്മാക്കളുടെ സ്വഭാവം, ആത്മസംതൃപ്തി, ഇവയാണ് ധർമ്മത്തിൻെറ അടിസ്ഥാനങ്ങൾ.

ധർമ്മത്തിൻെറ കാര്യത്തിൽ വേദങ്ങളാകുന്നു ഏക പ്രമാണം. വേദങ്ങളിൽനിന്നല്ലാതെ മററ് ഏതു് ജ്ഞാനോത്പത്തിയിൽ നിന്നും ധർമ്മത്തെപ്പററിയുള്ള യാഥാർത്ഥ്യം നിങ്ങൾക്ക് മനസ്സിലാക്കുവാൻ കഴിയുന്നതല്ല. ധർമ്മവിഷയത്തിൽ യുക്തി പ്രമാണമായിരിക്കാവുന്നതല്ല. ലോകത്തിലെ മതഗ്രന്ഥങ്ങളിൽവച്ച് ഏററവും പ്രാചീനമായവ വേദങ്ങളാകുന്നു. പരിഷ്കൃതലോകത്തിലെങ്ങുമുള്ള പണ്ഡിതശ്രേഷ്ഠന്മാരും പ്രാചീനകാലത്തെ സ്ഥിതിഗതികളെപ്പററി ആരായുന്നവരും ഈ അഭിപ്രായത്തെ അനുകൂലിക്കുന്നുണ്ട്. ഇന്നേവരെ മനുഷ്യൻെറ ഏതുഭാഷയിലും രചിക്കപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളിൽ വെച്ച് ഋഗ്വേദസംഹിതയാണ് നിസ്സംശയമായി ഏററവും പ്രാചീനമായിട്ടുള്ളതെന്ന് അവരെല്ലാവരും ഏകസ്വരത്തിൽ ഉൽഘോഷിക്കുന്നു. ഋഗ്വേദസംഹിത നിർമ്മിക്കപ്പെട്ടതോ അതു് അറിയപ്പെട്ടതോ ആയ കാലം നിർണ്ണയിക്കാൻ ഒരു പ്രാചീന ഗവേഷകനും ഇന്നേവരെ കഴിഞ്ഞിട്ടില്ല.



digitized by www.sreyas.in

## മാറിക്കൊണ്ടിരിക്കുന്ന ധർമ്മം

രോഗികളുടെ ദേഹസ്ഥിതിയും രോഗത്തിന്റെ സ്വഭാവവുമനുസരിച്ച് വ്യത്യസ്തമായ രോഗികൾക്ക് വ്യത്യസ്തമായ മരുന്നുകൾ ഒരു ഡോക്ടർ നിശ്ചയിക്കുന്നതുപോലെ ഹിന്ദുമതം വ്യത്യസ്തമായ ജനങ്ങൾക്ക് വ്യത്യസ്തമായ കർത്തവ്യങ്ങൾ നിശ്ചയിക്കുന്നു. സ്ത്രീകൾക്കുള്ള നിയമങ്ങൾ പുരുഷന്മാർക്കുള്ളവയിൽനിന്ന് വ്യത്യസ്തങ്ങളാണ്. അതുപോലെതന്നെ പല ജാതിക്കാർക്കുമുള്ള നിയമങ്ങൾ തമ്മിലും മാററമുണ്ട്. പക്ഷെ അക്രമരാഹിത്യം, സത്യം, അസ്തേയം, ഇന്ദ്രിയനിയന്ത്രണം ഇവ എല്ലാമനുഷ്യർക്കും സാമാന്യേനയുള്ള കർത്തവ്യങ്ങളാണ്.

കാലം, പരിതസ്ഥിതികൾ, പരിണാമനില, ഒരു വ്യക്തി ഉൾപ്പെടുന്ന സമുദായം എന്നിവയെ ആശ്രയിച്ചിരിക്കുന്നു. ധർമ്മം. ഈ ശതാബ്ദത്തിലേതിൽനിന്ന് വ്യത്യസ്തമാകുന്നു.

ധർമ്മം അതിന്റെ സാധാരണഗതി മാററത്തക്കവണ്ണമുള്ള സ്ഥിതിവിശേഷങ്ങൾ ഉണ്ട്. ആപദ്ധർമ്മം സാധാരണയുള്ള ധർമ്മാചരണത്തിൽനിന്ന് അങ്ങിനെയുള്ള ഒരു വ്യതിയാനം അഥവാ വിചലനം ആകുന്നു. അത്യന്തം ദുഃഖമോ അത്യാപത്തോ നേരിടുന്ന സമയങ്ങളിൽ മാത്രമേ ഇതു് അനുവദിക്കപ്പെടുന്നുള്ളു.

ഒരു പരിതസ്ഥിതിയിൽ ധർമ്മമായിട്ടുള്ളതു് മറെറാരു പരിതസ്ഥിതിയിൽ അധർമ്മമായിത്തീരുന്നു. അതാണ് ധർമ്മത്തിന്റെ രഹസ്യം ഏററവും അഗാധവും സൂക്ഷ്മവുമാണെന്ന് പറയുവാൻ കാരണം. "ഇന്നതു ചെയ്യണം, ഇന്നതു ചെയ്യരുതു് എന്നു തീരുമാനിക്കാനുള്ള പ്രമാണം മതഗ്രന്ഥങ്ങളാകട്ടെ!" എന്നു ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ പറയുന്നു (അ. 16–24). ധർമ്മത്തിന്റെ യാഥാർത്ഥ്യം ഒളിഞ്ഞുകിടക്കുന്നു. ശ്രുതികളും സ്മൃതികളും അനേകമുണ്ട്. എല്ലാവർക്കുമായി തുറന്നുകിടക്കുന്ന ധർമ്മപഥം. ആത്മസാക്ഷാൽക്കാരം നേടിയ ഒരു പുണ്യാത്മാവു സഞ്ചരിച്ച മാർഗ്ഗം തന്നെയാണ്.

## ധർമ്മം മററ മതങ്ങളിൽ

മറെറല്ലാ മതങ്ങളും ധർമ്മത്തെ മാഹാത്മ്യമുള്ളതായി കരുതുന്നു. ബുദ്ധമതം, ക്രിസ്തുമതം, ജൈനമതം, ശിഖന്മാരുടെ മതം, പാർസി



digitized by www.sreyas.in

കളുടെ മതം, മുഹമ്മദുമതം ഇവയെല്ലാം ധർമ്മത്തിന്നു് വിലയേറിയ സ്ഥാനം കൊടുത്തിട്ടുണ്ടു്. പാശ്ചാത്യരുടെ രസകരമായ ദാർശനിക ചരിത്രത്തിൽ സന്മാർഗ്ഗ നടപടി, കർത്തവ്യം, സദാചാരം എന്നീ ഗുണങ്ങൾക്കു് വളരെ ഉയൎന്ന സ്ഥാനം കൊടുത്തിട്ടുള്ളതിനും ജീവിതലക്ഷ്യം പ്രാപിക്കുന്നതിനു് ഈ ഗുണങ്ങൾ ഏക മാർഗ്ഗമായി മാനിച്ചിട്ടുള്ളതിന്നും ഉത്തമോദാഹരണങ്ങൾ പ്ളേറോ, സോക്രട്ടീസ്, അരിസ്റ്റോട്ടിൽ, കാൺറ്റ്, സ്വീഡൻബർഗ്, സ്പിനോസാ, എന്നിവരാണു്. ഓരോ മതവും ധർമ്മത്തിൻെറ ഓരോ പ്രത്യേക ഭാവത്തിനും കൂടുതൽ പ്രാധാന്യം കല്പിക്കുന്നു.

## ധർമ്മാചരണംകൊണ്ടുള്ള ഗുണങ്ങൾ

മനുഷ്യൻെറ മഹത്തായ നാലു് ഉദ്ദേശങ്ങളിൽ — അഥവാ ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ നാലു പുരുഷാർത്ഥങ്ങളിൽ — ധർമ്മത്തിനാണു് മതഗ്രന്ഥങ്ങളിൽ പ്രഥമ സ്ഥാനം കൊടുത്തിട്ടുള്ളതു്. മോക്ഷം, സന്മാർഗ്ഗ നടപടി, അററമില്ലാത്താനന്ദം, പരമശാന്തി, ഏററവും ശ്രേഷ്ഠമായ ജ്ഞാനം, ഇവ പ്രാപിക്കുവാനുള്ള മാർഗ്ഗം ധർമ്മം മാത്രമാണു്. ധർമ്മംതന്നേയാണു് പ്രഥമമായ പുരുഷാർത്ഥം. പുരുഷാർത്ഥങ്ങളിൽ ഒന്നാം സ്ഥാനത്തു നില്ക്കുന്നതും ധർമ്മമാണു്. ധർമ്മാചരണംകൊണ്ടു മാത്രമേ മനുഷ്യപ്രയത്നത്തിൻെറ മാഹാത്മ്യമേറിയ പരമലക്ഷ്യം നിങ്ങൾക്കു പ്രാപിക്കുവാൻ കഴിയുകയുള്ളൂ. ആ പരമലക്ഷ്യം മോക്ഷമാണു്. മനുഷ്യക്കു് ആശാസ്യമായ സംഗതികളിൽ ഏററവും ശ്രേഷ്ഠമായിട്ടുള്ളതും അതാണു്.

സാരഭൂതമായ ഏകത്വത്തിൻെറ സാക്ഷാൽക്കരണത്തിനു്, അല്ലെങ്കിൽ ഏററവും ശ്രേഷ്ഠമായ പരമപദത്തിലേയ്ക്കു് അതായതു മോക്ഷത്തിലേയ്ക്കു് ധർമ്മാചരണം വഴി തെളിയിക്കുന്നു. ധർമ്മം ആചരിക്കുന്നാൾക്കു് സമാധാനം, സന്തോഷം, ശക്തി, മനശ്ശാന്തി ഇവ അനുഭവപ്പെടുന്നു. അയാളുടെ ജീവിതം, നല്ല അച്ചടക്കമുള്ളതായിത്തീരുന്നു. അയാളുടെ ശക്തികളും കഴിവുകളും ഏററവും ഉറപ്പുള്ളവയായിത്തീരുന്നു. ഈ കാണുന്ന നാമരൂപങ്ങൾക്കതീതമായി സമാനജാതീയമായ ഒരു മൂലവസ്തു, ഒരു ജീവൽസത്യം ഉണ്ടെന്നു് അയാൾക്കു ബോദ്ധ്യമായിത്തീരുന്നു. അയാൾ ദിവ്യത്വമായി മാററപ്പെടുന്നു. അയാളുടെ സ്വഭാവം മുഴുവനും മാറിപ്പോകുന്നു. അയാളും പരമാത്മാവും ഒന്നായിത്തീരുന്നു. അയാൾ ബ്രഹ്മത്തെ മുകളിലും താഴെയും, എടത്തും വലത്തും, മുമ്പിലും പിന്നിലും, അകത്തും പുറത്തും കാണുന്നുഎന്നുമാത്രമല്ല, ലോകം മുഴുവനുംതന്നെ ബ്രഹ്മം വ്യാപിച്ചിരിക്കുന്നതായും കാണുന്നു.



digitized by www.sreyas.in

## ധർമ്മപ്രകാരങ്ങൾ

ധർമ്മത്തെ രണ്ടായി തരംതിരിക്കാം. 1. സാധാരണമായ അഥവാ സാർവ്വജനീനമായ ധർമ്മം. 2. പ്രത്യേകമായ അഥവാ വ്യക്തിപരമായ ധർമ്മം. സംതൃപ്തി, തിതിക്ഷ, ആത്മസംയമനം, അസ്തേയം, വിശുദ്ധി, ഇന്ദ്രിയനിയന്ത്രണം, പരമാത്ഥവും മായാത്മകവും – ശരിയും തെററും തിരിച്ചറിയൽ – ആത്മജ്ഞാനം, സത്യസന്ധത, ക്രോധരാഹിത്യം ഇവ സാധാരണ ധമ്മത്തിൽ ഉൾപ്പെടുന്നു. ഇവയാണ് മനുവിൻെറ അഭിപ്രായപ്രകാരം ധർമ്മത്തിൻെറ പത്തു ഗുണങ്ങൾ.

ധർമ്മം താഴെ പറയുന്ന പല പ്രകാരങ്ങളിൽ അറിയപ്പെടുന്നു;– സനാതനധർമ്മം. സാമാന്യധർമ്മം, വിശേഷധർമ്മം, വർണ്ണാശ്രമധമ്മം, സ്വധർമ്മം, യുഗധർമ്മം, കുലധർമ്മം, മാനവധർമ്മം, പുരുഷധർമ്മം, സ്ത്രീധർമ്മം, രാജധർമ്മം, പ്രജാധർമ്മം, പ്രവൃത്തിധർമ്മം, നിവൃത്തിധമ്മം.

## സനാതനധമ്മം

സനാതനധമ്മം എന്നുവെച്ചാൽ ശാശ്വതമതം, പ്രാചീന നിയമം എന്നത്ഥം. ഇതു വേദങ്ങൾ അടിസ്ഥാനമായിട്ടുള്ള ഒന്നാണ്. സജീവമതങ്ങളിൽ ഇതു് ഏററവും പഴക്കമുള്ളതാകുന്നു. ഹിന്ദുമതം സനാതനധമ്മം എന്ന പേരിൽ അറിയപ്പെടുന്നു. സായൂജ്യസിദ്ധിക്കുള്ള മാഗ്ഗം സനാതനധമ്മം അഥവാ ഹൈന്ദവ ധമ്മമാണെന്നു് ഉൽഘോഷിക്കുന്നതു് വേദങ്ങൾ മാത്രമാണ്.

സനാതനധമ്മത്തിൻെറ അടിസ്ഥാനം ശ്രുതിയാകുന്നു; സ്മൃതികൾ ചുമരുകളാകുന്നു; പുരാണങ്ങളും ഇതിഹാസങ്ങളും താങ്ങുകളാകുന്നു. പഴയകാലത്തു ശ്രുതികൾ ഹൃദിസ്ഥമാക്കപ്പെട്ടിരുന്നു. ഗുരു ശിഷ്യന്മാക്കു് ചൊല്ലിക്കൊടുക്കയും അവർ അതു് ഏററു ചൊല്ലുകയും ചെയ്തിരുന്നു. ഗ്രന്ഥരൂപത്തിൽ അവ എഴുതപ്പെട്ടിരുന്നില്ല. ഭിന്നമാഗ്ഗക്കാരും എല്ലാ ദാർശനിക സമ്പ്രദായക്കാരും ശ്രുതി പരമപ്രമാണമായി കരുതി. പ്രമാണത്തിൽ സ്മൃതി ശ്രുതിക്കു താഴെ നിൽക്കുന്നു.

അതിൻെറ ദർശനത്തിൽ ഹിന്ദുമതം അഗാധതയിലും മഹത്വത്തിലും അദ്വിതീയമാണ്. അതിൻെറ സന്മാഗ്ഗോപദേശങ്ങൾ ഉയന്നവയും അദ്വിതീയവും വിശിഷ്ടവുമായവയാകുന്നു. അതു് വള



digitized by www.sreyas.in

രെ മൃദുവാണു്; മനുഷ്യന്റെ ഓരോ ആവശ്യത്തിന്നും, യുക്തവുമാ മാണു്. സ്വയമേവ അതു കുററമററ ഒരു മതമാകുന്നു. മറെറാരു മതത്തിൽനിന്നു് അതിന്നു് ഒന്നും കിട്ടേണ്ടതായിട്ടില്ല. ഇത്രുവളരെ മഹർഷിമാൎക്കും മഹാന്മാരായ രാജ്യഭക്തന്മാൎക്കും ധീരയോദ്ധാക്കാംക്കും മഹതികളായ പതിവ്രതമാൎക്കും മറെറാരു മതവും ജന്മംകൊടുത്തിട്ടില്ല. അതിനെക്കുറിച്ചുള്ള അറിവു വർദ്ധിക്കുന്തോറും ആൎക്കും അതിനോടുള്ള സ്നേഹബഹുമാനങ്ങാം വർദ്ധിക്കുന്നു. അതിനെക്കുറിച്ചു് അധികമധികം പഠിക്കുന്ന ആർക്കും അറിവും ആത്മബോധവും സംതൃപ്തിയും വദ്ധിച്ചുവരുന്നതായനുഭവപ്പെടുന്നു.

## ഇന്ത്യ — മതങ്ങളുടെ നാടു്

അതീതകാലം മുതൽക്കുതന്നെ ഭാരതം മഹാന്മാരായ ജ്ഞാനികളുടേയും ദാർശനികരുടേയും മഹർഷിമാരുടേയും നാടായിരുന്നു എന്നു ലോകത്തിലെ മതങ്ങളുടെ ചരിത്രത്തിൽനിന്നും നമുക്കു മനസ്സിലാകുന്നു. മനുഷ്യരുടെ സ്വഭാവത്തെ രൂപീകരിച്ചിട്ടുള്ള മഹത്തായ എല്ലാ മതാദർശങ്ങളും, മനുഷ്യരെ ദിവ്യതേജസ്സിന്റെ മഹൌന്നത്യത്തിലേക്കുയർത്തീട്ടുള്ള സന്മാർഗ്ഗ നടപടികളും ഏററവും ഉയൎന്ന ആദ്ധ്യാത്മിക സത്യങ്ങളും, മനുഷ്യരെ ദിവ്യത്ത്വമുള്ളവരാക്കുകയും രാഷ്ട്രങ്ങളുടെയും മനുഷ്യവർഗ്ഗത്തിന്റെ രക്ഷകന്മാരുടേയും ആത്മീയാദർശങ്ങാംക്കു രൂപംകൊടുക്കുകയും ചെയ്തിട്ടുള്ള എല്ലാ മഹത്തത്ത്വങ്ങളും ഒന്നാമതായി ഇന്ത്യയിൽ ഉയൎന്നുവന്നു. ഉപനിഷത്തുകളിലെ സ്വയംപ്രകാശവാനായ ജ്ഞാനസൂൎയ്യന്റെ തേജസ്സു് ഇന്ത്യയുടെ ആത്മീയ ചക്രവാളത്തെ എല്ലായ്പോഴും ഉദ്ദീപിപ്പിച്ചിട്ടുണ്ടു്. ലോകത്തിലെവിടെയെങ്കിലും പെട്ടെന്നുള്ള ഒരു മഹാപരിണാമമുണ്ടാകുമ്പോഴെല്ലാം, അതിന്റെ ഉത്ഭവം ഇന്ത്യയിലൊരിടത്തു് ഒരു മഹാത്മാവിന്റെ ജനനംകൊണ്ടു് — ഈശ്വരചൈതന്യത്തിന്റെ ഒരു പ്രത്യേക അവതാരംകൊണ്ടു്—ഉണ്ടായിട്ടുള്ള അദ്ധ്യാത്മചൈതന്യതരംഗമാണെന്നു കാണാവുന്നതാണു്.

ഹിന്ദുക്കാംക്കു് ഒരു സംസ്കാരവും പരിഷ്കാരവും മതവും, മറെറാരു രാജ്യത്തിനൊ ജനതക്കൊ ഉണ്ടാകുന്നതിനു സഹസ്ര വർഷങ്ങാംക്കു മുമ്പുതന്നെ, ഉണ്ടായിട്ടുണ്ടു്. മഹർഷിമാർ, യോഗികാം, മഹാത്മാക്കാം, ആാംവാർമാർ, പ്രവാചകന്മാർ, ആചാൎയ്യന്മാർ, സന്യാസിമാർ, സിദ്ധന്മാർ, ഇവരിൽക്കൂടി ലോകത്തോടു സംസാരിച്ചിരുന്നതു ദൈവംതന്നേയാണു്. അവരുടെ ഉപദേശങ്ങളും പുരാണങ്ങളും യഥാർത്ഥത്തിൽ ഈശ്വരപ്രചോദിതങ്ങളാണു്,



digitized by www.sreyas.in

ദൈവം എല്ലാ മതങ്ങളുടേയും പ്രബോധനങ്ങൾക്ക പ്രഭവസ്ഥാനമായ തേജസ്സാണു്, സത്യവുമാണു്.

ഇന്ത്യ മതങ്ങളുടെ നാട്ടം വീട്ടമാകുന്നു. ഈശ്വരഭക്തിയിലും ഈശ്വരഭാവത്തിലും ബഹുമാന്യമായ പ്രഥമസ്ഥാനത്തുതന്നെ ഇന്ത്യ നിലകൊള്ളുന്നു. ഇംഗ്ലണ്ടു് കൽക്കരിക്കും ഇരുമ്പിനും അമേരിക്ക അവിടത്തെ ഡോളറിനും ഇററലി വിശേഷമായ കൊത്തുപണിക്കും കീർത്തിപ്പെട്ടിരിക്കുന്നു. ഇന്ത്യ കേൾവിപ്പെട്ടിരിക്കുന്നതു് അവിടത്തെ ഈശ്വരഭക്തിക്കും യോഗികൾക്കും സിദ്ധജനങ്ങൾക്കമാണു്. ധനസമ്പാദനവും കച്ചവടവുമാണു് അമേരിക്കയുടെ ലക്ഷ്യം. ഇംഗ്ലണ്ടിൻെറ ലക്ഷ്യം മററു രാഷ്ട്രങ്ങളുടെ മേൽക്കോയ്മയാണു്. ഇന്ത്യയുടെ ലക്ഷ്യമാകട്ടെ പരിത്യാഗമാർഗ്ഗത്തിൽക്കൂടിയുള്ള ആത്മസാക്ഷാൽക്കാരവുമാകുന്നു. ഇന്ത്യയുടെ ചരിത്രം മതത്തിൻെറ ചരിത്രമാകുന്നു. അവിടത്തെ സാമുദായിക നിയമങ്ങളും വ്യവസ്ഥാപനങ്ങളും മതാധിഷ്ഠിതങ്ങളാണു്. ഇന്ത്യയിൽനിന്നു് അവിടത്തെ യോഗശാസ്ത്രവും, മതവും വ്യവസ്ഥാപനങ്ങളും നീക്കിയാൽ അതു് സഹസ്ര സംവത്സരങ്ങളായി നിലനിന്നുപോന്ന ഇന്ത്യയായിരിക്കയില്ല. ചില ഹിന്ദുക്കൾക്ക സനാതന ധമ്മത്തിൻെറ വിശിഷ്ടഗുണങ്ങൾ ഇപ്പോഴും അറിഞ്ഞുകൂടാ. ഓരോ ഹിന്ദുവും ഹിന്ദുമതം എന്താണെന്നു ശരിയായി ധരിച്ചിരുന്നുവെങ്കിൽ ഇന്നത്തെ ഹിന്ദുക്കളെല്ലാം ഈ ഭൂമിയിലെ ദേവന്മാരാകുമായിരുന്നു.

നിങ്ങൾക്കെല്ലാവക്കും സനാതനധർമ്മജ്ഞാനം ഉണ്ടാകട്ടെ! ശാശ്വതധർമ്മത്തെ സംരക്ഷിക്കുവാൻ നിങ്ങളെല്ലാവരും പരിശ്രമിക്കുമാറാകട്ടെ! ദൈവാനുഗ്രഹത്താൽ നിങ്ങൾക്കെല്ലാവക്കും സനാതനധർമ്മത്തിൻെറ രഹസ്യങ്ങൾ കരതലാമലകം പോലെ വ്യക്തമാക്കപ്പെടട്ടെ! നിങ്ങൾക്കെല്ലാവക്കും മഹർഷിമാരുടെ അനുഗ്രഹങ്ങൾ ഉണ്ടാകട്ടെ! വേദങ്ങളും സനാതനധർമ്മവും ജയിച്ചാലും! എല്ലാവേദങ്ങളുടേയും സനാതനധർമ്മത്തിൻെറയും ഉൽപത്തിസ്ഥാനമായ ബ്രഹ്മം ജയിപ്പൂതാക!

## സാമാന്യധമ്മം

ധർമ്മം പൊതുവിൽ എല്ലാവക്കുമായിട്ടുള്ളതാണു്. വർണ്ണാശ്രമധർമ്മങ്ങൾ പ്രത്യേകമായുള്ളവയാണു്. അവ പ്രത്യേകജാതിക്കാരും ജീവിതസമ്പ്രദായത്തിൽ പ്രത്യേകനിലയിലുള്ളവരും ആചരിക്കുന്നവയാകുന്നു. സാമാന്യധർമ്മങ്ങൾ, വർണ്ണം, ആശ്രമം, മതം,



digitized by www.sreyas.in

നിറം എന്നീ വ്യത്യാസങ്ങരം കൂടാതെ എല്ലാവരും പരിചയിക്കണം. നന്മ എന്നതു ഒരു തരക്കാരുടേയൊ ഒരു മതാവലംബികളുടെയോ, ഒരു സമ്പ്രദായക്കാരുടേയൊ ഒരു സമുദായത്തിന്റേയോ സ്വത്തല്ല. ഈ ഗുണം ഓരോ മനുഷ്യനും ഉണ്ടായിരിക്കണം.

## ധർമ്മമൂല്യങ്ങരം

വിഷ്ണുസംഹിത താഴെ പറയുന്ന ഗുണങ്ങരം സാമാന്യ ധർമ്മത്തിന്റെ അംശങ്ങളായി എണ്ണുന്നു:– ക്ഷാന്തി, സത്യസന്ധത, മനോനിയന്ത്രണം, പവിത്രത, ധർമ്മാചരണം, ഇന്ദ്രിയനിയന്ത്രണം, അക്രമരാഹിത്യം, ഗുരുസേവ, തീർത്ഥയാത്ര, ദയ, ശുദ്ധത, ദുരാഗ്രഹമില്ലായ്മ, ദേവാരാധനയും, ബ്രാഹ്മണഭക്തിയും, ദുഷ്ടഭാവരാഹിത്യം.

മഹാഭാരതത്തിൽ പറയുന്ന ധർമ്മമൂല്യങ്ങരം ഇവയാകുന്നു:– പൂർവ്വികന്മാരുടെ ശ്രാദ്ധം ഊട്ടൽ, ആത്മസംയമം, സത്യം കോപത്തെ അടക്കൽ, സ്വപത്നിയിൽ സംതൃപ്തി, പവിത്രത, പാണ്ഡിത്യം, അസൂയയില്ലായ്മ, ആത്മജ്ഞാനം, ക്ഷമ.

സംയമം, സത്യസന്ധത, ആത്മസംയമം, ഭൂതാനുകമ്പ, ആത്മനിയന്ത്രണം, സഹനശീലതാ, അക്രമരാഹിത്യം, പ്രശാന്തി, അപഹരണസ്വഭാവരാഹിത്യം ഈ സംഗതികളിൽനിന്നാണ് ധർമ്മബോധമുളവാകുന്നതെന്നും ഈ പത്തുഘടകങ്ങരം കൂടിയാൽ ധർമ്മമായി എന്നറിയണമെന്നും പത്മപുരാണത്തിൽ പറഞ്ഞിരിക്കുന്നു. അർഹിക്കുന്നവക്ക് ദാനം കൊടുക്കൽ, ഭഗവാൻ ശ്രീകൃഷ്ണനിൽ ചിത്തമുറപ്പിക്കൽ മാതാപിതാക്കളെ പൂജിക്കൽ, ദൈനംദിനഭക്ഷണത്തിലൊരുഭാഗം മററു ജീവികരംക്ക് കൊടുക്കൽ, ഒരു പശുവിനു് അല്പം തീററകൊടുക്കൽ, ഇവയെല്ലാം പത്മപുരാണപ്രകാരം ധർമ്മത്തിന്റെ ലക്ഷണങ്ങളാകുന്നു.

മത്സ്യപുരാണപ്രകാരം, ദ്രോഹബുദ്ധിയില്ലായ്മ, പരിഗ്രഹേച്ഛയില്ലായ്മ, ഇന്ദ്രിയനിയന്ത്രണം, ആത്മസംയമനം, ബ്രഹ്മചര്യം, അനുകമ്പ, സത്യസന്ധത, സഹനശീലം, ധീരത എന്നീ ഗുണങ്ങളാണ് ധർമ്മത്തിന്റെ മൂലതത്വങ്ങരം.

രാജയോഗദർശനത്തിന്റെ പ്രകാശകനായ പതഞ്ജലിമഹർഷി എല്ലാമനുഷ്യരും ആചരിക്കേണ്ടവയായ പത്തുസൽഗുണങ്ങരം പറയുന്നു. അവയിൽ ആദ്യത്തെ അഞ്ചെണ്ണം അഹിംസ, സത്യം, വിചാര



digitized by www.sreyas.in

ത്തിലും വാക്കിലും, പ്രവൃത്തിയിലുമുള്ള ബ്രഹ്മചര്യം, അസ്തേയം, അപരിഗ്രഹം എന്നിവയാകുന്നു. ഈ അഞ്ചുഗുണങ്ങളും ചേർന്നുള്ള താണ് യമം അഥവാ ആത്മസംയമനം. പിന്നീടുള്ള അഞ്ചു സൽ ഗുണങ്ങൾ ശൌചം (ബാഹ്യമായും ആന്തരമായുമുള്ള പരിശുദ്ധി), സന്തോഷം, തപസ്സ്, സ്വാദ്ധ്യായം (മതഗ്രന്ഥപഠനവും മന്ത്രോച്ചാരണവും) ഈശ്വരപ്രണിധാനം (ഫലങ്ങളെല്ലാം ഈശ്വരാർപ്പണമാക്കിക്കൊണ്ടുള്ള കർമ്മങ്ങൾ) ഈ അഞ്ചുഗുണങ്ങളും കൂടിയതാണ് നിയമം അഥവാ മതാചരണം.

ഭഗവത്ഗീതയിൽ പറഞ്ഞിട്ടുള്ള സൽഗുണങ്ങൾ താഴെ പറയുന്നവയാകുന്നു:— നിർഭയം, ജീവിതശുദ്ധി, ജ്ഞാനയോഗസ്ഥിരത, ദാനശീലം ആത്മനിയന്ത്രണം, ത്യാഗബുദ്ധി, മതഗ്രന്ഥപഠനം, ആത്മസംയമനം, ആർജ്ജവം, നിർദ്ദോഷത്വം, സത്യം, കോപരാഹിത്യം, പരിത്യാഗശീലം, ശാന്തസ്വഭാവം, വക്രതാരാഹിത്യം, ഭൂതദയ നിർലോഭം, സൌമ്യത, ശാലീനത, ചപലതയില്ലായ്മ, വീര്യം, തിതിക്ഷ, സഹനശക്തി (മനസ്ഥൈര്യം), പവിത്രത, അസൂയയും അഹംഭാവവുമില്ലായ്മയും. ഈ സൽഗുണങ്ങളെ ''ദൈവീസമ്പത്ത്'' അഥവാ ദിവ്യഗുണങ്ങൾ എന്നു പറയുന്നു. ഈ സൽഗുണങ്ങളെല്ലാം 1) അക്രമരാഹിത്യം, 2) സത്യം 3) പവിത്രത 4) ആത്മനിയന്ത്രണം എന്നീ മൌലികഗുണങ്ങളുടെ സ്ഫുടീകരണങ്ങളാകുന്നു (ആവിഷ്കരണങ്ങളാകുന്നു). മുൻപറഞ്ഞിട്ടുള്ള എല്ലാ സൽഗുണങ്ങളും ഈ നാലു പ്രധാനഗുണങ്ങളിലുൾപ്പെടുന്നു. ബുദ്ധമതത്തിലെ മഹത്തായ ''അഷ്ടഗുണപഥ''ത്തിൽ പറഞ്ഞിട്ടുള്ള സൽഗുണങ്ങളും ക്രിസ്തുദേവന്റെ ഗിരിപ്രഭാഷണത്തിൽ നിശ്ചയിച്ചിട്ടുള്ള സൽഗുണങ്ങളും മേൽപറഞ്ഞ മൌലികഗുണങ്ങളിൽ അടങ്ങീട്ടുണ്ട്.

ആത്മസാക്ഷാൽക്കാരം സിദ്ധിക്കുന്നതിന്നു ദിവ്യഗുണങ്ങളുടെ പോഷണം ഒഴിച്ചുകൂടാത്തതാണ്. ബ്രഹ്മം പവിത്രതയാണ്. ബ്രഹ്മസാക്ഷാൽക്കാരം പവിത്രത സിദ്ധിക്കാതെ സാദ്ധ്യമല്ല. ബ്രഹ്മം സത്യമാണ്. സത്യം പരിചയിക്കാതെ ബ്രഹ്മപ്രാപ്തി സാധിക്കുന്നതല്ല. ബ്രഹ്മം നിർഭയത്വമാണ്. പൂർണ്ണമായ നിർഭയത്വം കൂടാതെ ബ്രഹ്മസാക്ഷാൽക്കാരം സിദ്ധിക്കുവാൻ കഴിയുകയില്ല. ദേഹത്തോടുള്ള ബന്ധം ഭയവും ''ദേഹാധ്യാസവുമുളവാക്കുന്നു. ഭയം കൂടാതിരുന്നാൽ മാത്രമേ ദേഹത്തോടുള്ള താദാത്മ്യം (ദേഹബോധം) നശിക്കുകയുള്ളൂ.

ദുരാഗ്രഹം, ലുബ്ധ്, കാർക്കശ്യം, നിർമ്മര്യാദ ഈ ദുർഗ്ഗുണങ്ങൾ നിമിത്തം മനുഷ്യൻ തന്റെ ഹൃദയത്തെ, കല്ലിനേക്കാളൊ, ഉരു



digitized by www.sreyas.in

ക്കിനേക്കാളൊ, വജ്രത്തിനേക്കാൾതന്നേയൊ അധികം കഠിനമാക്കിത്തീർത്തിട്ടുണ്ട്. അതിനെ മാർദ്ദവപ്പെടുത്തുന്നതിന്നു ദയ, അനുകമ്പ, ദീനവാത്സല്യം, ഔദാര്യം, മഹാമനസ്കത, നിർദ്ദോഷിത്വം, ഒതുക്കം, പ്രതിഫലേച്ഛയില്ലാത്ത പ്രവൃത്തി, അവിശ്രമമായ ദരിദ്രസേവനം, എന്നീ ഗുണങ്ങളുടെ ആചരണം മാത്രമേ വഴിയുള്ളു. കാപട്യം, പരദൂഷണം, പരിവാദം, ഉപജാപം എന്നീ ദുർഗ്ഗുണങ്ങൾ നിമിത്തം മനുഷ്യൻ തൻെറ ഹൃദയത്തെ വക്രതയുള്ളതും ഇടുങ്ങിയതുമാക്കിത്തീർത്തിട്ടുണ്ട്. ആർജ്ജവം, സത്യസന്ധത, ശുദ്ധമായ ജീവിതം, ഭിക്ഷാദാനം, അനഭിലാഷം എന്നീ സൽഗ്ഗുണങ്ങളുടെ പരിശീലനംകൊണ്ടു, ഹൃദയത്തെ വിശാലമാക്കുവാൻ കഴിയും. ഭോഗാസക്തിനിമിത്തം നിങ്ങൾ ഹൃദയത്തെ അശുദ്ധമാക്കിയിരിക്കുന്നു. മനസാ, വാചാ, കർമ്മണാ ബ്രഹ്മചര്യം ആചരിച്ചാൽ നിങ്ങൾക്കു അതിനെ ശുദ്ധമാക്കാം.

## അക്രമരാഹിത്യം

അഹിംസയാണു ഏറ്റവും പ്രധാനമായ സൽഗ്ഗുണം. അതാണു പതഞ്ജലി മഹർഷി അതിന്നു ''യമ''ത്തിൽ ഒന്നാം സ്ഥാനം കൊടുത്തിട്ടുള്ളതു. അഹിംസാചരണം മനസാ വാചാ കർമ്മണാ ആയിരിക്കണം. അഹിംസാചരണം ശക്തിക്ഷയമോ ഭീരുത്വമോ ബലഹീനതയോ ആയിരിക്കരുതു. അതു ഏറ്റവും ഉയന്ന നിലയിലുള്ള ശൌര്യമാണു. അഹിംസ ശീലിക്കുന്നതിന്നു അമിതമായ ക്ഷമ, തിതിക്ഷ, സഹനശക്തി, അപാരവും ആന്തരവുമായ ആത്മശക്തി, അമാനുഷമായ മനസ്സുറപ്പു, എന്നീ ഗുണങ്ങൾ അത്യാവശ്യമാണു.

അഹിംസയെന്നതു സത്യത്തിൻെറ ഒരു വകഭേദം മാത്രമാണു. സത്യവും അഹിംസയും എല്ലായിപ്പോഴും ഒരുമിച്ചുപോകുന്നു. അഹിംസയിൽ ഉറച്ചുനില്ക്കുന്നവന്നു ലോകത്തെ മുഴുവനും ഇളക്കുവാൻ കഴിയും. അയാളുടെ സാന്നിദ്ധ്യത്തിൽ സിംഹവും പശുവും, പാമ്പും, കീരിയും സമാധാനത്തോടുകൂടി ജീവിക്കുന്നു.

ഹിന്ദുമതവും ബുദ്ധമതവും ജൈനമതവും അഹിംസക്കു വലിയ വിലമതിക്കുന്നു. ക്രിസ്തുദേവൻ തൻെറ ഗിരിപ്രസംഗത്തിൽ അഹിംസയെപ്പററി ഊന്നിപ്പറഞ്ഞിട്ടുണ്ടു. അദ്ദേഹം ഇങ്ങിനെ പറയുന്നു:– ''ആരെങ്കിലും നിങ്ങളുടെ ഒരു ചെകിടത്തടിച്ചാൽ മറേറ ചെകിട്ടും അയാൾക്കു കാണിച്ചുകൊടുക്കുക.''



digitized by www.sreyas.in

ഇളകാതെ അഹിംസയിൽ ഉറച്ചുനില്ക്കുന്ന ഒരാറംക്കു് ആത്മ സാക്ഷാൽകാരം സാധിക്കുവാൻ കഴിയുമെന്നു വിശ്വസിക്കാം. അഹിംസ പരിശീലിച്ചുവരുന്ന ഒരാളുടെ ഭൂതദയ ഏററവും അധികം വർദ്ധിക്കുന്നു. അഹിംസാപരിശീലനംകൊണ്ടു് ഒടുവിൽ ഏകതാത്വം അല്ലെങ്കിൽ ആത്മസാക്ഷാൽക്കാരം അനുഭവപ്പെടുന്നു. അങ്ങിനെ അനുഭവമുള്ള ഒരാറംക്കു മാത്രമെ ശരിയായ ആത്മസംയമനം സാധിക്കുകയുള്ളു. പ്രതികാരം — പല്ലിനു പല്ലു്, അടിക്കടി — എന്നാണു് ഒരസുരൻെറ അല്ലെങ്കിൽ അസുരസ്വഭാവമുള്ള ഒരു മനുഷ്യൻെറ, തത്വം അഥവാ പ്രമാണം. ഇതു മൃഗീയ സ്വഭാവത്തോടു ചേൎന്നതാണു്. തിന്മക്കു പകരം നന്മചെയ്യുക എന്നതു ദൈവികമാണു്. നിരന്തരമായ അവധാനം അഥവാ ജാഗരൂകത, അഹിംസാ പരിശീലനത്തിനു് ആവശ്യമാകുന്നു. അല്പമായൊരു സൂക്ഷ്മക്കുറവു പാററിയാൽ പൂൎവ്വകാലത്തെ തെററായ സംസ്കാരങ്ങളുടേയും പ്രചോദനങ്ങളുടേയും തള്ളലിൽപെട്ടു്, സദ്ദേശങ്ങറം ഉണ്ടായാൽപോലും നിങ്ങറം ഹിംസക്കിരയായിത്തീരും.

## സത്യം

ബ്രഹ്മം സത്താണു്; നിത്യമാണതു്. സത്യം മനസാ വാചാ കൎമ്മണാ പാലിക്കണം. സത്യത്തിൽ ഉറച്ചുനില്ക്കുന്ന ഒരാളിൽ മററു സൽഗ്ഗുണങ്ങളെല്ലാം തന്നത്താനെ വന്നുചേൎന്നു നില്ക്കുന്നതാണു് സത്യത്തിനുവേണ്ടി ഹരിശ്ചന്ദ്ര മഹാരാജാവു് സകലത്തും ഉപേക്ഷിച്ചു. ഇന്നും അദ്ദേഹം നമ്മുടെ ഹൃദയങ്ങളിൽ കുടികൊള്ളുന്നു. യുധിഷ്ഠിരനും സത്യനിഷ്ഠനായിരുന്നു. സത്യത്തേക്കാറം വലിയതായി വേറെ യാതൊരു സൽഗ്ഗുണവുമില്ല. സത്യവും അഹിംസയും പാലിക്കുന്നതു് നീതിവിദ്യാശാസ്ത്രീയമായ ജീവിതത്തിനു മകുടവും തേജസ്സും ചാൎത്തുകയാകുന്നു. ഗുരു തൻെറ സമാഹ്വാന പ്രസംഗത്തിൽ ശിഷ്യന്മാരോടു, ''സത്യം വദ:'' (സത്യം പറയുക) എന്നു പറയുന്നു. ലോകം സത്യത്തിൽ വേരൂന്നി നിൽക്കുന്നു. ധൎമ്മം സത്യത്തിൽ ഉറച്ചുനിൽക്കുന്നു. എല്ലാ മതങ്ങളും സത്യത്തിൽ ഉറച്ചുനിലകൊള്ളുന്നു. വിശ്വസ്തത, നീതി, ആൎജ്ജവം, ആത്മാൎത്ഥത എന്നീ ഗുണങ്ങറം സത്യത്തിൻെറ വകഭേദങ്ങറം അല്ലെങ്കിൽ പ്രകാശനങ്ങറം മാത്രമാകുന്നു.

## പരിശുദ്ധത (ശുചിത്വം)

പരിശുദ്ധതയിൽ ബാഹ്യമായും ആഭ്യന്തരമായുമുള്ള പരിശുദ്ധതയുണ്ടു്. അതിൽ ദേഹശുദ്ധിയും മന:ശുദ്ധിയും അന്തർഭവിച്ചിരിക്കുന്നു. ദേഹശുദ്ധി മന:ശുദ്ധിക്കുള്ള മാൎഗ്ഗദർശിയാണു്.



digitized by www.sreyas.in

ശരീരം ദൈവക്ഷേത്രമാണ്. ദിവസേനയുള്ള സ്നാനംകൊണ്ടും ശുദ്ധവസ്ത്രധാരണംകൊണ്ടും അതു പരിശുദ്ധമാക്കിവെക്കണം. ശുചിത്വം ഈശ്വരഭക്തിയുടെ ഒരു ഭാഗമാകുന്നു.

മനസ്സ് ശുദ്ധമാക്കുവാൻ ഭക്ഷണ നിയന്ത്രണം ഏറ്റവും പററി യതാണ്. മനസ്സിനെ നേരിട്ടു ബാധിക്കുന്ന ഒരു ശക്തി ഭക്ഷണ ത്തിനുണ്ട്. സാത്വികമായ ഭക്ഷണം മനസ്സിനെ ശുദ്ധമാക്കുന്നു. ശുചിയായ ഭക്ഷണം മന:ശുദ്ധിക്കു കാരണമാകുന്നു. മനസ്സ് എന്ന തു് ഭക്ഷണത്തിൻെറ സൂക്ഷ്മമായ സാരാംശങ്ങൾ ചേർന്നുള്ളതു മാത്ര മാണ്. ഭക്ഷണമെന്തൊ അതനുസരിച്ച് മനസ്സും.

പരിശുദ്ധത മനസാ വാചാ കർമ്മണാ പാലിക്കപ്പെടണം. മനസ്സ് വെള്ളപ്പളുങ്കുപോലെയോ ഹിമാചലത്തിലെ മഞ്ഞുപോ ലെയോ ശുദ്ധമായിരിക്കണം. എന്നാൽ മാത്രമേ ദിവ്യതേജസ്സ് അ തിൽ നിപതിക്കുകയുള്ളൂ. പവിത്രതയിൽ അടങ്ങീട്ടുള്ള സൽഗുണ ങ്ങൾ നിഷ്കാപട്യം, നിർദ്ദോഷത്വം, ആർജ്ജവം, യാതൊരു ദുഷ്ട വിചാരവുമില്ലായ്മ എന്നിവയാകുന്നു. പരിശുദ്ധതയുള്ള ഒരാൾ ക്കു് ആത്മീയപഥത്തിൽ സഞ്ചരിക്കുവാൻ എളുപ്പമായിരിക്കും.

## ആത്മനിയന്ത്രണം

നിങ്ങൾക്കു് പരിപൂർണ്ണമായ ആത്മനിയന്ത്രണം ഉണ്ടായിരിക്ക ണം. ആത്മനിയന്ത്രണത്തിൽ ശരീര നിയന്ത്രണവും മാനസിക നിയന്ത്രണവും ഉൾപ്പെടുന്നു. ആത്മനിയന്ത്രണം ആത്മപീഡനമല്ല; നല്ലവണ്ണം ക്രമപ്പെടുത്തിയതും അച്ചടക്കത്തോടുകൂടിയതുമായ ഒരു ജീവിതമാണ്. നിങ്ങൾ നിങ്ങളുടെ ഇന്ദ്രിയങ്ങളെയെല്ലാം നിങ്ങ ളുടെ പൂർണ്ണ നിയന്ത്രണത്തിൽ നിറുത്തണം. ദ്രോഹിക്കുന്നവയും ഇണങ്ങാത്തവയുമായ കുതിരകളെപ്പോലെയാണ് ഇന്ദ്രിയങ്ങൾ. ഈ ശരീരം ഒരു തേരുപോലെയാകുന്നു. മനസ്സാണു കടിഞ്ഞാൺ. ബുദ്ധിയാണു തേരാളി. ആത്മാവാണു തേരിൻെറ ഉടമസ്ഥൻ. ഇന്ദ്രിയങ്ങളെ ശരിയായ നിയന്ത്രണത്തിൽ നിറുത്തിയില്ലെങ്കിൽ അവ ഈ തേരിനെ അഗാധമായ ഒരു കുണ്ടിൽ തള്ളിയിടും. നിങ്ങൾ നശിച്ചുംപോകും. മനസ്സ് പതറാതെ നിറുത്തി, കടി ഞ്ഞാൺ മുറുകെപിടിച്ച് കുതിരകളാകുന്ന ഇന്ദ്രിയങ്ങളെ ബുദ്ധി പൂർവ്വം നിയന്ത്രിച്ച്, ഈ രഥം ഓടിക്കുന്നോൾ മോക്ഷം അഥവാ ശാശ്വതാനന്ദസ്ഥാനം സുരക്ഷിതമായി പ്രാപിക്കും.



digitized by www.sreyas.in

ആത്മനിയന്ത്രണത്തിൽ ആത്മത്യാഗം, ആത്മഹിതവിനാശം, ക്ഷമ, സഹനശക്തി, ക്ഷാന്തി, വിനയം എന്നീ ഗുണങ്ങൾ അടങ്ങിയിരിക്കുന്നു. ആസക്തിയെ വൈരാഗ്യംകൊണ്ടു ജയിക്കുക. ലൈംഗിക ജീവിതത്തിലെ ന്യൂനതകളാകുന്ന ജനനം, മരണം, രോഗം, വാർദ്ധക്യം, വേദന, ദുഃഖം മുതലായവയെപ്പററി സൂക്ഷ്മമായി ചിന്തിച്ചാൽ വൈരാഗ്യം നിങ്ങളുടെ മനസ്സിൽ ഉദിക്കും. (മിഥ്യാദൃഷ്ടിയും ദോഷദൃഷ്ടിയും) ക്ഷമ, സ്നേഹം, നിസ്വാർത്ഥസേവനം എന്നിവ കൊണ്ടു് കോപത്തേയും അപ്രീതിയേയും ജയിക്കുക. തിന്മയെ നന്മകൊണ്ടു ജയിക്കുക. തിന്മയ്ക്കുപകരം നന്മ ചെയ്യുക. ബ്രഹ്മചര്യാചരണംകൊണ്ടും ക്രമമായ ജപവും ധ്യാനവുംകൊണ്ടും വിഷയസുഖേച്ഛയെ ജയിക്കുക. ദീനവത്സലത, ഔദാര്യം, നിഷ്കാമപ്രവൃത്തികൾ എന്നിവകൊണ്ടു ദുരാഗ്രഹത്തെ അടക്കുക. അഹംഭാവത്തെ വിനയംകൊണ്ടു ജയിക്കുക. മോഹത്തെ വിവേകംകൊണ്ടും അന്വേഷണംകൊണ്ടും. മഹാമനസ്കത, ആത്മഭാവം, കുലീനത എന്നിവകൊണ്ടു് അസൂയയേയും ജയിക്കുക. ആത്മഹിതത്തെ ആത്മത്യാഗം, ആത്മാർപ്പണം, ആത്മസംയമനം ഇവകൊണ്ടും ബ്രഹ്മധ്യാനം കൊണ്ടും ജയിക്കുക. ബ്രഹ്മം അദ്വൈതവും, ശാശ്വതവും, സ്വയം പ്രകാശമുള്ളതും, അന്തരാത്മാവും, അന്തർഭരണകർത്താവും അമൃതത്വമുള്ളതുമാകുന്നു.

നിങ്ങൾക്കെല്ലാവർക്കും സാമാന്യ ധർമ്മങ്ങളുടെ അനുഷ്ഠാനം കൊണ്ടു് ശാശ്വതാനന്ദവും അമൃതത്വവും ലഭിക്കട്ടെ !

## വർണ്ണാശ്രമ ധർമ്മം

വർണ്ണാശ്രമതത്വം ഹിന്ദുമതത്തിലെ മൌലികതത്വങ്ങളിൽ ഒന്നാണു്. വർണ്ണാശ്രമസമ്പ്രദായം ഹിന്ദുക്കൾക്കു് പ്രത്യേകമായിട്ടുള്ളതാകുന്നു. അതു് ഹിന്ദുമതത്തിൻെറ ഒരു പ്രത്യേക ലക്ഷണമാണു്. ഇന്ത്യയിലുള്ളതുപോലെ വ്യക്തമായ ഒരു സംജ്ഞയില്ലെങ്കിലും 'ഗുണകർമ്മ'പ്രകാരം അതു് ലോകം മുഴുവനും വ്യാപിച്ചിരിക്കുന്നുണ്ടു്.

ജാതികളുടെ ചുമതലകൾ വർണ്ണധർമ്മങ്ങളാണു്. നാലു വർണ്ണങ്ങൾ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇവരുടേതാകുന്നു. ജീവിതത്തിൽ ഓരോ പതനത്തിലുമുള്ള കൃത്യങ്ങൾ ആശ്രമധർമ്മങ്ങളാകുന്നു. ഈ പതനങ്ങൾ, അഥവാ ആശ്രമങ്ങൾ ബ്രഹ്മചര്യം, ഗൃഹസ്ഥം, വാനപ്രസ്ഥം, സന്യാസം ഇവയാകുന്നു.



digitized by www.sreyas.in

## മൂലതത്വം

മാനവസമൂഹം വലിയ ഒരു യന്ത്രംപോലെയാകുന്നു. വ്യക്തികളും സമുദായങ്ങളും അതിന്റെ ഭാഗങ്ങൾപോലെയുമാണ്. ഭാഗങ്ങൾ ബലംകുറഞ്ഞവയൊ ഒടിഞ്ഞവയൊ ആയാൽ യന്ത്രം നടക്കുന്നതല്ല. ഭാഗങ്ങളില്ലാത്ത ഒരു യന്ത്രം യന്ത്രമല്ല. എല്ലാ ഭാഗങ്ങളും അവയവങ്ങളും ബലമായിരുന്നാൽമാത്രമേ ഒരു മനുഷ്യശരീരത്തിനു കാര്യക്ഷമമായി പ്രവർത്തിക്കുവാൻ കഴികയുള്ളു. ദേഹത്തിലെവിടെയെങ്കിലും വേദനയും ഏതെങ്കിലും അവയവത്തിലൊ മറ്റൊ രോഗവുമുണ്ടായാൽ ഈ മനുഷ്യയന്ത്രത്തിന്റെ ക്രമം തെറ്റിപ്പോകുന്നു. അതു് അതിന്റെ സാധാരണ രീതിയിലുള്ള പ്രവൎത്തനം നടത്തുകയുമില്ല.

മനുഷ്യസമൂഹത്തിന്റെ കാൎയ്യവും അങ്ങിനെതന്നെയാണ്. ഓരോ വ്യക്തിയും തന്റെ കൃത്യങ്ങൾ കാൎയ്യക്ഷമമായി നിൎവ്വഹിക്കണം. ഹിന്ദുമഹൎഷിമാരും ജ്ഞാനികളും മാനവസമൂഹത്തിന്നു് ഒരു മാതൃകാ പദ്ധതിയും ഓരോ വ്യക്തിക്കും മാതൃകാപരമായ ഒരു ജീവിതക്രമവും വൎണ്ണാശ്രമമെന്നപേരിൽ രൂപീകരിച്ചു. ഹിന്ദുമതം വൎണ്ണാശ്രമധൎമ്മാധിഷ്ഠിതമാണ്. ഹിന്ദുസമുദായഘടന വൎണ്ണാശ്രമധൎമ്മങ്ങളുടെ അടിസ്ഥാനത്തിൽ ഉറപ്പിച്ചിട്ടുള്ളതാകുന്നു. വൎണ്ണാശ്രമധൎമ്മാനുഷ്ഠാനം ഒരു വ്യക്തിയുടെ വളർച്ചക്കും ആത്മപരിണാമത്തിനും സഹായകമാകുന്നു. അതു് അശേഷം ഒഴിച്ചുകൂടാത്തതുമാണ്. നിയമങ്ങൾ തെറ്റിനടന്നാൽ രാഷ്ട്രം വേഗത്തിൽ നശിക്കും.

വൎണ്ണാശ്രമധൎമ്മത്തിന്റെ ഉദ്ദേശം സാൎവ്വദേശീയവും ശാശ്വതവുമായ ധൎമ്മത്തിന്റെ വളൎച്ചയെ പ്രോത്സാഹിപ്പിക്കുകയാണ്. നിങ്ങൾ ധൎമ്മത്തെ രക്ഷിച്ചാൽ ധൎമ്മം നിങ്ങളെ രക്ഷിക്കും; നിങ്ങൾ അതിനെ നശിപ്പിച്ചാൽ അതു് നിങ്ങളെ നശിപ്പിക്കും. അതുകൊണ്ടു് ധൎമ്മത്തെ ഒരിക്കലും നശിപ്പിക്കരുതു്. ഈ തത്വം ഒരു വ്യക്തിയുടെ കാൎയ്യത്തിലെന്നപോലെ ഒരു രാഷ്ട്രത്തിന്റെ കാൎയ്യത്തിലും ശരിയായിട്ടുള്ളതാണ്. ധർമ്മം മാത്രമാണ് ഒരു രാഷ്ട്രത്തെ നിലനിർത്തുന്നതു്. മനുഷ്യന്റെ ആത്മാവുതന്നെ ധൎമ്മമാകുന്നു. ധൎമ്മം ഒരു രാഷ്ട്രത്തിന്റെയും ആത്മാവാണ്.

പാശ്ചാത്യരാജ്യങ്ങളിൽ എന്നല്ലാ, ലോകത്തിൽ മുഴുവനും തന്നെ, അത്രകണിശമായി അനുഷ്ഠിക്കപ്പെടുന്നില്ലെങ്കിലും, വൎണ്ണാ



digitized by www.sreyas.in

ശ്രമധർമ്മം നടപ്പിലുണ്ട്. ചില പാശ്ചാത്യദാർശനികന്മാർ മാനവ സമൂഹത്തെ ദാർശനികർ, യോദ്ധാക്കൾ, ജനത, എന്നിങ്ങനെ മൂന്നു തരമായി തിരിച്ചിട്ടുണ്ട്. ദാർശനികർ എന്നതു് ബ്രാഹ്മണരേയും യോദ്ധാക്കൾ എന്നതു് ക്ഷത്രിയരേയും ജനത എന്നതു് വൈശ്യരേയും ശൂദ്രരേയും ഉദ്ദേശിച്ചാണു് അവർ ഇങ്ങിനെ മനുഷ്യരെ മൂന്നു തരമായി തിരിച്ചിട്ടുള്ളതു്. സമൂഹത്തെ പരിപൂർണ്ണയോജിപ്പോടും ക്രമത്തോടും കൂടി നിലനിർത്തുന്നതിനു് ഈ സമ്പ്രദായം ഒഴിച്ചു കൂടാത്തതാകുന്നു.

## നാലുജാതികൾ

ഋഗ്‌വേദത്തിലെ പുരുഷ സൂക്തത്തിൽ ഹിന്ദുസമുദായത്തെ നാലു വർണ്ണങ്ങളായി വിഭജിച്ചിട്ടുള്ളതിനെപ്പററി പരാമർശിച്ചിട്ടുണ്ട്. ബ്രാഹ്മണൻ സൃഷ്ടികർത്താവിൻെറ മുഖത്തുനിന്നും ക്ഷത്രിയർ അവിടുത്തെ ഭുജങ്ങളിൽനിന്നും വൈശ്യർ അവിടുത്തെ തുടകളിൽ നിന്നും ശൂദ്രർ അവിടുത്തെ പാദങ്ങളിൽനിന്നും ജനിച്ചു എന്നു് അതിൽ വിവരിച്ചിരിക്കുന്നു.

ഈ വിഭജനം ഗുണങ്ങളും കർമ്മങ്ങളും അനുസരിച്ചാണു്. ഗുണവും കർമ്മവുമാണു് മനുഷ്യൻെറ ജാതി നിർണ്ണയിക്കുന്നതു്. ഗീതയിൽ ഭഗവാൻ ശ്രീകൃഷ്ണൻ ഇതിനെ അനുകൂലിക്കുന്നുണ്ട്. ഗീതയിൽ ഭഗവാൻ ഇങ്ങിനെ പറയുന്നു:– "ഗുണങ്ങളുടേയും കർമ്മങ്ങളുടേയും വിഭാഗമനുസരിച്ചു് നാലുവർണ്ണങ്ങൾ എന്നിൽനിന്നും ബഹിർഗമിച്ചു. പ്രവൃത്തിരഹിതനും അനന്തനുമാണെങ്കിലും എന്നെ അവയുടെ സ്രഷ്ടാവായി അറിയുക."

സത്വം, രജസ്സ്, തമസ്സ് എന്നിങ്ങനെ മൂന്നു ഗുണങ്ങളുണ്ട്. സത്വം വെളുത്തതും രജസ്സ് ചുമന്നതും തമസ്സ് കറുത്തതുമാകുന്നു. മനുഷ്യരിൽ ഈ മൂന്നു ഗുണങ്ങളും ഭിന്നമായ തോതിൽ കാണപ്പെടുന്നു. ചിലരിൽ സത്വഗുണം അധികമായിരിക്കും. ഇവരാണ് ബ്രാഹ്മണർ. അവർ ബുദ്ധിയുള്ളവരും ചിന്താശീലരുമാണു്. അവരാണു് രാജാക്കന്മാരേയും മററു ഭരണകർത്താക്കളേയും പുരോഹിതരായോ, മന്ത്രിമാരായോ, ദാർശനികരായോ നയിക്കുന്നതു്. മററു ചിലരിൽ രജോഗുണം അധികരിച്ചിരിക്കും. അവരാണു് യോദ്ധാക്കൾ, അഥവാ പ്രവർത്തനശീലർ. അവർ ശത്രുക്കളോടും അക്രമികളോടും യുദ്ധംചെയ്തു് രാജ്യത്തെ രക്ഷിക്കുന്നു. ചിലരിൽ തമോഗുണമാണു് അധികരിച്ചിരിക്കുക. അവർ വൈശ്യർ അല്ലെ



digitized by www.sreyas.in

ങ്കിൽ കച്ചവടക്കാരാകുന്നു. അവർ വ്യാപാരവും കൃഷിയും ചെയ്തു് ധനം സമ്പാദിക്കുന്നു. ശൂദ്രന്മാർ ഭൃത്യന്മാരാകുന്നു. ത്രിഗുണങ്ങളിൽ ഒന്നുംതന്നെ അവരിൽ വളരെ വികസിച്ചുകാണുന്നില്ല. അവർ മററു മൂന്നു വർണ്ണങ്ങളേയും സേവിക്കുന്നു.

വിശാലമായ ഒരത്ഥത്തിൽ ഭക്തനും, സൽഗുണസമ്പന്നനും ദൈവികമായ ജീവിതം നയിക്കുന്നവനുമായ ഒരു സാത്വികൻ ഒരു ബ്രാഹ്മണനാകുന്നു. വീര്യ്യഗുണത്തോടുകൂടിയ ഒരു രജോഗുണപ്രധാനൻ ഒരു ക്ഷത്രിയനാകുന്നു. വ്യാവസായിക വാസനകളോടുകൂടിയ ഒരു രജോഗുണസമ്പന്നൻ ഒരു വൈശ്യനാണു്. തമോഗുണം അധികരിച്ചുള്ള ഒരാറം ഒരു ശൂദ്രനുമാണു്. ഹിററ്ലരും മുസ്സോലിനിയും ക്ഷത്രിയന്മാരാകുന്നു. ഫോർഡു് ഒരു വൈശ്യനും.

പ്രശാന്തി, ആത്മസംയമനം, ഉഗ്രത, പരിശുദ്ധത, ക്ഷമ, നീതിബോധം, അറിവു്, ആത്മസാക്ഷാൽക്കാരം, ഈശ്വരവിശ്വാസം ഇവ പ്രകൃത്യാ ബ്രാഹ്മണരുടെ കൃത്യങ്ങളാണു്. ശൌര്യ്യം, തേജസ്സു്, സ്ഥൈര്യ്യം, യുദ്ധത്തിൽനിന്നു് ഓടിപ്പോകാതിരിക്കൽ, ഔദാര്യ്യം, പ്രഭുത്വം, ഇവ പ്രകൃത്യാ ക്ഷത്രിയരുടെ കൃത്യങ്ങളാണു്. വൈശ്യരുടെ ജന്മസിദ്ധമായ കൃത്യങ്ങറം കൃഷി, കാലികളെ വളത്തൽ, കച്ചവടം എന്നിവയാകുന്നു. ശൂദ്രക്കു ജന്മനാ ഉള്ള കൃത്യം സേവനാധിഷ്ഠിതമായ പ്രവൃത്തിയുമാകുന്നു.

## ആത്മീയ സാമ്പത്തിക ശാസ്ത്രത്തെപ്പററിയുള്ള നിയമം

ജാതി വ്യത്യാസത്തിൽ അല്ലെങ്കിൽ വർണ്ണധർമ്മങ്ങളിൽ അന്തർലീനമായിരിക്കുന്ന തത്വം തൊഴിൽവിഭജനമാകുന്നു. മഹർഷിമാർ മനുഷ്യസ്വഭാവം സൂക്ഷ്മമായി പഠിച്ചു. എല്ലാ മനുഷ്യരും എല്ലാ ജോലികറംക്കും പററിയവരല്ല എന്ന തീരുമാനത്തിൽ അവർ എത്തി. അതിനാൽ പ്രത്യേകതരം ആളുകറംക്കു്, അവരുടെ വാസനയും കഴിവുമനുസരിച്ചു്, പ്രത്യേകതരം കൃത്യങ്ങറം നിശ്ചയിക്കേണ്ടതു് ആവശ്യമാണെന്നു് അവക്കു മനസ്സിലായി. ആത്മീയവും ബുദ്ധിപരവുമായ കാര്യ്യങ്ങറം ബ്രാഹ്മണരുടെ ചുമതലയായിരുന്നു. ക്ഷത്രിയക്കു കൊടുത്തിരുന്നതു് രാജ്യതന്ത്രമനുസരിച്ചുള്ള ഭരണവും രാജ്യരക്ഷയുമായിരുന്നു. വൈശ്യന്മാരെ ഏല്പിച്ചിരുന്നതു് രാജ്യത്തേക്കുവേണ്ടതായ ഭക്ഷണപദാത്ഥങ്ങറം സംഭരിക്കലും രാജ്യത്തിൻെറ സാമ്പത്തികക്ഷേമം പാലിക്കലുമായിരുന്നു. ശൂദ്രർ ഭൃത്യജോ



digitized by www.sreyas.in

ലികളെല്ലാം ചെയ്യു. ഹൈന്ദ രാഷ്ട്രത്തിൻെറ ഈ ആവശ്യങ്ങ ളെല്ലാം അറിഞ്ഞു മഹർഷിമാർ വർണ്ണാശ്രമസമ്പ്രദായം ആരംഭിച്ചു.

ഇങ്ങിനെയുള്ള തൊഴിൽ വിഭജനം വൈദികകാലത്തു് തുട ങ്ങി. ബ്രാഹ്മണർ സമുദായത്തിൻെറ തലച്ചോറു് (ചിന്താശക്തി ആണെന്നും ക്ഷത്രിയർ അതിൻെറ ഭുജങ്ങാ (കയ്യുകഠ) ആണെ ന്നും വൈശ്യന്മാർ അതിൻെറ ഉദരമാണെന്നും (ഭക്ഷ്യസംഭരണക്കാർ) ശൂദ്രർ അതിൻെറ പാദങ്ങാ (ഭൃത്യർ) ആണെന്നും വേദങ്ങാ ഉപദേശിച്ചു.

ഇന്ദ്രിയങ്ങളും മനസ്സും പ്രാണനും തമ്മിൽ ആരാണു് മേലെ യെന്നതിനെപ്പററി ഒരു കലഹമുണ്ടായിരുന്നു. ശരീരത്തിലെ പല അവയവങ്ങളും ഉദരവും തമ്മിൽ കലഹമുണ്ടായി. കൈകഠ വയ റിനോടു് കലഹിച്ചാൽ ദേഹം മുഴുവനും കഷ്ടത്തിലാകും. പ്രാണൻ ദേഹം വിട്ടുപോയപ്പോഠ എല്ലാ അവയവങ്ങളും തളന്നു. കൈകാ ലുകളേക്കാഠ മേന്മയുള്ളതാണെന്നു് അവകാശപ്പെടുവാൻ, തല ക്കോ വയററിനോ കഴിയുന്നതല്ല. കൈകാലുകഠക്കു് വയററി നൊ തലക്കോ ഉള്ളത്ര പ്രാധാന്യം തന്നെയുണ്ടു്. ആക്കാണു് കൂടുതൽ മേന്മയെന്നതിനെപ്പററി ഭിന്നവർണ്ണങ്ങഠ തമ്മിൽ കല ഹിച്ചാൽ സമുദായം മുഴുവനും അതിൻെറ ദോഷഫലം അനുഭവി ക്കും. സമുദായത്തിൽ യോജിപ്പില്ലായ്മ, കലഹം, അന്യോന്യ വിരോധം ഇവയുണ്ടാകും. സമുദായജീവിതത്തിൽ ഒരു ദിവാനോ മന്ത്രിക്കൊ ഉള്ള പ്രാധാന്യം തന്നെ ഒരു തോട്ടിക്കൊ ഒരു ക്ഷുര കനൊ ഉള്ളതാകുന്നു. സമുദായ സൗധം ആത്മീയസാമ്പത്തിക ശാസ്ത്രത്തിൻെറ അടിസ്ഥാനത്തിന്മേലാണു് നിർമ്മിച്ചിട്ടുള്ളതു്. അതിൽ ഉയന്നനില, താണനില എന്നൊന്നുമില്ല. പൊതുക്ഷേമ ത്തിനുവേണ്ടി, അല്ലെങ്കിൽ ലോകദൃഢതക്കുവേണ്ടി ഓരോ തര ക്കാരും അവക്കു കഴിയുന്നതെല്ലാം ചെയ്യുന്നു. ഇതിൽ ഉച്ചനീ ചത്വമെന്ന പ്രശ്നമേയില്ല.

## സ്വഭാവം ജാതി നിർണ്ണയിക്കുന്നു

പവിത്രതയും സൽസ്വഭാവവും ഇല്ലെങ്കിലൊ, ഒരു വിട നായി അസാന്മാർഗ്ഗികജീവിതം നയിച്ചാലോ, ഒരു ബ്രാഹ്മണൻ ബ്രാഹ്മണനല്ല. ധർമ്മപരമായും ഈശ്വരഭക്തിയോടുകൂടിയും ഒരു ശൂദ്രൻ ജീവിതം നയിക്കുന്നുവെങ്കിൽ അയാഠ യഥാർത്ഥത്തിൽ ഒരു ബ്രാഹ്മണനാണു്. എന്തൊരു മഹാത്മാവായിരുന്നു വിദുരർ!



digitized by www.sreyas.in

ഛാന്ദോഗ്യോപനിഷത്തിലെ സത്യകാമജബാലാൻ മഹാത്മാവും ആത്മാത്ഥതയും ആജ്ജവവുമുള്ള എന്തൊരു വിദ്യാത്ഥിയായിരുന്നു! ജാതി എന്നതു് ഒരു സൽസ്വഭാവപ്രശ്നമാണു്. വർണ്ണമെന്നുവെച്ചാൽ ഒരിക്കലും തൊലിയുടെ നിറമല്ല; അതു് ഒരു വ്യക്തിയുടെ സ്വഭാവഗുണത്തെ അനുസരിച്ചുള്ളതാണു്. ജാതി നിണ്ണയത്തിൽ പെരുമാററത്തിന്നും സ്വഭാവത്തിന്നും സ്ഥാനമുണ്ടു്; വംശത്തിനുമാത്രമല്ല. ബ്രാഹ്മണജാതിയിൽ ജനിച്ച ഒരാൾക്കു് ഒരു ബ്രാഹ്മണന്റെ സൽസ്വഭാവങ്ങളെല്ലാമുണ്ടെങ്കിൽ അതു് ഏററവും നല്ലതാണു്; എന്തുകൊണ്ടെന്നാൽ ചില സദാചാരയോഗ്യതകൾ മാത്രമാണു് ഒരു ബ്രാഹ്മണന്റെ ജനനത്തെ നിണ്ണയിക്കുന്നതു്.

## ജാതിസമ്പ്രദായത്തിന്റെ വിനിയോഗവും ദുവ്വിനിയോഗവും

ഹിന്ദുക്കൾ അവരുടെ ജാതി സമ്പ്രദായം നിമിത്തം അനേകം വിദേശാക്രമങ്ങളെ അതിജീവിച്ചിട്ടുണ്ടു്. പക്ഷെ അവർ ജാതി സമ്പ്രദായത്തിന്റെ പേരിൽ അന്യോന്യം സ്പർദ്ധയും അപ്രീതിയും ഉണ്ടാക്കിത്തീത്തിട്ടുമുണ്ടു്. അവക്കു് പരസ്പരസഹായ വാസനയില്ല. അതാണു് ഇന്നവർ ബുദ്ധിഹീനരും യോജിപ്പില്ലാത്തവരുമായിരിക്കുന്നതിനുള്ള കാരണം. ജാതിവ്യത്യാസത്തിന്റെ പേരിൽ അവർ സ്വപക്ഷാനുസാരികളായിട്ടുണ്ടു്. അതുകൊണ്ടു് ഇന്ത്യയിൽ അധോഗതിയുമുണ്ടു്.

യഥാത്ഥത്തിൽ ജാതി സമ്പ്രദായം വിശേഷമായ ഒരു കായ്യമാകുന്നു. അതു് തീരെ കുററമററതാണു്. പക്ഷെ അതിനുള്ള ദോഷം എവിടെനിന്നോ വന്നുചേന്നു. ഉയർന്ന ജാതിക്കാർ അവരുടെ കത്തവ്യങ്ങൾ ക്രമേണ ഉപേക്ഷിച്ചു, കഴിവിന്റേയും സ്വഭാവത്തിന്റേയും ലക്ഷണം സാവധാനത്തിൽ മറഞ്ഞുപോയി. ജാതി നിണ്ണയിക്കുന്നതിൽ ജനനം പ്രധാനസംഗതിയായിത്തീർന്നു. എല്ലാ ജാതിക്കാരും അവരുടെ ആദർശങ്ങളിൽനിന്നു് വീണുപോവുകയും അവർ അവരുടെ കത്തവ്യങ്ങൾ മറക്കുകയും ചെയ്തു. ബ്രാഹ്മണർ സ്വാത്ഥ തൽപരരായിത്തീരുകയും ശരിയായ യോഗ്യതകൾ ഇല്ലാതെതന്നെ മററുജാതിക്കാരേക്കാൾ അധികം ശ്രേഷ്ഠത അവകാശപ്പെടുകയും ചെയ്തു. ക്ഷത്രിയക്കു് അവരുടെ പൌരുഷവും ത്യാഗബുദ്ധിയും നഷ്ടപ്പെട്ടു. വൈശ്യന്മാർ വലിയ ദുരാഗ്രഹികളായിത്തീന്നു. അവർ സന്മാർഗ്ഗത്തിൽ ധനം സമ്പാദിക്കുന്നില്ല. അവർ



digitized by www.sreyas.in

ജനങ്ങളുടെ സാമ്പത്തികക്ഷേമം പരിഗണിക്കുന്നില്ല. അവർ ഭി ക്ഷകൊടുക്കുന്നില്ല. അവരുടെ ത്യാഗശീലവും നാമാവശേഷമായി. ശൂദ്രർ സേവനം വേണ്ടെന്നുവെച്ചു. അവർ ഉദ്യോഗസ്ഥന്മാരായി ത്തീർന്നു. മററുള്ളവർ അവരെ സേവിക്കണമെന്നു് അവർ ആഗ്ര ഹിച്ചു. മനുഷ്യൻെറ ദുരാഗ്രഹവും അഹംഭാവവും സമുദായത്തിൽ അന്യോന്യവിരോധവും യോജിപ്പില്ലായ്മയും സൃഷ്ടിച്ചു.

വർണ്ണാശ്രമത്തിൽ തെറെറാന്നുമില്ല. മനുഷ്യൻെറ അഹംകാരവും അഹംഭാവവുമാണു് സമുദായത്തിൽ ബുദ്ധിമുട്ടുകൾ ഉളവാക്കീട്ടുള്ളതു്. മനുഷ്യൻ എന്ന ആ ചെറിയ ജീവി പരിപൂർണ്ണനല്ല. അവനു ധാരാളം ദോഷങ്ങൾ ഉണ്ടു്. താൻ മററുള്ളവരേക്കാൾ മേലെയാണെന്നവകാശപ്പെടുവാൻ അയാൾ അവസരം കാത്തിരിക്കുകയാണു്. മററു മൂന്നു ജാതിക്കാരും തന്നേക്കാൾ താഴെയാണെന്നു ബ്രാഹ്മണൻ വിചാരിക്കുന്നു. ക്ഷത്രിയൻ വിചാരിക്കുന്നതു് വൈശ്യനും ശൂദ്രനും തൻെറ താഴെയെന്നാണു്. നിർദ്ധനനായ ഒരു ബ്രാഹ്മണനേക്കാളും നിർദ്ധനനായ ഒരു ക്ഷത്രിയനേക്കാളും അതു പോലെയുള്ള ഒരു വൈശ്യനേക്കാളും മേലെയാണു് താൻ എന്നു് ധനികനായ ഒരു ശൂദ്രൻ വിചാരിക്കുന്നു.

ഇക്കാലത്തു് വർണ്ണാശ്രമ സമ്പ്രദായം നാമമാത്രമായിട്ടുള്ളതാകുന്നു. അതു വീണ്ടും വേണ്ടതുപോലെ നിർമ്മിക്കപ്പെടേണ്ടതുണ്ടു്. ഉന്നതാദർശങ്ങളിൽനിന്നു് അധ:പതിച്ചിരിക്കുന്ന ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ശൂദ്രരും അവരവരുടെ കർത്തവ്യങ്ങൾ യഥാവിധി നിറവേററണം. ശരിയായിട്ടുള്ള മാർഗ്ഗങ്ങളിൽക്കൂടി അവരെ വിദ്യ അഭ്യസിപ്പിക്കണം. അവർക്കു നഷ്ടപ്പെട്ടിരിക്കുന്ന ആദ്യകാലത്തെ ഉന്നത നിലയിലേക്കു് അവർ തന്നത്താൻ ഉയരണം. ജാതിവ്യത്യാസബോധം നശിക്കണം. പരസ്പരസഹായബോധം, ത്യാഗശീലം, സേവനതല്പരത എന്നിവയിൽ അധിഷ്ഠിതമായതും ഭക്തിയും സ്നേഹവും നിറഞ്ഞതുമായ പുതിയ ഒരു തുറന്ന ഹൃദയം അവർ വളർത്തിയെടുക്കണം.

## നാലാശ്രമങ്ങൾ

(സമുദായക്രമങ്ങൾ)

ഒരാളുടെ ജീവിതത്തിൽ നാലു് ആശ്രമങ്ങൾ, അല്ലെങ്കിൽ നിലകളുണ്ടു്. അവ ബ്രഹ്മചര്യം, ഗൃഹസ്ഥം, വാനപ്രസ്ഥം, സന്യാസം എന്നിവയാകുന്നു. ബ്രഹ്മചര്യം വിദ്യാഭ്യാസകാല



digitized by www.sreyas.in

മാണ്. ഗൃഹസ്ഥാശ്രമം ഒരു ഗൃഹനാഥനായിക്കഴിയുന്ന കാലമാണ്. വാനപ്രസ്ഥം വനവാസത്തിലും ചിലപ്പോളെല്ലാം തൻെറ ഗൃഹത്തിലെ സ്ഥിതിഗതികഠം അന്വേഷിച്ചും കഴിയുന്ന കാലമാണ്. സന്ന്യാസമാണ് വൈരാഗ്യത്തോടും പരിത്യാഗത്തോടും കൂടിയുള്ള നാലാമത്തെ ആശ്രമം. ഓരോ ആശ്രമത്തിലും അതിലെ പ്രത്യേക കത്തവ്യങ്ങഠം ഉണ്ട്. ഈ നാലു ദശകഠം (ആശ്രമങ്ങഠം) മനുഷ്യൻെറ പരിണാമത്തെ സഹായിക്കുന്നു. നാലാശ്രമങ്ങഠം മനുഷ്യനെ പരിപൂണ്ണതയിലെത്തിക്കുന്നു. ഈ നാലാശ്രമങ്ങളുടെ പരിശീലനം ജീവിതത്തെ ആദ്യംമുതൽ അവസാനംവരെ, ക്രമപ്പെടുത്തുന്നു. ആദ്യത്തെ രണ്ടാശ്രമങ്ങളും പ്രവത്തിമാർഗ്ഗത്തെ അഥവാ കമ്മമാഗ്ഗത്തെ സംബന്ധിച്ചുള്ളവയാണ്. പിന്നീടുള്ള രണ്ടാശ്രമങ്ങളും — വാനപ്രസ്ഥവും സന്ന്യാസവും — ലോകവ്യവഹാരങ്ങളിൽനിന്നും പിൻമാറുന്ന ദശകളാണ്. അവ — നിവൃത്തിമാഗ്ഗത്തെ — പരിത്യാഗമാർഗ്ഗത്തെ — പററിയുള്ളവയാണ്.

## ക്രമീകൃതമായ ആത്മീയപരിണാമത്തിലേക്ക്

സനാതനധമ്മപ്രകാരം ജീവിതം വളരെ വ്യവസ്ഥിതമായും ക്രമമായും വിഭാവനംചെയ്യപ്പെട്ടിട്ടുണ്ട്. മനുഷ്യപ്രവത്തനത്തിൻെറ നാനാവശങ്ങളും പോഷിപ്പിക്കുവാനുള്ള അവസരം അതിലുണ്ട്. പ്രത്യേകം തൊഴിലുകഠക്കും പരിശീലനത്തിനുമുള്ള ഏർപ്പാട് ജീവിതത്തിലെ ഓരോ ദശയിലുമുണ്ട്. മനുഷ്യൻെറ ബലവും കഴിവുകളും ശക്തികളും ക്രമേണ പരിണമിപ്പിക്കാനുള്ള ഒരു മഹാവിദ്യാലയമാണ് ജീവിതം.

ഓരോ മനുഷ്യനും ക്രമപ്രകാരം വ്യത്യസ്തമായ നാലാശ്രമങ്ങളിലായി ജീവിതം നയിക്കണം. അയാഠം ഒരാശ്രമത്തിലും അകാലത്തു് പ്രവേശിക്കരുതു്. ഒരാശ്രമം മുഴമിച്ചശേഷമേ അടുത്തതിലേയ്ക്കു കടക്കാവൂ. പ്രകൃതിയിൽ പരിണാമം ക്രമേണയുണ്ടായി വരുന്നു. അതു വിപ്ളവാത്മകമല്ല.

മനുസ്മൃതിയിൽ മനു ഇപ്രകാരം പറയുന്നു :– ''വേദങ്ങഠം എല്ലാമോ അല്ലെങ്കിൽ രണ്ടു വേദങ്ങളോ, അതുമല്ലെങ്കിൽ ഒരു വേദമെങ്കിലുമോ ക്രമമായി ബ്രഹ്മചര്യ്യാഭംഗം കൂടാതെ പഠിച്ചശേഷം ഒരാഠം ഗൃഹസ്ഥാശ്രമിയായി ജീവിക്കട്ടെ ! ഗൃഹസ്ഥൻ തൻെറ ദേഹത്തിൻെറ തൊലി ചുളിഞ്ഞും തല നരച്ചും പൌത്രൻ ജനിച്ചും കാണുമ്പോഠം അയാഠം വനവാസത്തിൽ പ്രവേശിക്കട്ടെ! ജീവിതത്തിലെ



digitized by www.sreyas.in

മൂന്നാംഭാഗം വനവാസത്തിൽ കഴിച്ചശേഷം അയാഠം കുടുംബബന്ധം മുതലായവയെല്ലാം വെടിഞ്ഞു (നിസ്സംഗനായിട്ട) നാലാമത്തെ ആശ്രമമായ സന്ന്യാസം സ്വീകരിച്ച് ദിഗ്സഞ്ചാരത്തിൽ ഏർപ്പെടട്ടെ ! '

അസാധാരണനായ ഒരാളുടെ കാര്യത്തിൽ ചില ആശ്രമങ്ങഠം വിട്ടുകളയാം. ശുകൻ ഒരു സന്ന്യാസിയായി ജനിച്ചു. ആദിശങ്കരാചാര്യർ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കാതെതന്നെ സന്യാസം സ്വീകരിച്ചു. ലോകത്തോടുള്ള കടമകളെല്ലാം മുൻജന്മത്തിൽ നിർവ്വഹിച്ചുകഴിഞ്ഞിട്ടുള്ള ഒരു വിദ്യാർത്ഥിക്ക് (ബ്രഹ്മചാരിക്ക്) സന്യാസം സ്വീകരിക്കുവാൻ അനുവാദമുണ്ട്. പക്ഷെ ഇതു വളരെ അപൂർവ്വവും അസാമാന്യവുമാണ്. ഇക്കാലത്തു സന്യാസത്തിനു യോഗ്യരല്ലാത്ത അനേകം യുവസന്യാസിമാരെ കാണുന്നുണ്ട്. ഇതു പഴയ നിയമങ്ങഠംക്കു വിരുദ്ധവും വളരെ കുഴപ്പം സൃഷ്ടിക്കുന്നതുമാണ്.

## ബ്രഹ്മചാരി അഥവാ അവിവാഹിതനായ വിദ്യാർത്ഥി

ബ്രഹ്മചര്യത്തിലെ ആദ്യഭാഗം പഠിപ്പിനും അച്ചടക്കം ശീലിക്കുന്നതിനുമുള്ളതാണ്. വിദ്യാർത്ഥി സുഖലോലുപനാകരുത്. അയാഠം ഗുരുവിൻെറ ഗൃഹത്തിൽ താമസിച്ച് വേദങ്ങളും ശാസ്ത്രങ്ങളും പഠിക്കുന്നു. ഇതു പരീക്ഷണകാലമാണ്. പ്രാചീനകാലത്തു് ഇന്ത്യയിലെ ഗുരുക്കന്മാർ സാധാരണയായി വനത്തിൽ നിർമ്മിച്ച ആശ്രമങ്ങളിൽ വസിച്ചു. ഈ ആശ്രമങ്ങഠം, ഗുരുകുലങ്ങഠം അല്ലെങ്കിൽ വിപിനസ്ഥസർവ്വകലാശാലകഠം ആകുന്നു. വിദ്യാർത്ഥി ഭിക്ഷയെടുത്ത് ഭക്ഷണം കഴിക്കുന്നു. ധനികൻേറയും ദരിദ്രൻേറയും കുട്ടികഠം ഒന്നിച്ച് വസിക്കുന്നു വിദ്യാർത്ഥി തൻെറ ഗുരുവിനെ ആത്മീയ ഗുരുവായി കരുതുകയും അദ്ദേഹത്തെ വിശ്വാസത്തോടും ഭക്തിയോടും ബഹുമാനത്തോടുംകൂടി സേവിക്കുകയും ചെയ്യുന്നു.

വിദ്യാർത്ഥിജീവിതം വിദ്യാർത്ഥിയുടെ ഉപനയനക്രിയയോടുകൂടി ആരംഭിക്കുന്നു. അവൻ ദൃഢഗാത്രനും ശുദ്ധാത്മനുമായിരിക്കണം. അവൻ അതിരാവിലെ എഴുന്നേററ് സ്നാനംചെയ്ത് സന്ധ്യാവന്ദനവും ഗായത്രിജപവും നടത്തുന്നു. അവൻ മതഗ്രന്ഥങ്ങഠം പഠിക്കുന്നു. അവൻ ശുദ്ധമായ ഭക്ഷണം മിതമായി കഴിക്കുന്നു. അവൻ ധാരാളം വ്യായാമം ശീലിക്കുന്നു. മൂദുമെത്തയൊ ഉപധാനമൊ കൂടാതെ അവൻ പരുക്കൻ പായയിൽ ഉറങ്ങുന്നു. അവൻ വിനയവും



digitized by www.sreyas.in

അനുസരണവുമുള്ളവനാകുന്നു. അവൻ മററുള്ളവരെ സേവിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നു. വിചാരത്തിലും വാക്കിലും പ്രവൃത്തിയിലും വിശുദ്ധമായിരിക്കുവാൻ അവൻ ശ്രമിക്കുന്നു.

തന്റെ ഗുരുവിനെ സേവിക്കുന്നതിൽ അവൻ എപ്പോഴും നിരതനായിരിക്കുന്നു. മദ്യം, മാംസം, സുഗന്ധദ്രവ്യങ്ങൾ, മാലകൾ, സ്വാദും സുഗന്ധവുമുള്ള ഭോജ്യങ്ങൾ, സ്ത്രീകൾ, അമ്ലം, എരിവ്, പുളി മുതലായവ, ചേതനജന്തുക്കളെ ഹിംസിക്കൽ, കാമം, കോപം, ദുരാഗ്രഹം, നൃത്തംചെയ്യൽ, പാട്ടുപാടൽ, സംഗീതോപകരണങ്ങൾ വായിക്കൽ, ചൂതുകളി, നിരർത്ഥപ്രലപനം, അപവാദം, അസത്യം ഇവയെല്ലാം അവൻ വർജ്ജിക്കുന്നു. അവൻ തനിയെ ഉറങ്ങുന്നു.

വിദ്യാഭ്യാസകാലം കഴിഞ്ഞാൽ വിദ്യാർത്ഥി തന്റെ ഗുരുവിനു് തന്റെ കഴിവുപോലെയുള്ള ദക്ഷിണ കൊടുത്തു്, ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നതിന്നായി സ്വഗൃഹത്തിലേക്കു മടങ്ങുന്നു. ഗുരു അവനു് അവസാനമായി ഉപദേശം കൊടുത്തു് അവനെ വീട്ടിലേക്കയക്കുന്നു. ശിഷ്യരുടെ വിദ്യാഭ്യാസകാലം അവസാനിച്ചാൽ ഗുരു താഴെ പറയുംപ്രകാരമുള്ള ഒരു സ്വസ്തിവാചനിക പ്രസംഗം ചെയ്യുന്നു:–

''സത്യം പറയുക. സ്വന്തം കർത്തവ്യം നിർവ്വഹിക്കുക. വേദപഠനത്തിൽനിന്നു് ഒരിക്കലും വ്യതിചലിക്കരുതു്. ഗുരുവിനു് അദ്ദേഹം ആഗ്രഹിക്കുന്ന ഫീസ്സുകൊടുത്തശേഷം പുത്രബന്ധം ഛേദിക്കരുതു്. സത്യത്തിൽനിന്നു് ഒരിക്കലും വിട്ടുമാററുതു്; കർത്തവ്യനിർവ്വഹണത്തിൽനിന്നു് ഒരിക്കലും തെററിപ്പോകരുതു്. ആത്മക്ഷേമം ഒരിക്കലും ഉപേക്ഷിക്കരുതു്. തന്റെ അഭിവൃദ്ധിയിൽ ഒരിക്കലും ഉപേക്ഷയരുതു്. വേദപഠനവും വേദോപദേശവും ഒരിക്കലും ഉപേക്ഷിക്കരുതു്.

ദേവന്മാരോടും പൂർവ്വികന്മാരോടുമുള്ള കർത്തവ്യങ്ങളിൽനിന്നു ഒരിക്കലും തെററിപ്പോകരുതു്. സ്വന്തം മാതാവിനെ ഒരു ദേവിയായിക്കരുതുക (മാതൃദേവോ ഭവ:). പിതാവിനെ ഒരു ദേവനായും കരുതുക (പിതൃദേവോ ഭവ:). ഗുരുവിനെ ഒരു ദേവനായി കരുതുക (ആചാര്യദേവോ ഭവ:). തന്റെ അതിഥിയെ ഒരു ദേവനായി കരുതുക (അതിഥിർദേവോ ഭവ:). മററൊന്നും ചെയ്യാതെ യാതൊരു ദോഷവുമില്ലാത്ത പ്രവൃത്തികൾ മാത്രം ചെയ്യുക.



digitized by www.sreyas.in

തന്നേക്കാരം മേലെയുള്ള ബ്രാഹ്മണക്ക് ഇരിക്കുവാനുള്ള സൌകര്യവും മററും നൽകി അവരുടെ ക്ഷീണം തീർക്കണം. വിശ്വാസത്തോടും വിനയത്തോടും അനുകമ്പയോടുംകൂടി ധാരാളം ദാനങ്ങരം ചെയ്യണം. തന്റെ കൃത്യങ്ങളേയൊ പെരുമാററത്തേയോ പററി വല്ലസംശയവും തോന്നിയാൽ, മഹാന്മാരുടെ ജീവചരിത്രത്തിൽനോക്കി അവരെ അനുകരിക്കുക''. ഇതാണ് അനുശാസനം. ഇതാണ് വേദങ്ങളുടെ രഹസ്യം – ഇതാണ് ദൈവത്തിന്റെ കല്പന. ഇതു് അനുസരിക്കപ്പെടണം. ഇങ്ങിനെയാണ് ഇതു് ധ്യാനിക്കപ്പെടേണ്ടതു്.

## ഗൃഹസ്ഥൻ

രണ്ടാമത്തെ ആശ്രമം ഗൃഹസ്ഥന്റേതാണ്. വിദ്യാത്ഥി തന്റെ പഠിപ്പുകാലം (ഗുരുകുലവാസം) അവസാനിച്ച് ഗൃഹസ്ഥാശ്രമത്തിലെ കത്തവ്യങ്ങളും ചുമതലകളും ഏറെറടുക്കുവാൻ തയ്യാറായിക്കഴിഞ്ഞാൽ വിവാഹം ചെയ്തു ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നു. മററുള്ളവരെയെല്ലാം സംരക്ഷിക്കുന്നതുകൊണ്ട് ഇതാണ് എല്ലാ ആശ്രമങ്ങളിലുംവച്ച് ഏററവും പ്രധാനമായിട്ടുള്ളതു്. വായുവിന്റെ സഹായത്തോടെ എല്ലാ ജന്തുക്കളും ജീവിക്കുന്നതുപോലെ ഗൃഹസ്ഥന്റെ സഹായത്താൽ മററു മൂന്നാശ്രമങ്ങളും നിലവിൽ വരുന്നു. വലിയവയും ചെറിയവയുമായ നദികരം സമുദ്രത്തിൽ എത്തി ഒഴുക്ക് നിലച്ച് നിലകൊള്ളുന്നതുപോലെ എല്ലാ ആശ്രമങ്ങളും ഗൃഹസ്ഥാശ്രമിയുടെ സഹായത്തിൽ നിലകൊള്ളുന്നു. ആയ്യന്മാരുടെ ജീവിതത്തിൽ ഹൃദയസ്ഥാനമാണ് ഒരു ഗൃഹസ്ഥനുള്ളതു്. എല്ലാം അദ്ദേഹത്തെ ആശ്രയിച്ചിരിക്കുന്നു.

ഒരു ഹിന്ദുവിനു് വിവാഹം മതപരമായ ഒരു സംസ്കാരമാണ്. ഭായ്യ അയാളുടെ ജീവിതത്തിൽ ഭാഗഭാക്കാണ്. അവരം ഭത്താവിന്റെ അദ്ധാംഗിനിയാണ്. അവരം കൂടാതെ ഗൃഹസ്ഥനു് മതസംബന്ധമായ ഒരു ക്രിയയും ചെയ്യുവാൻ കഴിയുന്നതല്ല. ഭത്താവ് മതസംബന്ധമായി എന്തെങ്കിലും ഒരു ക്രിയ ചെയ്യുമ്പോരം, ഭായ്യ അയാളുടെ ഇടത്തുഭാഗത്തു നില്ക്കുന്നു. ഭർത്താവും ഭായ്യയും ശ്രീരാമനേയും സീതയേയും അവരുടെ ആദർശങ്ങളായി കരുതുന്നു.

ഒരു ഗൃഹസ്ഥൻ നേരായ മാഗ്ഗത്തിൽ പണം സമ്പാദിക്കുകയും അതു് വേണ്ടവിധം വിതരണം ചെയ്യുകയും വേണം. വരവിൽ



digitized by www.sreyas.in

പത്തിലൊരുഭാഗം ധർമ്മത്തിലവ് ചെയ്യണം. സന്മാർഗ്ഗ നിയമ പരിധിയിൽ മാത്രമേ അയാരം വിഷയസുഖങ്ങരം അനുഭവിക്കാവൂ. ഒരു മാസത്തിൽ പത്തുരാത്രികളിൽ ഏതെങ്കിലും ഒന്നിൽമാത്രമേ ഭാര്യാസുഖം അനുഭവിക്കാൻ ഒരു ഗൃഹസ്ഥനു അനുവാദമുള്ളൂ.

ഒരു ഗൃഹസ്ഥൻ പഞ്ചമഹായജ്ഞങ്ങരം അനുഷ്ഠിക്കണം. ഈ അഞ്ചുയജ്ഞങ്ങരം ഇവയാകുന്നു:–

1. **ദേവയജ്ഞം** വൈദികമന്ത്രങ്ങരം ഉച്ചരിച്ചുകൊണ്ടു് ദേവതകരംക്കായുള്ള യജ്ഞം അഥവാ ബലി.

2. **ഋഷിയജ്ഞം** വേദങ്ങരം പഠിക്കുക; വേദങ്ങരം പഠിപ്പിക്കുക; ഋഷിമാർക്കായുള്ള ഉപഹാരങ്ങരം അർപ്പിക്കുക.

3. **പിതൃയജ്ഞം** മരിച്ചവരുടെ ആത്മാവിനായുള്ള തർപ്പണവും അവർക്കായി കൊല്ലത്തിൽ ഒരിക്കൽ ഊട്ടുന്ന ശ്രാദ്ധവും.

4. **ഭൂതയജ്ഞം** പശുക്കരംക്കും കാക്കകരംക്കും മററു മൃഗങ്ങരംക്കും ഭക്ഷണം വിതരണം ചെയ്യൽ.

5. **അതിഥിയജ്ഞം** അതിഥികരംക്കു് ഭക്ഷണം കൊടുത്തും മററും അവരെ ബഹുമാനിക്കൽ.

ഗൃഹസ്ഥൻെറ പ്രധാന കർത്തവ്യങ്ങളിൽ ഒന്നു് അതിഥിസല്ക്കാരമാകുന്നു. എല്ലായിപ്പോഴും ഗൃഹസ്ഥൻ ആദ്യമായി തൻെറ അതിഥികരംക്കും ബ്രാഹ്മണർക്കും ബന്ധുക്കരംക്കും ഭക്ഷണം കൊടുക്കണം. അതിനുശേഷം താനും തൻെറ ഭാര്യയും ഭക്ഷണം കഴിക്കണം.

തൻെറ കർത്തവ്യങ്ങരം നിർവ്വഹിക്കുവാൻ പുത്രന്മാർ പ്രാപ്തരാകുമ്പോരം, തൻെറ പൗത്രന്മാരെ തൻെറ ചുററുപാടും കാണുമ്പോരം, തനിക്കും തൻെറ ഭാര്യക്കും ലോകവ്യവഹാരങ്ങളിൽനിന്നും വിരമിച്ചു്, പഠിപ്പിലും ധ്യാനത്തിലും സമയം കഴിക്കുവാനുള്ള കാലമായി.

## വാനപ്രസ്ഥൻ

പിന്നത്തെ നില വാനപ്രസ്ഥൻേറതാണു്. ഗൃഹസ്ഥാശ്രമജീവിതത്തിൽ പ്രവേശിക്കാനുള്ള സജ്ജീകരണമാണു് ബ്രഹ്മചര്യാശ്രമം. അതുപോലെതന്നെ അവസാനാശ്രമമായ സന്യാസം സ്വീകരിക്കാനുള്ള സജ്ജീകരണകാലമാണു് വാനപ്രസ്ഥാശ്രമം. തൻെറ കർത്ത



digitized by www.sreyas.in

വ്യങ്ങളെല്ലാം നിർവ്വഹിച്ചശേഷം ഒരു ഗൃഹസ്ഥൻ ലോകവ്യവഹാരങ്ങളിൽനിന്നും വിരമിച്ച്, വനത്തിലൊ നാട്ടിൻപുറത്തെ ഏകാന്ത ജീവിതത്തിലൊ, പ്രവേശിച്ച്, ഉയന്ന ആത്മീയ കാര്യങ്ങളെപ്പററി, ഏകാന്തതയിൽ ധ്യാനിക്കുവാൻ തുടങ്ങണം. ഇപ്പോഠം അയാഠം സമുദായബന്ധങ്ങളിൽ നിന്നും ജീവിതത്തിലെ ഉത്തരവാദങ്ങളിൽനിന്നും വിമുക്തനാണ്. മതഗ്രന്ഥങ്ങഠം പഠിക്കുന്നതിനു് അയാഠംക്കു് ധാരാളം സമയം കിട്ടുന്നു. അയാളുടെ ഭാര്യക്കും അയാളുടെകൂടെ പോകാം. അല്ലെങ്കിൽ അവരുടെ പുത്രന്മാരുടെ കൂടെ താമസിക്കാം.

## സന്യാസി

പിന്നത്തെ നില സന്യാസിയുടേതാണ്. ഒരാഠം സന്യാസം സ്വീകരിക്കുമ്പോഠം, എല്ലാ സ്വത്തുക്കളും, ജാതിവ്യത്യാസവും, മതപരമായ എല്ലാ കർമ്മങ്ങളും ക്രിയകളും പ്രത്യേകമായ ഒരു രാജ്യത്തോടൊ, രാഷ്ട്രത്തോടൊ, മതത്തോടൊ ഉള്ള ബന്ധവും അയാഠം ഉപേക്ഷിക്കുന്നു. അയാഠം തനിയെ ജീവിച്ച് ധ്യാനത്തിൽ സമയം കഴിക്കുന്നു. അയാഠം ഭിക്ഷയെടുത്തു് ജീവിക്കുന്നു. അയാഠം സ്വാത്മാവിൽതന്നെ സന്തുഷ്ടനാകുന്നു. അയാഠം ഇന്ദ്രിയസുഖങ്ങളിൽ തീരെ ശ്രദ്ധയില്ലാത്തവനായി തീരുന്നു. ഇഷ്ടാനിഷ്ടങ്ങഠം, ആഗ്രഹങ്ങഠം, ആത്മഹിതം, കാമം, കോപം, ദുരാഗ്രഹം, അഹംകാരം, ഇവയിൽനിന്നെല്ലാം മുക്തനാണ് അയാഠം. അയാഠംക്കു് സമദൃഷ്ടിയും സമീകൃത മനസ്സുമുണ്ടു്. അയാഠം എല്ലാവരേയും സ്നേഹിക്കുന്നു. അയാഠം സന്തുഷ്ടനായി അങ്ങുമിങ്ങും സഞ്ചരിക്കുകയും ബ്രഹ്മജ്ഞാനം അഥവാ ആത്മജ്ഞാനം പ്രചരിപ്പിക്കുകയും ചെയ്യുന്നു. സന്യാസിക്കു് മാനവും അപമാനവും സ്തുതിയും, ശകാരവും, ജയവും അപജയവും എല്ലാം ഒന്നുപോലെയാണ്. ഇപ്പോഠം അദ്ദേഹം അതിവർണ്ണാശ്രമിയാണ്; എന്നുവെച്ചാൽ അദ്ദേഹം വർണ്ണാശ്രമങ്ങഠംക്കു് അതീതനാണ് എന്നർത്ഥം. അദ്ദേഹം തീരെ സ്വതന്ത്രനായ ഒരു മനുഷ്യനാണ്. യാതൊരു സമുദായാചാരങ്ങളാലും വഴക്കങ്ങളാലും അദ്ദേഹം ബന്ധിക്കപ്പെടുന്നില്ല.

സന്യാസി ഒരു ആദർശപുരുഷനാണ്. അദ്ദേഹം പൂർണ്ണതയും സ്വാതന്ത്ര്യവും പ്രാപിച്ചുകഴിഞ്ഞു. അദ്ദേഹം ബ്രഹ്മം തന്നെയാകുന്നു. അദ്ദേഹം ഒരു ജീവൻമുക്തനാണ്, അഥവാ സ്വതന്ത്രനായ ഒരു ജ്ഞാനിയാണ്. ഇങ്ങിനെയുള്ള ഉയന്ന വ്യക്തികഠം ഭൂമിയിൽ ഈശ്വരതുല്യന്മാരായി ജീവിക്കുന്നു; അവർ ജയിപ്പൂതാക!



digitized by www.sreyas.in

## ആധുനിക വ്യവസ്ഥിതികളിൽ ആശ്രമധർമ്മം

പ്രാചീന വ്യവസ്ഥിതികൾക്ക വളരെ അധികം മാററങ്ങൾ വന്നിട്ടുള്ളതുകൊണ്ടു്, ഇക്കാലത്തു് പഴയ നിയമങ്ങൾ പ്രകാരം ആശ്രമജീവിതം കൃത്യമായി നിവ്വഹിക്കുവാൻ സാധ്യമല്ല. പക്ഷെ ആധുനികജീവിതത്തെ പരിഷ്കരിക്കുന്നതിനായി അവയുടെ താല്പ്പ ര്യപ്രകാരമുള്ള ജീവിതം നയിക്കാവുന്നതാണു്. ഈ പതനങ്ങളിൽ ഓരോ ആശ്രമവാസിയും തൻെറ ആശ്രമത്തിലെ കർത്തവ്യമല്ലാതെ മറെറാന്നിലേതു് ഒരിക്കലും ചെയ്യരുതു്. ഒരു ബ്രഹ്മചാരി ഒരു ഗൃഹസ്ഥൻേറയൊ, വാനപ്രസ്ഥൻേറയോ, സന്യാസിയുടേയോ കർത്തവ്യങ്ങൾ നിവ്വഹിക്കരുതു്. ഗൃഹസ്ഥൻ ഒരു ബ്രഹ്മചാരിയുടേയൊ വാനപ്രസ്ഥൻേറയോ സന്യാസിയുടേയോ കത്തവ്യങ്ങൾ ചെയ്യരുതു്. ഒരു സന്യാസി ഒരു ഗൃഹസ്ഥൻെറ സുഖങ്ങൾ വീണ്ടും അനുഭവിക്കുവാൻ ശ്രമിക്കരുതു്. വണ്ണാശ്രമധർമ്മങ്ങൾ നിഷ്ഠയോടുകൂടി പാലിക്കാതിരിക്കുകയാണെങ്കിൽ ഭദ്രമായി നിലനില്ക്കുന്നതിനു് ഒരു രാഷ്ട്രത്തിനു് എങ്ങിനെ കഴിയും?

സ്കൂളുകളിലേയും കാളേജുകളിലേയും വിദ്യാത്ഥികൾ പരിശുദ്ധവും അനാർഭാടവുമായ ഒരു ജീവിതം നയിക്കണം. ഗൃഹസ്ഥൻ ഒരു മാതൃകാഗൃഹസ്ഥനെപ്പോലെ ജീവിക്കണം. അയാൾ ആത്മസംയമനം, ദയ, സഹിഷ്ണുത, നിരുപദ്രവത്വം, സത്യസന്ധത, എല്ലാററിലും സംയമനം ഇവ പരിചയിക്കണം. മൂന്നാമത്തേയും നാലാമത്തേയും ആശ്രമങ്ങൾ ശരിയായി അനുഷ്ഠിക്കുവാൻ പ്രയാസമായി തോന്നുന്നവർ, ലൌകികജീവിതത്തിൽനിന്നും ക്രമേണ തന്നത്താൻ പിൻവാങ്ങി, നിസ്വാത്ഥമായ സേവനവും പഠിപ്പും, ഈശ്വരധ്യാനവും ശീലിക്കണം.

## ഏററവും ഉന്നതമായ നില

വണ്ണാശ്രമം ദേഹത്തെ മാത്രം സംബന്ധിക്കുന്നതാണു്; അതു പരിശുദ്ധവും സവ്വവ്യാപ്തവും ശാശ്വതവുമായ ആത്മാവിനെ സംബന്ധിക്കുന്നതല്ല. ആത്മജ്ഞാനം സമ്പാദിച്ചു് ദത്താത്രേയനെപ്പോലെ ഒരു അതിവണ്ണാശ്രമിയായിത്തീരുക. അദ്ദേഹം പറയുന്നതു നോക്കുക:

മഹതാദി ജഗത് സവ്വം
　　ന കിഞ്ചിത് പ്രതിഭാതിമെ
ബ്രഹ്മൈവ കേവലം സവ്വം
　　കഥം വണ്ണാശ്രമസ്ഥിതി.



digitized by www.sreyas.in

മഹത്ത് മുതലുള്ള ലോകം മുഴുവനും എന്നിൽ വിളങ്ങുന്നില്ല. എല്ലാം ബ്രഹ്മം മാത്രമാണ്. പിന്നെ എവിടെയാണ് വർണ്ണാശ്രമങ്ങൾ?

വർണ്ണാശ്രമത്തേയും വർണ്ണാശ്രമധർമ്മത്തേയും പററി നിങ്ങൾക്കെല്ലാവർക്കും വ്യാപകമായ ജ്ഞാനം ഉണ്ടാകട്ടെ! നിങ്ങളിലെല്ലാവരിലും സാർവ്വലൗകികമായ സ്നേഹവും സാഹോദര്യവും വളർന്നു വരട്ടെ! കലഹവും ഭിന്നിപ്പുമുളവാക്കുന്ന സ്വന്തം ആത്മോന്നതിക്കും പ്രമാണീകരണത്തിനും വേണ്ടി മനുഷ്യൻ നിർമ്മിക്കുന്ന സകല പ്രതിബന്ധങ്ങളും നീങ്ങുമാറാകട്ടെ!

## യുഗധർമ്മം

സത്യയുഗത്തിൽ വ്യത്യസ്തമായ ഒരു ധർമ്മസംഹിത (നിയമങ്ങൾ) ഉണ്ടായിരുന്നു. ത്രേതായുഗത്തത്തിൽ അവ മറെറാരു രൂപം പൂണ്ടു; ദ്വാപരയുഗത്തിലും ധർമ്മങ്ങൾ മററു യുഗങ്ങളിലെ ധർമ്മങ്ങളേക്കാൾ വ്യത്യസ്തങ്ങളായി. കലിയുഗത്തിലും അവ മറെറാരു രൂപത്തിലായി. കാലചക്രങ്ങൾ മാറുന്നതനുസരിച്ച് ധർമ്മവും മാറുന്നു. മനുഷ്യനും മാററം വന്നുകൊണ്ടിരിക്കുകയാണ്. അനുഭവങ്ങളിൽക്കൂടി അവൻെറ സ്വഭാവത്തിന്നും മാററം വന്നുചേരുന്നു. അതുകൊണ്ടു് ധർമ്മങ്ങളുടെ ബാഹ്യരൂപവും മാറണം.

സത്യയുഗത്തിൽ ഭഗവത്ധ്യാനംകൊണ്ടും ത്രേതായുഗത്തിൽ യജ്ഞങ്ങൾ വഴിയായും ദ്വാപരയുഗത്തിൽ ഭഗവാൻ ഹരിയെ ആരാധിച്ചതുകൊണ്ടും സിദ്ധിച്ചിരുന്നതു്, കലിയുഗത്തിൽ വിഷ്ണു ഭഗവാൻെറ നാമസംകീർത്തനം കൊണ്ടു സാധിക്കാവുന്നതാണ്.

സത്യയുഗത്തിൽ മനുഷ്യരുടെ മനസ്സ് സാമാന്യേന പരിശുദ്ധമായിരുന്നു. അന്നു മനുഷ്യർക്ക് മനോവ്യഗ്രതയൊന്നുമുണ്ടായിരുന്നില്ല. ചലച്ചിത്രങ്ങളൊ, ഹോട്ടലുകളൊ, നൃത്തശാലകളൊ ഉണ്ടായിരുന്നില്ല. അതുകൊണ്ടു് അവർക്ക് ധ്യാനം സ്വാഭാവികവും എളുപ്പവുമായിരുന്നു. അതുകാരണമാണ് സത്യയുഗവാസികൾക്ക് ധ്യാനം വിധിക്കപ്പെട്ടിട്ടുള്ളതു്. ത്രേതായുഗത്തിൽ യജ്ഞങ്ങൾ ചെയ്യുന്നതിന്നുള്ള സാധനങ്ങൾ എളുപ്പത്തിൽ കിട്ടിയിരുന്നു. ജനങ്ങൾക്ക് കർമ്മോദ്യുക്തമായ വാസനകളുണ്ടായിരുന്നു. അതുകൊണ്ട് അഗ്നിഹോത്രം, ജ്യോതിഷ്ടോമം, ദാർശപൗർണ്ണിമകൾ മുതലായ യജ്ഞങ്ങൾ ചെയ്യുവാൻ അവർക്ക് എളുപ്പമായിരുന്നു. ഇതു



digitized by www.sreyas.in

കാരണമാണ്ʼ ആ കാലത്തുʼ സനാതനധമ്മത്തിൻെറ ബാഹ്യരൂപമായി യജ്ഞം വിവരിക്കപ്പെട്ടിട്ടുള്ളതുʼ. ദ്വാപരയുഗത്തിൽ അവതാരങ്ങളുടെ പ്രകാശനമുണ്ടായിരുന്നു. അതുകൊണ്ടുʼ ജനങ്ങാക്കʼ എളുപ്പത്തിൽ ദൈവത്തെ നേരിട്ടുʼ ആരാധിക്കുവാൻ കഴിഞ്ഞു. ഈ കാരണത്താൽ ആ യുഗത്തിൽ പ്രധാനമായ സാധനാസമ്പ്രദായം ഈശ്വരാരാധനയായി നിശ്ചയിക്കപ്പെട്ടു. കലിയുഗത്തിൽ മനസ്സിനുʼ വളരെ വ്യഗ്രതകാം (ശല്യങ്ങാം)വന്നുകൂടീട്ടുണ്ടുʼ. ജനങ്ങാക്കʼ ബ്രഹ്മചയ്യനിഷ്ഠ, മനശ്ശക്തി, യുക്തിയുക്തമായ അന്വേഷണത്തിനുള്ള കഴിവുʼ. ഇവയില്ലാതെയായി. യജ്ഞങ്ങാം ചെയ്യുന്നതിനുള്ള സാധനങ്ങാം സംഭരിക്കുവാൻ വളരെ പ്രയാസമായി. അതുകൊണ്ടാണ്ʼ ഹരികീർത്തനങ്ങാം അല്ലെങ്കിൽ ഉറക്കെ നാമം ജപിക്കലും മനുഷ്യരാശിയെ നിസ്വാത്ഥമായി സേവിക്കലും സാധനയുടെ പ്രധാനരൂപമായി അനുശാസിക്കപ്പെട്ടിട്ടുള്ളതുʼ.

## ഉപസംഹാരം

നിങ്ങളുടെ ധർമ്മം നിഷ്ഠയോടും ഉത്സാഹത്തോടും കൂടി അനുഷ്ഠിക്കുക. നിങ്ങളുടെ കത്തവ്യങ്ങാം ആത്മാത്ഥതയോടുകൂടി നിവ്വഹിക്കുക. ധമ്മത്തിലുറപ്പെടുന്ന സകല സൽഗുണങ്ങളും വളത്തുക. സദാചാര പന്ഥാവിൽനിന്നുʼ ലവലേശം വ്യതിചലിക്കാതിരിക്കുക. നിങ്ങാം ഹൃദയംഗമമായും പരിപൂണ്ണമനസ്സോടും പരിപൂണ്ണ ആത്മാത്ഥതയോടുംകൂടി ധമ്മത്തിൽ ഉറച്ചുനിൽക്കുക. കർത്തവ്യനിവ്വഹണം ഒരാാക്കʼ സൗഖ്യവും വേഗത്തിലുള്ള പരിണാമവും സ്വാതന്ത്ര്യവും കൈവരുത്തുന്നു. അമൃതത്വം, ശാശ്വതാനന്ദം, പരമശാന്തി, നിത്യസന്തുഷ്ടി, പൂണ്ണസ്വാതന്ത്ര്യം പരിപൂണ്ണത എന്നിവ നിങ്ങാം വേഗത്തിൽ പ്രാപിക്കും. പരമാനന്ദത്തിലേക്കും നിത്യശാന്തിയിലേക്കും നിങ്ങളെ നയിക്കുന്ന അതിശ്രേഷ്ഠമായ ആ തേജസ്സുʼ അഥവാ ധമ്മം ജയിപ്പൂതാക!

ഹിന്ദുമതത്തിലെ ശാശ്വതധമ്മം എന്നന്നേക്കും നിലനിറുത്തപ്പെടട്ടെ! സകലഹിന്ദുക്കളും യഥാർത്ഥ സ്നേഹബന്ധത്താൽ ദൃഢമായി സംഘടിക്കപ്പെടട്ടെ!!!



digitized by www.sreyas.in

# അദ്ധ്യായം 4

## ഹിന്ദുധർമ്മം

സദാചാരമാണ് ധർമ്മത്തിൻെറ ലക്ഷണം. സദാചാരം സത്തുക്കളുടെ ലക്ഷണവും ആണ്. സദാചാരത്തിൽനിന്നുമാണ് ധർമ്മം ഉടലെടുക്കുന്നതു്. ധർമ്മം ജീവിതത്തെ ധന്യമാക്കിത്തീർക്കുന്നു. ധർമ്മാചരണം മൂലം മനുഷ്യൻ ഇഹത്തിലും പരത്തിലും ഐശ്വര്യവും യശസ്സും നേടുന്നു.

സദാചാരമാണ് പരമമായ ധർമ്മം. എല്ലാതപസ്സുകളുടേയും നിഷ്ഠകളുടേയും നാരായവേരു് ധർമ്മമാണ്. ധാർമ്മികതയും സത്യവും എല്ലാ സൽക്കർമ്മങ്ങളും ആചാരശുദ്ധിയിൽനിന്നും ഉത്ഭവിക്കുന്നു.

### സ്വഭാവവും പെരുമാററവും

മനുഷ്യൻ തൻെറ ആഗ്രഹങ്ങളുടെ പൂർത്തീകരണത്തിന്നായി തൻെറ ഇച്ഛാശക്തിയെ അവലംബിക്കുന്നു. ഇച്ഛ ക്രിയയിൽ പര്യവസാനിക്കുന്നു. ഇതിനെ പെരുമാററം എന്നു പറയുന്നു. ഈ പെരുമാററം തന്നെ ഒരാളുടെ അനുഷ്ഠാനങ്ങളുമാകുന്നു. പ്രകടീകൃതമാകുന്ന ഇച്ഛാശക്തിയെ സ്വഭാവരൂപത്തിൽ നാം കാണുന്നു.

മനുഷ്യനു് പലവിധത്തിലും ആഗ്രഹങ്ങരം ഉണ്ടു്. ചില ആഗ്രഹങ്ങരം തമ്മിൽ പൊരുത്തപ്പെടാതെയും വരാറുണ്ടു്. സാധിതപ്രായമാകുന്ന ആഗ്രഹത്തെയാണ് ഇച്ഛ എന്നു പറയുന്നതു്. ഈ ഇച്ഛയ്ക്കു് അടിസ്ഥാനമായ മനോനിലയെയാണ് സ്വഭാവം എന്നു വിശേഷിപ്പിക്കുന്നതു്. ഒരു മനുഷ്യൻെറ വ്യക്തിത്വത്തിന്നടിസ്ഥാനമായ യോഗ്യതകളുടെ സംഗ്രഹമാണ് സ്വഭാവം.

ഒരു മനുഷ്യൻെറ ബാഹ്യാചാരങ്ങരം കൊണ്ടു് എല്ലായിപ്പോഴും അയാളുടെ യഥാർത്ഥ സ്വഭാവത്തെ മനസ്സിലാക്കുവാൻ സാധിച്ചു എന്നു വരികയില്ല.

### സദാചാരങ്ങരം അഥവാ ആചാരശാസ്ത്രം

ധർമ്മശാസ്ത്രം അഥവാ സദാചാരനീതി ആചാരത്തിൻെറ ശാസ്ത്രമാകുന്നു. പെരുമാററത്തിൽ ഏതു് ശരിയാണ് ഏതു് തെററാണെന്നുള്ളതിനെ മനസ്സിലാക്കിത്തരുന്നതാണ് ധർമ്മശാസ്ത്രം.



digitized by www.sreyas.in

മനുഷ്യർ അന്യോന്യം എങ്ങിനെ പെരുമാറണം, മററു ജീവികളോടു് എങ്ങിനെ വർത്തിക്കണം എന്നുള്ളതിനെ ധർമ്മശാസ്ത്രം നമുക്കു് കാണിച്ചുതരുന്നു. അതിൽ മനുഷ്യൻ ഏതവസരത്തിലും എങ്ങിനെ പ്രവർത്തിക്കണമെന്നുള്ള നിയമങ്ങരം അടങ്ങിയിരിക്കുന്നു. ധർമ്മ ശാസ്ത്രം സദാചാരം തന്നെയാണു്.

നമുക്കു് മാനുഷികാചാരങ്ങരം, കുടുംബാചാരങ്ങരം, സാമുദായികാചാരങ്ങരം, രാഷ്ട്രീയാചാരങ്ങരം തൊഴിൽ സംബന്ധിച്ചുള്ള ആചാരങ്ങരം എന്നിവയെല്ലാമുണ്ടു്. ഒരു ഭിഷഗ്വരനാകട്ടെ അദ്ദേഹത്തിന്റെ തൊഴിലിനടിസ്ഥാനമായ ചില ധാർമ്മികാചാരങ്ങരം ഉണ്ടു്. തന്റെ രോഗികളുടെ രഹസ്യങ്ങളെ ഒരിക്കലും ഒരു ഭിഷഗ്വരൻ പരസ്യപ്പെടുത്തുവാൻ പാടുള്ളതല്ല. പകച്ചവ്യാധികരം പടന്നുപിടിക്കുന്നതിനെ തന്റെ സർവ്വകഴിവുകളുമുപയോഗിച്ചു് തടയുവാനും ആരോഗ്യസംരക്ഷണത്തിന്റെ വളർച്ചയിലും അങ്ങേ അററം അദ്ദേഹം ശ്രദ്ധിക്കേണ്ടതാണു്.

ധർമ്മശാസ്ത്രം ഒരു അടിസ്ഥാനപരമായ ശാസ്ത്രമാണു്. ഒരു വ്യക്തിക്കു് നന്മയായി വരുന്നതു് മറെറാരു വ്യക്തിക്കു് അങ്ങിനെയായിക്കൊള്ളണമെന്നില്ല. ഒരു സ്ഥലത്തു് ഒരവസരത്തിൽ യുക്തമായതു് മറെറാരിടത്തു് മറെറാരവസരത്തിൽ ഉചിതമായി എന്നു വരികയില്ല. ധർമ്മശാസ്ത്രം ഓരോ വ്യക്തിയേയും അയാളുടെ ചുററുപാടുകളേയും ആശ്രയിച്ചിരിക്കുന്നു.

## ധർമ്മം, ആദ്ധ്യാത്മികത്വം, മതവിശ്വാസം

ധർമ്മശാസ്ത്രത്തെ ആശ്രയിക്കാതെ ആദ്ധ്യാത്മിക ജീവിതത്തിൽ പുരോഗതി നേടുവാൻ സാദ്ധ്യമല്ല. യോഗത്തിന്റെ നാരായവേരു് ധർമ്മമാണു്. വേദാന്തത്തിന്റെ അസ്ഥിവാരവും ധർമ്മമാണു്. ഭക്തിയോഗമാകുന്ന മഹാസൗധം ധർമ്മനിഷ്ഠമാകുന്ന നെടുംതൂണിൽ വിശ്രമിക്കുകയാണു്. ധർമ്മശാസ്ത്രം ഈശ്വര സാക്ഷാൽക്കാരത്തിലേക്കുള്ള ഗോപുരമത്രെ!

ധർമ്മത്തിൽ ദൃഢമൂലമായല്ലാതെ ആദ്ധ്യാത്മിക പുരോഗതിയോ, സാക്ഷാൽക്കാരമോ നേടുവാൻ സാദ്ധ്യമല്ല. ഒരു യോഗ വിദ്യാർത്ഥിയോ, ആദ്ധ്യാത്മികാന്വേഷിയോ തികച്ചും ധർമ്മനിഷ്ഠനായിരിക്കണം: മനസാ കർമ്മണാ വാചാ അയാരം സത്യവാനായിരിക്കണം; അത്യധികം പരിശുദ്ധമായ സ്വഭാവത്തോടുകൂടിയവനായിരിക്ക



digitized by www.sreyas.in

ണം. മനസാ കർമ്മണാ വാചാ ഒരു ജീവിയേയും ഉപദ്രവിക്കരുത്. വളരെ നിഷ്ഠയോടുകൂടി സത്യവാക്കിനേയും, സച്ചിന്തനത്തേയും സൽപ്രവൃത്തിയേയും പാലിച്ച് ജീവിക്കണം.

ഓരോ മതങ്ങൾക്കും അതിൻേറതായ ധർമ്മസംഹിതകൾ ഉണ്ടു്. യേശുദേവൻെറ ഗിരിപ്രഭാഷണത്തിലും പത്തുകല്പനകളിലും മനുഷ്യൻെറ ആത്മീയ ഉന്നതിക്കു് പററിയ ധാർമ്മികോപദേശങ്ങൾ അടങ്ങിയിരിക്കുന്നു. ശ്രീ ബുദ്ധൻെറ മഹത്തായ അഷ്ടപഥങ്ങൾ ധർമ്മസംഹിതയുടെ രത്നച്ചുരുക്കമാണു്. പതഞ്ജലി മഹർഷിയുടെ യമ, നിയമാദികൾ, ധർമ്മസംഹിതയിൽ പെട്ടവയാണു്. മനുസ്മൃതി, യാജ്ഞവൽക്യ സ്മൃതി, പരാശരസ്മൃതി മുതലായവയിലും മനുഷ്യൻ അനുഷ്ഠിക്കേണ്ട ധാർമ്മികനിയമങ്ങൾ അടങ്ങിയിരിക്കുന്നു. ശ്രീ ഗീതയിലുള്ള മൂന്നു യോഗങ്ങളും ധർമ്മമാർഗ്ഗത്തിൻെറ മാർഗ്ഗദർശികൾ തന്നെയാകുന്നു.

## ധർമ്മമാർഗ്ഗാനുസരണംകൊണ്ടുള്ള ഗുണങ്ങൾ

ധർമ്മം മതത്തിലേയ്ക്കുള്ള ഗോപുരമാണു്. ധാർമ്മികവും സദാചാരപരവും ആയ ജീവിതം നയിക്കുന്ന ആൾ സ്വാതന്ത്ര്യത്തേയും, പരിശുദ്ധിയേയും മോക്ഷത്തേയും പ്രാപിക്കുന്നു.

ധാർമ്മികജീവിതം നിങ്ങളുടെ അയൽക്കാരോടും സ്നേഹിതന്മാരോടും, കുടുംബാംഗങ്ങളോടും സഹജീവികളോടും മററും രഞ്ജിപ്പോടുകൂടി ജീവിക്കുവാൻ നിങ്ങളെ സഹായിക്കുന്നു. ശാശ്വതാനന്ദവും മോക്ഷവും അതു നിങ്ങൾക്കു് തരുന്നു. അതു് നിങ്ങളുടെ ഹൃദയത്തെ പരിശുദ്ധമാക്കുന്നു. നിങ്ങളുടെ മനസ്സാക്ഷിയെ എന്നും കളങ്കരഹിതമാക്കിവെക്കുന്നു. ഒരു ധർമ്മാനുചാരിയായ മനുഷ്യൻ ധർമ്മപഥത്തിൽനിന്നും ഒരിഞ്ചുപോലും വ്യതിചലിക്കുന്നില്ല. യുധിഷ്ഠിരൻ ശാശ്വതമായ കീർത്തിയെ ധർമ്മാനുഷ്ഠാനംകൊണ്ടു നേടി. അദ്ദേഹം ധർമ്മത്തിൻെറ മൂർത്തിമത്ഭാവമായിരുന്നു. തന്മൂലം ഇന്നും നമ്മുടെ ഹൃദയങ്ങളിൽ അദ്ദേഹം ജീവിക്കുന്നു.

ധർമ്മമാണു്, ഭൌതികവും, ആദ്ധ്യാത്മികവുമായ ഐശ്വര്യങ്ങളുടെ നാരായവേരു്. സൽസ്വഭാവം പ്രശസ്തിയും നൽകുന്നു. സദാചാരമാണു്, മനുഷ്യൻെറ ആയുസ്സിനെ ദീർഘിപ്പിക്കുന്നതും എല്ലാ ദോഷങ്ങളേയും ആപത്തുകളേയും നശിപ്പിക്കുന്നതും, ശാശ്വതമായ സന്തുഷ്ടിയെ പ്രദാനം ചെയ്യുന്നതും. സദാചാരമാണു് സുകൃത



digitized by www.sreyas.in

ത്തെ സമ്പാദിച്ചുതരുന്നതു്. അതുകൊണ്ടു് സദാചാരനിഷ്ഠ പോഷിപ്പിക്കുക.

## ഹൈന്ദവ ധർമ്മാനുശാസനങ്ങൾ

ഹിന്ദുധർമ്മാനുശാസനങ്ങൾ അതിവിശിഷ്ടങ്ങളാണു്. ഹിന്ദുമതത്തിൽ ധർമ്മാനുഷ്ഠാനങ്ങൾ നിർബ്ബന്ധപൂർവ്വം അനുഷ്ഠിക്കപ്പെടേണ്ടവയായിട്ടാണു് വെച്ചിട്ടുള്ളതു്. യമം (ആത്മനിയന്ത്രണം) നിയമം (മതാനുഷ്ഠാനങ്ങൾ) ഇവയാണു് യോഗത്തിൻെറയും വേദാന്തത്തിൻെറയും അസ്ഥിവാരം.

പരിപക്വബുദ്ധികളല്ലാത്തവർക്കു് സ്വയം ചിന്തിക്കാനുള്ള കഴിവില്ല. അതുകൊണ്ടു് പുരാതനകാലത്തെ യാജ്ഞവല്ക്യൻ, മനു മുതലായ യോഗീശ്വരന്മാർ ധർമ്മസംഹിതകളെ രചിച്ചുവെച്ചിരിക്കുന്നു.

ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ അരുളിച്ചെയ്യുന്നു ''ശാസ്ത്രങ്ങൾ, കാര്യാകാര്യവിചാരം ചെയ്യുന്നതിന്നു് നിനക്കു് പ്രമാണങ്ങളായിരിക്കട്ടെ. ശാസ്ത്രാനുശാസനങ്ങളെ മനസ്സിലാക്കി ഈ ലോകത്തിൽ കർമ്മത്തെ അനുഷ്ഠിച്ചാലും''. മനുവിനാലും യാജ്ഞവല്ക്യനാലും രചിക്കപ്പെട്ട സ്മൃതികൾ ധർമ്മാചാരാനുഷ്ഠാനങ്ങളെപ്പററി വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ടു്. ശാസ്ത്രങ്ങളിൽക്കൂടി ഉപദിഷ്ടങ്ങളായ ധർമ്മാചാരങ്ങളെപ്പററി ചിന്തിച്ചു മനസ്സിലാക്കുവാനുള്ള കഴിവൊ പഠിക്കുവാനുള്ള സമയമോ നിങ്ങൾക്കില്ലാത്തതുകൊണ്ടു്, മഹർഷിമാരിൽനിന്നും മഹാത്മാക്കളിൽനിന്നും അവയെ മനസ്സിലാക്കി അക്ഷരംപ്രതി അനുഷ്ഠിക്കേണ്ടതാണു്.

## ഹിന്ദുധർമ്മസംസ്ക്കാരത്തിൻെറ അടിസ്ഥാനതത്വങ്ങൾ

പാശ്ചാത്യ തത്വജ്ഞാനികളുടെ ധർമ്മസംഹിതകൾ വെറും ബാഹ്യമായ തലത്തിലുള്ളതാണു്. അവ ഉപരിതലത്തെ മാത്രം അവലംബിച്ചുള്ളവയാണു്. എന്നാൽ ഹിന്ദുക്കളുടെ ധർമ്മസംഹിതകൾ സൂക്ഷ്മങ്ങളും, അത്യുൽകൃഷ്ടങ്ങളും, അഗാധങ്ങളുമത്രെ. ''നീ കൊല്ലരുതു്!'' ''പരദ്രോഹം ചെയ്യരുതു്'' ''നീ നിന്നെപ്പോലെതന്നെ നിൻെറ അയൽക്കാരനേയും സ്നേഹിക്കുക.'' എന്നിങ്ങനെയുള്ള അനുശാസനങ്ങൾ എല്ലാ മതങ്ങളിലും നാം കാണുന്നുണ്ടു്. പക്ഷെ അവയ്ക്കുള്ള കാരണങ്ങൾ അവർ പറഞ്ഞിട്ടില്ല. എന്നാൽ ഹിന്ദുധർമ്മസംഹിതകളുടെ പ്രധാനതത്വങ്ങൾ ഇവയാണു്. ''സർവ്വചരാ



digitized by www.sreyas.in

ചരങ്ങളിലും സർവ്വവ്യാപിയായ ഒരു ആത്മാവുമാത്രമാണ് ഉള്ളതു്. അതു് ഓരോ ജീവന്റെയും ആന്തരത്തിൽ കുടികൊള്ളുന്ന ആത്മാവുതന്നെയാണ്. ഇതുതന്നെയാണ് സർവ്വചരാചരങ്ങളിലും കുടികൊള്ളുന്ന പരിശുദ്ധമായ ചേതന. എല്ലാ ചരാചരങ്ങളുടെയും ഉള്ളിൽ സൂക്ഷ്മരൂപിയായി സ്ഥിതിചെയ്യുന്ന ആത്മീയ ചൈതന്യം തന്നെയാണതു്. നിങ്ങൾ നിങ്ങളുടെ അയൽക്കാരനെ ഉപദ്രവിക്കുമ്പോൾ യഥാർത്ഥത്തിൽ നിങ്ങൾ നിങ്ങളെത്തന്നെയാണുപദ്രവിക്കുന്നതു്. നിങ്ങൾ മറെറാരു ജീവിയെ ഉപദ്രവിക്കുമ്പോൾ, ഈ ലോകം മുഴുവൻ വ്യാപിച്ചിരിക്കുന്നതു് നിങ്ങളിലുള്ള പരമാത്മാവുതന്നെയായിരിക്കെ, നിങ്ങൾ നിങ്ങളെത്തന്നെ ഉപദ്രവിക്കയാണു്''. ഇതാണ് ഹിന്ദുധർമ്മത്തിന്റെ തത്വം. ഹിന്ദുധർമ്മസംഹിതയുടെ അടിസ്ഥാനപരമായ ആദ്ധ്യാത്മികതത്വവും ഇതുതന്നെയാണ്.

ആത്മാവു് അല്ലെങ്കിൽ ഞാൻ എന്നു പറയുന്നതു് ഒരേവസ്തുവാണ്. എല്ലാ ജീവികളിലും ഒരേ ആത്മാവാണ് കുടികൊള്ളുന്നതു്. ജീവചൈതന്യം മനുഷ്യരിലും, മൃഗങ്ങളിലും, പക്ഷികളിലും ഒരേ രീതിയിലാണുള്ളതു്. ജീവിതം സഹജമാണ്. ഉപനിഷത്തുകളും ശ്രുതികളും ഇതിനെ ദൃഢമായി പ്രഖ്യാപിക്കുന്നുണ്ടു്. ഈ സുപ്രധാന മതസത്യമാണ് എല്ലാ ധർമ്മസംഹിതകളുടെയും, സദാചാരങ്ങളുടെയും നീതിശാസ്ത്രങ്ങളുടെയും അടിസ്ഥാനം. ധർമ്മശാസ്ത്രങ്ങൾ വേദാന്തത്തെ അവലംബിച്ചുള്ളവയാണ്.

മതത്തിൽനിന്നും ആദ്യം നിങ്ങൾ പഠിക്കുന്നതു് എല്ലാ ജീവാത്മാക്കളുടെയും ഐക്യത്തെപ്പററിയാണ്. ഉപനിഷത്തുകളിൽ പറയുന്നു. ''നിന്റെ അയൽക്കാരൻ, വാസ്തവത്തിൽ നിന്റെ ആത്മാവുതന്നെയാണ്, നിങ്ങളെ വേർതിരിക്കുന്നതു് വെറും ഭ്രാന്തി മാത്രമാണ്.'' ഒരേ ജീവചൈതന്യം എല്ലാ ജീവരാശികളിലും ഉൾക്കൊള്ളുന്നു. വിശ്വപ്രേമം ഈ ഐക്യത്തിന്റെ ബാഹ്യസ്ഫുരണം മാത്രമാണ്. ഈ ആത്മൈക്യമാണ്, വിശ്വസാഹോദര്യത്തിന്റെയും അടിസ്ഥാനം. ഈ ഐക്യം മൂലമാണ് എല്ലാ ലൗകികബന്ധങ്ങളും നിലനിൽക്കുന്നതു്. യാജ്ഞവൽക്യൻ മൈത്രേയിയോടു പറയുന്നു; ''പ്രിയേ, ശ്രദ്ധിച്ചാലും, വെറും ഭർത്തൃപ്രേമത്താലല്ലാ നിന്റെ ഭർത്താവ് നിനക്കു് പ്രിയപ്പെട്ടവനായിരിക്കുന്നതു്. എന്നാൽ അദ്ദേഹത്തിൽ കുടികൊള്ളുന്ന ആത്മാവിനോടുള്ള പ്രേമത്താലത്രെ അദ്ദേഹം പ്രിയപ്പെട്ടവനായിരിക്കു



digitized by www.sreyas.in

ന്നതു്." അതുപോലെതന്നെയാണു്, ഭാര്യാപുത്രന്മാർ, സ്വത്തുക്കൾ, സ്നേഹിതന്മാർ, ലോകങ്ങൾ, ദേവന്മാരോടുപോലുമുള്ള ബന്ധങ്ങൾ. അവരുടെ എല്ലാം ഉള്ളിൽ ഉള്ള ആത്മാവുമൂലമാണു് എല്ലാവരും പ്രേമത്തിന്നർഹരാകുന്നതു്. നീ പരനെ ഉപദ്രവിച്ചാൽ സ്വയം ഉപദ്രവിക്കപ്പെടുകയാണു്. നിങ്ങൾ ഒരാളെ സഹായിക്കുമ്പോൾ സ്വയം സഹായിക്കപ്പെടുന്നു. ഒരേ ചേതനയാണു് എല്ലാ ജീവികളിലും കുടികൊള്ളുന്നതു്. ഈ വിശ്വാസമാണു് സദാചാരത്തിന്റെ ആസ്പദം. ധർമ്മസംഹിതയുടെ അസ്ഥിവാരവും ഇതുതന്നെ.

## സേവനമാകുന്ന ഉപാസന

ഒരു പാശ്ചാത്യ വിശ്വസ്നേഹി സാമുദായിക സ്ഥാപനങ്ങൾക്കു് വേണ്ടി വലിയ സംഖ്യ ദാനം ചെയ്യുന്നു. അതൊരു സമുദായസേവനമായി അയാൾ കണക്കാക്കുന്നു; അത്രമാത്രമേയുള്ളു. ലോകം മുഴുവൻ ജഗദീശ്വരന്റെ പ്രഭാസ്ഫുരണം മാത്രമാണെന്നും, ജഗദീശ്വരനെ കർമ്മയോഗത്തിൽ കൂടി സേവിക്കയാണെന്നും ഉള്ള ഭാവന ആ വ്യക്തിയിൽ ഇല്ല. ഭഗവാൻ തന്റെ ഭാവനയിൽ കൂടി കർമ്മം ചെയ്യുകയാണെന്നും, ഓരോ കർമ്മങ്ങളും ഭഗവാനുള്ള സേവനമാണെന്നും ഓരോ പ്രവൃത്തിയും കർമ്മയോഗസാധനയാണെന്നുമുള്ള ഭാവനയും ആ വ്യക്തിക്കില്ല.

ഒരു പാശ്ചാത്യൻ ഒരു സ്നേഹിതനെ അത്താഴത്തിനു ക്ഷണിക്കുന്നു. അമ്പതുപേരെ ഉദ്ദേശിച്ചു ഭക്ഷണമൊരുക്കുന്നു. എന്നാൽ ഒരതിഥി കൂടുതൽ വന്നാൽ ഒരു കഷണം അപ്പംപോലും കൊടുക്കുവാൻ കഴിയുന്നില്ല. ക്ഷണിക്കപ്പെട്ടിട്ടുള്ള അതിഥികളുടെ ആമാശയത്തിന്റെ പരിധി കണക്കാക്കി ആവശ്യമുള്ള ഭക്ഷണം പാചകൻ ഒരുക്കുന്നു. ഒരു പാശ്ചാത്യനു് ഒരു അത്താഴവിരുന്നു് പാനീയങ്ങളും നൃത്തങ്ങളുമായി കഴിച്ചുകൂട്ടാവുന്ന ഒരുല്ലാസസമ്മേളനമാണു്. എന്നാൽ ഭാരതത്തിലാകട്ടെ ഇരുന്നൂറുവിരുന്നുകാരെ ക്ഷണിക്കുമ്പോൾ അഞ്ഞൂറുപേർക്കു് ഭക്ഷണം തയ്യാറാക്കുന്നു. ഒരു ഹിന്ദുവിനു് അതിഥിപൂജ നാരായണസേവയാണു്. അതു് അതിഥിയജ്ഞം എന്ന പുണ്യകർമ്മമാണു്. ഒരു ഹിന്ദു എല്ലാ ജീവപ്രാണികളെയും ഈശ്വരനായി കാണുന്നു.

ഹിന്ദുക്കൾ പ്രകൃത്യാ ദാനശീലരും വിശാലഹൃദയരും, ദയാലുക്കളും, ഈശ്വരവിശ്വാസികളും അനുകമ്പാലുക്കളും കാരുണ്യമുള്ളവരും ഔദാര്യശീലരും ആണു്. അവർ വിശന്നു വലയുന്ന ഒരാളെ



digitized by www.sreyas.in

വഴിയിൽ കാണുന്നുവെങ്കിൽ അയാളെ വീട്ടിൽ വിളിച്ചു കൊണ്ടുവന്നു് നാരായണഭാവത്തോടുകൂടി സൽക്കരിച്ചു് ഭക്ഷണം കൊടുത്തു് തൃപ്തിപ്പെടുത്തിയശേഷം ഭക്ഷണം കഴിക്കുന്നു. ഈ വിധമുള്ള പെരുമാററം ലോകത്തിൽ മറെറാരിടത്തും നിങ്ങൾ കാണുകയില്ല. വിദേശങ്ങളിൽ ഒരു പിടി ചോറുപോലും സൌജന്യമായി കൊടുക്കുന്നതു് കാണുകയില്ല.

ഒരു മഹാത്മാവിനെ ഭക്ഷണംകൊടുത്തു തൃപ്തിപ്പെടുത്തുന്നതുകൊണ്ടു് ഒരു ഹിന്ദു ലോകത്തെ മുഴുവൻ തൃപ്തിപ്പെടുത്തുന്നതായി കരുതുന്നു. എന്തുകൊണ്ടെന്നാൽ ഈശ്വരസാക്ഷാൽക്കാരം നേടിയ ഒരു മഹാത്മാവു് ബ്രഹ്മതുല്യനായതുകൊണ്ടു്, ലോകത്തിലെ സകല ജീവികൾക്കും തുല്യനായി കരുതപ്പെടുന്നു. ഹിന്ദുധർമ്മം വേദാന്തത്തെ ആശ്രയിച്ചിരിക്കുന്നു. വേദാന്തമാകട്ടെ ജീവാത്മാവിന്റെ ഐക്യത്തേയും ചേതനയുടെ അവിഭാജ്യമായ സംയോജ്യതയേയും ആശ്രയിച്ചിരിക്കുന്നു. ഈ ഐക്യത്തിന്റെ സ്മരണമത്രേ പരോപകാരത്തിലും ധർമ്മത്തിലും നാം ദർശിക്കുന്നതു്. ഒരു ഹിന്ദു ആദ്യം കാക്കകൾക്കും നായ്ക്കൾക്കും, പശുക്കൾക്കും, മത്സ്യങ്ങൾക്കും ഭക്ഷണം കൊടുത്തശേഷം ഭക്ഷണം കഴിക്കുന്നു. ഈ രൂപങ്ങളിലെല്ലാം ഒരുപോലെ ജീവചൈതന്യം പ്രകാശിക്കുന്നതായി ദർശിക്കുന്നു. ആ ജഗദ്വ്യാപിയായ ചൈതന്യത്തോടു് താദാത്മ്യം പ്രാപിക്കുവാൻ ശ്രമിക്കുന്നു. പരന്മാരെ സ്നേഹിക്കുന്നതുകൊണ്ടു് താൻ സ്വയം സ്നേഹിക്കപ്പെടുകയും പരദ്രോഹംകൊണ്ടു് താൻ സ്വയം ദ്രോഹിക്കപ്പെടുകയുമാണു് ചെയ്യുന്നതെന്നു മനസ്സിലാക്കുന്നു. വിശ്വപ്രേമസാധനയനുഷ്ഠിക്കയാൽ എല്ലാ ശരീരങ്ങളും എല്ലാ കൈകാലുകളും തന്റേതാണെന്നും ലോകംമുഴുവൻ തന്നെ തന്റെ ഗൃഹമാണെന്നും തോന്നുന്നു. (''വസുധൈവ കുടുംബകം'') ക്രമത്തിൽ ആ ആൾ വിശ്വവ്യാപിയായ പരമാത്മാവിൽ ഐക്യം പ്രാപിക്കുന്നു. ഹിന്ദുധർമ്മം മനുഷ്യനെ ആത്മസാക്ഷാൽക്കാരത്തിലേക്കു് നയിക്കുന്നു. ധർമ്മം യോഗസിദ്ധിക്കുള്ള ഉപാധിയാണു്.

## ധർമ്മാചരണം അഥവാ ശുദ്ധികർമ്മം

ധാർമ്മികസാധനകളുടെയെല്ലാം ആദ്യസോപാനം മാനസികപരിശുദ്ധിയാണു്; അതായതു് എല്ലാ ദുഷ്പ്രവണതകളിൽനിന്നും പിന്മാറി സദാചാരത്തെ നിഷ്ഠയോടുകൂടി പാലിക്കുക എന്നതു്. എല്ലായിപ്പോഴും സൽക്കർമ്മങ്ങൾ ചെയ്യുക. അഹിംസ, സത്യം, ബ്രഹ്മചര്യം എന്നീ മൂന്നു നിഷ്ഠകൾ മൂലം പാപത്തിൽനിന്നും



digitized by www.sreyas.in

വേറിട്ടുനിൽക്കുവാനും, ധർമ്മത്തെ ആചരിക്കുവാനും, ആത്മപരിശുദ്ധി നേടുവാനും സാധിക്കുന്നു.

മനുഷ്യന്റെ അഹന്തയിൽനിന്നുമാണു് സകല ദുഷ്പ്രവണതകളും ഉടലെടുക്കുന്നതു്. ലോഭം, വാഞ്ഛ, കാമം എന്നിവയിൽക്കൂടി അഹന്ത പ്രകടമാകുന്നു. അവയുടെ സ്വാധീനത്തിൽപെട്ടു് മനുഷ്യൻ, വിദ്വേഷത്തിലും, പ്രേമത്തിലും, മുഖസ്തുതിയിലും, അഹങ്കാരത്തിലും ക്രൂസലില്ലായ്മയിലും, കാപട്യത്തിലും മിഥ്യാഭ്രമത്തിലും വ്യാപൃതനാകുന്നു.

ദേഹാഭിമാനംകൊണ്ടുണ്ടാകുന്ന അഹങ്കാരത്തെ നശിപ്പിക്കുവാൻ, ശരീരത്തിന്റെ മാലിന്യങ്ങളെയും നശ്വരതയേയും ഇന്ദ്രിയജനിതങ്ങളായ ക്ലേശങ്ങളേയുംപററി നിരന്തരം ചിന്തിക്കുക. അവയെ നിഷിദ്ധങ്ങളായി തള്ളി അവയുടെ പ്രലോഭനങ്ങളെ അതിജീവിക്കുക. ഏതെല്ലാം അഭികാമ്യങ്ങളും, ശ്രേഷ്ഠങ്ങളും ദൈവികങ്ങളുമാണൊ അങ്ങിനെയുള്ള ചിന്തകളിൽ വ്യാപൃതനാകുക.

അയുക്തവും, ആലോചനാരഹിതവും, വിവേചനാരഹിതവുമായ പ്രവൃത്തി എല്ലാ വിപത്തുകൾക്കും കാരണമാകുന്നു. ദുരിതങ്ങളിൽനിന്നും മോചനം ലഭിക്കുവാൻ ധർമ്മപഥത്തെ അഥവാ സദാചാരത്തെ സമാശ്രയിക്കുക. സാധാരണ പെരുമാററത്തിലും ചിന്തയിലും പ്രവൃത്തിയിലും വാക്കിലും ആന്തരിക ഉദ്ദേശങ്ങളിലും സത്യനിഷ്ഠ കൃത്യമായി പാലിക്കുക. മനുഷ്യരുമായി ഇടപെടുമ്പോൾ പ്രേമത്തോടും സഹനശീലത്തോടും ദയവോടുംക്കൂടി പെരുമാറുക.

എല്ലാ തുറകളിലും ഇങ്ങിനെയുള്ള സൽഗുണങ്ങളോടുക്കൂടി പെരുമാറുകയും പെരുമാററത്തിൽ അവയെ പ്രകടമാക്കുവാൻ ശ്രമിക്കുകയും വേണം. ഇപ്രകാരമുള്ള പെരുമാററം, മാതാപിതാക്കളും കുട്ടികളും തമ്മിലും, പ്രായമായവരും ചെറുപ്പക്കാരും തമ്മിലും, അദ്ധ്യാപകന്മാരും അദ്ധ്യേതാക്കളും തമ്മിലും, സ്നേഹിതന്മാർ തമ്മിലും ഗുരുക്കന്മാരും ശിഷ്യന്മാരും തമ്മിലും, നേതാക്കന്മാരും അനുയായികളും തമ്മിലും രാജാവും പ്രജയും തമ്മിലും, രാഷ്ട്രങ്ങൾ തമ്മിലും ഉണ്ടായിരിക്കേണ്ടതാണു്.

ധർമ്മപഥത്തിൽക്കൂടി നിങ്ങൾ പ്രയാണം ചെയ്യണം. ധർമ്മപഥത്തിൽനിന്നു് അണുമാത്രം വ്യതിചലിക്കയില്ലെന്നു് ദൃഢനി



digitized by www.sreyas.in

ശ്രദ്ധയം ചെയ്യണം. മനസ്സിനെ സൂസൂക്ഷ്മം ശിക്ഷണം ചെയ്യണം. ഇച്ഛാശക്തിയെ വികസിപ്പിക്കയും ശക്തിപ്പെടുത്തുകയും വേണം. അതുകൊണ്ടുതന്നെയാണു് യമം, നിയമം, സത്സമ്പത്തി മുതലായവയ്ക്കു് പൂർവ്വികന്മാർ ഇത്ര അധികം പ്രാധാന്യം കൊടുത്തിട്ടുള്ളതു്. മനസ്സിനേയും ചിത്തത്തേയും മന:പൂർവ്വമായ ആത്മനിയന്ത്രണത്തിൻേറയും, ത്യാഗത്തിൻേറയും അഭ്യാസങ്ങളിൽക്കൂടി ദിവസംതോറും പരിപുഷ്ടിപ്പെടുത്തേണ്ടതാണു്. അതുകൊണ്ടു്, ധാമ്മികശ്രദ്ധയിലും ശരിയായ അഭ്യാസത്തിലും, ധമ്മസംഹിത വളരെ അധികം നിർബ്ബന്ധിക്കുന്നുണ്ടു്. മനുഷ്യചേതനയെ സൂക്ഷ്മഗ്രാഹിയാക്കുന്നതിനും സൽപ്രവണതകളിലും ശ്രേഷ്ഠതയിലും തല്പരയാക്കുന്നതിന്നും ധാമ്മികവികാസത്തിൻെറ അഭ്യസനത്തിനു വലിയ പങ്കുണ്ടു്.

## ശരിയേതു് തെറേറതു്

ഓരോരുത്തരും ''ഇതു ശരിയാണു്; ഇതു തെററാണു്. നീ പറയുന്നതു ശരിയാണു്; അവൻ പറയുന്നതു തെററാണു്'' എന്നു പറയുന്നു. എന്നാൽ തെററെന്നും ശരിയെന്നും പറയുമ്പോഠം അതുകൊണ്ടു് എന്തുദ്ദേശിക്കുന്നുവെന്നു വ്യക്തമാക്കുവാൻ ആക്കും കഴിയുന്നില്ല. ഒരു പ്രവൃത്തി ശരിയാണോ തെററാണോ എന്നു നാം നിശ്ചയിക്കുന്നതിന്നുള്ള മാനദണ്ഡം എന്താണു്? തെററു്, ശരി, നല്ലതു്, ചീത്ത എന്നിങ്ങനെയുള്ള വാക്കുകഠം താരതമ്യബന്ധമുള്ളവയാണു്. ശരി, തെററു് എന്നിവ ധാർമ്മികനിലവാരത്തെ ആശ്രയിച്ചുള്ള നിയമങ്ങഠം പോലെയാണു്. നല്ലതു്, ചീത്ത എന്നുള്ള പദങ്ങഠം ഫലത്തെ ആശ്രയിച്ചുള്ളവയുമാണു്. ഇങ്ങിനെയുള്ള ധാർമ്മികനിലവാരത്തെ അടിസ്ഥാനപ്പെടുത്തി നിങ്ങഠം നിങ്ങളുടെ സ്വഭാവത്തെ യോജിപ്പിച്ചുകൊണ്ടുപോകേണ്ടതാണു്. ഒരു നിയമത്തെ അനുസരിച്ചുള്ളതു് ശരിയാണു്. ഒരു നേട്ടത്തിന്നു യുക്തമായ പ്രവൃത്തി നല്ലതുമാണു്. ധർമ്മശാസ്ത്രത്തെ പടുത്തുയർത്തുന്നതിന്നുള്ള പ്രധാനമായ അടിസ്ഥാനവിവരങ്ങഠം മതങ്ങഠം നമുക്കു തരുന്നു.

## നന്മയുടേയും തിന്മയുടേയും ബന്ധം

തെററു്, ശരി, ധമ്മം, അധർമ്മം എന്നിവ അന്യോന്യം ബന്ധമുള്ള പദങ്ങളാണെന്നു പറഞ്ഞുവല്ലൊ. ഇവയെ വ്യക്തമായി വിവരിക്കുവാൻ പ്രയാസമുള്ള കാര്യമാണു്. മഹായോഗികഠം പോലും



digitized by www.sreyas.in

ചില പ്രത്യേക അവസരങ്ങളിൽ ഏതാണ് തെററ്, ഏതാണ് ശരി എന്നു തീർച്ചപ്പെടുത്തുന്ന കാര്യത്തിൽ പരിഭ്രാന്തരാകാറുണ്ട്. അതുകൊണ്ടുതന്നെയാണ് ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ "കിം കർമ്മ: കിമകർമ്മേതി കവയോപ്യത്ര മോഹിതാ: തത്തേ കർമ്മ പ്രവക്ഷ്യാമി യജ്ഞാത്വാ മോക്ഷ്യസേ ശുഭാത്" എന്നു പറഞ്ഞിട്ടുള്ളതു്.

പ്രവൃത്തിയെ വേർതിരിച്ചറിയേണ്ടതു് അത്യാവശ്യമാണ്. നിയമാനുസൃതമായ പ്രവൃത്തി ഏതെന്നും അറിഞ്ഞിരിക്കണം. പ്രവൃത്തിയിൽനിന്നു വിരമിക്കുന്നതെപ്പോഴാണെന്നും അറിയണം. പ്രവൃത്തിപഥം വളരെ നിഗൂഢമാണ്. യാതൊരുവൻ പ്രവൃത്തിയിൽ നിവൃത്തിയേയും നിവൃത്തിയിൽ പ്രവൃത്തിയേയും ദർശിക്കുന്നുവോ അവൻ ജ്ഞാനിയാണ്. അവർ കർമ്മം ചെയ്തുകൊണ്ടിരിക്കുമ്പോഴും സമചിത്തതയോടുകൂടി വർത്തിക്കുന്നു.

## ശരിയേതു് തെറേറതു് എന്നുള്ളതിൻെറ ഉദാഹരണങ്ങൾ

തെററും ശരിയും ഏതവസരത്തിലും ചുററുപാടുകളെ ആശ്രയിച്ചിരിക്കും. ഒരവസരത്തിൽ ശരിയാണെന്നു് വരുന്നതു് മറെറാരവസരത്തിൽ ശരിയായിരിക്കയില്ല. തെററും ശരിയും, സമയത്തേയും പരിതസ്ഥിതികളേയും, വർണ്ണാശ്രമധർമ്മങ്ങളേയും അനുസരിച്ചിരിക്കും. സദാചാരം എന്നതു് വ്യത്യസ്തവും ആപേക്ഷികവുമായ ഒരു പദമാണ്. തൻെറ ധർമ്മപത്നിയെ തൻെറ കാമപൂർത്തിക്കുവേണ്ടി നിരന്തരം ദ്രോഹിക്കുന്ന ഒരുവൻ ആറുമാസത്തിലൊരിക്കൽ ഒരു വേശ്യാലയത്തെ സന്ദർശിക്കുന്ന ഒരാളേക്കാൾ ദുർമ്മാർഗ്ഗിയാണ്. ദുശ്ചിന്തകളിൽ നിരന്തരം വ്യാപൃതനായിരിക്കുന്ന ഒരാൾ ദുർമ്മാർഗ്ഗിയാണ്. സൂക്ഷ്മമായ ഈ വ്യത്യാസം ഇപ്പോൾ മനസ്സിലാകുന്നില്ലേ? ഒരു ക്ഷത്രിയരാജാവിനു് തൻെറ ശത്രുവിനെ വധിക്കുകയെന്നുള്ളതു് ധർമ്മമാണ്. ഒരു ബ്രാഹ്മണനോ ഒരു സന്യാസിയോ ആത്മരക്ഷയ്ക്കുവേണ്ടിപ്പോലും മറെറാരാളെ വധിക്കുവാൻ പാടുള്ളതല്ല. അവർ കൃത്യമായും ആത്മസംയമനത്തെയും ക്ഷമയേയും പാലിക്കേണ്ടതാണ്. ഒരു രാജ്യത്തു് അധാർമ്മികനായ ഒരുദ്യോഗസ്ഥൻ, അന്യായമായി ശിക്ഷിക്കപ്പെട്ടിരിക്കുന്ന തൻെറ ഗുരുവിൻെറയൊ ഒരു മഹാത്മാവിൻെറയോ ജീവനെ രക്ഷിക്കുവാൻവേണ്ടി, അസത്യം പറയുന്നതു് ധർമ്മമാണ്. ഈ പ്രത്യേക സാഹചര്യത്തിൽ അസത്യം സത്യമായി പരിണമിക്കയാണ് ചെയ്യുന്നതു്. വളരെ പേക്കു് ദോഷം ചെയ്യു



digitized by www.sreyas.in

ന്നതായ ഒരു സത്യം വാസ്തവത്തിൽ അസത്യമായാണ്ക് കലാശി ക്കുന്നതു്. വഴിയാത്രക്കാരെ നിരന്തരം വധിക്കുന്ന ഒരു കൊള്ളക്കാരനെ വധിക്കുന്നതും അഹിംസതന്നെയാണ്. ചില പ്രത്യേക പരിതസ്ഥിതികളിൽ ഹിംസ അഹിംസയായി പരിണമിക്കുന്നു.

നിവൃത്തിമാർഗ്ഗത്തിന്റെയും ത്യാഗത്തിന്റെയും പഥത്തെ അവലംബിച്ചു ജീവിക്കുന്ന ഒരു സന്യാസിക്കോ ഋഷിക്കോ സഹിഷ്ണുത ഭൂഷണമാണ്. അതു് ഒരു രാജാവിനു് യോജിച്ചതല്ല. ഒരു രാജാവിനു് തന്നെ ഉപദ്രവിച്ച ഒരാളോടു് ക്ഷമിക്കാവുന്നതാണ്. പക്ഷേ സമുദായത്തിന്നു് എന്തെങ്കിലും കടുത്തതായ ദ്രോഹം ചെയ്ത ഒരാളോടു് ക്ഷമിക്കുവാൻ ഒരിക്കലും പാടുള്ളതല്ല. ആപൽക്കരങ്ങളും മററുമായ ചില അവസരങ്ങളെ അനുസരിച്ചു് പ്രത്യേകധർമ്മങ്ങളും ഉണ്ടു്. അവയെ ആപദ്ധർമ്മങ്ങൾ എന്നു വിളിച്ചു വരുന്നു. വിശ്വാമിത്രമഹർഷി കഠിനമായ ക്ഷാമമുള്ള ഒരു കാലത്തു് ഒരു ചണ്ഡാലനിൽനിന്നും മാംസം മേടിക്കയും അതിനെ യാഗത്തിൽ ദേവന്മാർക്കു് നിവേദിക്കയും ചെയ്തിട്ടുണ്ടു്. ഉഷസ്തി എന്ന ഋഷീശ്വരൻ തന്റെ വിശപ്പടക്കാൻ മററു പോംവഴിയില്ലാതെ വന്നപ്പോൾ ഒരാനക്കാരനിൽനിന്നും അവന്റെ ഉച്ഛിഷ്ടമായ പയറു് സ്വീകരിച്ചതായും കേട്ടിട്ടുണ്ടു്.

## ശരിയുടേയും തെററിന്റെയും സൂചനകൾ

വൈശേഷിക തത്വശാസ്ത്രത്തിന്റെ കർത്താവായ കണാദഋഷി തന്റെ കൃതിയുടെ പ്രാരംഭസൂത്രത്തിൽ പറയുന്നു: ''യാതൊന്നു നിന്റെ മനസ്സിനെ ശ്രേഷ്ഠതയിലേക്കു് ഉയർത്തുകയും ഈശ്വരനോടടുപ്പിക്കയും ചെയ്യുന്നുവൊ അതു ശരിയായിട്ടുള്ളതാണ്. യാതൊന്നു നിങ്ങളെ അധോഗതിയിലേക്കു് നയിക്കയും തദ്വാരാ ഈശ്വരനിൽ നിന്നകററുകയും ചെയ്യുന്നുവോ അതു തെററായിട്ടുള്ളതാണ്.'' ശാസ്ത്രങ്ങളെ കൃത്യമായി അനുസരിച്ചുള്ള പ്രവൃത്തികൾ ശരിയാണ്. ശാസ്ത്രങ്ങളിൽ ഉള്ള ഉപദേശങ്ങൾക്കെതിരായുള്ള പ്രവൃത്തികൾ തെററുമാണ്. ഇങ്ങിനെ ഒരു തരത്തിൽ തെററിനേയും ശരിയേയും വിവക്ഷിക്കാവുന്നതാണ്. ദൈവേച്ഛകൾക്കനുസരിച്ചു പ്രവർത്തിക്കുന്നതു് ശരിയാണ്. അതിനെതിരായി പ്രവർത്തിക്കുന്നതു് തെററുമാണ്,

വെറും ഒരു സാധാരണക്കാരനു് ഈശ്വരേച്ഛ എന്താണെന്നറിയുവാൻ ചിലപ്പോൾ പ്രയാസമായിരിക്കും. അതുകൊണ്ടാണ്



digitized by www.sreyas.in

ജ്ഞാനികളായ ഋഷികരം മററുള്ള ജനങ്ങളോടു് ശാസ്ത്രങ്ങളെയോ വിജ്ഞാനികളായ ഋഷികളേയോ വിദ്വാന്മാരായവരേയോ ഈ അവസരങ്ങളിൽ സമീപിച്ചു് കാര്യം മനസ്സിലാക്കുവാൻ ഉപദേശിക്കുന്നതു്. വളരെയേറെക്കാലമായി നിഷ്കാമകർമ്മയോഗ നിരതനും ഈശ്വരചിന്തകനുമായ ഒരു പരിശുദ്ധാത്മാവിന്നു് എന്തെങ്കിലും ഒരു കർമ്മം ചെയ്യേണ്ട അവസരത്തിൽ ഈശ്വരേച്ഛ എന്താണെന്നറിയാൻ വിഷമം കാണുകയില്ല. അദ്ദേഹത്തിന്ന തൻെറ അന്തരാത്മാവിൽക്കൂടി നിശ്ശബ്ദമായ ദിവ്യവാണികരം ശ്രവിക്കാൻ സാധിക്കുന്നു. സാധാരണ ജനങ്ങരം ഈ ദിവ്യവാണികളെ ശ്രവിക്കാൻ ശ്രമം നടത്തരുതു്. അപ്രകാരം ചെയ്താൽ അശുദ്ധമായ മനസ്സിൻെറ വാണികളെ അഥവാ പ്രചോദനങ്ങളെ ദിവ്യവാണികളാണെന്നു തെററിദ്ധരിക്കുവാനിടയുണ്ടു്. നിന്ദ്യങ്ങളായ മാനസികപ്രചോദനങ്ങരം അവരെ വഞ്ചിക്കയും ചെയ്യും.

സ്വാർത്ഥതൽപരത ഗ്രഹണശക്തിയെ ആവരണം ചെയ്യുന്നു. അതുകൊണ്ടു് അൽപമെങ്കിലും സ്വാർത്ഥതാല്പര്യം ഉള്ള ഒരാരംക്കു് തെററും ശരിയും കൃത്യമായി കണ്ടുപിടിക്കാൻ സാധിക്കയില്ല. ഇക്കാര്യത്തിൽ പരിശുദ്ധവും സൂക്ഷ്മവും തീഷ്ണവുമായ ബുദ്ധി അത്യാവശ്യമാണു്.

സത്വരജസ്തമോഗുണങ്ങളെപ്പററി ഗീതയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:

''പ്രവൃത്തിം ച നിവൃത്തിം ച കാര്യാകാര്യേ ഭയാഭയേ
ബന്ധം മോക്ഷം ച യോ വേത്തി ബുദ്ധി സാ
പാർത്ഥ സാത്വികീ
യയാധർമ്മമധർമ്മം കാര്യം ചാകാര്യമേവച
അയഥാവത് പ്രജാനാതി ബുദ്ധി സാ പാർത്ഥ രാജസീ
അധർമ്മം ധർമ്മമിതി യോമന്യതേ തമസാവൃതാ
സർവ്വാർത്ഥാൻ വിപരീതാംശ്ച ബുദ്ധി സാ പാർത്ഥ താമസീ.

അല്ലയോ പാർത്ഥാ! പ്രഭാവം, ഇന്ദ്രിയജയം, ചെയ്യാവുന്നതു് ചെയ്യരുതാത്തതു്, ഭയം ഭയരാഹിത്യം, സ്വാതന്ത്ര്യം അസ്വാതന്ത്ര്യം ഇവയെ വേർതിരിച്ചു് അറിയുന്നതേതോ, ആ ബുദ്ധി സാത്വികി അഥവാ പരിശുദ്ധ ബുദ്ധിയത്രെ! യാതൊരുബുദ്ധിയാൽ തെററിനേയും ശരിയേയും പററി തെററായ ധാരണയുണ്ടാകുന്നുവോ, എന്തുചെയ്യേണ്ടതാണു് എന്തുചെയ്യരുതാത്തതാണു് എന്നുള്ളതിനേ



digitized by www.sreyas.in

യും പററി തെററായ ധാരണ പുലർത്തുന്നുവോ ആ ബുദ്ധി രാജസ ബുദ്ധിയത്രെ. യാതൊരുബുദ്ധി അന്ധകാരനിമഗ്നവും, അധർമ്മത്തെ ധർമ്മമായി കാണുന്നതും എല്ലാ കാര്യങ്ങളേയും വക്രഗതിയിൽ വീക്ഷിക്കുന്നതുമാണോ ആ ബുദ്ധി താമസബുദ്ധിയത്രെ.

വേറെയും പല വിധത്തിലുള്ള വ്യാഖ്യാനങ്ങളെ ധർമ്മപഥാനുസാരികളായ സാധകർക്കുവേണ്ടി ജ്ഞാനികളായ മഹത്തുക്കൾ പ്രകാശിപ്പിച്ചിട്ടുണ്ട്. വിശുദ്ധബൈബിളിൽ പറയുന്നു: ''നിന്നോട് മറെറാരുത്തൻ പെരുമാറണമെന്നു കരുതുന്ന വിധത്തിൽ നീയും മറെറാരുത്തനോട് പെരുമാറുക. ഇതു് വളരെ മഹത്തായ ഒരുൽബോധനമാണ്. സദാചാരത്തിൻെറ കാതലായ രത്നച്ചുരുക്കം ഈ വാക്യത്തിലടങ്ങിയിരിക്കുന്നു. ഈ വാക്യത്തെ ശ്രദ്ധാപൂർവ്വം പരിപാലിക്കുന്നു എങ്കിൽ ഒരുവൻ ഒരു അധർമ്മവും പ്രവൃത്തിക്കയില്ല. നിനക്കു നന്മയല്ലാത്തതും നിനക്ക് അപമാനകരവും പരദ്രോഹകരവുമായ ഒരു കാര്യവും നീ ചെയ്യരുതു്. പരന് നന്മവരുന്നവയും സ്തുത്യർഹങ്ങളും ആയ കർമ്മങ്ങളെ ചെയ്യുക. നിന്നോട് പരൻ പെരുമാറണമെന്നിച്ഛിക്കുന്ന വിധത്തിൽ നീ പെരുമാറുക. ഇതാണ് ധർമ്മത്തിൻെറ രഹസ്യം. ഇതുതന്നെയാണ് കർമ്മയോഗത്തിൻെറയും രഹസ്യമായ മർമ്മം. കർത്തവ്യത്തെപ്പററിയുള്ള ഒരു ചെറിയ വിവരണമാണിതു്. ഇതു് നിങ്ങളെ ശാശ്വതമായ പരമാനന്ദത്തിലേക്കു് നയിക്കും.

''അഹിംസാ പരമോ ധർമ്മ:'' മനസാ കർമ്മണാ വാചാ പരദ്രോഹം ചെയ്യാതിരിക്കുക എന്നുള്ളതാണ് ഏററവും പ്രധാനമായ പുണ്യം. മനസാ കർമ്മണാ വാചാ അഹിംസയിൽ സ്ഥിരപ്രതിജ്ഞനായ ഒരാളിൽനിന്നും ഒരു തെററായ കർമ്മം ഒരിക്കലും സംഭാവ്യമല്ല. അതുകൊണ്ടുതന്നെയാണ് പതഞ്ജലി മഹർഷി തൻെറ രാജയോഗത്തിൽ അഹിംസയ്ക്കു് ഇത്രയും പ്രാധാന്യം നൽകിയിട്ടുള്ളതു്. ആത്മസംയമനത്തിൽ അഹിംസയാണ് പ്രഥമ സോപാനം. പരന്മാർക്ക് ആനന്ദമുണ്ടാക്കുന്നതു് നല്ലതാണ്. എന്നാൽ പരന് വേദനയും ക്ലേശവുമുണ്ടാക്കുന്നതു് തെററുമാണ്. തൻെറ നിത്യജീവിതത്തിൽ അഹിംസയെ സമാശ്രയിച്ച് ആദ്ധ്യാത്മിക പുരോഗതി ഒരാൾക്ക് നേടാവുന്നതാണ്. തനിക്ക് മാനക്കേടോ ഭയമോ വരുത്തുന്ന ഒരു പ്രവൃത്തിയും ഒരാൾ ചെയ്യരുതു്. ഈ നിയമമനുസരിച്ചാൽ നിങ്ങൾ സുരക്ഷിതരാണ്. നിങ്ങളുടെ മനസ്സാക്ഷിക്കും ബുദ്ധിക്കും യുക്തമായ ഏതു നിയമവും



digitized by www.sreyas.in

വിശ്വാസത്തോടും ശ്രദ്ധയോടുംകൂടി അനുഷ്ഠിക്കുക. നിങ്ങൾ ശ്രേഷ്ഠതയിലേക്കുയരുകയും ശാശ്വതമായ ആനന്ദത്തിൻെറ ധാമത്തിൽ എത്തിച്ചേരുകയും ചെയ്യും.

നിങ്ങളുടെ മനസ്സിന്നു് ഉൽബോധനം, സന്തോഷം, സമാധാനം എന്നിവ തരുന്ന പ്രവൃത്തികൾ ശ്രേഷ്ഠങ്ങളാണു്. നിങ്ങളുടെ മനസ്സിനെ നിരുന്മേഷപൂർണ്ണവും വേദനാജനകവും അസ്വാസ്ഥ്യകരവുമാക്കുന്ന കർമ്മങ്ങൾ തെററായവയുമാണു്. നന്മയും തിന്മയും തിരിച്ചറിയുന്നതിന്നു് ഇതൊരെളുപ്പമാർഗ്ഗമാണു്.

നിങ്ങളുടെ ആദ്ധ്യാത്മികപുരോഗതിക്കു് സഹായകമാകുന്നതെല്ലാം തന്നെ ശരിയാണു്. അതിന്നു വിഘാതമായുള്ളതെല്ലാം തെററുമാണു്. ആത്മൈക്യത്തിലേക്കു് നയിക്കുന്നതെല്ലാം ശരിയാണു്. എന്നാൽ ഭിന്നതയിലേക്കു നയിക്കുന്നവ തെററുമാണു്. ശാസ്ത്രാനുശാസനങ്ങളനുസരിച്ചുള്ളവയെല്ലാം ശരിയാണു്. അതിന്നു വിരുദ്ധമായുള്ളതെല്ലാം തെററുമാണു്. ഈശ്വരനിശ്ചയങ്ങൾക്കനുയോജ്യമായ കർമ്മയോഗം ശരിയായതാണു്. എന്നാൽ അതിന്നു വിപരീതമായ കർമ്മങ്ങൾ തെററുമാണു്. പരന്മാക്കു് നന്മചെയ്യുക, പരന്മാക്കു് സേവചെയ്യുക, പരന്മാരെ സഹായിക്കുക, പരന്മാക്കു സന്തോഷം പ്രദാനം ചെയ്യുക ഇതെല്ലാം ശരിയാണു്. എന്നാൽ മററുള്ളവക്കു് വേദനയുളവാക്കുക, അവരെ ഉപദ്രവിക്കുക എന്നുള്ളതെല്ലാം തെററുമാണു്. പരോപദ്രവലേശംകൂടാതുള്ള ഏതുപ്രവൃത്തിയും സദാചാരപരമാണു്. ലോകത്തിലെ എല്ലാ ജീവജാലങ്ങളേയും ഉപദ്രവങ്ങളിൽനിന്നും രക്ഷിക്കുവാനാണു് സദാചാരനിയമങ്ങൾ ഉണ്ടാക്കപ്പെട്ടിട്ടുള്ളതു്.

എന്തുകൊണ്ടാണു് ദാനം ധർമ്മമായതു്? അതു് ധർമ്മശാസ്ത്രാനുസാരിയായതുകൊണ്ടു്. എന്തുകൊണ്ടാണു് കളവു് തെററായതു്? അതു ധർമ്മാനുസൃതമായ പ്രവൃത്തി അല്ലാത്തതുകൊണ്ടുതന്നെ. ഒരാൾ ക്ലേശങ്ങളിൽപ്പെട്ടുവലയുമ്പോൾ അയാളെ സഹായിക്കുന്നതെന്തുകൊണ്ടാണു് ശരിയായതു്? ആ പ്രവൃത്തി നിങ്ങളുടെ മനസ്സിനെ ശുദ്ധമാക്കുകയും ഉയർത്തുകയും ചെയ്യുന്നതുകൊണ്ടുതന്നെ. അതു് നിങ്ങളിൽ കാരുണ്യം ഉളവാക്കുന്നു. സദാചാരങ്ങളെ വളർത്തുന്നതുകൊണ്ടു് നിങ്ങൾക്കു് പരമാത്മ സാക്ഷാൽക്കാരം സാധിക്കുന്നു. മറെറാരു ജീവിയെ കൊല്ലുന്നതു് എന്തുകൊണ്ടു് തെററാണു്? അതിൻെറ പരിണാമം വിഹിതമല്ലെന്നുള്ളതുകൊണ്ടാണു്. അതു് നിങ്ങളുടെ സ്വഭാ



digitized by www.sreyas.in

വത്തെ മലിനമാക്കുന്നു. ആ പ്രവൃത്തി നിങ്ങളെ മൃഗീയതയിലേക്കു് താഴ്ത്തുകയാണു്.

## യോഗസിദ്ധാന്തമനുസരിച്ചുള്ള തോട്ടപ്പണി

തെററായ പ്രവൃത്തികൾകൊണ്ടു് നിങ്ങൾ നിങ്ങളുടെ സ്വഭാവത്തെ കളങ്കപ്പെടുത്തുന്നു. നല്ല പ്രവൃത്തികൾകൊണ്ടു് നിങ്ങൾ നിങ്ങളുടെ സ്വഭാവത്തെ പാവനമാക്കുന്നു. സൽസ്വഭാവമില്ലാതെ മനുഷ്യൻ മൃഗത്വത്തിലേക്കു് വീഴുന്നു. സൽസ്വഭാവിയായ ഒരു മനുഷ്യൻ എവിടെയും ബഹുമാനിക്കപ്പെടുകയും വിശ്വസിക്കപ്പെടുകയും സ്നേഹിക്കപ്പെടുകയും ചെയ്യുന്നു. അതുകൊണ്ടു ചെറുപ്പകാലത്തുതന്നെ സൽസ്വഭാവത്തെ പുഷ്ടിപ്പെടുത്തുക. നിങ്ങളുടെ ഹൃദയമാകുന്ന ഉദ്യാനത്തിൽ സൽസ്വഭാവങ്ങളെ വളർത്തിയെടുക്കുവാനും ദുരാചാരങ്ങളെ പറിച്ചുകളയുവാനും പഠിക്കുക. ദുഃസ്വഭാവങ്ങളും ദുരാചാരങ്ങളുമാണു് കളകൾ. സൽസ്വഭാവങ്ങൾ വിലമതിക്കാൻ കഴിയാത്ത പുഷ്പങ്ങളും ഫലങ്ങളുമാണു്. യോഗാനുസരണമായുള്ള പ്രതിപക്ഷഭാവന അഥവാ എതിരായുള്ള സ്വഭാവങ്ങളെ പ്രായോഗികമാക്കുക എന്നുള്ളതിനെ ശീലിക്കുക. പരിശുദ്ധി അഥവാ ബ്രഹ്മചര്യം, സഹനശീലം, ഔദാര്യം, വിനയം, നിസ്വാത്ഥത എന്നിവ, കാമം, ക്രോധം, അത്യാഗ്രഹം, അഹങ്കാരം, സ്വാത്ഥം എന്നിവയുടെ വിപരീതങ്ങളാണു്. യോഗോദ്യാനത്തിലെ ഒരു ദക്ഷനായ ഉദ്യാനപാലകനായിത്തീരുക.

## ഉപസംഹാരം

സൽസ്വഭാവാചാരങ്ങളെ നിങ്ങൾ അനുസരിക്കണം. നിങ്ങളുടെ നന്മയ്ക്കും ശ്രേഷ്ഠതയ്ക്കും വേണ്ടിയാണു് പുരാതന നിയമജ്ഞന്മാർ ഈ നിയമങ്ങളെയെല്ലാം തന്നിട്ടുള്ളതു്. പ്രത്യക്ഷമായ ഈശ്വര സാക്ഷാൽക്കാരം നേടിയിട്ടുള്ള യോഗീശ്വരന്മാരാണു് ഈ നിയമജ്ഞന്മാർ.

സദാചാരനിഷ്ഠ പാലിക്കാൻ വളരെ വിഷമമാണു്. പരിഹാസം, തെററിദ്ധാരണ, പീഡനം മുതലായവയെ അഭിമുഖീകരിക്കേണ്ടിവരും. അതുകൊണ്ടു്, ക്ഷമ, വിനയം, ശാന്തമായ സഹനശക്തി, കാരുണ്യം, എന്നിവയെ പ്രധാനമായും ശീലിക്കണം. എന്തുചെയ്തും ധർമ്മം പാലിക്കണം. ധർമ്മത്തിനുവേണ്ടി എന്തു യാതനയും സഹിക്കുവാൻ തയ്യാറാകണം. തിന്മയ്ക്കു നന്മയെ പ്രത്യർപ്പിക്കണം.



digitized by www.sreyas.in

ജീവനപകടത്തിലായാൽ പോലും ധർമ്മപഥത്തിൽനിന്നു വ്യതിചലിക്കരുതു്. ഏതെങ്കിലും ലൌകികമായ ഒരു ലാഭത്തിത്തിന്നുവേണ്ടി ഒരിക്കലും ധർമ്മത്തെ തെററിനടക്കരുതു്. നിങ്ങൾക്കു് സംശയം തോന്നുന്ന അവസരങ്ങളിലെല്ലാം ഏതെങ്കിലും മഹാത്മാവിനേയോ ശാസ്ത്രത്തേയോ സംശയനിവൃത്തിക്കായി ആശ്രയിക്കുക. നിങ്ങളുടെ സ്വഭാവത്തെ ഉയർത്തിക്കൊണ്ടുവരുക. വളരുക! ഉൽബുദ്ധനാകുക! നിങ്ങളുടെ ആദർശത്തെ എല്ലായ്പ്പോഴും മനോദൃഷ്ടിയിൽ കാണുവിൻ. സദാചാരത്തെ സ്ഥിരമായി സമാശ്രയിക്കുവിൻ. അതു് പ്രവൃത്തിയിൽ കൊണ്ടുവരുവിൻ. നിങ്ങൾ അചിരേണ ശാശ്വതാനന്ദത്തേയും അമരത്വത്തേയും പ്രാപിക്കും.

# അദ്ധ്യായം 5

## ഹിന്ദുതത്വങ്ങൾ

### കർമ്മയോഗം – കർമ്മം എന്നാലെന്തു്?

കർമ്മം എന്നാൽ ഒരു പ്രവൃത്തിമാത്രമല്ല അതിന്റെ ഫലവും കൂടി ഉൾപ്പെടുന്നു. ഒരു കർമ്മത്തിന്റെ ഫലം അതിൽനിന്നുവേറെയല്ല. അതു് കർമ്മത്തിന്റെ ഒരു ഭാഗമാകയാൽ കർമ്മത്തിൽ നിന്നും വേറിട്ടുനില്ക്കുന്നില്ല. ശ്വസിക്കുക, സംസാരിക്കുക, കാണുക, കേൾക്കുക, ഭക്ഷിക്കുക എന്നിവയെല്ലാം കർമ്മങ്ങളാണു്. ചിന്തിക്കുക എന്നുള്ളതു മാനസിക കർമ്മമാണു്. നമ്മുടെ ഈ ജന്മത്തെയും പൂർവ്വജന്മത്തിലെയും പ്രവൃത്തികളുടെ സമാഹാരമാണു് കർമ്മം.

ഒരു ഫലത്തെ ഉളവാക്കുന്ന ഏതെങ്കിലും കർമ്മമോ ചിന്തയോ കർമ്മം എന്നു വിളിക്കപ്പെടുന്നു. കർമ്മനിയമം എന്നുവെച്ചാൽ കാരണനിയമം എന്നു് അർത്ഥമാണു്. എവിടെയെല്ലാം കാരണമുണ്ടോ അവിടെയെല്ലാം ഒരു കർമ്മം ഉണ്ടാകാതെ തരമില്ല. ഒരു വിത്തു് ഒരു വൃക്ഷത്തിന്നു കാരണമാകുന്നു. വൃക്ഷം വിത്തിന്റെ ഫലമാണു്. മരമാകട്ടെ വിത്തുകൾ ഉണ്ടാക്കുന്നതുകൊണ്ടു് വിത്തുകളുടെ കാരണവും ആകുന്നു.

### എങ്ങിനെ കർമ്മം രൂപാന്തരപ്പെടുന്നു

മനുഷ്യൻ പ്രകൃത്യാ മൂന്നു തരത്തിലാണു്. അവനിൽ ഇച്ഛാശക്തി ജ്ഞാനശക്തി ക്രിയാശക്തി എന്നിവ കുടികൊള്ളുന്നു. ഇവ



digitized by www.sreyas.in

മൂന്നും കൂടിയാണ് അവന്റെ കർമ്മത്തെ രൂപപ്പെടുത്തുന്നത്. അവൻ മരം, കസേര എന്നിങ്ങനെയുള്ള സാധനങ്ങളെ തിരിച്ചറിയുന്നു. അവൻ ദുഃഖം സുഖം എന്നീ വികാരങ്ങളെ അറിയുന്നു. അതു ചെയ്യണമെന്നും ഇതു ചെയ്യരുതെന്നും അവൻ നിശ്ചയിക്കുന്നു.

ഒരു പ്രവൃത്തിക്കു പിന്നിൽ ഇച്ഛയും ചിന്തയും ഉണ്ട്. മനസ്സിൽ ഒരു സാധനത്തിനുള്ള ഇച്ഛ ഉണ്ടാകുന്നു. പിന്നെ അതു് ലഭിക്കുവാനുള്ള വഴികളെപ്പററി ചിന്തിക്കുന്നു. പിന്നീട് അതു് ലഭിക്കുവാനുള്ള ശ്രമം നടത്തുന്നു. ആഗ്രഹം, ചിന്ത, പ്രവൃത്തി എന്നിവ മൂന്നും ഒരുമിച്ചു സംഭവിക്കുന്നു. കർമ്മമാകുന്ന കയറിനെ ഉണ്ടാക്കുന്ന മൂന്നു പിരിവുകളാണവ.

ആഗ്രഹം കർമ്മത്തെ ഉണ്ടാക്കുന്നു. നിങ്ങൾ ആഗ്രഹനിവൃത്തിക്കുവേണ്ടി പ്രവൃത്തിക്കയും ശ്രമിക്കയും ചെയ്യുന്നു. കർമ്മം ആ പ്രവൃത്തിയുടെ ഫലത്തെ ദുഃഖസ്വരൂപത്തിലൊ സുഖസ്വരൂപത്തിലൊ രൂപീകരിക്കുന്നു. നിങ്ങളുടെ കർമ്മഫലങ്ങളെ അനുഭവിക്കുവാൻ നിങ്ങൾക്കു വീണ്ടും വീണ്ടും ജനിക്കേണ്ടി വരുന്നു. ഇതത്രേ കർമ്മനിയമം.

## കർമ്മനിയമം എങ്ങിനെ പ്രായോഗികമായി വരുന്നു

കർമ്മനിയമം ഹിന്ദുമതത്തിൽ മാത്രമല്ലാ, ബുദ്ധമതത്തിലും, ജൈനമതത്തിലും ഒരുപോലെ സുപ്രധാനമായി ആദരിക്കപ്പെട്ടു വരുന്ന ഒന്നാണ്. മനുഷ്യൻ വിതയ്ക്കുന്നതുപോലെ കൊയ്യുന്നു. ഇതാണ് കർമ്മനിയമം. നിങ്ങൾ തെററായ ഒരു പ്രവൃത്തി. ചെയ്യുന്നു എങ്കിൽ അതിന്റെ ദുഷ്ഫലം നിങ്ങൾ അനുഭവിച്ചേ തീരൂ! നിങ്ങൾ ഒരു സൽക്കർമ്മം ചെയ്യുന്നു എങ്കിൽ അതിൽനിന്നുള്ള ആനന്ദവും നിങ്ങളനുഭവിക്കുമെന്നു തീർച്ചയാണ്. കർമ്മങ്ങളെ അവയുടെ ഫലം തരുന്നതിൽനിന്നും ഈ ലോകത്തിൽ ഒരു ശക്തിക്കും തടുക്കുവാൻ സാദ്ധ്യമല്ല. ഒരു ചിന്തയും, ഓരോ വാക്കും, ഓരോ പ്രവൃത്തിയും ഈശ്വരസമക്ഷം തുലനം ചെയ്യപ്പെടുന്നുണ്ടെന്നു തീർച്ചയാണ്.

ഈ ലോകത്തിൽ കാര്യങ്ങൾ യാദൃച്ഛികമായും ഒരു ചിട്ടയും ഇല്ലാതെയും നടക്കുന്നില്ല. അവ ക്രമമായി തുടർച്ചയായി നടക്കുന്നു. ഒന്നിനോടൊന്നു തുടർന്നു ക്രമത്തിൽ സംഭവിക്കയാണ്. ഇന്നു നിങ്ങൾ ചെയ്യുന്ന പ്രവൃത്തിക്കും ഭാവിയിൽ സംഭവിക്കാവുന്ന കാര്യങ്ങൾക്കും തമ്മിൽ നിശ്ചിതമായ ഒരു യോജിപ്പുണ്ട്



digitized by www.sreyas.in

ഓരോ പ്രവൃത്തിയും മൂന്നു വിധത്തിലാണ് ഫലം ചെയ്യുന്നത്. അത് നിങ്ങൾക്ക് ഉചിതമായ ഒരു ഫലത്തെ തരുന്നു; നിങ്ങളുടെ സ്വഭാവത്തെയും സ്പർശിക്കുന്നു. നിങ്ങളുടെ ഹൃദയത്തിലും അതിൻേറതായ വ്യക്തിത്വത്തെ മുദ്രയടിക്കുന്നു. ഇത് ആ കർമ്മത്തെ വീണ്ടും ചെയ്യുവാൻ നിങ്ങളെ പ്രേരിപ്പിക്കുന്നു. ആന്തരികമോ ബാഹ്യമോ ആയ ഒരു പ്രചോദനം ഹേതുവായി അത് ഒരു ചിന്താപ്രസരമായി രൂപാന്തരപ്പെടുന്നു. ലോകമാസകലം ഒരു കർമ്മം അതിൻെറ ഫലത്തെ ഉളവാക്കുന്നു.

## വിതയ്ക്കുന്നതു് കൊയ്യേടുക്കുന്നു

നിങ്ങൾ ഭൂമിയിൽ ഒരു വിത്തുവിതച്ചാൽ ഒരു മുളപൊട്ടുന്നു. പിന്നീട് ഇലകളും അതിൽപിന്നെ പൂക്കളും ഫലങ്ങളും ഉണ്ടാകുന്നു. ഫലങ്ങളിൽ വീണ്ടും വിത്തുകൾ ഉണ്ടാകുന്നു. മാങ്ങയുടെ അണ്ടിയിൽനിന്നു മാവുമാത്രമെ മുളക്കുകയുള്ളൂ. നെല്ലുവിതച്ചാൽ ഗോതമ്പു കൊയ്തെടുക്കാമെന്നാശിക്കുവാൻ സാദ്ധ്യമല്ല. ഒരുതരം വിത്ത് അതെ തരത്തിലുള്ള ചെടിയേമാത്രമേ ഉൽപാദിപ്പിക്കയുള്ളൂ. ഒരു മനുഷ്യസ്ത്രീയിൽനിന്നും മനുഷ്യശിശുമാത്രമേ ജനിക്കയുള്ളൂ. ഒരു കുതിരയിൽനിന്നും ഒരു കുതിര, ഒരു നായിൽനിന്നും ഒരു നായ് മാത്രം. അതുപോലെ ഒരു ദുഷ്കർമ്മബീജം നിങ്ങൾ വിതയ്ക്കുന്നുവെങ്കിൽ വേദനയും യാതനയും ആയിരിക്കും നിങ്ങൾക്കു കിട്ടുന്ന ഫലങ്ങൾ. ഒരു സൽക്കർമ്മത്തിൻെറ ബീജാവാപംകൊണ്ട് നിങ്ങൾക്ക് ആനന്ദമാകുന്ന ഫലം ലഭിക്കുന്നു. ഇതത്രേ കർമ്മനിയമം.

നിങ്ങളുടെ പ്രവൃത്തികൾകൊണ്ട് നിങ്ങൾ വിതയ്ക്കുന്ന വിത്തുകളനുസരിച്ച് അവ നിങ്ങൾക്ക് തിരിച്ചു ലഭിക്കുന്നു. നിങ്ങൾ ദാനം, സേവനം, കാരുണ്യം എന്നിവകൊണ്ട് മററുള്ളവരെ സന്തുഷ്ടരാക്കുന്നുവെങ്കിൽ നിങ്ങൾ സന്തോഷമാകുന്ന ബീജത്തെ വിതയ്ക്കുന്നു. ആനന്ദമാകുന്ന ഫലത്തെ അത് നിങ്ങൾക്ക് തരുന്നു. പരുഷവചനം അപമാനം ഉപദ്രവം ദ്രോഹം എന്നിവകൊണ്ട് നിങ്ങൾ അന്യരെ ഉപദ്രവിക്കുന്നുവെങ്കിൽ, നിങ്ങൾ അസന്തുഷ്ടിയുടെ ബീജങ്ങളെ വിതക്കുന്നു എങ്കിൽ, വേദനകൾ, യാതനകൾ ദുഃഖങ്ങൾ അസന്തുഷ്ടി എന്നിവയാകുന്ന ഫലങ്ങൾ നിങ്ങൾക്കു ലഭിക്കുന്നു.

നിങ്ങളുടെ പൂർവ്വകൃതകർമ്മങ്ങളാണ് നിങ്ങളുടെ ഇപ്പോഴത്തെ അനുഭവങ്ങൾക്കുള്ള കാരണം. നിങ്ങളുടെ ഇപ്പോഴത്തെ കർമ്മ



digitized by www.sreyas.in

ങ്ങൾ നിങ്ങളുടെ ഭാവി അനുഭവങ്ങൾക്കു ഹേതുവാകുന്നു. ലോകത്തിൽ കുഴപ്പം പിടിച്ചതോ ചപലമായതൊ യാതൊന്നുംതന്നെ ഇല്ല. നിങ്ങൾ നിങ്ങളുടെ സൽപ്രവൃത്തികൾ മൂലം നല്ലവരാകുന്നു. ദുഷ്പ്രവർത്തികൾ മൂലം ദുർജ്ജനങ്ങളുമാകുന്നു.

നിങ്ങൾ ദുഷ്ചിന്തകളിൽ വ്യാപൃതരായാൽ അതിന്റെ ഫലം നിങ്ങൾതന്നെ അനുഭവിക്കണം. നിങ്ങൾ ബുദ്ധിമുട്ടിലാകും. നിങ്ങൾ പ്രതികൂലസാഹചര്യങ്ങളാൽ ചുററപ്പെടും. നിങ്ങൾ നിങ്ങളുടെ ചുററുപാടുകളെയും സാഹചര്യങ്ങളെയും കുററപ്പെടുത്തും. ആ നിയമത്തെ മനസ്സിലാക്കി ബുദ്ധിപൂർവ്വം ജീവിക്കുക. മഹത്തായ ചിന്തകളെ ആശ്രയിക്കുക. നിങ്ങൾ എപ്പോഴും സന്തോഷമുള്ളവരായിരിക്കും.

## കർമ്മം – ശീലം – സ്വഭാവം – വിധി

ചിന്ത നിങ്ങളുടെ സ്വഭാവത്തെ രൂപീകരിക്കുന്നു. നിങ്ങൾ മഹത്തായ ചിന്തകളെ ആശ്രയിക്കുന്നതുകൊണ്ട് നിങ്ങൾ ഒരു ശ്രേഷ്ഠമായ സ്വഭാവത്തെയും ഉണ്ടാക്കുന്നു. എന്നാൽ നീചങ്ങളായ ചിന്തകൾ വെച്ചുപുലർത്തിയാൽ നിങ്ങളുടെ സ്വഭാവവും നീചമാകുവാനിടയുണ്ട്. ഇതു് പ്രകൃതിയുടെ അഭേദ്യമായ നിയമമാണ് അതുകൊണ്ട് മഹനീയങ്ങളായ ചിന്തകളെ നിരന്തരം പുലർത്തിക്കൊണ്ട് നിങ്ങൾക്ക് സ്വയം മഹത്തായ സ്വഭാവത്തെ ഉണ്ടാക്കിത്തീർക്കുവാൻ കഴിയും. ചിന്ത രൂപാന്തരം പ്രാപിച്ച് പ്രവൃത്തിയായി പരിണമിക്കുന്നു. നിങ്ങൾ നല്ലവയും മഹനീയങ്ങളുമായ ചിന്തകളിൽ നിരന്തരം മനസ്സിനെ വ്യാപൃതമാക്കുന്നതായാൽ തദ്വാരാ നിങ്ങളുടെ പ്രവൃത്തികളും നല്ലവയും പ്രശംസനീയങ്ങളുമായിത്തീരുന്നു.

പെരുമാററം അഥവാ അനുഷ്ഠാനങ്ങൾ നിങ്ങളിൽ നിങ്ങളുടെ സ്വഭാവത്തെ വെളിപ്പെടുത്തുന്നു. കഠിനങ്ങളായ സാധനകളും നിരന്തരശ്രദ്ധയും സദാചാര നിഷ്ഠയെ വളർത്തിയെടുക്കുവാൻ അത്യാവശ്യമാണ്. നിങ്ങളുടെ ഓരോ ചിന്തയേയും വാക്കിനേയും പ്രവൃത്തിയേയും ശ്രദ്ധിക്കേണ്ടതത്യാവശ്യമാണ്. മററുള്ളവരോടുള്ള പെരുമാററത്തിൽ വളരെ ഏറെ സൂക്ഷിക്കേണ്ടതാണ്. നിങ്ങൾ എല്ലാ സദുദ്ദേശങ്ങളോടുംകൂടി ശ്രമിച്ചാലും നിങ്ങളുടെ പൂർവ്വസംസ്കാരങ്ങളുടെ സമ്മർദ്ദം മൂലം നിങ്ങളുടെ വഴി പിഴക്കാനിടയുണ്ട്. ഏററവും വിദ്യാസമ്പന്നരായവർപോലും സ്വഭാവശുദ്ധിയിൽ പോരാത്തവരാ



digitized by www.sreyas.in

യി കണ്ടുവരുന്നുണ്ടു്. നല്ല പെരുമാററം നിങ്ങളിൽ നിഷ്ഠാപൂർവ്വം പരിശുദ്ധമാക്കപ്പെട്ട ഒരു മനസ്സും, യഥാത്ഥവും മഹത്തുമായ ആദ്ധ്യാത്മിക സംസ്കാരവും ഉണ്ടെന്നു വെളിപ്പെടുത്തുന്നു. ജപം, പ്രാണായാമം, മൌനം എന്നീ സാധനാനുഷ്ഠാനങ്ങൾ ആകസ്മികങ്ങളായ ഉദ്വേഗങ്ങളെ നിയന്ത്രിക്കുവാൻ നിങ്ങളെ സഹായിക്കുന്നു. നിങ്ങൾ ഒരു പ്രവൃത്തിയെ വിതച്ചു് ഒരു വഴക്കത്തെ ഉണ്ടാക്കുന്നു. ഒരു വഴക്കത്തെ ശീലിച്ചുകൊണ്ടു് നിങ്ങൾ ഒരു സ്വഭാവത്തെ ഉണ്ടാക്കുന്നു. അതുകൊണ്ടു് വിധി എന്നുള്ളതു് നിങ്ങൾതന്നെ ഉണ്ടാക്കിത്തീർക്കുന്നതാണു്. നിങ്ങൾ അതിനെ സൃഷ്ടിച്ചു കഴിഞ്ഞു. സദ്ചിന്തനം കൊണ്ടും സൽക്കർമ്മങ്ങൾ കൊണ്ടും നിങ്ങളുടെ ചിന്താഗതിയെ മാററുന്നതുകൊണ്ടും അതിനെ, നിങ്ങൾക്കു മാററാൻ സാധിക്കും നിങ്ങൾ ഇപ്പോൾ "ഞാൻ ഈ ശരീരമാണു്. ശ്രീമാനായ ഇന്ന ആളാണു്" എന്നു ചിന്തിക്കുന്നു. ആ ചിന്തയുടെ തരംഗങ്ങളെ നേർവിപരീതമാക്കുക. സർവ്വവ്യാപിയും ശാശ്വതവുമായ ബ്രഹ്മമാണു് നിങ്ങളെന്നു ചിന്തിക്കുവിൻ. നിങ്ങൾ ബ്രഹ്മം തന്നെയായിത്തീരും. ഇതു് ഒരിക്കലും മാററാൻ കഴിയാത്ത ഒരു നിയമമാണു്.

## മൂന്നുതരം കർമ്മങ്ങൾ

### സഞ്ചിതം, പ്രാരബ്ധം, ആഗാമി

കർമ്മങ്ങളെ സഞ്ചിതം, പ്രാരബ്ധം, ആഗാമി എന്നു മൂന്നായി തിരിക്കപ്പെട്ടിരിക്കുന്നു. സഞ്ചിതം എന്നുള്ളതു് കൂടികിടക്കുന്ന കർമ്മഫലസഞ്ചയം, പ്രാരബ്ധം ഫലപ്രാപ്തിക്കായി തുടങ്ങിവെച്ച കർമ്മങ്ങൾ, ആഗാമി വത്തമാനകാല കർമ്മങ്ങൾ എന്നിവയാണു്.

സഞ്ചിതം ഇതുവരെ ആർജ്ജിച്ച സകല കർമ്മങ്ങളുടെയും ഫലമാണു്. അവയുടെ ഫലം മനുഷ്യൻെറ സ്വഭാവത്തിലും, വാസനകളിലും ശ്രദ്ധകളിലും കഴിവുകളിലും പ്രതിപത്തികളിലും, ആഗ്രഹങ്ങളിലും കാണപ്പെടുന്നു. എല്ലാ വാസനകളും ഇതിൽ നിന്നുത്ഭവിക്കുന്നു. പ്രാരബ്ധമാകട്ടെ, വത്തമാനശരീരത്തിനു് ഹേതുവായിത്തീന്ന പൂർവ്വജന്മകർമ്മങ്ങളുമാണു്. സഞ്ചിതകർമ്മത്തിൻെറ യാതൊരു ഭാഗമാണൊ ഈ ജന്മത്തെ മനുഷ്യജീവിതത്തിൽ സാരമായ സ്വാധീനശക്തി ചെലുത്തുന്നതു് അതാണു് പ്രാരബ്ധം. അതു് ഫലം കൊടുത്തുതുടങ്ങത്തക്കവണ്ണം പക്വമത്രെ. അതിനെ നിരാകരിക്കാനൊ വ്യത്യാസപ്പെടുത്തുവാനൊ സാദ്ധ്യമല്ല. അതു് അനുഭവിച്ചുമാത്രമേ തീക്കുവാൻ തരമുള്ളൂ. നിങ്ങളുടെ ജന്മാന്തര



digitized by www.sreyas.in

കടങ്ങൾ നീങ്ങൾ വീട്ടുകയാണ്. ജന്മാന്തരത്തിൽ തുടങ്ങിക്കഴിഞ്ഞതും ഈ ജന്മത്തിൽ ഫലവത്താകുന്നതുമാണ് പ്രാരബ്ധങ്ങൾ. ക്രിയമാനം അഥവാ ആഗാമിയാകുന്ന കർമ്മങ്ങൾ ഭാവിയിൽ ഫലപ്രദമാകുന്നവയും ഇപ്പോൾ തുടങ്ങിവെക്കുന്നവയുമാണ്.

വേദാന്തഗ്രന്ഥങ്ങളിൽ സുന്ദരമായ ഒരുദാഹരണം നാം കാണുന്നു. ഒരു വേടൻ തന്റെ ശരം അയച്ചു. അത് അവന്റെ ഹസ്തങ്ങളിൽനിന്നു മോചിപ്പിക്കപ്പെട്ടു കഴിഞ്ഞു. ആ ശരത്തെ അവന് പിൻവലിക്കുവാൻ സാദ്ധ്യമല്ല. അവൻ മററൊരു ശരത്തെ തൊടുക്കുവാൻ പോകുകയാണ്, അവന്റെ ചുമലിൽ ആവനാഴിയിൽ കിടക്കുന്ന ശരസമൂഹമത്രെ സഞ്ചിതം. അവൻ തൊടുത്തുകഴിഞ്ഞ ശരം പ്രാരബ്ധമാണ്. അവൻ തൊടുക്കുവാൻ പോകുന്ന ശരമാണ് ആഗാമി അഥവാ ക്രിയമാന കർമ്മം. ഇതിൽ സഞ്ചിതകർമ്മവും, ആഗാമിയും അവനധീനങ്ങളാണ്. എന്നാൽ പ്രാരബ്ധം അവനനുഭവിക്കുകതന്നെ വേണം. ഈ ജന്മത്തിൽ അനുഭവിക്കേണ്ടതായ ജന്മാന്തരകർമ്മഫലം അനുഭവിക്കാതിരിക്കുവാൻ തരമില്ല.

മററൊരുപമയും ഉണ്ട്. നെല്ലറയെ സഞ്ചിതകർമ്മമായി കണക്കാക്കുക. അതിൽനിന്നെടുത്തു പീടികയിൽ വില്ക്കുന്നതിനുവേണ്ടി വെക്കുന്ന നെല്ലിനെ പ്രാരബ്ധമായും ദിവസേന അതിൽനിന്നും വിററഴിയുന്ന നെല്ല് ആഗാമി അഥവാ ക്രിയമാനകർമ്മമായും കണക്കാക്കാം.

ബ്രഹ്മജ്ഞാനം ലഭിക്കുന്നതോടുകൂടി സഞ്ചിതകർമ്മം സമൂലം നശിക്കുന്നു. ആ കർമ്മത്തിനെ മഹച്ചിന്തകൾ മൂലവും ഈശ്വരചിന്തകൊണ്ടും സൽക്കർമ്മങ്ങൾ കൊണ്ടും വളരെയധികം നിയന്ത്രിക്കുവാൻ കഴിയുന്നു. ആഗാമിയാകുന്ന കർമ്മത്തെയാകട്ടെ പ്രായശ്ചിത്തകർമ്മങ്ങളെക്കൊണ്ട് ശമിപ്പിക്കുവാൻ കഴിയും. നിമിത്തഭാവന അതായത് താൻ ഈശ്വരന്റെ വെറും ഒരുപകരണം മാത്രമാണ് എന്നുള്ള ഭാവനകൊണ്ടും, സാക്ഷീഭാവം അതായത് താൻ മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും പ്രവർത്തനങ്ങളുടെ ഒരു നിസ്സംബന്ധ സാക്ഷിമാത്രമാണെന്നുള്ള ഭാവനകൊണ്ടും ആഗാമി കർമ്മങ്ങളിൽ നിന്നും മോചനം സിദ്ധിക്കാം.

## സ്വതന്ത്രമായ ഇച്ഛാശക്തിയുടെ അധീശത്വം

നിങ്ങളുടെ വിധിയുടെ കർത്താവ് നിങ്ങൾതന്നെയാണ്. നിങ്ങളുടെ ഭാഗ്യത്തിന്റെ ശില്പിയും നിങ്ങൾതന്നെ. നിങ്ങൾ തന്നെ



digitized by www.sreyas.in

അനുഭവിക്കുന്ന കഷ്ടതകഠം കാരണക്കാർ നിങ്ങഠംതന്നെ. ഇന്നത്തെ നിങ്ങളുടെ ജീവിതാവസ്ഥയും നിങ്ങഠംമൂലം ഉത്ഭവിച്ചതുതന്നെ. നിങ്ങഠം ദുഃഖിതരാണെങ്കിൽ ദുഃഖത്തിന്നു ഹേതു നിങ്ങഠംതന്നെയാണു്. ഓരോ കർമ്മം ഇപ്പോഴല്ലെങ്കിൽ അടുത്ത ഭാവിയിൽ ഫലപ്പെടാതെ തരമില്ല. ഒരു സൽക്കർമ്മം ആനന്ദമാകുന്ന പരിണാമത്തിൽകൂടി ഫലിക്കുന്നു. ഒരു ദുഷ്ക്കർമ്മം ദുഃഖരൂപത്തിൽ ഫലവത്താകുന്നു.

നിങ്ങഠംക്കു ഭോഗസ്വാതന്ത്ര്യം ഇല്ല. എന്നാൽ കർമ്മസ്വാതന്ത്ര്യം ഉണ്ടു്. അതുകൊണ്ടുതന്നെയാണു് ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ ''കർമ്മണ്യേവാധികാരസ്തേ മാഫലേഷു കദാചന'' എന്നരുളിച്ചെയ്തിട്ടുള്ളതു്. നിനക്കു് കർമ്മങ്ങഠം ചെയ്‌വാൻ മാത്രമേ അധികാരമുള്ളു ഒരിക്കലും കർമ്മഫലങ്ങളിലില്ല. ജനകൻ മുതലായവർ കർമ്മയോഗംകൊണ്ടു് പരിപൂർണ്ണതയെ പ്രാപിച്ചവരാണു്. നിങ്ങഠംക്കു് നിങ്ങളുടെ സ്വഭാവത്തേയും ചിന്തകളേയും ആഗ്രഹങ്ങളെയും മാററുവാൻ സാധിക്കും. മനുഷ്യന്റെ ഇച്ഛാശക്തി എന്നും സ്വതന്ത്രമാണു്. സ്വാർത്ഥം മൂലം ഈ ശക്തിയുടെ പരിശുദ്ധി നഷ്ടപ്പെട്ടിരിക്കുന്നു. തന്റെ ഇഷ്ടാനിഷ്ടങ്ങളെയും ദുരാഗ്രഹങ്ങളെയും നിർമ്മാർജ്ജനം ചെയ്തു് മനുഷ്യനു് തന്റെ ഇച്ഛാശക്തിയെ പരിശുദ്ധവും സുശക്തവും ബലവത്തുമാക്കിത്തീർക്കുവാൻ സാധിക്കുന്നു. ഓരോജീവാത്മാവും അല്പം കൃഷിസ്ഥലം കൈവശമുള്ള ഒരു കർഷകനെപ്പോലെയാണു്. ഭൂമിയിലെ മണ്ണിന്റെ പ്രകൃതി,കാലാവസ്ഥ, ഭൂമിയുടെ പരിധി ഇതെല്ലാം നിശ്ചിതമാണു്. എന്നാൽ ആ ഭൂമി ഉഴുതു വിത്തുകഠം പാകി വളം ചേർത്തു കൃഷി ചെയ്തു നല്ല വിള കൊയ്തെടുക്കുവാനോ അല്ലെങ്കിൽ അതിനെ വെറും തരിശുഭൂമിയാക്കിയിടുവാനോ കർഷകനു് പൂർണ്ണസ്വാതന്ത്ര്യമുണ്ടു്.

നിങ്ങളുടെ ഇന്നത്തെ സ്ഥിതി നിങ്ങഠം പൂർവ്വജന്മത്തിൽ ചിന്തിച്ചതിന്റെയും അനുഷ്ഠിച്ചതിന്റെയും ഫലം മാത്രമാണു്. ഭാവിയിൽ നിങ്ങളെങ്ങിനെയായി തീരുമെന്നുള്ളതും, നിങ്ങഠം ഇപ്പോഠം ചിന്തിക്കുന്നതും പ്രവൃത്തിക്കുന്നതും അനുസരിച്ചിരിക്കും. നിങ്ങഠം പൂർവ്വജന്മത്തിൽ സമ്പാദിച്ചുവെച്ചിട്ടുള്ള വാസനകഠംക്കു് ഏററവും അനുയോജ്യമായ ഒരു ചുററുപാടു് നിങ്ങഠം കാണുന്നു. എന്നാൽ അതിൽനിന്നും മേന്മയേറിയ ഒരു പരിതസ്ഥിതി നിങ്ങഠംക്കു തന്നെ സൃഷ്ടിക്കുവാൻ കഴിയും. നിങ്ങഠംക്കു് നിങ്ങളുടെ കർമ്മത്തെ ഇഷ്ടപ്രകാരമുള്ളതാക്കിതീർക്കുവാൻ കഴിയും. നൃന



digitized by www.sreyas.in

രഹിതമായ പരിശുദ്ധിയിലേക്ക് നിങ്ങൾക്കുയരുവാൻ കഴിയും. നിങ്ങൾക്ക് ഒരു ഇന്ദ്രൻ തന്നെയോ, ഒരു മഹായോഗിയോ, ആയി ത്തീരാം. നിങ്ങൾക്ക് നിങ്ങളുടെ സ്വഭാവമോ ചിന്തകളോ, പ്രവൃത്തികളോ, ഇഷ്ടംപോലെ വ്യത്യാസപ്പെടുത്താം. അതു കൊണ്ട് ഭീഷ്മർ, വസിഷ്ഠർ മുതലായവർ പുരുഷാത്ഥത്തെ യോഗ ത്തേക്കാരം മഹത്തായി കരുതി.

പങ്കായങ്ങളോ, ചുക്കാനോ മച്ചുപായോ ഇല്ലാത്തപക്ഷം ഒരു വഞ്ചിക്കാരൻ ഒഴുക്കിൻെറയോ കാററിൻെറയോ ഗതിക്കു മാത്രം വി ധേയനായി നിസ്സഹായനായി ഒഴുക്കപ്പെടുന്നു. എന്നാൽ ഒരു ബുദ്ധി മാനായ വഞ്ചിക്കാരൻ പങ്കായവും ചുക്കാനും, മച്ചുപായും എല്ലാം ശ്രദ്ധാപൂർവ്വം തനിക്കുവേണ്ട ലക്ഷ്യസ്ഥാനത്തേക്കു തന്നെ തിരിച്ചു വിട്ടു് മറുകരയിൽകൊണ്ടുപോയി ചേക്കുന്നു. അതുപോലെതന്നെ പ്രകൃതിയുടെ നിയമങ്ങളും. ചിന്താനിയമങ്ങളും, കമ്മനിയമങ്ങളും, കാര്യകാരണ ബന്ധങ്ങളും മനസ്സിലാക്കിയിട്ടുള്ള ഒരു വ്യക്തി ശങ്കാഭയമെന്യെ ഈ സംസാരസാഗരത്തിൽ സഞ്ചരിച്ചു്, ഭയര ഹിതവും അനശ്വരവുമായ പ്രാപ്യസ്ഥാനത്തെത്തിച്ചേരുന്നു. പ്രകൃതി നിയമങ്ങളെ അറിയുന്ന ഒരാളാകട്ടെ സഹായകങ്ങളായ ശക്തി കളെ തൻെറ ഉദ്ദിഷ്ടസാദ്ധ്യത്തിന്നു കഴിയുന്നത്തും ഉപയോഗപ്പെടു ത്തുകയും വിപരീതശക്തികളെ ബുദ്ധിപൂർവ്വം നിഷ്പക്ഷമാക്കി ത്തീക്കുകയും ചെയ്യുന്നു. ജ്ഞാനം ഒരു ചൂട്ടുപോലെയാണു്. അതു കൊണ്ടു് ജ്ഞാനം അത്യന്താപേക്ഷിതമാണു്. അജ്ഞത ഒരു വലിയ മഹാപാപമാണു്. ഒരു അജ്ഞൻ പ്രകൃതിയുടെ വെറു മൊരടിമ മാത്രമായിപ്പോകുന്നു.

## നിഷ്കാമകമ്മത്തിൻെറ മാഹാത്മ്യം

സ്വാത്ഥപൂർണ്ണങ്ങളായ കമ്മങ്ങൾ നിങ്ങളെ പുനജ്ജന്മത്തിലേയ്ക്കു നയിക്കുന്നു. ജന്മാന്തരകർമ്മങ്ങളെ അനുഭവിക്കുന്നതോടൊപ്പം നി ങ്ങൾ പുതിയ കമ്മങ്ങളെ സമ്പാദിക്കയും പുനജ്ജന്മം കൊണ്ടു ചെയ്യുന്നു. പുനർജ്ജന്മാകുന്ന ക്ലേശത്തെ നശിപ്പിക്കുവാനായി നിങ്ങൾ ആഗ്രഹിക്കുന്നു എങ്കിൽ കർമ്മത്തെയും നശിപ്പിക്കു വിൻ. സ്വാത്ഥരഹിതങ്ങളായ കർമ്മങ്ങൾ നിങ്ങളെ ബദ്ധരാക്കുക യില്ല. അതു് നിങ്ങളുടെ ഹൃദയങ്ങളെ പരിശുദ്ധമാക്കി ദൈവാനു ഗ്രഹത്തിനും ആദ്ധ്യാത്മിക പ്രകാശത്തിനും പ്രവേശനയോഗ്യമാ ക്കിത്തീക്കുന്നു. കാര്യകാരണനിയമങ്ങളേയും കർമ്മനിയമങ്ങളെയും മനസ്സിലാക്കുവിൻ. നേരായ മാർഗ്ഗത്തിൽ ചിന്തിക്കുവിൻ. മഹ



digitized by www.sreyas.in

ത്തായ ആചരണകൊണ്ടും, നിരന്തരവും നിഷ്ഠാപൂർവ്വവുമായ ധ്യാനം കൊണ്ടും അമരത്വത്തേയും പരമാനന്ദത്തേയും പ്രാപിക്കുവിൻ.

## പുനർജ്ജന്മതത്വം

പുനർജ്ജന്മം, അഥവാ ആത്മാവ് ഒരു ശരീരംവിട്ട് വീണ്ടും മറ്റൊരു ശരീരമെടുക്കുന്നു എന്നുള്ളത്, ഹിന്ദുമതത്തിലെ സുപ്രധാന വിശ്വാസങ്ങളിൽ ഒന്നാണ്. പുനജ്ജന്മം എന്നുള്ള വാക്കിനു് ഒരു ശരീരം വെടിഞ്ഞു് വീണ്ടും മറ്റൊരു ശരീരത്തിൽ പ്രവേശിക്കുക എന്നാണർത്ഥം. ഏകമായ ജീവാത്മാവ് വീണ്ടും മാംസയുക്തമായ ഒരു ആവരണത്തിൽ പ്രവേശിക്കുന്നു. ദേഹാന്തരപ്രാപ്തി എന്നു പറയുന്നതും ഒരു ശരീരംവിട്ട് മറ്റൊരു ശരീരം പ്രാപിക്കുന്നതു തന്നെയാണ്.

സംസാരം എന്ന സംസ്കൃതവാക്കു് സൃ എന്ന സംസ്കൃത പദത്തിൽനിന്നും ഉത്ഭവിച്ചതാണ്. സം എന്നതിനു് തീവ്രത എന്നും ഒരർത്ഥമുണ്ട്. ജീവാത്മാവ് ഈ ലോകത്തിൽക്കൂടിയും മററുള്ള ഉപരിലോകങ്ങളിൽ കൂടിയും വീണ്ടും വീണ്ടും സഞ്ചരിക്കുന്നു. ഈ ആവർത്തിത സഞ്ചാരത്തെ അതായതു് സംസൃതിയേ ആണ് സംസാരം എന്ന വാക്കുകൊണ്ട് സൂചിപ്പിക്കുന്നത്. ജീവാത്മാവ് പ്രാപ്യസ്ഥാനമാകുന്ന ആത്മസാക്ഷാൽക്കാരത്തിലെത്തിച്ചേരുന്നതിനുവേണ്ടിയാണ് ഈ സംസാരം നിലനിൽക്കുന്നത്.

മനുഷ്യനു് തൻെറ ഉള്ളിൽ അനിർവ്വചനീയമായ കഴിവുകൾ ഉണ്ട്. ശക്തിയുടെയും ജ്ഞാനത്തിൻെറയും ഒരു ഭണ്ഡാഗാരം തന്നെ അവൻെറ ഉള്ളിലുണ്ട്. തൻെറ ഉള്ളിൽതന്നെ ഉള്ളതായ ചൈതന്യത്തെ സ്വയം വികസിപ്പിക്കേണ്ടതുണ്ട്. ഇതത്രെ ജീവിതത്തിൻെറയും മരണത്തിൻെറയും ലക്ഷ്യം.

## ഹിന്ദുമതത്തിൽ ഈ തത്വങ്ങളുടെ വിവരണം

നിങ്ങൾ മരണത്തിനുശേഷവും ജീവിക്കാതിരിക്കുന്നില്ല. ഈ ജന്മത്തിന്നു മുമ്പും മറെറത്രയോ ജന്മങ്ങൾ നിങ്ങൾ എടുത്തു കഴിഞ്ഞിട്ടുണ്ട്. ഭഗവാൻ ഗീതയിൽ അർജ്ജുനനോടു പറയുന്നു:–

''ബഹൂനിമേ വ്യതീതാനി ജന്മാനി തവചാർജ്ജുന
താന്യഹം വേദസർവ്വാണി നത്വം വേത്ഥപരംതപ''
''ജാതസ്യഹി ധ്രുവോ മൃത്യുർധ്രുവം ജന്മമൃതസ്യച.
തസ്മാദപരിഹാര്യേർത്ഥേ നത്വം ശോചിതുമർഹസി''



digitized by www.sreyas.in

''വാസാംസി ജീർണ്ണാനി യഥാവിഹായ
നവാനി ഗൃഹ്ണാതി നരോപരാണി.
തഥാ ശരീരാണിവിഹായ ജീർണ്ണാ
ന്യന്യാനി സംയാതി നവാനി ദേഹീ''

ഉപനിഷത്തുകൾ പറയുന്നു: ''ഒരു പട്ടുനൂൽപുഴ ഒരിലയുടെ തുഞ്ചത്തെത്തിക്കഴിഞ്ഞാൽ സ്വയം മറ്റൊരിലയുടെ മുകളിലേക്ക് കയറുന്നതുപോലെ ഒരു ജീവാത്മാവ് മറ്റൊരു ശരീരത്തിലേയ്ക്ക് പഴയ ശരീരം വിടുമ്പോൾ പ്രവേശിക്കുന്നു.'' (ബൃഹദാരണ്യക ഉപ പനിഷത്ത്). ''ഒരു തട്ടാൻ ഒരു കഷ്ണം സ്വർണ്ണം എടുത്ത് അതിനെ നൂതനവും ഭംഗിയുള്ളതുമായി മറ്റൊരു രൂപത്തിൽ പണി തെടുക്കുന്നതുപോലെ ആത്മാവും ഈ ശരീരത്തെ കൈവെടിഞ്ഞ് അവിദ്യയേയും അജ്ഞാനത്തേയും ഉപേക്ഷിച്ച് മറ്റൊരു നൂതനവും സുന്ദരതരവുമായ സ്വരൂപത്തെ ഉണ്ടാക്കുന്നു.'' (ബൃഹദാരണ്യക ഉപനിഷത്ത്). ചോളം പോലെ മനുഷ്യാത്മാവ് മൂത്തു പക്വമാകുന്നു. ചോളംപോലെതന്നെ വീണ്ടും ഒരു ജീവിതത്തിലേക്ക് പ്രവേശിക്കുന്നു.

## കർമ്മവും പുനർജ്ജന്മവും

പുനർജന്മനിയമം കർമ്മ സിദ്ധാന്തത്തിൻെറ ഒരുപസിദ്ധാന്തം മാത്രമാണ്. ഒരു വ്യക്തിയും മറ്റൊരു വ്യക്തിയും തമ്മിൽ കണ്ടുവരുന്ന സ്വഭാവ വ്യത്യാസങ്ങൾക്ക കാരണം അവരുടെ ജന്മാന്തര കർമ്മങ്ങളാണ്. ജന്മാന്തരകർമ്മം ജന്മാന്തരജീവിതത്തെ സൂചിപ്പിക്കുന്നു. അതുമല്ല, നിങ്ങളുടെ ജന്മാന്തര കർമ്മങ്ങളെല്ലാം ഈ ജന്മംകൊണ്ട് ഫലപ്രദമായിക്കൊള്ളണമെന്നില്ല. അതുകൊണ്ട് ബാക്കി കർമ്മങ്ങൾ കൂടി അനുഭവിച്ചുതീരുവാൻ ഒരു ജന്മംകൂടി എടുക്കേണ്ടിവരുന്നു. ഓരോ ജീവനും പല ജനനങ്ങളും മരണങ്ങളും ഉണ്ട്. ജനനവും മരണവും അവിനാശിയായ പരമാത്മജ്ഞാനം ലഭിക്കുന്നതുവരെ തുടരുകതന്നെ വേണം.

സൽക്കർമ്മങ്ങൾ ഉപരിതലങ്ങളിൽ അവതരിപ്പിക്കുന്നതിനും ദുഷ്കർമ്മങ്ങൾ അധോലോകങ്ങളിൽ ജനിക്കുന്നതിനും കാരണമാകുന്നു. സുകൃതം മഹർല്ലോകങ്ങളിലേയ്ക്കും ദുഷ്കൃതം നീചയോനികളിലേക്കും നയിക്കുന്നു. ജ്ഞാനത്തിൽനിന്നും മോക്ഷത്തിലേയ്ക്കും അജ്ഞാനത്തിൽനിന്നും ബന്ധനത്തിലേക്കും കടക്കുന്നു. നല്ലതോ



digitized by www.sreyas.in

ചീത്തയോ ആയ ഏതെങ്കിലും കർമ്മങ്ങൾ അവശേഷിക്കുന്നിടത്തോളം കാലം എത്ര കൽപകാലമായാൽ കൂടിയും മോക്ഷത്തെ മനുഷ്യർ പ്രാപിക്കുന്നില്ല. സൽക്കർമ്മങ്ങളും ദുഷ്കർമ്മങ്ങളുമാകുന്ന കണ്ണികൾകൊണ്ടുള്ള ചങ്ങല മനുഷ്യാത്മാവിനെ ബന്ധിച്ചുവെക്കുന്നു. ഒന്ന് സ്വർണ്ണശൃംഖലയാണ്. മററതു് ഉരുക്കുകൊണ്ടുമാണ്. ആത്മസാക്ഷാൽക്കാരം പ്രാപിക്കുന്നതുവരെ മോക്ഷം മനുഷ്യന് ലഭിക്കുകയില്ല.

## പുനർജ്ജന്മമുണ്ടെന്നുള്ളതിന്നുള്ള ലക്ഷ്യങ്ങൾ

പ്രസവിച്ചുവീണ ഉടനെ ഒരു ശിശു സന്തോഷം, ഭയം, സങ്കടം ഇവയെല്ലാം പ്രകടിപ്പിക്കുന്നു. ഇതു വിശദീകരിക്കണമെങ്കിൽ, ആ കുഞ്ഞും ഈ ജന്മത്തിൽ ചില സംഭവങ്ങൾ കാണുമ്പോൾ, ജന്മാന്തരത്തിലുണ്ടായിട്ടുള്ളതും സന്തോഷഭയസന്താപാദികളെ ഹൃദയത്തിൽ ഉണർത്തിയിട്ടുള്ളതുമായ സംഭവങ്ങളെ ഓർമ്മിക്കുന്നുണ്ടായിരിക്കാമെന്നു കരുതാനെ തരമുള്ളൂ. ജന്മാന്തരത്തിൽ സന്തോഷസന്താപാദി വികാരങ്ങളെ ഉണർത്തിയിട്ടുള്ള സംഗതികൾ തന്നെ ഈ ജന്മത്തിലും അപ്രകാരം ചെയ്യുകയാണ്. ജന്മാന്തര സ്മരണ, പൂർവ്വജന്മത്തിനും ആത്മാവുണ്ടെന്നുള്ളതിനും മതിയായ തെളിവാണ്. പ്രസവിച്ചുവീണ ശിശു പൈദാഹശാന്തിക്കായി അമ്മയുടെ മുലപ്പാൽ കുടിക്കുന്നതു്, ജന്മാന്തരത്തിലും അപ്രകാരം ചെയ്തിട്ടുണ്ടെന്നുള്ള സ്മരണകൊണ്ടാണ് കുഞ്ഞിനു മുലപ്പാലിനുള്ള ആഗ്രഹം പൂർവ്വജന്മത്തിലെ അനുഭവംകൊണ്ടുമാണ്. ഇതിൽനിന്നും ആ കുഞ്ഞിൻെറ ആത്മാവു് ഒരു പൂർവ്വശരീരം വെടിഞ്ഞുവെങ്കിലും ഒരു നൂതന ശരീരം എടുത്തിട്ടുണ്ട് എന്നും പൂർവ്വജന്മത്തിലെ അനുഭവങ്ങളെ ഓർമ്മിക്കുന്നു എന്നും സ്പഷ്ടമാകുന്നു.

നിങ്ങൾ അത്യധികം വിസ്മൃതിയിൽനിന്നും അന്ധകാരത്തിൽനിന്നുമല്ല ലോകത്തിൽ ജന്മമെടുക്കുന്നതു്. നിങ്ങൾ ജന്മാന്തരത്തിലെ ചില ഓർമ്മകളോടും സ്വഭാവങ്ങളോടുംകൂടിയാണ് ഈ ജന്മത്തിൽ വരുന്നതു്. ആഗ്രഹങ്ങൾ പൂർവ്വാനുഭവങ്ങളിൽനിന്നുമാണുടലെടുക്കുന്നതു്. ആഗ്രഹങ്ങൾ ഇല്ലാത്ത ഒരാളും ജനിക്കുന്നില്ലെന്ന് നാം കാണുന്നു. എല്ലാ ജീവികളും പൂർവ്വജന്മത്തിൽ അനുഭവിച്ച സുഖങ്ങളെ സംബന്ധിച്ചുള്ള ചില ആഗ്രഹങ്ങളോടുകൂടിയാണ് ജനിക്കുന്നതു്. ഈ ആഗ്രഹങ്ങൾ ജന്മാന്തരജീവിതത്തിന്ന് തെളിവാണ്.



digitized by www.sreyas.in

## മരണത്തിനും പുനർജന്മത്തിനും ഇടയ്ക്കുള്ള ആത്മാവിൻെറ യാത്ര

ആത്മാവു് സൂക്ഷ്മശരീരം അഥവാ ലിംഗശരീരത്തോടുകൂടി ശരീരം വിട്ടുള്ള പ്രയാണം ആരംഭിക്കുന്നു. സൂക്ഷ്മശരീരം പത്തൊമ്പതു തത്വങ്ങളുടെയും അതായതു്, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, അഞ്ചു് ജ്ഞാനേന്ദ്രിയങ്ങൾ, പഞ്ചപ്രാണങ്ങൾ, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം, എന്നിവയാലെല്ലാം കൂടിയാണു് രൂപം കൊണ്ടിട്ടുള്ളതു്. ഈ സൂക്ഷ്മശരീരം ജീവാത്മാവിൻേറതായ സംസ്കാരങ്ങളെയും വാസനകളെയും കൂടെത്തന്നെ കൊണ്ടുപോകുന്നു. ഈ സൂക്ഷ്മശരീരം സ്വർഗ്ഗോന്മുഖമായി പ്രയാണമാരംഭിക്കുന്നു. സൽക്കർമ്മങ്ങളുടെ ഫലങ്ങളെല്ലാം അനുഭവിച്ചശേഷം ഒരു നൂതന സ്ഥൂലശരീരത്തെ സ്വീകരിച്ചു് വീണ്ടും ഭൂമിയിൽ ജനിക്കുന്നു. സൽക്കർമ്മനിരതരായിരുന്നവർ സജ്ജനങ്ങളുടെ ഇടയിലും ദുഷ്കർമ്മം ചെയ്തിട്ടുള്ളവർ നീചയോനികളിലും ജനിക്കുന്നു.

## ദേവയാനവും പിതൃയാനവും

പൂജാധ്യാനാദികൾ അനുഷ്ഠിച്ചുവന്നിട്ടുള്ള ഒരാൾ മരിക്കുമ്പോൾ ആദ്യം ആ ആത്മാവു് പ്രകാശത്തിലേയ്ക്കും അതിനുശേഷം ദിവസത്തിലേക്കും അതുംകഴിഞ്ഞു് വെളുത്ത പക്ഷത്തിലേക്കും അവിടെനിന്നും ഉത്തരായണത്തിലേക്കും അവിടെനിന്നും വർഷത്തിലേക്കും വർഷത്തിൽനിന്നും സൂര്യനിലേക്കും സൂര്യനിൽനിന്നും ചന്ദ്രനിലേക്കും ചന്ദ്രനിൽനിന്നും വിദ്യുത്തിലേക്കും പ്രയാണം ചെയ്യുന്നു. വിദ്യുല്ലോകത്തിലെത്തുമ്പോൾ അയാൾ അമാനുഷനായ ഒരാളെ കണ്ടുമുട്ടുന്നു. ആ ആൾ ആത്മാവിനെ കാര്യബ്രഹ്മനിലേക്കു് അഥവാ ഹിരണ്യഗർഭനിലേക്കു് നയിക്കുന്നു. ഇതത്രെ ദേവന്മാരുടെ പന്ഥാവു് അഥവാ ദേവയാനം.

ദാനം, പൊതുജനസേവനപരങ്ങളായ കർമ്മങ്ങൾ, മുതലായവ ചെയ്യുവരുടെ ആത്മാക്കൾ ആദ്യം ധൂമപടലത്തിലേക്കും, ധൂമത്തിൽനിന്നു രാത്രിയിലേക്കും രാത്രിയിൽനിന്നും കറുത്ത പക്ഷത്തിലേക്കും അവിടെനിന്നും ദക്ഷിണായനത്തിലേയ്ക്കും അവിടെനിന്നും പിതൃലോകത്തിലേക്കും പിതൃലോകത്തിൽനിന്നും ആകാശത്തിലേക്കും അവിടെ നിന്നും ചന്ദ്രലോകത്തിലേക്കും പ്രയാണം ചെയ്യുന്നു. ആ ആത്മാവിൻെറ സൽക്കർമ്മഫലങ്ങളനുഭവിച്ചു തീരു



digitized by www.sreyas.in

ന്നതുവരെ ചന്ദ്രലോകത്തിൽ സുഖിച്ചശേഷം വന്നവഴിക്കുതന്നെ മടങ്ങി ഭൂമിയിലേക്കു് തിരിച്ചുപോരുന്നു. ആ ആത്മാവു് ആദ്യം ആകാശമായും, വായുവായും, പിന്നെ ധൂമപടലമായും, മഞ്ഞായും, മേഘമായും, പിന്നീടു് മഴത്തുള്ളിയായും ക്രമത്തിൽ ഭൂമിയിൽ പതിക്കുന്നു. അതിനുശേഷം മനുഷ്യൻ കഴിക്കുന്ന ഭക്ഷണത്തിൽ കൂടി മനുഷ്യനിൽ പ്രവേശിച്ചു് മനുഷ്യ പുത്രനായി ജനിക്കുന്നു

ആ ആത്മാവു് സ്ഥാവരങ്ങളായ കല്ലുകളിലും വൃക്ഷലതാദികളിലും, ജീവയോനികളിലും അതായതു് ഉദ്ബീജൻ, സ്വേദജൻ, അണ്ഡജൻ ഇവയിലെല്ലാംകൂടി സഞ്ചരിച്ചശേഷമേ ജരായുജൻ അതായതു് മനുഷ്യബീജമായി യോനിയിൽ ജന്മമെടുക്കുന്നുള്ളു.

## സംസാരബന്ധത്തെ ഛേദിക്കുന്നതെങ്ങിനെ?

നിങ്ങളെ ഈ സംസാരചക്രത്തോടു ബന്ധിക്കുന്ന ചങ്ങലകൾ നിങ്ങളുടെ ആഗ്രഹങ്ങളാണു്. ലോകത്തിലുള്ള വസ്തുക്കളിൽ നിങ്ങൾക്കു് ആഗ്രഹം ഉള്ളിടത്തോളം കാലം നിങ്ങൾ അവയെ അനുഭവിച്ചു് തൃപ്തിപ്പെടുവാൻ വേണ്ടി ഭൂമിയിൽ തിരിച്ചുവന്നു് ജനിക്കാതെ തരമില്ല. നിങ്ങളുടെ ലൗകികങ്ങളായ ആഗ്രഹങ്ങളെല്ലാം അവസാനിക്കുമ്പോൾ ശൃംഘലകൾ പൊട്ടിപ്പോയി നിങ്ങൾ സ്വതന്ത്രരാകുന്നു. നിങ്ങൾ പിന്നെ ജനിക്കേണ്ടതില്ല. നിങ്ങൾ പിന്നെ മോക്ഷത്തെ പ്രാപിക്കുന്നു.

നിങ്ങൾ ഈശ്വരനിൽനിന്നന്യനാണെന്നുള്ള ബോധം ഉള്ളിടത്തോളംകാലം നിങ്ങൾ ഈ സംസാരത്തിലലയേണ്ടിയിരിക്കുന്നു. ധ്യാനം, യോഗചര്യ മുതലായവയിൽ കൂടി നിങ്ങൾ ഈശ്വരനെ സാക്ഷാൽക്കരിക്കുന്നു എങ്കിൽ നിങ്ങൾ അനശ്വരതയെ അഥവാ ശാശ്വതപരമാനന്ദത്തെ പ്രാപിക്കുന്നു. സംസാരബന്ധങ്ങളെ ശാശ്വതജ്ഞാനത്തെ സമ്പാദിച്ചു് മുറിച്ചുകളഞ്ഞു് അന്തര്യാമിയും യഥാർത്ഥനാഥനുമായ ആത്മാവിൻെറ ശാശ്വതാനന്ദത്തെയും അമരത്വത്തേയും പ്രാപിക്കുവിൻ. നിങ്ങൾ ജനനമരണങ്ങളാകുന്ന ചക്രത്തിൽനിന്നും സ്വതന്ത്രരാകും. പാപത്തിൽനിന്നും കാമത്തിൽനിന്നും സ്വതന്ത്രരായി നിങ്ങൾ ജീവന്മുക്തരായ ഋഷീശ്വരന്മാരായിത്തീരും. സ്വാത്മാവിൽ പരമാത്മാവിനേയും സ്വാത്മാവിനെ ലോകത്തിൽ എല്ലാമായിട്ടും ദർശിച്ചു തുടങ്ങും.



digitized by www.sreyas.in

## അവതാരതത്വം

മനുഷ്യൻെറ സമുത്ഥാനത്തിന്നുവേണ്ടി ഈശ്വരൻ ലോകത്തിൽ അവതരിക്കുന്നു. ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു:

''അജോപിസന്നവ്യയാത്മ ഭൂതാനാമീശ്വരോപിസൻ
പ്രകൃതിംസ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ.
യദായദാഹിധർമ്മസ്യ ഗ്ലാനിർഭവതി ഭാരത
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം.
പരിത്രാണായ സധൂനാം വിനാശായ ച ദുഷ്കൃതാം.''
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ.

## കാരുണ്യത്തിൻെറ തത്വം

ഭാഗവതന്മാർക്ക് ''പാഞ്ചരാത്രാഗമങ്ങൾ'' എന്ന പേരിൽ അവരുടേതായ ചില സംഹിതകൾ ഉണ്ടായിരുന്നു. അവ ശ്രീ വാസുദേവനെപ്പററിയുള്ളവയായിരുന്നതുകൊണ്ട് അവയ്ക്ക് ഉപനിഷത്തുകൾക്ക തുല്യമായ സ്ഥാനം തന്നെയാണ് നൽകപ്പെട്ടിരുന്നത്. പാപികളായ മനുഷ്യസമൂഹത്തോടുള്ള ഭഗവാൻെറ കാരുണ്യമാണ് അവയുടെ ഉള്ളടക്കം. അതുകൊണ്ട് അവതാരതത്വത്തെ അവർ സുദൃഢം ന്യായീകരിക്കയും, വിഷ്ണുപുരാണം, ഹരിവംശം, ശ്രീഭാഗവതം മുതലായവയിൽ ശേഖരിച്ച് പ്രസിദ്ധപ്പെടുത്തിയ ഭഗവാൻെറ കാരുണ്യലീലകളെ പ്രചരിപ്പിച്ചു. ഇവയെ നിങ്ങൾ വായിച്ചാൽ ശ്രീകൃഷ്ണഭഗവാൻെറ മഹിമയെപ്പററി നിങ്ങൾക്കറിയാൻ സാധിക്കും.

ശ്രീരാമൻ ശ്രീകൃഷ്ണൻ മുതലായ ദേവന്മാരെ ആരാധിക്കുന്നതുകൊണ്ട് ഈശ്വരസാക്ഷാൽക്കാരം ലഭിക്കുന്നു. വളരെയധികം പേർ ഈ വിധത്തിൽ ഈശ്വരസാക്ഷാൽക്കാരം നേടിയിട്ടും ഉണ്ട്. തുക്കാറാം, രാമദാസ്, സൂർദാസ്, മീറാഭായി, തുളസീദാസ് മുതലായവർ ഈശ്വരനെ മാംസചക്ഷുസ്സുകൾകൊണ്ട് ദർശിച്ചിട്ടുള്ള മഹാത്മാക്കളത്രെ. അവരുടെ വളരെ വിശിഷ്ടങ്ങളായ ആദ്ധ്യാത്മിക കൃതികൾ അവർ എത്രയോ അത്യുന്നതമായ ആദ്ധ്യാത്മിക പദവിയെ പ്രാപിച്ചിട്ടുള്ളവരാണെന്നു തെളിയിക്കുന്നു.

## ഈശ്വരാവതാരങ്ങളുടെ സ്ഥാനക്രമം

പൂർണ്ണാവതാരങ്ങൾ, അംശാവതാരങ്ങൾ, ആവേശാവതാരങ്ങൾ എന്നിങ്ങനെയെല്ലാം ഉണ്ട്. ശ്രീകൃഷ്ണാവതാരത്തിന് പതിനാറ് കലകളുണ്ട്. ശ്രീകൃഷ്ണൻ പൂർണ്ണാവതാരമാണ്. മനുഷ്യരെപ്പോലെ



digitized by www.sreyas.in

ഭഗവാൻ ജനിക്കയും മരിക്കയുമല്ല ചെയ്യുന്നത്. ഭഗവാൻ ഭൂമിയിൽ പ്രത്യക്ഷപ്പെടുകയും അപ്രത്യക്ഷപ്പെടുകയുമാണുണ്ടായത്. ഭഗവാൻ ഇന്നും നിത്യസത്യവസ്തുവത്രേ. ശ്രീവൃന്ദാവനത്തിൽ അഥവാ ഗോലോകത്തിൽ ഭഗവാൻെറ നിത്യലീലകൾ ഇന്നും നടക്കുന്നു. അവതാരപുരുഷന്മാരുടെ ശരീരം ശുദ്ധസത്വശരീരമാണ്. അവതാരപുരുഷന്മാരുടെ ശരീരങ്ങൾ ദിവ്യങ്ങളും അപ്രാകൃതികങ്ങളുമാണ്. അവരുടെ ശരീരങ്ങൾ മാംസ രക്താദികളോടുകൂടിയവയല്ല.

അജ്ഞന്മാരും പ്രലോഭിതരുമായ ജനങ്ങൾ അവതാരതത്വത്തെ ചോദ്യം ചെയ്യുകയും, ശ്രീകൃഷ്ണൻ വെറുമൊരു മനുഷ്യൻ മാത്രമായിരുന്നു എന്നും പറയുന്നു. അവർ ആദ്ധ്യാത്മികഗ്രന്ഥങ്ങൾ ശരിയായി പഠിച്ചു മനസ്സിലാക്കിയിട്ടില്ല. അല്പംമാത്രം ബുദ്ധിശക്തിയുള്ള വെറും താമസപ്രകൃതിക്കാരുടെ വാദമാണിത്. അവർ വെറുതെ പലതും പുലമ്പിക്കൊണ്ടിരിക്കുന്നു. ഭഗവാൻ പറയുന്നു: "അജ്ഞന്മാരും പ്രലോഭിതരും ദുഷ്കർമ്മം ചെയ്യുന്നവരും എന്നിലേക്കടുക്കുന്നില്ല. അവരുടെ ബുദ്ധി മിഥ്യാഭ്രമങ്ങൾകൊണ്ടു പ്രലോഭിതമാണ്. അവർ രാക്ഷസബുദ്ധിയെ അവലംബിച്ചവരുമാണ്. അവരുടെ വിധി അതാണ്".

സ്നേഹിതന്മാരേ! പരിപൂർണ്ണഹൃദയത്തോടും പരിശുദ്ധമനസ്സോടും ശ്രീരാമനേയോ ശ്രീകൃഷ്ണനേയോ നിരന്തരം ഹൃദയത്തിൽ ആരാധിക്കുവിൻ. ഭഗവാൻ നിങ്ങൾക്കു ദൃഷ്ടിഗോചരനായി ഭവിക്കും. ഭഗവാൻെറ സാന്നിദ്ധ്യം നിങ്ങൾ അനുഭവിച്ചറിയും. നിങ്ങൾ അമരത്വത്തേയും ശാശ്വതാനന്ദത്തേയും നേടും. അവതാരങ്ങൾ വിജയിക്കട്ടെ! ശ്രീകൃഷ്ണൻ വിജയിക്കട്ടെ! ശ്രീരാമൻ വിജയിക്കട്ടെ! ശ്രീവിഷ്ണുഭഗവാൻെറ എല്ലാ അവതാരങ്ങളും വിജയിക്കട്ടെ! അവരുടെ അനുഗ്രഹങ്ങൾ നിങ്ങൾക്കെല്ലാവർക്കും ലഭിക്കുമാറാകട്ടെ.

# അദ്ധ്യായം 6

## ഹിന്ദുമതാചാരങ്ങൾ

### സന്ധ്യോപാസന

സന്ധ്യോപാസന എന്നു പറയുന്നത് രാവും പകലും കൂടുന്ന സമയങ്ങൾ, മദ്ധ്യാഹ്നം മുതലായ സമയങ്ങളിലുള്ള ഈശ്വരോപാസനയേയാണ്. ഈ പ്രാർത്ഥന രാത്രിയും പകലും കൂടിച്ചേരുന്ന



digitized by www.sreyas.in

പ്രഭാതസന്ധ്യ, മദ്ധ്യാഹ്നസന്ധ്യ, പകൽ രാത്രിയോടു ചേരുന്ന സായാഹ്നസന്ധ്യ എന്നീ മൂന്നു സമയങ്ങളിലാണ്. സൂര്യദേവനു് അർഘ്യം സമർപ്പിക്കുക, ഗായത്രീമന്ത്രം ജപിക്കുക എന്നുള്ളതാണ് സന്ധ്യോപാസനയുടെ പ്രധാന ചടങ്ങുകൾ. ശരിയായി മനസ്സിലാക്കുമ്പോൾ, നിത്യജീവിതത്തിൽ മനുഷ്യൻ ചെയ്തുപോരുന്ന എല്ലാ തെറ്റുകളേയും ക്ഷമിക്കുവാൻ ഈശ്വരനോടുള്ള ഹൃദയംഗമമായ പ്രാർത്ഥനയും അതോടൊപ്പംതന്നെ ജ്ഞാനത്തിനും അനുഗ്രഹത്തിന്നുമുള്ള അഭ്യർത്ഥനയുമാണതെന്ന് അറിയുവാൻ കഴിയും.

ശരിയായ സന്ധ്യാവേളകളിൽത്തന്നെയാണ് സന്ധ്യാവന്ദനം നടത്തേണ്ടതു്. അപ്പോൾ മാത്രമേ സന്ധ്യാവന്ദനം ചെയ്യുന്ന ആൾക്കു് അതിൻെറ ഫലം ലഭിക്കുന്നുള്ളു. രണ്ടു സമയങ്ങൾ ഒന്നിച്ചു ചേരുന്ന മുഹൂർത്തമാണ് സന്ധ്യാവേള. ആ സന്ധ്യാസമയങ്ങളിൽ ഒരു പ്രത്യേക ശക്തി അനുഭവപ്പെടുന്നുണ്ടു്. സന്ധ്യാസമയം കഴിയുന്നതോടുകൂടി ആ ശക്തിപ്രസരവും അപ്രത്യക്ഷമാകുന്നു.

## ഒരു കർത്തവ്യം

യജ്ഞോപവീതധാരികളായ ഹിന്ദുക്കൾ നിഷ്ഠയായി ആചരിക്കേണ്ട ഒരു കർമ്മമാണ് സന്ധ്യോപാസന. സന്ധ്യാവന്ദനം ഒരു നിത്യകർമ്മമാണ് അതായതു് ദിവസേന നിഷ്ഠയായനുഷ്ഠിക്കേണ്ട ഒരു കർമ്മമാണ്. ആത്മപരിശുദ്ധിക്കും ആത്മീയ ഉന്നതിക്കും വേണ്ടിയാണ് സന്ധ്യാവന്ദനം നിഷ്ഠയായി നടത്തേണ്ടതു്.

സനാതനധർമ്മത്തിൽ വിശ്വസിക്കുന്ന ഏവരും സന്ധ്യാവന്ദനം ചെയ്യേണ്ടതാണ്. എല്ലാ ബ്രഹ്മചാരികളും ഗൃഹസ്ഥന്മാരും അതു് ചെയ്യേണ്ടതാണ്. അതു ചെയ്യാതിരുന്നാൽ പ്രത്യവായ ദോഷത്തിനു് ആ മനുഷ്യൻ പാത്രമായിത്തീരുന്നു. തൻെറ ബ്രഹ്മതേജസ്സ് അയാൾക്കു നഷ്ടപ്പെടുന്നു.

ഹിന്ദുശാസ്ത്രപ്രകാരം ദിവസേന മൂന്നു സന്ധ്യകളിലും സന്ധ്യോപാസ ചെയ്യാത്ത ഒരു ബ്രാഹ്മണനോ ക്ഷത്രിയനോ വൈശ്യനോ നരകയാതനക്കു് പാത്രമാകും. യാജ്ഞവൽക്യ സ്മൃതിയിൽ യജ്ഞോപവീത സംസ്കാരത്തെ അനുശാസിച്ചിട്ടുള്ളതുതന്നെ സന്ധ്യോപാസനയ്ക്കുവേണ്ടിയാണ്. "ബ്രാഹ്മണൻ എട്ടാമത്തെ വയസ്സിലും ക്ഷത്രിയൻ പതിനൊന്നാമത്തെ വയസ്സിലും, വൈശ്യൻ പന്ത്രണ്ടാമത്തെ



digitized by www.sreyas.in

വയസ്സിലും ഉപനയനത്തിന്നു യോഗ്യനാകുന്നു.'' ഈ കർമ്മത്തിനു ശേഷം മാത്രമേ വേദാദ്ധ്യയനത്തിന്നും സന്ധ്യോപാസനക്കും അർഹനായിത്തീരുന്നുള്ളൂ. അവർ ബാഹ്യമായും ആന്തരികമായും പരിശുദ്ധനായിരിക്കേണ്ടതാണ്. എന്നാൽ അവനു് ഈ ദിവ്യശാസ്ത്രത്തെ വളരെ എളുപ്പത്തിൽ മനസ്സിലാക്കുവാൻ കഴിയും.

## സന്ധ്യോപാസനകൊണ്ടുള്ള ഗുണങ്ങൾ

സന്ധ്യോപാസന, ജപം, ഉപാസന, സ്വാധ്യായം. ധ്യാനം, എകാഗ്രത, ആസനപ്രാണായാമാദികൾ, എന്നിവയുടെ എല്ലാം സമാഹാരമാണ്. നിത്യവും സന്ധ്യോപാസന ചെയ്യുന്നവനിൽ ബ്രഹ്മതേജസ്സ് പ്രത്യക്ഷത്തിൽ പ്രകടമാകുന്നു. അവൻെറ മുഖം ബ്രഹ്മതേജസ്സുകൊണ്ടു് ശോഭിക്കുന്നു. ശാസ്ത്രാനുശാസനങ്ങളനുസരിച്ച് കൃത്യമായി നിത്യവും സന്ധ്യോപാസന ചെയ്യുന്ന ആൾ പരിശുദ്ധിയേയും, തൻെറ സർവ്വസംരംഭങ്ങളിലും വിജയത്തേയും കൈവരിക്കുന്നു. ആ വ്യക്തി എത്രയും ശക്തനെങ്കിലും പരമശാന്തനായും കാണപ്പെടുന്നു. നിഷ്ഠയായ സന്ധ്യോപാസന പൂർവ്വ സംസ്കാരങ്ങളുടെ കണ്ണികളെ അറുത്തുകളഞ്ഞു് പൂർവ്വപരിതസ്ഥിതികളെ പാടെ മാററിമറിച്ചുകളയുന്നു. പരിശുദ്ധി, ആത്മഭാവം, ഭക്തി ആത്മാർത്ഥത എന്നിവ അവനിൽ ഉണരുന്നു.

## സന്ധ്യോപാസനകർമ്മം

സന്ധ്യോപാസനകർമ്മത്തിൻെറ പ്രധാന ചടങ്ങുകൾ ഒന്നാമതായി ആചമനം അതായതു് അച്യുതായ നമ: അനന്തായനമ: ഗോവിന്ദായനമ: എന്നീ മന്ത്രപൂർവ്വകം ഒന്നോരണ്ടോ കവിൾ ജലം കുടിക്കുകയും മാർജ്ജനം അതായതു് മന്ത്രപൂർവ്വകം ജലം ശരീരത്തിൽ തളിക്കുക എന്നുള്ളതുമാണ്. ഈ കർമ്മം കൊണ്ടു് ശരീരത്തേയും മനസ്സിനേയും ശുദ്ധമാക്കുന്നു.

രണ്ടാമതായി പ്രാണായാമം ശീലിക്കുന്നു. ഇതു് അലഞ്ഞുതിരിയുന്ന മനസ്സിനെ ഏകാഗ്രമാക്കുന്നു.

മൂന്നാമതായി അഘമർഷണം, അതായതു് ജന്മാന്തര പാപങ്ങൾക്കായുള്ള പ്രായശ്ചിത്തകർമ്മം.

നാലാമതായി അർഘ്യദാനംകൊണ്ടുള്ള സൂര്യോപാസനയും ഉപസ്ഥാനവും.

അഞ്ചാമതായി നിശ്ശബ്ദമായ ഗായത്രീജപം



digitized by www.sreyas.in

## അർഘ്യം

അർഘ്യത്തിൻെറ ആദ്യഭാഗത്തിൽ വരുണനെ സേവിക്കുന്നതും ജലത്തിൻെറ ഗുണങ്ങളെ പ്രകീർത്തിക്കുന്നതുമായ സ്തുതികൾ ജപിച്ച് പിന്നീട് മുഖത്തും വിരൽനനച്ച്, ശരീരത്തിലെ മററ് എല്ലാ അവയവങ്ങളുടെയും സിരാസന്ധികളിലും തൊട്ട് ആ സ്ഥാനങ്ങളിലെ ശക്തികളെ ഉണർത്തുകയും ചെയ്യുന്നു.

അർഘ്യം ഉദിക്കുന്ന സൂര്യൻെറ ഗതിയിൽ ഉള്ള ദുർദ്ദേവതകളെ തടയുന്നു. കാമം, ക്രോധം, ലോഭം, എന്നിവയാണ് മനുഷ്യൻെറ ബുദ്ധിയാകുന്ന സൂര്യൻ ഉദിച്ചുയരുന്നതിനുള്ള തടസ്ഥങ്ങളായി വരുന്നത് ഈ ബുദ്ധിതന്നെയാണ് ആദിത്യൻ.

## പ്രാണായാമവും ജപവും

സന്ധ്യ്യയുടെ രണ്ടാം ഭാഗത്തിൽ പ്രാണായാമത്തിനും ജപത്തിന്നുമാണ് പ്രാധാന്യം

## സൂര്യോപസ്ഥാനം

സന്ധ്യയുടെ മൂന്നാം ഭാഗം സൂര്യോപസ്ഥാനമാണ്. അത് ക്ഷമാപണത്തിനും കാരുണ്യത്തിനും അനുഗ്രഹത്തിന്നുമുള്ള ഒരു പ്രാത്ഥനയാണ്. പ്രാത്ഥന ഇപ്രകാരമാണ്:– ''ഭഗവാനെ! എന്നെ ഈ സംസാരസൌധത്തിലേക്ക് തള്ളിവിടാതിരിക്കേണമേ! എൻെറ ഇച്ഛാശക്തി വളരെ ദുർബ്ബലമായിരുന്നതിനാൽ ഞാൻ തെററുകൾ ചെയ്തുപോയി. ഭഗവാനേ കാരുണ്യമുണ്ടാകണെ!'' ഇപ്രകാരമുള്ള വേദാധിഷ്ഠിതങ്ങളായ പ്രാത്ഥനകളെക്കൊണ്ട് സൂര്യദേവനെ മൂന്നു സന്ധ്യകളിലും ഉപാസിക്കുന്നു. മനുഷ്യനിൽ ബുദ്ധി സൂര്യൻതന്നെയാണ്. അജ്ഞാനത്തെ രാത്രിയായും കരുതുന്നു. ജ്ഞാനമാകുന്ന പ്രകാശം വേദമാതാവാകുന്ന ഗായത്രീദേവിയുടെ അനുഗ്രഹത്താൽ നിങ്ങളുടെ ബുദ്ധിയാകുന്ന സൂര്യന്ന് ലഭിച്ച് അജ്ഞാനാന്ധകാരത്തിൽ നിന്നും ഉണന്നെഴുന്നേററ് നിങ്ങൾക്ക് അന്തർജ്ഞാനം ലഭിക്കുമ്പോൾ, നിങ്ങൾ ശാശ്വതാനന്ദത്തിനും ശാന്തിക്കും അനശ്വരതയ്ക്കും അർഹരാകുന്നു. ആ ദിവ്യപ്രകാശമാണ് അജ്ഞാനമാകുന്ന അന്ധകാരത്തെയും ഭ്രാന്തിയേയും അകററുന്നത്. ആ ആരാദ്ധ്യമായ തേജോവൈഭവംകൊണ്ടുമാത്രമാണ് ഈ ലോകം പ്രകാശിക്കുന്നത്. ഒരു ഭക്തൻെറ ഹൃദയത്തിൽ നിത്യാനന്ദം നിറക്കുന്നത് ആ ദിവ്യ ജ്യോതിയുടെ കാരുണ്യപൂരത്താലാണ്. ഈ ദിവ്യപ്രകാശത്തെ



digitized by www.sreyas.in

യാണ് ഭക്തൻ ഗായത്രീമന്ത്രത്തിൽക്കൂടി ഭഗവാനിൽനിന്നും പ്രാൎത്ഥിക്കുന്നതു്. ആത്മജ്ഞാനത്തിനുവേണ്ടി ഈ ദിവ്യജ്യോതിയെ ഭക്തൻ കാംക്ഷിക്കുന്നു.

## സന്ധ്യോപാസന ഒരു ശാസ്ത്രംതന്നെ

മനുഷ്യൻ പ്രകൃത്യാ മോക്ഷേച്ഛുവാണ്. ഈ സൃഷ്ടിയുടെ രഹസ്യം അറിവാനവൻ ആഗ്രഹിക്കുന്നു. ഇത്തരുണത്തിൽ വേദങ്ങൾ ഉൽഘോഷിക്കുന്നതു് ഇപ്രകാരമാണ് "എല്ലാ സംശയങ്ങളും തീൎക്കപ്പെടുകയും, അജ്ഞാനം നശിക്കയും, ക്രൂരതയുടെയും കാപട്യത്തിന്റെയും ആവരണങ്ങൾ കീറിക്കളയപ്പെടുകയും, മനുഷ്യൻ ഭഗവാനെ തന്റെ ഹൃദയമാകുന്ന നിവാസസ്ഥാനത്തു് കാണുകയും, ചെയ്യുന്ന അവസരത്തിൽ മാത്രമാണ് യഥാൎത്ഥ ശാശ്വതസത്യം വെളിപ്പെടുന്നതു്."

സന്ധ്യാവിജ്ഞാനം അഥവാ സന്ധ്യാശാസ്ത്രം സത്യത്തിന്റെ മണ്ഡലത്തിൽ വിജയം കൈവരിക്കുവാനുള്ള ഒരു കൃത്യമായ ശാസ്ത്രമാണ്. ഈ ദിവ്യശാസ്ത്രാഭ്യസനത്തിന്നു് ഒരു അന്ധമായ വിശ്വാസവും ആവശ്യമില്ല. അതിന്റെ യോഗ്യതയെ തെളിയിക്കേണ്ട ആവശ്യവും ഇല്ല. അതിന്റെ യോഗ്യതയും മഹിമയും പരസ്യങ്ങളായ വസ്തുതകളാണ്. ഇന്നത്തെ ഭൌതികവാദികളായ ജനസമൂഹം പോലും ഈ സന്ധ്യാവിജ്ഞാനത്തിന്റെ വസ്തുതയോടു് യോജിക്കുന്നുണ്ടു്. ശാസ്ത്രങ്ങളിൽ ബ്രാഹ്മണത്വത്തെ ഒരു വൃക്ഷത്തോടും, സന്ധ്യയെ അതിന്റെ വേരുകളോടും വേദങ്ങളെ അതിന്റെ ശാഖകളോടും വൈദികാനുഷ്ഠാനങ്ങളെ ഇലകളോടും ഉപമിച്ചിരിക്കുന്നു. അതുകൊണ്ടു് അതിന്റെ നാരായവേരാകുന്ന സന്ധ്യയെ പ്രത്യേകം ശ്രദ്ധയോടെ പരിപാലിക്കുക. സന്ധ്യയുടെ മാഹാത്മ്യം ഇപ്പോൾ വ്യക്തമായിട്ടുണ്ടു്. സത്യത്തിന്റെ പന്ഥാവിൽക്കൂടി പ്രയാണം ചെയ്യുന്ന ഒരാൾക്കു് സന്ധ്യ അത്യാവശ്യമാണ്. അതുകൂടാതെ ഒരു ബ്രാഹ്മണൻ നിഷ്ഠയോടുകൂടി സന്ധ്യോപാസന ചെയ്യുവാൻ ബാദ്ധ്യസ്ഥനുമാണ്. "അഹരഹഃ സന്ധ്യാമുപാസീത' ഒരു ബ്രാഹ്മണൻ എന്തു ത്യാഗം സഹിച്ചും തന്റെ സന്ധ്യോപാസന തുടരേണ്ടതാണ്.

## സന്ധ്യോപാസകൻ അനുഷ്ഠിക്കേണ്ട കാൎയ്യങ്ങൾ

### ഭക്ഷണക്രമം

ഈ ശാസ്ത്രം അഭ്യസിക്കണമെങ്കിൽ അതിനു് ഭക്ഷണത്തിൽ ക്രമമനുഷ്ഠിക്കേണ്ടതു് അത്യാവശ്യമാണ്. ക്രമമായും സാത്വികമായും



digitized by www.sreyas.in

ഉള്ള ലഘുവായ ഭക്ഷണമായിരിക്കണം. മനുഷ്യനെ അവൻെറ ആഹാരം എത്ര അധികം സ്വാധീനിക്കുന്നു എന്നു നോക്കുക. ഒരു ചെറിയ സിംഹവും, ഭീമാകാരനായ ഒരു ആനയും തമ്മിലുള്ള വ്യത്യാസം നോക്കുക. നിങ്ങരംക്കു് നിങ്ങളുടെ ഭക്ഷണത്തെ നിയന്ത്രിച്ച് നിങ്ങളെത്തന്നെ ഉയർത്തുവാൻ സാധിക്കും. ആലസ്യം ഗുരുത്വപ്രധാനങ്ങളും അമിതങ്ങളുമായ ഭക്ഷണത്തിൻെറ ഫലമായുണ്ടാവുന്നു. അതുകൊണ്ടു് നിത്യാഹാരത്തിൽ വളരെ ശ്രദ്ധിക്കണം. നിങ്ങരംക്കു് ശക്തിയും ഉത്സാഹവും ഉണ്ടാകും.

## ആസനം

സന്ധ്യോപാസകൻ അയാളുടെ ആസനത്തിൽ ശ്രദ്ധിക്കുന്നില്ല. ഏതെങ്കിലും വിധത്തിൽ ഇരിക്കുന്നു. അതു ശരിയല്ല. അയാരം പത്മാസനം, സുഖാസനം മുതലായ ഏതെങ്കിലും ഒരു ആസനത്തിൽ നിശ്ചിതമായ ഒരു ദിക്കിനഭിമുഖമായും ഇരിക്കേണ്ടതാണു്. നിവൃത്തി ഉള്ളിടത്തോളം അയാരം ഒരിരുപ്പിൽതന്നെ തൻെറ സന്ധ്യോപാസന നിർവ്വഹിക്കേണ്ടതുമാണു്. ആസനജയം സിദ്ധിക്കേണ്ടതത്യാവശ്യമാണു്. എന്നാൽ സന്ധ്യോപാസനയിൽ നല്ല ശ്രദ്ധ ഉണ്ടാകുവാനെളുപ്പമാണു്.

## വിശ്വാസവും ഭക്തിയും

ഭക്തിയോടും പരിപൂർണ്ണവിശ്വാസത്തോടുംകൂടിവേണം സന്ധ്യോപാസന നടത്തുവാൻ. വെറും ആവർത്തിച്ചുള്ള ഉരുവിടൽമാത്രം കൊണ്ടു വലിയ ഫലമില്ല. ഹൃദയംഗമമായി ഭഗവാനോടു് തൻെറ പാപങ്ങളെ ക്ഷമിക്കുവാനപേക്ഷിക്കണം.

## യുവജനങ്ങളോടു് ഒരു വാക്കു്

തെററായ സംസ്കാരങ്ങളുടെയും, തെററായ വിദ്യാഭ്യാസത്തിൻെറയും സ്വാധീനശക്തികൊണ്ടും ദുഷ്ടജനങ്ങളുമായുള്ള സംസർഗ്ഗം കൊണ്ടും നമ്മുടെ കലാലയ യുവാക്കരം സന്ധ്യയുടെ മഹത്വത്തേയും പ്രാഭവത്തേയും വിസ്മരിച്ചിരിക്കയാണു്. അവർ സന്ധ്യാവന്ദനം ചെയ്യുന്നില്ല. സന്ധ്യാവന്ദനം അവരെ സംബന്ധിച്ചിടത്തോളം അർത്ഥമില്ലാത്ത ഒരു കർമ്മമാണു്. അവർ നിരീശ്വരവാദികളായിത്തീർന്നിരിക്കയാണു്. അവക്കു് സന്ധ്യോപാസന തുടങ്ങുന്നതിനു മുമ്പായി, ഗവേഷണശാലകളിൽ അതിൻെറ ഉപയോഗത്തെപ്പററി പരീക്ഷണങ്ങരം നടത്തുകയും ശാസ്ത്രീയമായ തെളിവുകരം



digitized by www.sreyas.in

കണ്ടെത്തുകയും വേണം! പാശ്ചാത്യശാസ്ത്രകാരന്മാരുടെ പിന്തുണയും വേണം! നമ്മുടെ പൂർവ്വികന്മാരായ ഋഷീശ്വരന്മാരുടെ വാക്കുകൾ അവർക്ക് സ്വീകാര്യങ്ങളല്ല. എത്ര അധഃപതിച്ചുപോയ ഒരവസ്ഥയായിപ്പോയി!

യുവവിദ്യാർത്ഥികളെ! നിങ്ങൾ സന്ധ്യാവന്ദനത്തെ തള്ളിക്കളഞ്ഞ് അധഃപതിക്കരുത്! ജീവിതവിജയവും, ലൌകികവും ആത്മീയവുമായ ഐശ്വര്യങ്ങളും ആരോഗ്യവും, ദീർഘായുസ്സും, മനഃപരിശുദ്ധിയും സന്ധ്യോപാസന നിങ്ങൾക്ക തന്നു് നിങ്ങളെ ഈശ്വരസാക്ഷാൽക്കാരം പ്രാപിക്കുവാൻ സഹായിക്കയും ചെയ്യും. ഇപ്പോൾ മുതൽ തുടങ്ങുവിൻ. ഇനിയും നിങ്ങൾക്ക് ആശയ്ക്ക് വഴിയുണ്ട്. ഉണരുവിൻ. ആത്മാർത്ഥതയോടെ ശ്രമിക്കുവിൻ.

എന്തു വിഘ്നങ്ങളും അശ്രദ്ധകളും മനഃപൂർവ്വം തരണം ചെയ്ത് സന്ധ്യാവന്ദനത്തെ നിഷ്ഠയായി ഈ നിമിഷം മുതൽ അനുഷ്ഠിക്കുവാൻ ഉറപ്പിക്കുവിൻ. ഇപ്പോൾത്തന്നെ തുടങ്ങുവിൻ! ഇനി നീട്ടരുത്. ദിവസേനയുള്ള നിങ്ങളുടെ മററു പരിപാടികളെ കുറയ്ക്കുവിൻ. സംസാരം കുറയ്ക്കുവിൻ. പരന്മാരുമായി അധികം ഇട പെടാതിരിക്കുവിൻ. നിങ്ങൾക്ക് സന്ധ്യാവന്ദനത്തിന് ധാരാളം സമയം കിട്ടും.

സന്ധ്യോപാസനയിൽ നിഷ്കർഷ പാലിക്കണം. മഴയോ കാററോ വന്നുകൊള്ളട്ടെ. പ്രളയം വന്നാൽപോലും അതു മുഴമിക്കാതെ മദ്ധ്യത്തിൽ വിട്ടുപോകരുത്. മിക്കവരും സന്ധ്യാവന്ദനത്തിനു സമയം കിട്ടുന്നില്ലെന്നു പരാതിപറയാറുണ്ട്. അവർക്ക് മററുപലേ പരിപാടികളിലും സംബന്ധിക്കേണ്ടതുണ്ട്. അതു് വെറും ബലഹീനതയും, സത്സംസ്കാരങ്ങളുടെ അഭാവവും കൊണ്ടുണ്ടാകുന്നതാണ്. ഈ ദിവ്യശാസ്ത്രത്തിന്റെ മഹിമ അവർക്കറിയുന്നില്ല. അവരുടെ ഒരു സ്നേഹിതൻ ഒരു നദീതീരത്തു് സന്ധ്യാവന്ദനം ചെയ്യുന്നതു് കാണുന്നു എങ്കിൽ അവരെ കൂക്കിവിളിക്കുകയൊ മറേറതെങ്കിലും തരത്തിൽ അതിനെ അലങ്കോലപ്പെടുത്തുകയൊ ചെയ്യും. ഈ സന്ധ്യോപാസനയിൽ അന്തർലീനമായിക്കിടക്കുന്ന മാഹാത്മ്യത്തെപ്പററി ഈ സാധുക്കൾ അറിയുന്നില്ല. എല്ലാ രഹസ്യങ്ങളുടെയും രഹസ്യം ഇതിൽ അന്തർലീനമാണ്. അതുകൊണ്ടാണ് യോഗീശ്വരന്മാർ, സന്ധ്യോപാസന ചെയ്യാത്തവൻ മൃഗംതന്നെയാണെന്നു പറയുന്നതു്.



digitized by www.sreyas.in

എന്തു ത്യാഗം സഹിച്ചും സന്ധ്യോപാസന ചെയ്യുവാൻ ഈശ്വരൻ നിങ്ങൾക്കു് മനക്കരുത്തു് തരട്ടെ! സന്ധ്യയുടെ നിയമങ്ങളെ നിങ്ങൾ നിഷ്ഠയോടെ പാലിക്കുമാറാകട്ടെ! സന്ധ്യാവിജ്ഞാനത്തിൻെറ മഹിമ നിങ്ങൾക്കു് മനസ്സിലായി നിങ്ങൾ എല്ലാക്ലേശങ്ങളെയും യാതനകളെയും തരണം ചെയ്യുമാറാകട്ടെ! സന്ധ്യാവിജ്ഞാനം എന്നു പറയപ്പെടുന്ന ദിവ്യജ്ഞാനം നിങ്ങൾക്കു പരിശുദ്ധിയേയും സന്തുഷ്ടിയേയും അനശ്വരതയെയും പ്രദാനം ചെയ്യട്ടേ !

## വേദത്തിലനുശാസിക്കുന്ന പത്തുസംസ്കാരങ്ങൾ

മനുഷ്യജീവിതത്തിൽ ഓരോ അവസരങ്ങളിലും നടത്തിവരുന്ന കർമ്മങ്ങളെ സംസ്കാരങ്ങളെന്നു വിശേഷിപ്പിക്കുന്നു. ഒരു ഹിന്ദുവിൻെറ ജീവിതത്തെ പരിശുദ്ധമാക്കുന്ന ശുദ്ധീകരണ കർമ്മങ്ങളാണു് അവ. ഗർഭാധാനം മുതൽ, ശരീരസംസ്കാരംവരെ ഒരാളുടെ ജീവിതത്തിലെ എല്ലാ പ്രധാന സംഭവങ്ങളെയും അവ പ്രതിനിധീകരിക്കുന്നു. പല നിറങ്ങളുടെയും ആവരണംകൊണ്ടു് ഒരു ചിത്രത്തിൻെറ ബാഹ്യരേഖകൾ തെളിഞ്ഞുകാണപ്പെടുന്നതുപോലെതന്നെ ബ്രാഹ്മണ്യവും ശാസ്ത്രീയ സംസ്കാരങ്ങൾകൊണ്ടു് തെളിയിക്കപ്പെടുകയാണു്. ശൈശവം, ബാല്യം, കൈശോരം, യൌവ്വനം, വാർദ്ധക്യം മരണം എന്നിവയ്ക്കെല്ലാം പ്രത്യേക സംസ്കാരങ്ങൾ ഉണ്ടു്.

ആകെ അയ്മ്പത്തിരണ്ടു് സംസ്കാരങ്ങളുണ്ടു്. അവയിൽ പത്തെണ്ണം സുപ്രധാനങ്ങളാണു്. ഈ പത്തെണ്ണം ഗർഭാധാനം, പുംസവനം, സീമന്തോന്നയനം, ജാതകർമ്മം, നാമകരണം, അന്നപ്രാശനം, ചൂഡാകരണം, ഉപനയനം, സമാവർത്തനം, വിവാഹം എന്നിവയാണു്. ഇതിൽ ചിലതുമാത്രമേ ഇപ്പോൾ അനുഷ്ഠിച്ചുവരുന്നുള്ളു. ചിലതു ശൈശവത്തേയും ബാല്യകാലത്തിൻെറ ആദ്യഘട്ടങ്ങളെയും സംബന്ധിച്ചുള്ളവയാണു്. ചില കർമ്മങ്ങൾ നിത്യവും ചെയ്യേണ്ടവരാവുന്നവയോ പ്രത്യേകാവസരങ്ങളിൽ ചെയ്യാവുന്നവയോ ആകാം. ഇപ്രകാരം ഒരു ഹിന്ദുവിൻെറ ജീവിതം ജനനംമുതൽ ദഹനം വരെ സുരക്ഷിതമാണു്.

### ഗർഭാധാനം

ഗർഭാധാനം സൃഷ്ടികർമ്മത്തെ അനുവദിക്കുന്നു. ഒരു ഭർത്താവു് ഒരു പുത്രനുണ്ടാകുന്നതിനുവേണ്ടി ഹൃദയംഗമമായി പ്രാർത്ഥിക്കുന്നു. ഋതുശാന്തിയുടെ മുഹൂർത്തത്തിൽ ഭർത്താവു് ദൈവികമന്ത്രങ്ങളെ ഭക്തി



digitized by www.sreyas.in

പൂർവ്വം ഉച്ചരിക്കുന്നു. പുതിയ ജീവൻ മന്ത്രങ്ങളുടെ ഉച്ചാരണങ്ങൾക്കിടയിൽ മാതൃഗർഭത്തിൽ ആധാനം ചെയ്യപ്പെടുന്നു. ആ ബീജത്തിന്റെ മസ്തിഷ്കത്തിൽ സൽസംസ്കാരങ്ങൾ മുദ്രിതങ്ങളായിത്തീരുന്നു. പരിശുദ്ധമായ ബുദ്ധിയും യഥാർത്ഥജ്ഞാനവും ഉള്ള ഒരു ഹിന്ദുവിന് സ്ത്രീപുരുഷസംയോഗം വെറും വൈകാരികതൃഷ്ണയുടെ സംതൃപ്തിക്കുള്ളതല്ല. മനുഷ്യനിൽ ഈശ്വരദത്തമായിരിക്കുന്ന ഉല്പാദനശക്തിയെ ഒരു മനുഷ്യശരീരമുണ്ടാകേണമെന്നുള്ള സങ്കല്പത്തോടുകൂടി ഉപയോഗിക്കുന്നു. ഭർത്താവും ഭാര്യയും ഗർഭാധാനാവസരങ്ങളിൽ സന്തുഷ്ടരായിരിക്കേണ്ടതത്യാവശ്യമാണ്. അവരുടെ ഹൃദയങ്ങളിൽ ഉൽക്കണ്ഠയോ, ദ്വേഷ്യമോ, വിരോധമോ, പരിഭ്രമമോ ഉള്ള അവസരങ്ങളിൽ ഇക്കാര്യത്തിൽ അവർ പ്രവർത്തിക്കരുത്. അവർ പുരാണാദി ദൈവികഗ്രന്ഥങ്ങളെ വായിക്കണം. അവർ അർജ്ജുനനെപ്പററി ചിന്തിക്കയാണെങ്കിൽ അവനെപ്പോലെ വീരനും യോഗ്യനുമായ പുത്രനെ ലഭിക്കും. ശ്രീ ബുദ്ധദേവനെ സ്മരിക്കുന്നുവെങ്കിൽ അദ്ദേഹത്തെപ്പോലെ കാരുണ്യവും സമസൃഷ്ടിസ്നേഹവുമുള്ള ഒരു പുത്രനെ ലഭിക്കും. ധന്വന്തരമൂർത്തിയെ ധ്യാനിച്ചാൽ ഒരു പ്രസിദ്ധനായ ഭിഷഗ്വരനായിരിക്കും പുത്രൻ. ആദിത്യനെ ധ്യാനിക്കുന്നു എങ്കിൽ സൂര്യനെപ്പോലെ തേജസ്വിയായ ഒരു പുത്രൻ ജനിക്കും.

## പുംസവനം

ഗർഭസ്ഥനായ ശിശുവിന് മൂന്നുമാസം പ്രായമാകുമ്പോൾ മന്ത്രപൂർവ്വം ചെയ്യുന്ന കർമ്മമാണ് പുംസവനം. അന്നമയകോശവും പ്രാണമയകോശവും ഈ സമയത്തു് ഉണ്ടായിത്തീരുന്നു.

## സീമന്തോന്നയനം

വേദമന്ത്രോച്ചാരണങ്ങളോടുകൂടി ഏഴാം മാസത്തിൽ നടത്തപ്പെടുന്ന ഒരു കർമ്മമാണ് സീമന്തോന്നയനം. ഈ കർമ്മംകൊണ്ടു് മാതാവിനെ ദൃഷ്ടിബാധ, ക്ഷുദ്രദേവതകളിൽനിന്നുള്ള ഉപദ്രവം മുതലായവയിൽനിന്നും രക്ഷിക്കുകയും കുഞ്ഞിന് ആരോഗ്യം പ്രദാനം ചെയ്യുകയും ചെയ്യുന്നു. മേല്പറഞ്ഞ മൂന്നുകർമ്മങ്ങളും അമ്മയുടേയും കുട്ടിയുടെയും രക്ഷയ്ക്കായുള്ള കർമ്മങ്ങളാണ്. കുട്ടിയുടെ ശരീരം ശരിയായി പുഷ്ടിപ്പെട്ടുവരുന്നു. മന്ത്രോച്ചാരണംകൊണ്ടുള്ള ശബ്ദതരംഗങ്ങളും, അനുഷ്ഠിക്കപ്പെടുന്ന കർമ്മങ്ങളും ആ കുട്ടിയുടെ ശരീരത്തെ ഭംഗിയായി പുഷ്ടിപ്പെടുത്തുന്നതിന്നു സഹായിക്കുന്നു.



digitized by www.sreyas.in

## ജാതകർമ്മം

കുട്ടി ജനിച്ച ഉടനെ ചെയ്യുന്ന കർമ്മമാണു് ജാതകർമ്മം. അച്ഛൻ തൻെറ നവാഗതനായ കുഞ്ഞിനെ സ്വാഗതം ചെയ്യുന്നു. കുഞ്ഞിൻെറ ദീർഘായുസ്സിനും സൽബുദ്ധിക്കും നന്മക്കുംവേണ്ടി പ്രാർത്ഥിച്ചു് അച്ഛൻ കുഞ്ഞിനു് തേനും നെയ്യും കൂടി വായിൽ കൊടുക്കുന്നു.

## നാമകരണം

പേരിടുന്ന കർമ്മത്തിനാണു് നാമകരണം എന്നു പറയുന്നതു്. മന്ത്രോച്ചാരണത്തോടുകൂടി പത്താംദിവസമോ പതിനൊന്നാംദിവസമോ പന്ത്രണ്ടാം ദിവസമോ പേരിടുന്നു.

## അന്നപ്രാശനം

കുഞ്ഞിനു് ആറുമാസമാകുമ്പോഴ് ആദ്യമായി ചോറുകൊടുക്കുന്നതിന്നാണു് അന്നപ്രാശനം എന്നു പറയുന്നതു്. മന്ത്രങ്ങൾ ജപിക്കപ്പെടുകയും ദേവന്മാക്കു് പലക്കും വേണ്ടി ഹോമം നടത്തുകയും ഈ അവസരത്തിൽ ചെയ്യുന്നു.

## ചൂഡാകരണം

ചൂഡാകരണം അഥവാ ഒന്നാം വയസ്സിലോ മൂന്നാം വയസ്സിലൊ ശിരസ്സു മുണ്ഡനം ചെയ്യുന്നതിനാണു് ചൂഡാകരണം എന്നു പറയുന്നതു്. കർണ്ണവേധം അഥവാ കാതു് കുത്തൽ അഞ്ചാം വയസ്സിലൊ ഏഴാം വയസ്സിലൊ ചിലപ്പോൾ ഒന്നാം വയസ്സിലൊ, ചൂഡാകരണത്തോടൊപ്പമോ ചെയ്യപ്പെടുന്നു. കുഞ്ഞിൻെറ ശരീരം ഈ കർമ്മങ്ങളാൽ സുരക്ഷിതമാക്കപ്പെടുന്നു. ശുക്ലത്തിൻെറയോ, ജീവപിണ്ഡത്തിൻെറയോ ന്യൂനതകൊണ്ടുണ്ടാകാവുന്ന പൈതൃകങ്ങളായ ദോഷങ്ങളെല്ലാം മാറുന്നു. വിദ്യാരംഭം മറെറാരു സംസ്കാരമാണു്. കുഞ്ഞിനെ ആദ്യക്ഷരങ്ങൾ പഠിപ്പിക്കുന്നു. ഇതിന്നു് അക്ഷരാഭ്യാസം എന്നും പറയാറുണ്ടു്. ഈ സംസ്കാരങ്ങൾ എല്ലാം ബാല്യാവസ്ഥയിൽ നടത്തപ്പെടുന്നതാണു്.

## ഉപനയനം

പിന്നീടു് യൌവ്വനകാലത്തിൻെറ ആരംഭത്തെ കുറിക്കുന്ന സംസ്കാരങ്ങളിൽ ഏററവും പ്രധാനമായതു് ഉപനയനമാണു്. ഉപനയനം ഒരു സുപ്രധാന സംസ്കാരമാണു്. അതു് കുട്ടിയുടെ ജീവിതത്തിൽ ഒരു നാഴികക്കല്ലാണു്. അതു് കുട്ടിയുടെ ആദ്ധ്യാത്മിക



digitized by www.sreyas.in

മായ ഒരു പുനർജ്ജനനമാണ്. ഉപനയനം എന്ന വാക്കിൻെറ അർത്ഥം, സമീപത്തേക്കാനയിക്കുക എന്നാണ്. കുട്ടി തൻെറ ആദ്ധ്യാത്മിക ഗുരുവിൻെറ സമീപത്തേക്കാനയിക്കപ്പെടുന്നു. ഗുരു കുട്ടിയെ യജ്ഞോപവീതം അണിയിക്കുന്നു. ഗായത്രീമന്ത്രോപദേശം കഴിച്ച് ഒരു ദണ്ഡും കുട്ടിക്ക് നൽകുന്നു. ബ്രഹ്മചര്യാശ്രമത്തിൻെറ തുടക്കം ഈ കർമ്മത്തിന്നു ശേഷമാണ്. അഖണ്ഡബ്രഹ്മചര്യം ഈ കാലത്ത് അത്യന്താപേക്ഷിതമാണ്. ഈ കാലത്ത് സുപ്രധാനമായ വേദാദ്ധ്യയനം നടത്തപ്പെടുന്നു. മന്ത്രോപദേശം ഈ ബാലനെ ഒരു ദ്വിജനാക്കുന്നു. അച്ഛനമ്മമാർ ഉഭയസമ്മതത്തോടുകൂടി ബാലൻെറ ഉത്ഭവത്തിനു് ഹേതുഭൂതരാകുന്നു. അതു് അവൻെറ സ്ഥൂലശരീരത്തിനു് കാരണമാകുന്നു. എന്നാൽ ഗായത്രീമന്ത്രോപദേശം, ആ ബാലൻെറ മറെറാരു യഥാർത്ഥ ജനനത്തിന്നു് കാരണമാകുന്നു. യാജ്ഞവൽക്യൻെറ വാക്യങ്ങളനുസരിച്ച് ഉപനയനം 8-ാം വയസ്സിൽ ബ്രാഹ്മണനും, പതിനൊന്നാം വയസ്സിൽ ക്ഷത്രിയനും, പന്ത്രണ്ടാം വയസ്സിൽ വൈശ്യനും നടത്തപ്പെടുന്നു. മനുവിൻെറ അഭിപ്രായത്തിൽ അഞ്ചാം വയസ്സിൽ ബ്രാഹ്മണനും ആറാം വയസ്സിൽ ക്ഷത്രിയനും, എട്ടാം വയസ്സിൽ വൈശ്യനും വിധിച്ചിരിക്കുന്നു.

## യജ്ഞോപവീതം മുതലായവയുടെ അർത്ഥം

യജ്ഞോപവീതം മൂന്നു നൂലുകൾ കൂട്ടിപ്പിരിച്ചുണ്ടാക്കപ്പെട്ടതാണ്. അതു ധരിക്കുന്ന ആൾക്ക് മൂന്നുവിധസംയമനം അത്യന്ത്യാപേക്ഷിതമാണ്. മനഃസംയമനം, വാക്സംയമനം, ശാരീരികസംയമനം ഇവയാണ് മൂന്നു സംയമനങ്ങൾ. ചിന്തയേയും വാക്കിനെയും പ്രവൃത്തിയേയും വളരെയേറെ നിയന്ത്രിക്കേണ്ടതുണ്ട്. യജ്ഞോപവീതം ലോകത്തിൽ സത്-ചിത്-ആനന്ദം, സൃഷ്ടി സ്ഥിതി സംഹാരം, ജാഗ്രത്സ്വപ്നസുഷുപ്തി, സത്വരജസ്തമസ്സ്, ബ്രഹ്മവിഷ്ണുമഹേശ്വരന്മാരാകുന്ന മൂർത്തിത്രയം ഇവയെയെല്ലാം പ്രതിനിധീകരിക്കുന്നു.

യോഗദണ്ഡം മനോവാക്കർമ്മങ്ങളിലുള്ള സംയമനത്തെ പരിപാലിക്കണമെന്നുള്ളതു് ഉദ്ബോധിപ്പിക്കുന്നതിനുള്ള ഒരുപകരണമാണ്. ചിന്തകളിലും വാക്കിലും പ്രവൃത്തിയിലും അങ്ങേയററം സംയമനവും അഖണ്ഡബ്രഹ്മചര്യവും പാലിക്കുന്ന ഒരാൾ ഉൽകൃഷ്ടതയെ പ്രാപിക്കുന്നു.

യജ്ഞോപവീതധാരിയായ ബാലൻ ഒരു കൌപീനവും ഒരു മഞ്ഞവസ്ത്രവും മുഞ്ജപ്പുല്ലുകൊണ്ടുള്ള അരപ്പട്ടയും ധരിക്കുന്നു.



digitized by www.sreyas.in

ആചാര്യൻ ബാലനെ ഒരു മാൻതോൽ (കൃഷ്ണാജിനം) ധരിപ്പിക്കുന്നു. പുതിയ മഞ്ഞവസ്ത്രം ഒരു പുതിയ ശരീരത്തെ പ്രതിനിധീകരിക്കുന്നു. മഞ്ഞനിറം ത്യാഗത്തിന്റെ ലക്ഷണമാണ്. കൌപീനധാരണംകൊണ്ട് ആ ബാലൻ അഖണ്ഡബ്രഹ്മചര്യം പാലിച്ചുകൊണ്ടുള്ള ഒരു പരിശുദ്ധജീവിതം നയിക്കുന്നതിനെ കുറിക്കുന്നു അരപ്പട്ട മൂന്നു പ്രാവശ്യം അരയിൽ ചുററപ്പെടുന്നു. സംഹിതകളും, ബ്രാഹ്മണങ്ങളും, ഉപനിഷത്തുകളും ബാലൻ അദ്ധ്യയനം ചെയ്യേണ്ടതിനെ അതു് സൂചിപ്പിക്കുന്നു. മാൻതോലാകട്ടെ ബാലൻ നയിക്കേണ്ട ത്യാഗപൂർണ്ണമായ സന്യാസജീവിതത്തെ സൂചിപ്പിക്കുന്നു.

## സമാവർത്തനം

വിദ്യാർത്ഥിജീവിതത്തിന്റെ അന്ത്യത്തെ സമാവർത്തനകർമ്മം കൊണ്ട് സൂചിപ്പിക്കുന്നു. ബ്രഹ്മചാരി, വേദാദ്ധ്യയനവും വ്രതാചരണവും മുഴുവനാക്കിയശേഷം ഗുരുനാഥന് ഒരുപഹാരം സമർപ്പിച്ചു് തന്റെ വിദ്യാർത്ഥിജീവിതത്തിന്റെ പരിസമാപ്തിയെ കുറിക്കുന്ന വിശുദ്ധ സ്നാനത്തിനു്, അനുമതിക്കപേക്ഷിക്കുന്നു. അതിന്നു ശേഷം സ്വഗൃഹത്തിലേക്കു് മടങ്ങിവന്നു് പ്രത്യാഗമനത്തിന്റെ കർമ്മമായ സമാവർത്തനം നടത്തുന്നു. വിവാഹം കഴിച്ചു് ദ്വിതീയാശ്രമമായ ഗൃഹസ്ഥജീവിതത്തിൽ പ്രവേശിക്കുന്നതിനു് അയാരം തയ്യാറാകുന്നു.

## വിവാഹം

ദ്വിതീയാശ്രമപ്രവേശമാണ് വിവാഹം. ഗൃഹസ്ഥജീവിതം തുടങ്ങുകയായി. ഒരു ഗൃഹസ്ഥന്റെ കടമകളായ, പിതൃകർമ്മങ്ങളെക്കൊണ്ടുള്ള ഋണമോചനം, സ്വാധ്യായം പുത്രോല്പാദനം മുതലായവയിൽ അയാരം വ്യാപൃതനാകുന്നു. വരൻ വധുവിനോടു് പറയുന്നു. ''ഞാൻ സൌഭാഗ്യത്തിനുവേണ്ടി നിന്റെ പാണിഗ്രഹണം നടത്തുന്നു.'' അവർ കൈപിടിച്ചു് ഹോമാഗ്നിയെ പ്രദക്ഷിണം വെക്കുന്നു. വധുവാകട്ടെ ഹോമാഗ്നിയിൽ അക്ഷതത്തെ ഹോമിച്ചിട്ടു് ''എന്റെ പതി ദീഘായുഷ്മാനായിരിക്കട്ടെ. എന്റെ ബന്ധുക്കരം വദ്ധിക്കട്ടെ'' എന്നു പ്രാത്ഥിക്കുന്നു.

## ജീവിതത്തിലെ അവസാനത്തെ ആശ്രമങ്ങരം

ഇനിയും രണ്ടാശ്രമങ്ങരം ബാക്കിയുള്ളതു് വാനപ്രസ്ഥവും സന്യാസവുമാണ്.

ലൌകിക വ്യാപാരങ്ങളിൽനിന്നും വിട്ടുമാറി കാട്ടിൽപോയി താമസിച്ചു് സന്യാസജീവിതത്തിന്നു് തയ്യാറാകുന്നതിനെ വാനപ്രസ്ഥമെന്നു പറയുന്നു.



digitized by www.sreyas.in

ഒരു സന്യാസിയാകട്ടെ ലോകത്തെ ത്യജിച്ച് മതപരങ്ങളായ സ്വാദ്ധ്യായങ്ങൾ ധ്യാനം ഇത്യാദികളെ ശീലിച്ച ഭിക്ഷാന്നം കൊണ്ടു് ഉപജീവനം കഴിക്കുന്നു.

പ്രേതകർമ്മം, മരണാനന്തരമുള്ള സംസ്കാരാദികളെ സൂചിപ്പിക്കുന്നു. ഒരാൾ മരിക്കുമ്പോൾ സംസ്കാരകർമ്മങ്ങൾ പുത്രനും അനന്തരാവകാശിയുമായ ആൾ നടത്തുന്നു.

## പഞ്ചമഹായജ്ഞങ്ങൾ

ഒരു ഗൃഹസ്ഥൻ നിത്യവും അനുഷ്ഠിക്കേണ്ടതായി അഞ്ചു യജ്ഞങ്ങൾ ഉണ്ടു്. അവ 1) ബ്രഹ്മയജ്ഞം, അഥവാ വേദയജ്ഞം അതായതു് ബ്രാഹ്മണനായൊ വേദങ്ങൾക്കായോ, ഋഷികൾക്കായോ നടത്തുന്ന യജ്ഞങ്ങൾ.

2. ദേവയജ്ഞം: ദേവപ്രീതിക്കായി നടത്തുന്ന കർമ്മങ്ങൾ.
3. പിതൃയജ്ഞം: പിതൃക്കൾക്കായി ചെയ്യുന്ന കർമ്മങ്ങൾ.
4. ഭൂതയജ്ഞം: ഭൂതങ്ങൾക്കായുള്ള ബലി.
5. മനുഷ്യയജ്ഞം: മനുഷ്യർക്കായി ചെയ്യുന്ന കർമ്മങ്ങൾ.

ഈ പഞ്ചമഹായജ്ഞങ്ങൾ മനുഷ്യൻെറ ആദ്ധ്യാത്മികമായ അഭ്യുദയത്തിന്നും വളർച്ചക്കും സഹായകങ്ങളാകുന്നു. താൻ വിശ്വവ്യാപകമായ ഒരു മഹാശക്തിയാണെന്നും അതല്ലാതെ, അതിൻെറ ഭാഗികമായ ഒരു ചെറുഘടകമല്ല എന്നും ഉള്ള ബോധം ആ മനുഷ്യഹൃദയത്തിൽ ഉറയ്ക്കുന്നു. ഋഷീശ്വരന്മാരാൽ രചിക്കപ്പെട്ടിട്ടുള്ള മഹത്ഗ്രന്ഥങ്ങളുടെ പാരായണംകൊണ്ടു് ഈ ജ്ഞാനം ലഭിക്കുന്നു. തൻെറ സ്നേഹിതന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും മററു സഹജീവികളിൽനിന്നും സഹായങ്ങൾ ലഭിക്കുന്നു. മാതാപിതാക്കന്മാരിൽനിന്നും സ്ഥൂലശരീരം ലബ്ധമായി. ശരീരം പശുവിൻെറ പാൽ, ധാന്യങ്ങൾ, പച്ചക്കറികൾ പഴങ്ങൾ ഇവയാൽ പോഷിപ്പിക്കപ്പെടുന്നു. പഞ്ചഭൂതങ്ങളും അവനെ സഹായിക്കുന്നു. പ്രാണവായുവും ജലവും കൂടാതെ മനുഷ്യനു് ജീവിക്കുവാൻ പററുകയില്ല. ദേവന്മാരും പിതൃക്കളും അവനെ അനുഗ്രഹിക്കുന്നു. അതുകൊണ്ടു് പഞ്ചപ്രകാരേണയും അയാൾ പ്രകൃതിയോടു കടപ്പെട്ടവനാണു്. ഈ അഞ്ചു മഹായജ്ഞങ്ങളും ശരിയായി അനുഷ്ഠിച്ചിട്ടു് ഈ ഋണങ്ങളിൽനിന്നും മനുഷ്യൻ മുക്തനാകേണ്ടതാണു്. അതിനു പുറമെ നടക്കുമ്പോഴും മരംവെട്ടുമ്പോഴും അടിച്ചുവാരുമ്പോഴും അരക്കുമ്പോഴും ഭക്ഷണം പാകം ചെയ്യുമ്പോഴും മററുമായി അനേകം



digitized by www.sreyas.in

ചെറുപ്രാണികൾ നശിപ്പിക്കപ്പെടുന്നു. ഈ പാപത്തെ യജ്ഞങ്ങൾ ളാൽ നശിപ്പിക്കുന്നു.

## പഞ്ചയജ്ഞങ്ങൾ

ഋഷികൾ, ദേവന്മാർ, പിതൃക്കൾ, ഭൂതങ്ങൾ, അതിഥികൾ ഇവരെല്ലാം ഗൃഹസ്ഥന്മാരിൽനിന്നും സഹായം കാംക്ഷിക്കുന്നു. അതുകൊണ്ടു് പഞ്ചയജ്ഞങ്ങൾ ഒരു ഗൃഹസ്ഥൻ അവശ്യം നിർവ്വഹി ക്കേണ്ടതാണു്. വേദം അഭ്യസിക്കയും, വേദം അഭ്യസിപ്പിക്കുക യും ആണു് ബ്രഹ്മയജ്ഞം. തർപ്പണം, അഥവാ പിതൃക്കൾക്കു് ജലം അർപ്പിക്കുന്നതും, ശ്രാദ്ധം നിർവ്വഹിക്കുന്നതുമാണു് പിതൃ യജ്ഞം. ഹോമംകൊണ്ടു് ദേവയജ്ഞം. ബലി നൽകുന്നതു് ഭൂതയജ്ഞം. അതിഥികളെ സൽക്കരിച്ചു് ഭക്ഷണം കൊടുത്തു് തൃപ്തിപ്പെടുത്തുന്നതുകൊണ്ടു് മനുഷ്യയജ്ഞം അഥവാ അതിഥി യജ്ഞം നിർവ്വഹിക്കപ്പെടുന്നു.

## ബ്രഹ്മയജ്ഞം അഥവാ ഋഷിയജ്ഞം

എല്ലാ മനുഷ്യരും ആദ്ധ്യാത്മികഗ്രന്ഥങ്ങൾ നിത്യവും പാരായ ണം ചെയ്യേണ്ടതാണു്. താൻ മനസ്സിലാക്കിയതു് മററുള്ളവരെ കൂടി മനസ്സിലാക്കി കൊടുക്കേണ്ടതുമാണു്. ഇതുകൊണ്ടു് ഋഷി കളോടുള്ള ഋണത്തിൽനിന്നും മുക്തനാകുന്നു.

## ദേവയജ്ഞം

ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ അരുളിച്ചെയ്യുന്നതിപ്രകാര മാണു്.

''അനേന പ്രസവിഷ്യധ്വം
യേനവോ സ്ത്വിഷ്ടകാമധുക്

ദേവാൻ ഭാവയതാനേന
തേ ദേവാ: ഭാവയന്തു വ:
പരസ്പരം ഭാവയന്തഃ
ശ്രേയഃ പരമവാപ്സ്യഥ.

ഇഷ്ടാൻ ഭോഗാൻ ഹിവോദേവാ
ദാസ്യന്തെ യജ്ഞഭാവിതാ:
തൈർദ്ദത്താനപ്രദായൈഭ്യോ
യോ ഭുംക്തേ സ്തേനഏവ സ:



digitized by www.sreyas.in

യജ്ഞശിഷ്ടാശിന: സന്തോ
മുച്യന്തേ സർവ്വകിൽബിഷൈ;
ഭുഞ്ജതേ തേ ത്വഘം പാപാ
യേ പചന്ത്യാത്മകാരണാത്.

ശ്രീ: ഭ: ഗീ: III 10, 11, 12, 13

മനു ഇപ്രകാരം പറയുന്നു ''മനുഷ്യൻ എല്ലായിപ്പോഴും വേദശാസ്ത്രാഭ്യസനത്തിലും ദൈവിക കർമ്മങ്ങളിലും വ്യാപൃതനാകട്ടെ. വൈദിക കർമ്മാനുഷ്ഠാനംകൊണ്ടു് മനുഷ്യൻ ചരാചരങ്ങളെ മുഴുവൻ വഹിക്കുന്നു. ദൈവിക ചക്രത്തിന്നനുസരണമായി ഈ ജീവിത ചക്രവും തിരിക്കപ്പെടുകയും മനുഷ്യന്റെയും ലോകത്തിന്റെയും ഉൽക്കർഷത്തിന്നു സഹായിക്കുകയും ചെയ്യുന്നു.

## ഭൂതയജ്ഞം

പശു, ശ്വാവു്, പക്ഷികൾ, മത്സ്യങ്ങൾ, എന്നിവക്കു് ഭക്ഷണം കൊടുക്കുന്നതിനെ ഭൂതയജ്ഞം എന്നു പറയുന്നു.

## മനുഷ്യയജ്ഞം

സാധുക്കൾക്കു് ഭക്ഷണം കൊടുക്കുന്നതു് മനുഷ്യയജ്ഞമാണു്. വിശക്കുന്നവനു് ഭക്ഷണംകൊടുക്കുന്നതും, നഗ്നനു് വസ്ത്രം നൽകുന്നതും, ഗൃഹമില്ലാത്തവന്നു് ആശ്രയം നൽകുന്നതും ദുഃഖിതക്കു് സാന്ത്വനം നൽകുന്നതും മനുഷ്യയജ്ഞത്തിൽ ഉൾപ്പെടുന്നു. മനുഷ്യലോകത്തിന്നു് ഏതുതരത്തിൽ ചെയ്യുന്ന സേവനവും മനുഷ്യയജ്ഞമാകുന്നു.

## പഞ്ചമഹായജ്ഞങ്ങൾകൊണ്ടുണ്ടാകുന്ന ഫലങ്ങൾ

ഇങ്ങിനെയുള്ള മനുഷ്യസേവനംകൊണ്ടു മനുഷ്യഹൃദയത്തിൽ കാരുണ്യമുദിക്കുന്നു. വിദ്വേഷം അന്തർദ്ധാനം ചെയ്യുന്നു. മനുഷ്യന്റെ അഹന്ത നശിച്ചു് ഹൃദയം മൃദുവായിത്തീരുന്നു. വിശ്വപ്രേമം ആ മനുഷ്യഹൃദയത്തിലുദിച്ചുയരുന്നു. ജീവിതത്തോടുതന്നെ ഒരു വിശാലമായ വീക്ഷണഗതി ഉണ്ടാകുന്നു. എല്ലാ ജീവരാശികളോടും തനിക്കു് ഐക്യമുള്ളതായി അനുഭവപ്പെടുന്നു. സ്വാർത്ഥംകൊണ്ടും അഹന്തകൊണ്ടും മുൻപുണ്ടായിരുന്ന മററു ജീവരാശികളിൽ നിന്നുമുണ്ടായിരുന്ന ഭിന്നഭാവം ക്രമേണ ലഘൂകൃതമായി ഒടുവിൽ നിശ്ശേഷം നശിക്കയും ചെയ്യുന്നു. മററുള്ളവരെ സന്തുഷ്ടരാക്കുന്നതുകൊണ്ടും പരന്മാക്കു് സേവനം ചെയ്യുന്നതുകൊണ്ടും അന്യരുടെ



digitized by www.sreyas.in

ക്ലേശങ്ങളെ ദൂരീകരിക്കുന്നതുകൊണ്ടും, തൻേറതായ എല്ലാം മററുള്ള വരുമായി കൂടിച്ചേർന്നനുഭവിക്കുന്നതുകൊണ്ടും മാത്രമേ യഥാർത്ഥ ആനന്ദം അവനനുഭവിക്കുവാൻ കഴിയുന്നുള്ളൂ. പഞ്ചമഹായജ്ഞങ്ങൾ, ഒരു മനുഷ്യനു് അവൻെറ മേലധികാരികളോടും, സമന്മാരോടും, താഴെയുള്ളവരോടും ഉള്ള ബന്ധത്തെ മനസ്സിലാക്കിക്കൊടുക്കുന്നു.

മനുഷ്യനു് പ്രത്യേകമായ ഒരു വ്യക്തിത്വം ഇല്ല. അവൻ ലോകവുമായി ബന്ധമുള്ളവനാണു്. ഒരു ജപമാലയിലെ മണിപോലെയാണവൻ. അവൻെറ ജീവിതം മുഴുവൻ ത്യാഗപൂർണ്ണവും പരമതലാബദ്ധവുമായിരിക്കേണ്ടതാണു്. എന്നാൽമാത്രമേ അവനു് ശീഘ്രമായ ഉൽക്കർഷം ഉണ്ടാകുകയുള്ളൂ. ശാശ്വതമായ ദൈവീകാനന്ദവും എന്നാൽ മാത്രമേ അനുഭൂതമാകുന്നുള്ളൂ. അപ്പോൾ മാത്രമേ ജനനമരണ ചക്രത്തിൽനിന്നും സ്വയം സ്വതന്ത്രനായി ശാശ്വതശാന്തി പ്രാപിക്കയുള്ളൂ.

## ശ്രാദ്ധവും തർപ്പണവും

സ്ഥൂലശരീരം വെടിഞ്ഞ ഒരാത്മാവിനെ സഹായിപ്പാൻവേണ്ടി ബന്ധുക്കളാൽ അനുഷ്ഠിക്കപ്പെടുന്ന കർമ്മങ്ങളാണു് ശ്രാദ്ധങ്ങൾ. സ്ഥൂലശരീരം വെടിഞ്ഞ ഒരാത്മാവിനെ പ്രേതമെന്നു പറയുന്നു. ആത്മാവിനെ ഈ പ്രേതാവസ്ഥയിൽ സഹായിക്കുന്ന കർമ്മങ്ങളാണു് പ്രേതക്രിയ അഥവാ പ്രേതശുദ്ധി.

### ശ്രാദ്ധവും തർപ്പണവും ശരീരംവെടിഞ്ഞ ജീവനെ എങ്ങിനെ സഹായിക്കുന്നു?

ബ്രാഹ്മണക്കു് യുക്തമായ സമയത്തും, സ്ഥലത്തും വിശ്വാസപൂർവ്വംചെയ്യുന്ന ദാനത്തെയും ശ്രാദ്ധമെന്നു പറയുന്നു. ശ്രാദ്ധം പിതൃപ്രീതി ഉളവാക്കുന്നു. പതിനാറു ശ്രാദ്ധങ്ങളെ അനുഷ്ഠിക്കുന്നതുകൊണ്ടു് ഒരു പുത്രൻ തൻെറ പിതാവിനെ പ്രേതലോകത്തിൽ സന്തോഷത്തോടുകൂടി ജീവിക്കുവാൻ സഹായിക്കുന്നു. അതുകൊണ്ടു് പുത്രൻ സപിണ്ഡീകരണം അനുഷ്ഠിക്കണം. ശ്രാദ്ധതർപ്പണാദികളാൽ പിതൃജീവൻെറ പിതൃലോകപ്രയാണത്തിലുള്ള ദാഹവും വിശപ്പും മാറുന്നു.

നരകപ്രയാണം ചെയ്യുന്നവരുടെ ദാഹവും വിശപ്പും കഠിനങ്ങളാണു്. ശ്രാദ്ധാദികൾ അവരെ ഈ വിഷമങ്ങളിൽനിന്നും രക്ഷിക്കുന്നു. അതുകൊണ്ടു് ശ്രാദ്ധം അനുഷ്ഠിക്കേണ്ടതു് അത്യന്താപേക്ഷി



digitized by www.sreyas.in

തമാണ്. സ്വർഗ്ഗസ്ഥരായ പിതൃക്കൾക്കു പോഷണവും സംതൃപ്തിയും, ശക്തിയും ലഭിക്കുന്നു.

ശ്രാദ്ധം പിതൃക്കൾക്കുവേണ്ടി പ്രത്യേകം ഭക്തിയോടും വിശ്വാസത്തോടും ശ്രദ്ധയോടുംകൂടി ചെയ്യേണ്ടതാണ്. പിതാവിന്നു വേണ്ടി ശ്രാദ്ധം അനുഷ്ഠിക്കാത്ത ഒരു പുത്രൻ കൃതഘ്നനത്രെ. അവൻ നരകത്തിൽ പതിക്കുന്നു. പിതൃകർമ്മമനുഷ്ഠിക്കാത്തവൻ നീചയോനിയിൽ ജനിക്കുന്നു എന്നു് ശാസ്ത്രങ്ങളിൽ പറയുന്നു. അവൻ ഒരു നികൃഷ്ടവും ദരിദ്രവുമായ ജീവിതം നയിക്കുന്നു.

## ശവദാഹത്തിൻെറ ഗുണം

ഒരു ശവത്തെ നശിപ്പിക്കുന്നതിന്നുള്ള ഉത്തമമാർഗ്ഗം അഗ്നിയിൽ ദഹിപ്പിക്കുന്നതാണ്. അതു് ശരീരം വിട്ടുപോയ ആത്മാവിന്നും ഗുണകരമാണ്. ശരീരം ദഹിപ്പിക്കാതിരിക്കുന്നപക്ഷം ജീവന് ഭൂമിയുമായുള്ള ബന്ധം വിടുന്നില്ല. സ്ഥൂലശരീരത്തോടുള്ള മമത കൊണ്ടും മോഹംകൊണ്ടും ജീവൻ ആ ശരീരത്തിന്നു ചുററുംതന്നെ മരണാനന്തരം അലഞ്ഞുതിരിയുന്നു. പിതൃലോകത്തിലേക്കുള്ള ജീവൻെറ ഗതി തടയപ്പെടുന്നു. മന്ത്രോച്ചാരണങ്ങളുടെ തരംഗങ്ങൾ ഹോമദ്രവ്യങ്ങൾ, പ്രോക്ഷിക്കുന്ന ജലം എന്നിവ ആ ആത്മാവിന് ശാന്തി നൽകുന്നു. സപിണ്ഡീകരണകർമ്മം കൊണ്ടു് പ്രേതലോകത്തിൽ നിന്നും പിതൃലോകത്തിലേക്ക് പ്രവേശിക്കുവാൻ ജീവനെ സഹായിക്കുന്നു. അയാൾ അന്നുമുതൽ പിതൃലോകത്തിലെ അംഗമായി സ്വീകരിക്കപ്പെടുന്നു. പുത്രൻ പിതാവിൻെറ ചിതയ്ക്കുചുററും മൂന്നു പ്രാവശ്യം പ്രദക്ഷിണം വക്കുന്നു. എന്നിട്ടു് അഗ്നികൊളുത്തി ജലം തളിച്ചു് മന്ത്രപൂർവ്വം ഉച്ചരിക്കുന്നു. ''പോയാലും, ഇവിടെനിന്നും നിർഗ്ഗമിച്ചാലും.'' പിറേറദിവസം അസ്ഥികൾ ശേഖരിച്ചു് നദികളിലൊ പുണ്യതീർത്ഥങ്ങളിലൊ നിക്ഷേപിക്കപ്പെടുന്നു. സാദ്ധ്യതയുള്ളവർ അസ്ഥികളെ കാശിയിലോ ഹരിദ്വാരത്തോ പോയി ഗംഗയിൽ നിക്ഷേപിക്കുന്നു.

## രണ്ടുതരം പിതൃക്കൾ

മരണത്തിന്നുശേഷം ഉടനെതന്നെ ജീവൻ അഗ്നി, വായു, തേജസ്സ്, മുതലായവയാൽ നിർമ്മിക്കപ്പെട്ട അതിവാഹികശരീരത്തിൽ പ്രവേശിക്കുന്നു. പിന്നീടു് പൂർവ്വജന്മത്തിൽ ചെയ്തിട്ടുള്ള പാപാനുസരണം അവയുടെ ഫലങ്ങൾ നരകത്തിൽ അനുഭവിക്കുന്നതിനുള്ള യാതനാ ദേഹത്തേയോ, അല്ലെങ്കിൽ പൂർവ്വജന്മത്തിൽ



digitized by www.sreyas.in

പുണ്യം ചെയ്ത ആത്മാവാണെങ്കിൽ, ദേവലോകങ്ങളിൽ തൽഫല മായി ദിവ്യഭോഗങ്ങളെ അനുഭവിക്കുവാൻ യുക്തമായ ദിവ്യ ശരീരത്തേയോ പ്രാപിക്കുന്നു. യാതനാശരീരത്തിൽ വായുതത്വം ഗുരുതരമായിരിക്കയും ദിവ്യദേഹത്തിൽ അഗ്നിതത്വം ഗുരുതരമാ യിരിക്കയും ചെയ്യുന്നു. ജീവന്നു് പിതൃലോകത്തെ പ്രാപിക്കുവാൻ ഒരു സംവത്സരം വേണ്ടിവരുന്നു. പിതൃക്കൾ രണ്ടു തരക്കാരാണു്. പിതൃലോകനാഥന്മാരായ സ്വർഗ്ഗീയ പിതൃക്കളും മരണാനന്തര പിതൃ ലോകത്തു ചെന്നുചേരുന്ന മനുഷ്യപിതൃക്കളുമാണു്. ബ്രഹ്മാവാണു് ഇവരുടെ എല്ലാം പിതൃവ്യൻ. കാശ്യപൻ തുടങ്ങിയ പ്രജാപതി കളും സൃഷ്ടികർത്താക്കന്മാരാകയാൽ പിതൃസ്ഥാനത്തിന്നർഹരാകുന്നു. പിതൃലോകത്തിന്നു് ഭുവർലോകമെന്നും പറയുന്നു.

പിതൃക്കൾ എന്ന പേരുകൊണ്ടു് വിവക്ഷിക്കുന്നതു് അച്ഛൻ അമ്മ മുതലായി ഏററവും അടുത്ത ബന്ധമുള്ളവരെയാണു്. മൂന്നു തലമുറവരെയുള്ള പിതൃക്കൾക്കുവേണ്ടിയോ, മററെല്ലാ പിതൃ ക്കൾക്കുംകൂടി വേണ്ടിയോ ശ്രാദ്ധകർമ്മം നടത്തപ്പെടുന്നു. പിതാ വിനും, പിതാമഹനും പ്രപിതാമഹനുമായി മൂന്നു പിണ്ഡം നൽക പ്പെടുന്നു. രണ്ടു ബ്രാഹ്മണക്കു ആദ്യം ഭക്ഷണം കൊടുക്കുന്നു. ഏഴു തല മുറക്കാർക്കു് ഭക്ഷണം കൊടുക്കുന്നതുകൊണ്ടും സ്വീകരിക്കുന്നതുകൊ ണ്ടും അന്യോന്യം സ്വാധീനശക്തി ചെലുത്തുവാൻ സാധിക്കുന്നു.

## പിതൃപക്ഷവും മഹാളയ അമാവാസിയും

അശ്വയുജമാസത്തിലെ കറുത്ത പക്ഷത്തെയോ പിതൃകർമ്മ ങ്ങൾക്കു് പ്രത്യേകം യുക്തമായ മാസത്തിലെ കറുത്ത പക്ഷത്തേ യൊ പിതൃപക്ഷമെന്നു പറയുന്നു. അതിലെ അവസാന ദിവസ മായ കറുത്തവാവുദിവസം പിതൃകർമ്മത്തിനേററവും വിശേഷമായ ദിവസമായി കരുതപ്പെടുന്നു.

സാധാരണയായി സവർണ്ണ ഹിന്ദുക്കൾ എല്ലാ കറുത്തവാവു ദിവസവും അർഘ്യവും-തർപ്പണവും പിതൃക്കൾക്കായി സമർപ്പി ക്കാറുണ്ടു്. കൊല്ലത്തിൽ ഒരിക്കൽ ശ്രാദ്ധദിവസം ഉചിതമായ വിധത്തിൽ ശ്രാദ്ധവും ഊട്ടിവരാറുണ്ടു്. എന്നാൽ ഈ അശ്വയുജ കൃഷ്ണപക്ഷത്തിൻെറ പ്രത്യേകത എന്താണു്? യമൻെറ വരദാനം കൊണ്ടു് ഈ അവസരത്തിൽ അനുഷ്ഠിക്കപ്പെടുന്ന പിതൃകർമ്മങ്ങ ളുടെ ഫലം തൽക്ഷണം പിതൃക്കൾക്കു് ലഭിക്കുന്നു എന്നുള്ളതാ ണു്. ഈ വരദാനത്തിൻെറ കാരണം താഴെ പറയും പ്രകാരമാണു്.



digitized by www.sreyas.in

## പിതൃപക്ഷത്തിൻെറ ഉത്ഭവം

(മഹാഭാരതത്തിലെ ഒരു കഥ)

മഹാഭാരതത്തിലെ ദാനവീരനായ കർണ്ണൻ യുദ്ധത്തിൽ മരിച്ച ശേഷം വീരന്മാർക്കായുള്ള ഉപരിലോകത്തിൽ എത്തിച്ചേൎന്നു. അദ്ദേഹം ലോകത്തിൽവച്ച് ചെയ്തിട്ടുള്ള അസാധാരണമായ ദാനധർമ്മങ്ങളുടെഫലം ആയിരംമടങ്ങ് വർദ്ധിച്ച് അദ്ദേഹത്തിനു ലഭിച്ചു. എന്നാൽ ഈ ലാഭം വളരെയേറെ സ്വർണ്ണവും വെള്ളിയുമായാണ് ലഭിച്ചതു്. കർണ്ണൻ അന്തമില്ലാതെ ധനംകൊണ്ടു് ദാനങ്ങൾ ചെയ്തു എങ്കിലും അന്നദാനം ചെയ്തിരുന്നില്ല. തന്മൂലം, വളരെയേറെ ധനസഞ്ചയത്തിന്നു് നടുവിൽ അദ്ദേഹം ജീവിച്ചു എങ്കിലും, തൻെറ വിശപ്പടക്കുവാൻ ഒന്നും ലഭിച്ചില്ല. എന്നാൽ യമധർമ്മരാജാവു് കർണ്ണൻെറ കാര്യത്തിൽ ഒരു വിട്ടുവീഴ്ച ചെയ്തു. കർണ്ണൻെറ പ്രാർത്ഥനകൊണ്ടു് ലോകത്തിലേക്കു് പതിന്നാലുദിവസത്തേക്കു തിരിച്ചുവന്നു തൻെറ അശ്രദ്ധമായ പെരുമാററത്തിനു പരിഹാരം വരുത്തുവാൻ അനുവാദം കൊടുത്തു. കർണ്ണൻ മൃത്യുലോകത്തിൽ നിന്നും ഇഹലോകത്തിലെത്തി, അന്നവും ജലവും, ബ്രാഹ്മണൎക്കും സാധുക്കൾക്കും ധാരാളം കൊടുത്തു. അവസാനദിവസം പരിസമാപ്തിക്കുള്ള കർമ്മങ്ങളും നടത്തി, കർണ്ണൻ പരലോകത്തേക്കു തിരിച്ചു ചെന്നു. ഈ പതിന്നാലുദിവസം അദ്ദേഹം ചെയ്ത ദാനംകൊണ്ടു് അദ്ദേഹത്തിൻെറ സകല ന്യൂനതകളും പരിഹരിക്കപ്പെട്ടു. ഈ പതിന്നാലുദിവസം ആണു് അശ്വയുജകൃഷ്ണപക്ഷം.

യമധർമ്മരാജൻെറ അനുഗ്രഹംകൊണ്ടു് ഈ കൃഷ്ണപക്ഷത്തിൽ ചെയ്യുന്ന കർമ്മങ്ങൾക്കെല്ലാം അസാധാരണമായ ഫലം ലഭിച്ചു വരുന്നു. ഈ കാലത്തു ചെയ്യുന്ന ബലികർമ്മങ്ങളുടെ ഫലം ബന്ധുക്കളും അല്ലാത്തവരുമായ എല്ലാ പിതൃക്കൾക്കും ഒരുപോലെ ലഭ്യമാകുന്നു. സന്തതിയില്ലാതെ മരിച്ചുപോയ ആത്മാക്കൾക്കുപോലും ഇക്കാലത്തെ അമാവാസിദിവസത്തിലെ പിതൃക്രിയകൊണ്ടു് പ്രീതി ലഭിക്കുന്നു. അന്നദാനാദിധർമ്മങ്ങൾ നടത്താത്ത പിതൃക്കൾക്കും ഈ കർമ്മങ്ങൾ പ്രീതിവരുത്തുന്നു. മരിച്ചുപോയതായി സ്വജനങ്ങളാൽ അറിയപ്പെടാത്തവൎക്കും തന്മൂലം ശ്രാദ്ധകർമ്മം നടത്താൻ കഴിയാത്തവൎക്കും, വീഴ്ച, കൊല മുതലായതുകൊണ്ടു് അപമൃത്യു സംഭവിക്കയാൽ സാധാരണ ഗതിയിലുള്ള ശ്രാദ്ധംകൊണ്ടു പിതൃപ്രീതി ലഭിക്കാത്തവൎക്കും, ഈ മഹാലയ പക്ഷത്തിലെ അമാവാസിനാൾ ചെയ്യുന്ന കർമ്മംകൊണ്ടു് ശുദ്ധിയും ശാന്തിയും ലഭി



digitized by www.sreyas.in

ക്കന്നു. ഈ ഫലങ്ങളെല്ലാം കണ്ണന്റെ അശ്വയുജപക്ഷ ദാനധർമ്മ കർമ്മങ്ങൾകൊണ്ടു് സന്തുഷ്ടനായ ധർമ്മദേവന്റെ വരപ്രദാന ലഭ്യമായവയാണു്. ഹിന്ദുക്കൾ ഈ പക്ഷം വളരെ വിശ്വാസത്തോടും ത്രികാലസ്നാനാദി നിഷ്ഠകളോടുംകൂടി ആചരിച്ചു് സർവ്വപിതൃ അമാവാസിദിവസം എല്ലാ കർമ്മങ്ങളും ചെയ്തുതീർത്തു് വളരെ ദാനങ്ങളും നടത്തി സമാപ്തി വരുത്തുന്നു.

## പിതൃപ്രീതി വരുത്തൽ

മഹാലയ അമാവാസി ഹിന്ദുക്കൾക്കു് വളരെ പ്രധാനമായ ഒരു ദിവസമാണു്. പ്രാർത്ഥനാപൂർവ്വം അവരുടെ ശാന്തിക്കായി പിതൃക്കളെയെല്ലാം തൃപ്തിപ്പെടുത്തുന്ന ദിവസമാണതു്. ഹിന്ദു ഇതിഹാസങ്ങൾ അനുസരിച്ചു് മഹാലയ അമാവാസിദിവസം സൂര്യന്റെയും ചന്ദ്രന്റെയും സംയോഗം ഉണ്ടാകുന്നു. സൂര്യൻ കന്നിരാശിയിൽ വരികയും ചെയ്യുന്നു. എല്ലാ പിതൃക്കളും ഈ ഒരു ദിവസം അവരവരുടെ ഇഹലോകത്തിലുള്ള കുടുംബങ്ങളിലേക്കു് മടങ്ങിവന്നു് അവരുടെ സന്തതികളുടെ കൂടെ കഴിച്ചുകൂട്ടുന്നു. ഈ അമാവാസിക്കു മുമ്പുള്ള പതിന്നാലുദിവസം ഈ പിതൃക്കളുടെ പ്രീതിക്കുള്ള കർമ്മങ്ങൾ അനുഷ്ഠിച്ചുവരുന്നു. ഈ പക്ഷത്തിൽ ഓരോ ദിവസവും അനുഷ്ഠിച്ചുവരുന്ന കർമ്മങ്ങൾക്കു ഗയാശ്രാദ്ധഫലം ലഭിമാകുന്നു. ഇതിന്റെ പ്രധാന ഉദ്ദേശം പിതൃക്കളെ പൂജിച്ചു തൃപ്തിപ്പെടുത്തലും അവരുടെ ആഗ്രഹങ്ങളെ സാധിപ്പിച്ചു് അവക്കു് ആ വർഷം മുഴവനും ശാന്തിയും സമാധാനവും കൈവരുത്തുക എന്നുള്ളതുമാണു്.

## നവരാത്രി

(ഒമ്പതു ദിവസത്തെ ദേവ്യുപാസന)

മതപരങ്ങളായ ചടങ്ങുകൾ വ്രതങ്ങൾ പൂജകൾ എന്നിവയ്ക്കു് ഒന്നിലധികം അർത്ഥങ്ങളുണ്ടു്. ഈശ്വരാരാധന എന്നുള്ളതിനും പുറമെ, അവ കഴിഞ്ഞുപോയ മഹൽസംഭവങ്ങളുടെ സ്മരണയെ നിലനിത്തുന്നവയും അവയുടെ ആന്തരിക ഉദ്ദേശത്തിൽ ജീവന്റെ മോക്ഷപ്രാപ്തിക്കായുള്ള പ്രയാണത്തിനു സഹായകമായതുമാണു്.

ബാഹ്യദൃഷ്ട്യാ നവരാത്രി ജഗന്മാതാവിന്റെ പൂജയാണു്. ഒരു വിജയോത്സവമെന്ന നിലയിലാണതു കൊണ്ടാടപ്പെടുന്നതു്. സുംഭനിസുംഭന്മാരുമായുള്ള ഭയങ്കര യുദ്ധത്തിലെ ഒമ്പതു



digitized by www.sreyas.in

ദിവസത്തെ വിജയോത്സവമായി ഈ നവരാത്രി ഉത്സവം ദേവിയ്ക്കു സമർപ്പിക്കപ്പെട്ടുവരുന്നു. എന്നാൽ ഒരു സാധകനു്, അയാളുടെ ആദ്ധ്യാത്മിക ജീവിതത്തിൽ മൂന്നു ഭാഗമായി തിരിക്കപ്പെട്ട ദേവിയുടെ ഓരോ മൂർത്തിഭേദങ്ങളെയും, ഭജിക്കുവാനുള്ള ഈ അവസരം വളരെ അധികം വിശിഷ്ടവും പ്രയോജനകരവും ആയ സത്യങ്ങളെ വെളിപ്പെടുത്തുന്നു. വിശ്വവ്യാപകമായ അർത്ഥത്തിൽ മനുഷ്യൻ ഈശ്വരത്വം പ്രാപിക്കുവാൻ അതായതു് ജീവത്വത്തിൽനിന്നും ശിവത്വത്തെ പ്രാപിക്കുവാൻ കടന്നുപോകേണ്ട ഓരോ അവസ്ഥകളെയും സംഗ്രഹിച്ചു വിവക്ഷിക്കുന്നു.

ജീവിതത്തിൻെറ പ്രധാന ഉദ്ദേശം ജീവൻെറ യഥാർത്ഥ പ്രാപ്യസ്ഥാനമായ പരമാത്മാവുമായി ഉള്ള ബന്ധത്തെ മനസ്സിലാക്കുക–മനുഷ്യത്വത്തിൽനിന്നും ഈശ്വരത്വത്തിലേക്കു് ഉയരുക എന്നുള്ളതാകുന്നു. പരമാത്മാവു് അതിശ്രേഷ്ഠവും പരിപൂർണ്ണവുമാണു്. നിരഞ്ജനവും പരിശുദ്ധവും ആണു്. ആ പരമാത്മ തത്വത്തെ മനസ്സിലാക്കുക, ആ തത്വവുമായി ഐക്യം പ്രാപിക്കുക, എന്നുള്ളതു് ഈശ്വരത്വം പ്രാപിക്കുകതന്നെയാണു്. അതുകൊണ്ടു് ആദ്യമായി സാധകൻ തന്നിലുള്ള വളരെ ഏറെ മാലിന്യങ്ങളിൽനിന്നും മോചനം നേടുകയും മാനുഷികങ്ങളായി അവനിൽ ചേർന്നു നിൽക്കുന്ന ഭൗതിക മാലിന്യങ്ങളെ കഴുകിക്കളയേണ്ടതും അത്യാവശ്യമാണു്. അതിനുശേഷം ദൈവികങ്ങളായ ഗുണങ്ങളെ അവൻ തന്നിൽ വളർത്തിക്കൊണ്ടുവരികയും വേണം. ഇപ്രകാരം പരിശുദ്ധി നേടി സത്വഗുണപ്രധാനമായ മനുഷ്യബുദ്ധിയിൽ യഥാർത്ഥജ്ഞാനം, പ്രകാശപൂർണ്ണങ്ങളായ സൂര്യകിരണങ്ങൾ ശാന്തമായി കിടക്കുന്ന തടാകത്തിലെ ശുദ്ധജലത്തിൽ പ്രകാശിക്കുന്നതുപോലെ, പ്രകാശിക്കുന്നു.

## ദുർഗ്ഗാപൂജ

സാധനാമാർഗ്ഗത്തിൽ സ്ഥിരമായ നിശ്ചയവും, വ്യവസ്ഥിതമായ പ്രയത്നവും കഠിനാദ്ധ്വാനവും അത്യാവശ്യമാണു്. മററു വാക്കുകളിൽ പറയുകയാണെങ്കിൽ ആത്മബലവും മഹത്ശക്തിയുമാണു വേണ്ടതു്. ഭക്തനിൽകൂടി പ്രവർത്തിക്കേണ്ടതു് ജഗദംബ അഥവാ പരാശക്തിയാണു്. ഇനി ആലോചിക്കുക. ആദ്യത്തെ മൂന്നു ദിവസം, ശക്തിയേയും വീര്യത്തേയും പ്രതിനിധീകരിക്കുന്ന ഭയങ്കരിയായ ദുർഗ്ഗയേയാണു് പൂജിക്കുന്നതു്. ദുർഗ്ഗാദേവിയോടു് നിങ്ങളുടെ സകല ദുരിതങ്ങളേയും മാലിന്യങ്ങളേയും ദുർഗ്ഗുണങ്ങളേയും തെററുകളേയും നശിപ്പിച്ചനുഗ്രഹിക്കുവാൻ പ്രാർത്ഥിക്കുന്നു. ദേവി



digitized by www.sreyas.in

സാധകൻെറ നീചങ്ങളായ ആസുരവും മൃഗീയവുമായ വാസനകളോടു് പോരാടി അവയെ നശിപ്പിക്കയാണു് ചെയ്യേണ്ടതു്. ദേവിതന്നെയാണു് നിങ്ങളുടെ സാധനയിൽ വരുന്ന അപകടങ്ങളിൽനിന്നും, ഗൂഢഗർത്തങ്ങളിൽനിന്നും നിങ്ങളെ രക്ഷിച്ചു് പുരോഗതിയിലേക്കു് നയിക്കുന്നതു്. ഇപ്രകാരം അംബയുടെ സംഹാരശക്തിസ്വരൂപത്തെ, ആദ്യഭാഗങ്ങളായ ദിവസങ്ങളിൽ സാധകനിലുള്ള മാലിന്യങ്ങളെ നശിപ്പിക്കുന്നതിന്നും, നീചവാസനകളെ പരിപൂർണ്ണമായും നിഷ്കാസനം ചെയ്യുവാനും വേണ്ടി, സാധകൻ പൂജിക്കുന്നു.

## ലക്ഷ്മീപൂജ

(അഥവാ സൽഗുണങ്ങളെ വർദ്ധിപ്പിക്കൽ)

നീചവാസനകളേയും പൂർവ്വ സംസ്കാരങ്ങളേയും സമൂലം നശിപ്പിച്ചുകഴിഞ്ഞാൽ പിന്നെ നിങ്ങൾക്കു് ചെയ്യുവാനുള്ളതു് നിങ്ങളുടെ ആദ്ധ്യാത്മികപുരോഗതിക്കു് ഉപയുക്തങ്ങളായ സദ്‌വാസനകളെ വളർത്തിയെടുക്കുക എന്നുള്ളതാണു്. ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ഉപദേശിച്ചിട്ടുള്ള ''ദൈവീസമ്പത്തു്'' സമ്പാദിക്കേണ്ടതാണു്. സാധകൻ സാത്വികങ്ങളും ദൈവികങ്ങളുമായ സ്വഭാവങ്ങളെ സമ്പാദിക്കണം. പരമജ്ഞാനമാകുന്ന ദിവ്യരത്നത്തെ വാങ്ങിക്കുവാൻ വളരെ അധികം ആദ്ധ്യാത്മികധനം സാധകൻ കരുതിവെക്കേണ്ടതുണ്ടു്. ഈ പ്രതിപക്ഷഭാവന ശ്രദ്ധാപൂർവ്വം ആരംഭിക്കാത്തപക്ഷം പഴയ ആസുരപ്രവൃത്തികൾ വീണ്ടും വീണ്ടും തലപൊക്കുന്നതിനിടയാകും. അതുകൊണ്ടു് ഇക്കാലവും ആദ്യകാലങ്ങൾ പോലെത്തന്നെ സാധകൻ അത്യധികം ശ്രദ്ധയോടും നിഷ്ഠയോടും കഴിച്ചുകൂട്ടേണ്ടതാണു്. ഈ രണ്ടു കാലഘട്ടങ്ങളും തമ്മിലുള്ള വ്യത്യാസം ഇതാണു്. ആദ്യഘട്ടം, ദൃഢനിശ്ചയത്തോടും നിർദ്ദയവുമായ വിധത്തിൽ നീചവും അഹങ്കാരപൂർണ്ണവുമായ നിജപ്രകൃതിയെ നശിപ്പിക്കലാണു്. മററു ഘട്ടത്തിലാകട്ടെ, ചിട്ടയോടും, ക്രമത്തിലും ശാന്തമായും, പരിശുദ്ധി നേടുവാൻവേണ്ടിയുള്ള പരിശ്രമമാണു്. ഈ ശാന്തസുന്ദരമായ സാധനാഘട്ടത്തെയാണു് മഹാലക്ഷ്മീപൂജകൊണ്ടു് സൂചിപ്പിക്കുന്നതു്. ദേവിയാകട്ടെ, സാധകനു് അന്തമില്ലാത്ത ദൈവീസമ്പത്തു് ദാനംചെയ്യുന്നു. ബ്രഹ്മത്തിൻെറ ഐശ്വര്യദായകമായ രൂപത്തെ മഹാലക്ഷ്മി പ്രതിനിധാനം ചെയ്യുന്നു. അതുകൊണ്ടു് ദ്വിതീയഘട്ടത്തിൽ മൂന്നുദിവസം ലക്ഷ്മീപൂജ നടത്തപ്പെടുന്നു.



digitized by www.sreyas.in

## സരസ്വതീപൂജ

(അഥവാ പരമജ്ഞാനപ്രാപ്തിയുടെ ആരംഭം)

ഒരു സാധകൻ തന്റെ ദുർവ്വാസനകളെ ഉന്മൂലനാശം ചെയ്ത്, സാത്വികവും പരിശുദ്ധവും ദൈവികവുമായ വാസനകളെ വളർത്തിയെടുത്തുകഴിഞ്ഞു എങ്കിൽ ആ സാധകൻ അധികാരിയായിത്തീരുന്നു. പരമാത്മജ്ഞാനപ്രാപ്തിക്ക് ആ സാധകൻ തയ്യാറായിക്കഴിഞ്ഞു. ബ്രഹ്മജ്ഞാനലബ്ധിക്കർഹനുമായിക്കഴിഞ്ഞു. ഈ നിലയിലാണ് ബ്രഹ്മജ്ഞാന സ്വരൂപിണിയും ദൈവികജ്ഞാനത്തിന്റെ മൂർത്തിമദ്ഭാവവും ആയ ശ്രീസരസ്വതിയുടെ പൂജ വരുന്നത്. ദേവിയുടെ ദിവ്യവീണയിൽനിന്നുള്ള സ്വരങ്ങൾ ദിവ്യങ്ങളായ മഹാവാക്യങ്ങളുടേയും പ്രണവത്തിന്റേയും ദിവ്യധ്വനികളെ ഭക്തന്റെ ഹൃദയത്തിൽ ഉണർത്തുന്നു. ദേവിയുടെ പരിശുദ്ധവും ശോഭായമാനവുമായ ധവളിമയാൽ സൂചിപ്പിക്കപ്പെടുന്ന ആത്മജ്ഞാനത്തിൽക്കൂടി നാദബ്രഹ്മത്തെ സാധകനു് ശ്രുതിഗോചരമാക്കുന്നു. ജ്ഞാനദായിനിയായ ശ്രീസരസ്വതിയെ പ്രീതിപ്പെടുത്താനത്രേ മൂന്നാമത്തെ ഈ ഘട്ടത്തിൽ സാധകൻ മൂന്നുദിവസംകൊണ്ടു് ശ്രമിക്കുന്നതു്.

പത്താമത്തെ ദിവസമായ വിജയദശമിനാൾ സരസ്വതീപ്രസാദത്താൽ പരമാത്മജ്ഞാനലബ്ധികൊണ്ടു് ജീവന്മുക്തി ലഭിച്ച ജീവന്റെ വിജയത്തെ ആഘോഷിക്കലാണ്. ജീവൻ സച്ചിദാനന്ദസ്വരൂപമായ സ്വാത്മാവിൽതന്നെ വിശ്രമംകൊള്ളുന്നു. ഈ ദിവസം ഉദ്ദിഷ്ടസിദ്ധിയെ ആഘോഷപൂർവ്വം കൊണ്ടാടുകയാണ്. വിജയപതാക ഉയരത്തിൽ പാറിക്കളിക്കയാണ്. ഹാ! സ ഏവാഹം! സ ഏവാഹം! ചിദാനന്ദരൂപശ്ശിവോഹം ശിവോഹം! ചിദാനന്ദരൂപശ്ശിവോഹം ശിവോഹം!

### ആദ്ധ്യാത്മികവിജയം സുനിശ്ചിതമാക്കുന്നതിനുള്ള ക്രമം

സാധകന്റെ ആദ്ധ്യാത്മിക പുരോഗതിയെ ബന്ധിക്കുന്ന ഒരു പ്രധാന സൂചനയും ഈ ക്രമത്തിൽ ഉണ്ടു്. ഓരോ സാധകനും തന്റെ സാധനാകാലത്തു് പിന്നിടേണ്ട ഓരോ കാലഘട്ടങ്ങളേയും ഇതു സൂചിപ്പിക്കുന്നു. ഒന്നിൽനിന്നും പ്രകൃത്യാ മററതിലേക്ക് നയിക്കപ്പെടുന്നു. എന്നാൽ ഇവയെ എളുപ്പവഴിയിൽക്കൂടി തരണം ചെയ്യുവാൻ ശ്രമിക്കുന്നതു് ദുഃഖാന്വിതമായ അധഃപതനത്തിൽ പതിക്കുവാനിടയാക്കുന്നു. ആത്മപരിശുദ്ധിയിലും, ദൈവീസ



digitized by www.sreyas.in

പ്പത്തു നേടുന്നതിനും ശ്രമിക്കാതെ അതിന്നുമുമ്പുതന്നെ ഇക്കാല ത്തു് ആത്മജ്ഞാനത്തിന്നുവേണ്ടി പരിശ്രമിക്കുന്ന സാധകർ അവരുടെ സാധനയിൽ പുരോഗതി കാണുന്നില്ലെന്നു പരാതി പറഞ്ഞതുകൊണ്ടു് ഫലമെന്താണു്? അവക്കെങ്ങിനെ പുരോഗതി ലഭിക്കും? സാധകനിലുള്ള സവ്വവിധ മാലിന്യങ്ങളും നിമ്മാജ്ജനം ചെയ്തു് പരിശുദ്ധി ലഭിച്ചതിനുശേഷമല്ലാതെ സാധകനിൽ ആത്മജ്ഞാനം പ്രകാശിക്കയില്ല. സാത്വികതയാകുന്ന ലത മലിന മായ മണ്ണിൽ വളരുകയില്ല.

കൃത്യമായ രീതിയെ അനുഷ്ഠിച്ചു് സാധന തുടന്നാൽ നിങ്ങ ളുടെ ശ്രമം വിജയത്തിലെത്താതിരിക്കയില്ല. ഇതാണു് നിങ്ങ ളുടെ മാഗ്ഗം.

''നാന്യ: പന്ഥാ വിദ്യതേയനായ:''

മറെറാരു മാർഗ്ഗവും മോക്ഷപ്രാപ്തിക്കായി അറിയപ്പെട്ടിട്ടില്ല. ഒരു ദു:സ്വഭാവത്തെ ത്യജിച്ചു് നേർവിപരീതമായ സൽസ്വഭാവ ത്തെ തന്നിൽ വളർത്തിയെടുക്കണം. ഇങ്ങിനെ യത്നിച്ചവരുമ്പോഠം നിങ്ങഠം നിങ്ങളുടെ പ്രാപ്യസ്ഥാനമായ ബ്രഹ്മജ്ഞാനത്തിന്നു യുക്ത മായ വിധത്തിൽ പരിശുദ്ധരായിത്തീരും. സവ്വജ്ഞാനവും നിങ്ങ ളുടേതാകും, നിങ്ങളുടെ ഇച്ഛാശക്തി ത്രികാലവേദിയാകും, നിങ്ങ ളുടെ വിശ്വവ്യാപകത നിങ്ങഠംക്കുതന്നെ മനസ്സിലാകും. നിങ്ങഠം എല്ലാ ജീവരാശികളിലും നിങ്ങളെത്തന്നെ ദർശിക്കും. സംസാര ചക്രത്തിൽനിന്നും, എന്നേക്കുമായി നിങ്ങഠം മോചനം നേടി വിജയശ്രീലാളിതനായി ഭവിക്കും. പിന്നീടു് വേദനകളില്ലാ; ദുഃഖ ങ്ങളില്ല; ജനനമില്ല; മരണമില്ല; വിജയം, വിജയം മാത്രമായി രിക്കും നിങ്ങളുടേതു്.

ജഗദംബിക വിജയിക്കട്ടെ! അമ്മ നിങ്ങളെ ആദ്ധ്യാത്മിക സോപാനത്തിൽക്കൂടി പടിപടിയായി മുകളിലേക്കു് കയററി ജഗ ദീശ്വരനിൽ വിലയം പ്രാപിപ്പിക്കുമാറാകട്ടെ!



digitized by www.sreyas.in

# അദ്ധ്യായം 7

## പൂജ അഥവാ ഉപാസന

പൂജ അഥവാ ഉപാസന ജഗദീശ്വരനോടുള്ള ഭക്തിയുടേയും പ്രേമത്തിൻേറയും ജഗദീശ്വരനിലൈക്യം പ്രാപിക്കുവാനുള്ള സാധകൻെറ അതിയായ ആഗ്രഹത്തിൻെറയും ഭഗവാനുമായി പ്രത്യക്ഷ സംവാദത്തിനുള്ള തീവ്രമായ ആദ്ധ്യാത്മികതൃഷ്ണയുടെയും ബഹിർ പ്രകാശനം മാത്രമാണ്. അജ്ഞാനമാകുന്ന യവനിക നീക്കുവാനും ഭഗവാനിൽ അതിയായ ഭക്തി ലഭിക്കുവാനും സാധകൻ ഭഗവാനോടു പ്രാത്ഥിക്കുന്നു. ഭഗവാൻെറ കരുണാപൂണ്ണമായ അനുഗ്രഹത്തിന്നുവേണ്ടി ഭക്തൻ അത്യധികം ദുഃഖിക്കുന്നു. ഭഗവന്നാമത്തെ സാധകൻ സദാ സ്മരിക്കുന്നു. ഭഗവാൻെറ മന്ത്രത്തെ നിരന്തരം ജപിക്കുന്നു. ഭഗവാൻെറ അപദാനങ്ങളെ കീത്തിക്കുന്നു. അയാാം സംഗീതപൂവ്വം ഭഗവന്നാമം ചൊല്ലുന്നു; ഭഗവാൻെറ ലീലകളെ കേംക്കുകയും പാടുകയും ചെയ്യുന്നു. ഭഗവാനാകട്ടെ തൻെറ ധമ്മാനുസരണം തൻെറ ഭക്തജനങ്ങളുടെ മദ്ധ്യത്തിൽ വിരാജിക്കുന്നു. ഭഗവാൻെറ സ്വരൂപത്തെയും ഭഗവാൻെറ പ്രകൃതിയേയും ഭഗവാൻെറ മഹിമകളേയും ലീലകളെയും പററി ഭക്തൻ ധ്യാനിക്കുന്നു. കണ്ണുകളടച്ച് ഹൃദയത്തിൽ ഭഗവാൻെറ ദിവ്യമംഗളസ്വരൂപത്തെ ദർശിച്ചുകൊണ്ടു് ശാന്തിയിലും ആനന്ദത്തിലും ഭക്തൻ കഴിഞ്ഞുകൂടുന്നു.

പരമാത്മാവിൻെറ അഥവാ ഈശ്വരൻെറ സാന്നിദ്ധ്യത്തിലേക്കു് അല്ലെങ്കിൽ സാമീപ്യത്തിലേക്കു് എത്തുവാൻ വേണ്ടി ഭക്തൻ ചെയ്യുന്ന ശ്രമങ്ങളെയാണു് പൂജയിൽക്കൂടി നാം കാണുന്നതു്. ഉപാസന എന്ന വാക്കിൻെറ അത്ഥം ഈശ്വരനു മുമ്പിൽ ഇരിക്കുക എന്നാണു്. ഗുരുവിൻെറ ഉപദേശങ്ങളനുസരിച്ചോ ശാസ്ത്രങ്ങളുടെ സഹായംകൊണ്ടോ ധ്യാനത്തിൽക്കൂടി തൻെറ ഇഷ്ടദേവനെ സമീപിക്കുന്നതാണു് ഉപാസന. ഒരു പാത്രത്തിൽ നിന്നും മറെറാന്നിലേക്കു് തൈലമൊഴിക്കുന്നതുപോലെ നിരന്തരമായ ചിന്താഗതിയെ ഈശ്വരോന്മുഖമാക്കി സാധകൻ ധ്യാനിക്കുന്നു. ഒരു ജിജ്ഞാസുവിനു, ആദ്ധ്യാത്മികജീവിതത്തിൽ ക്രമമായി പുരോഗമിച്ചു്, അവസാനം തന്നിൽതന്നെ, അതായതു് തൻെറ ഹൃദയകമലത്തിൽ തന്നെ, ഭഗവാൻെറ സാന്നിദ്ധ്യം അനുഭവപ്പെടുന്നതിന്നു് ആവശ്യമായ കായികവും മാനസികവുമായ എല്ലാ ആരാധനാക്രമങ്ങളും ഉപാസനയിലടങ്ങിയിരിക്കുന്നു.



digitized by www.sreyas.in

## ഉപാസനകൊണ്ടുള്ള നേട്ടങ്ങൾ

ഭഗവദുപാസന ഹൃദയത്തെ പരിശുദ്ധമാക്കുന്നു; അനുകൂലങ്ങളായ ചിന്താതരംഗങ്ങളെ ഉത്ഭൂതങ്ങളാക്കുന്നു; മനസ്സിനെ അചഞ്ചലമാക്കുന്നു; വികാരങ്ങളെ ശുദ്ധീകരിച്ച് ഈശ്വരോന്മുഖമാക്കിത്തീർക്കുന്നു; പഞ്ചകോശങ്ങളെയും ഏകീകൃതമാക്കുന്നു; അവസാനമായി ഈശ്വരസാക്ഷാൽക്കാരത്തിലേക്ക് നയിക്കുകയും ചെയ്യുന്നു.

ഉപാസന, ഈശ്വരന് സമീപമിരുന്ന് ഈശ്വരനുമായി സംവാദം ചെയ്യുന്നതിന്ന് ഉപാസകനെ സഹായിക്കുന്നു. സാധകന്റെ ഹൃദയത്തെ ശുദ്ധഭാവംകൊണ്ട് അഥവാ പരിശുദ്ധമായ ഈശ്വരപ്രേമംകൊണ്ട് നിറക്കുന്നു. അത് ക്രമത്തിൽ സാധകനാകുന്ന മനുഷ്യനെ ദേവത്വത്തിലേക്ക് ഉയർത്തുന്നു.

ഉപാസന മാനസികസത്തയെത്തന്നെ മാററുന്നു; രജസ്സിനേയും തമസ്സിനേയും അകററി മനസ്സിൽ ശുദ്ധസത്വം നിറയ്ക്കുന്നു; വാസനകൾ, തൃഷ്ണകൾ, അഹങ്കാരം, കാമം, ക്രോധം, വിദ്വേഷം എന്നിവയെ നശിപ്പിക്കുന്നു. ഉപാസന മനസ്സിനെ അന്തർമുഖമാക്കിത്തീർക്കുന്നു. ക്രമേണ അത് ഭക്തനെ ജനനമരണസ്വരൂപമായ സംസാരചക്രത്തിൽനിന്ന് സ്വതന്ത്രനാക്കി അവന് സ്വാതന്ത്ര്യവും അനശ്വരതയും കൈവരുത്തുന്നു.

ഭ്രമരകീടന്യായമനുസരിച്ച് യാതൊന്നിനെക്കുറിച്ചു നിരന്തരം ധ്യാനിക്കുന്നുവൊ അതിന്റെ സ്വരൂപമായി മനസ്സു രൂപാന്തരപ്പെടുന്നു. ചിന്തിക്കുന്നതുപോലെ നിങ്ങൾ ആയിത്തീരുന്നു. ഇത് ഒരു സാധാരണ ആദ്ധ്യാത്മിക നിയമമാണ്. ഉപാസനയിൽ ഉപാസകനേയും ഇഷ്ടദേവനേയും തമ്മിൽ ഐക്യം പ്രാപിപ്പിക്കുന്ന ഗഹനമായ ഒരു അചിന്ത്യശക്തി ഉണ്ട്.

ഗീതയിൽ നാം വായിക്കുന്നു.

ഭക്ത്യാ ത്വനന്യയാ ശക്യ
അഹ മേവം വിധോഽർജ്ജുന,
ജ്ഞാതും ദ്രഷ്ടും ച തത്വേന
പ്രവേഷ്ടും ച പരന്തപ

പതഞ്ജലി മഹർഷി തന്റെ രാജയോഗസൂത്രങ്ങളിൽ പലേടത്തും ഉപാസനയുടെ പ്രാധാന്യത്തെ എടുത്തു പറയുന്നുണ്ട്. ഒരു രാജയോഗിക്കുപോലും ഉപാസന ആവശ്യമാണ്. അദ്ദേഹത്തിനും തന്റെ ഉപാസനാമൂർത്തിയായി യോഗേശ്വരനായ



digitized by www.sreyas.in

ശ്രീകൃഷ്ണനോ മഹാദേവനോ ഉണ്ടായിരിക്കും. രാജനിയമത്തിന്റെയും ക്രിയായോഗത്തിന്റെയും അംഗമായി ആത്മസമർപ്പണം കണക്കാക്കപ്പെടുന്നു. പതഞ്ജലി മഹർഷി പറയുന്നതു് ഉപാസനയിൽ കൂടി സമാധിയിലെത്തിച്ചേരാമെന്നാണു്. ആദ്ധ്യാത്മികമായ ഉയർച്ചയ്ക്കും, സാധനയുടെ പുരോഗതിക്കും, ധാർമ്മികമായ ഉയർച്ചക്കും ഏററവും സഹായകമായ കാര്യങ്ങളിൽ ഉപാസന ഒഴിച്ചുകൂടാത്ത ഒന്നാണെന്നു മാത്രമല്ല എല്ലാനിലയിലും, തരത്തിലും ഉള്ള സാധകന്മാക്കും അത്യധികം ഉപയോഗപ്രദവുമാണു്; എളുപ്പവുമാണു്.

ഭക്ഷിക്കുക, കുടിക്കുക, ഉറങ്ങുക, ഭയപ്പെടുക, സംയോഗം ചെയ്യുക എന്നിവയെല്ലാം മനുഷ്യക്കും മൃഗങ്ങൾക്കും ഒരുപോലെയുള്ളതാണു്. എന്നാൽ ഒരാളെ ഒരു യഥാർത്ഥ മനുഷ്യൻ ആക്കുന്നതു് ഉപാസനയാണു്. ഒരുപാസനയും കൂടാതെ എപ്പോഴും വെറും ബാഹ്യവും വൈകാരികവുമായ ജീവിതം നയിക്കുന്ന ഒരാൾ മനുഷ്യനെപ്പോലെ കാണപ്പെടുന്നു എങ്കിലും മൃഗത്തിനു തുല്യമാണു്.

## സഗുണോപാസനയും നിർഗ്ഗുണോപാസനയും

ഉപാസന രണ്ടുവിധത്തിലാണു്. പ്രതീകോപാസനയും അഹംഗ്രോപാസനയും. പ്രതീകം ഒരു കാര്യത്തെ പ്രതിനിധീകരിക്കുന്നു. പ്രതീകോപാസന സഗുണോപാസനയാണു്. അഹംഗ്രോപാസനയെ, നിർഗ്ഗുണോപാസന അഥവാ അരൂപനായി ഈശ്വരനെ ഭജിക്കൽ അല്ലെങ്കിൽ ഉപാധീരഹിതമായ അക്ഷരോപാസന അതുമല്ലെങ്കിൽ സവ്വാതിരിക്തമായ ബ്രഹ്മോപാസന എന്നെല്ലാം പറയാം. സാളിഗ്രാമം, ബ്രഹ്മവിഷ്ണുമഹേശ്വരാദി ദേവന്മാരുടേയോ, ഗായത്രീദേവിയുടേയോ വിഗ്രഹങ്ങളൊ ചിത്രങ്ങളൊ മുൻനിർത്തിയുള്ള ധ്യാനം, പ്രതീകോപാസനയായി കരുതുന്നു. വിശാലമായ നീലാകാശത്തേയോ തേജോവലയത്തേയോ ലോകവ്യാപകമായ സൂര്യപ്രകാശത്തേയോ, അരൂപധ്യാനത്തിന്നുപയോഗിക്കുന്നതും പ്രതീകോപാസനതന്നെയായി കരുതുന്നു. സഗുണോപാസന ദൃഷ്ടിഗോചരമായ ഒരു വസ്തുവിനെക്കുറിച്ചു ധ്യാനിക്കുന്നതാണു്. നിർഗ്ഗുണോപാസന അരൂപധ്യാനമാണു്.

ഭഗവാന്റെ ലീലാശ്രവണം, കീർത്തനം, ഭഗവാന്റെ നാമജപം, നിരന്തരസ്മരണം, പാദപൂജനം, പുഷ്പോപഹാരം, നമസ്കാരം, പ്രാർത്ഥന, മന്ത്രോച്ചാരണം, ആത്മസമപ്പണം, ഭഗവൽഭക്തന്മാരുടെ പരിചരണം, നാരായണഭാവത്തോടുകൂടിയുള്ള മനു



digitized by www.sreyas.in

ഷ്യസേവനം, ദേശസേവനം, എന്നിവയെല്ലാംതന്നെ സഗുണോപാസനയാണ്.

ആത്മഭാവത്തോടുകൂടിയുള്ള പ്രണവോപാസന, ദേശത്തോടും, മനുഷ്യരോടും ആത്മഭാവത്തോടുകൂടിയുള്ള സേവനം, മാനസികമായി ബ്രഹ്മഭാവത്തോടുകൂടിയുള്ള പ്രണവജപം, സോഹം, ശിവോഹം, അഹം ബ്രഹ്മാസ്മി, തത്വമസി ഇത്യാദി മഹാവാക്യങ്ങളെ, നേതി നേതീതി വ്യവഹാരംകൊണ്ടു് മായയെ തരണം ചെയ്ത ശേഷം ധ്യാനിക്കുന്നതു്, അഹംഗ്രോപാസന അഥവാ നിർഗ്ഗുണോപാസനയത്രേ.

സഗുണോപാസന, ഭക്തിയോഗം അഥവാ പ്രേമയോഗമാണ്. നിർഗ്ഗുണോപാസന ജ്ഞാനയോഗമാണ്. സഗുണബ്രഹ്മോപാസകരും, നിർഗ്ഗുണബ്രഹ്മോപാസകരും ഒരേ ലക്ഷ്യത്തിൽ ചെന്നു ചേരുന്നു. എന്നാൽ രണ്ടാമത്തെ വഴി വളരെ ക്ലേശകരമാണ്. എന്തുകൊണ്ടെന്നാൽ സാധകൻ സാധനയുടെ ആദ്യം മുതൽക്കുതന്നെ ശരീരാഭിമാനം തീരെ ത്യജിക്കേണ്ടിയിരിക്കുന്നു. അതിനും പുറമെ നിരാകാരനും നിർഗ്ഗുണനുമായ ബ്രഹ്മത്തിൽ മനസ്സിനെ അചഞ്ചലമാക്കി നിർത്തുവാനും വളരെ അധികം പ്രയാസമാണ്. അക്ഷരബ്രഹ്മത്തെ അഥവാ നിർഗ്ഗുണബ്രഹ്മത്തെ ധ്യാനിക്കുന്നതിനു് ഏകമുഖവും, തീക്ഷ്ണവും സൂക്ഷ്മതമവുമായ ബുദ്ധിയും അത്യാവശ്യമാണ്.

## ഭക്തിയോഗത്തിലെ ഭാവങ്ങൾ

ഭക്തിയോഗം ജ്ഞാനയോഗത്തെക്കാൾ എത്രയോ എളുപ്പമുള്ളതാണ്. ഭക്തിയോഗത്തിൽ ഭക്തൻ ഭഗവാനുമായി പ്രേമപൂർണ്ണമായ ഒരു ഭാവത്താൽ ബന്ധിക്കപ്പെടുന്നു. തന്റെ സ്വഭാവപ്രകൃതിക്കും, വാസനയ്ക്കും കഴിവിനും അനുയോജ്യമായി സാവധാനത്തിൽ താഴെ പറയുന്ന ആറുഭാവങ്ങളിൽ ഒന്നിൽകൂടി ഭഗവാനെ സമീപിക്കുന്നു.

ശാന്തഭാവം, ദാസ്യഭാവം, സഖ്യഭാവം, വാത്സല്യഭാവം, കാന്തഭാവം, മാധുര്യഭാവം എന്നീ ആറുഭാവങ്ങളാണു് ഭക്തൻ ഭഗവാനെ സമീപിക്കുവാൻ സ്വീകരിക്കുന്നതു്. ഈ ഭാവങ്ങൾ വികാരതീവ്രതയിലും, പ്രകൃതിയിലും വ്യത്യസ്ഥങ്ങളാണ്. അവയുടെ വികാരതീവ്രതയ്ക്കനുസരിച്ചാണു് അവ ക്രമീകരിക്കപ്പെട്ടിട്ടുള്ളതു്. ധ്രുവനും പ്രഹ്ലാദനും മാതാപിതാക്കളോടു് ഒരു കുഞ്ഞിനുള്ള സ്നേഹാദര



digitized by www.sreyas.in

ഭാവമായിരുന്നു. ഇതാണ് ശാന്തഭാവം. ദാസ്യഭാവത്തിൽ സാധകൻ ഭഗവാൻെറ സേവകനെന്നുള്ള നിലയിൽ വത്തിക്കുന്നു. ഭഗവാൻ തൻെറ യജമാനനാണ്. ഹനുമാനത്രെ ഒരു മാതൃകാസേവകൻ. സഖ്യഭാവത്തിൽ സമനിലയാണുള്ളതു്. അജ്ജുനനും കുചേലനും ഈ സഖ്യഭാവത്തിലാണ് ഭഗവാനെ സമീപിച്ചതു്. വാത്സല്യഭാവത്തിൽ സാധകൻ ഭഗവാനെ തൻെറ കുഞ്ഞായി കാണുന്നു. യശോദയ്ക്കു ശ്രീകൃഷ്ണനോടും, കൌസല്യയ്ക്ക് ശ്രീരാമനോടും ഈ ഭാവമായിരുന്നു. ഒരു പത്നിക്ക് പതിയോടുള്ള ഭാവമാണ് കാന്തഭാവം. സീതയ്ക്കും രുഗ്മിണിയ്ക്കും ഈ ഭാവമായിരുന്നു. മാധുര്യ്യഭാവത്തിൽ പ്രേമഭക്തിയുടെ ഏറ്റവും ഉച്ചനിലയിലുള്ള ഭാവത്തെ ഭക്തൻ പ്രാപിക്കുന്നു. പ്രേമാധിക്യം മൂലമുള്ള ഭാവാവേശത്താൽ പ്രേമിയും പ്രേമാസ്പദനും ഒന്നായിത്തീരുന്നു. ശ്രീരാധയും മീറയും ഈ വിഭാഗത്തിൽപ്പെട്ട സാധകരാണ്.

ഭക്തിയുടെ പരമകാഷ്ഠ മേൽപറഞ്ഞ മാധുര്യ്യമത്രെ! ഭഗവാനിൽ ഐക്യം പ്രാപിക്കലാണ് ഈ ഭാവത്തിൽ കാണുന്നതു്. ഭഗവാനെ നിരന്തരം സ്മരിക്കുന്നു. ഭഗവന്നാമം നിരന്തരം സങ്കീർത്തനം ചെയ്യുന്നു. ഭഗവന്മഹിമകളെ കീത്തിക്കുന്നു. നാമം ഇടവിടാതെ ജപിക്കുന്നു. പ്രാത്ഥിക്കയും നമസ്കരിക്കയും ചെയ്യുന്നു. സാധകൻ സമ്പൂണ്ണമനസ്സോടെ ഭഗവാനിൽ ശരണാഗതിയടഞ്ഞു ഭഗവാൻെറ അനുഗ്രഹത്തിന്നർഹനായിത്തീരുകയും ഭഗവാനുമായി നിരന്തരസമ്പക്ത്തിന്നർഹനായി സദാസമയവും ഭഗവൽ ചിന്തനം ചെയ്ത് ഒടുവിൽ ഭഗവാനിലൈക്യം പ്രാപിക്കയും ചെയ്യുന്നു.

മാധുര്യ്യഭാവത്തിലാകട്ടെ ഭക്തനും ഭഗവാനും തമ്മിൽ എത്രയും ഗൂഢതരവും പ്രേമപൂണ്ണവുമായ ഒരു ബന്ധത്തിലാണ് ഏപ്പെട്ടുന്നതു്. കാന്തഭാവത്തിലൊ മാധുര്യ്യഭാവത്തിലൊ, ഭോഗത്തിൻെറ ലാഞ്ഛന പോലും കാണുകയില്ല. അവയിൽ വിഷയാസക്തിക്കു സ്ഥാനമില്ല. സദാസമയവും നീചമായ ഭോഗാദി വിഷയാസക്തരും വികാരാധീനരുമായ മനുഷ്യർക്ക് ഈ രണ്ടു ഭാവങ്ങളേയും മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. ഇസ്ലാം മതത്തിൻെറ സൂഫിവിഭാഗത്തിലെ സാധകർ പ്രേമിയും പ്രേമാസ്പദകനും എന്നുള്ള നിലയെ അംഗീകരിച്ച് മാധുര്യ്യഭാവത്തിൽ സാധന ചെയ്യുന്നവരാണ്. ശ്രീജയദേവകവിയുടെ ''ഗീതാഗോവിന്ദം'' മാധുര്യ്യഭാവനിർഭരമാണ്. ഭക്തന്മാർ അനുഷ്ഠിച്ചുവരുന്ന മാധുര്യ്യഭാവസാധന ലൌകികന്മാർക്ക് മനസ്സിലാക്കുവാൻ കഴിയുകയില്ല. ശ്രീഗോപീജനങ്ങളും ശ്രീരാധാ,



digitized by www.sreyas.in

മീര, തുക്കാറാം, നാരദൻ, ഹാഫീസ് എന്നിവർക്കുമാത്രമേ മാധുര്യ്യ ഭാവസാധനയുടെ ഭാഷ മനസ്സിലാക്കാൻ കഴിയുകയുള്ളു.

## ഇഷ്ടദേവനും പൂജയും

പൂജ എന്ന പദം, ഈശ്വരാരാധനയിൽ ഉൾപ്പെടുന്ന അച്ചനം, വന്ദനം, ഭജനം ഇത്യാദി ആചാരവിധാനങ്ങൾക്കെല്ലാം പൊതുവെ പറഞ്ഞുവരുന്ന ഒന്നാണ്. അവയിൽ ചിലതിന് കൂടുതൽ മാഹാത്മ്യം കൊടുക്കുന്നു എന്നുമാത്രം. പൂജാസ്പദം, ഇഷ്ടദേവത, അല്ലെങ്കിൽ സാധകൻ ഏതൊരു ഭാവത്തിൽ ഭഗവാനെ ഉപാസന ചെയ്യുന്നുവോ, ആ ഈശ്വരഭാവമാണ്. വിഷ്ണു എന്നുള്ള ഭാവത്തിലോ തദവതാരഭേദങ്ങളായ ശ്രീരാമൻ ശ്രീകൃഷ്ണൻ മുതലായവരേയോ, വൈഷ്ണവർ ആരാധിക്കുന്നു. ശൈവന്മാർ ശ്രീപരമേശ്വരന്റെ അഷ്ടഭാവങ്ങളിലുള്ള മൂത്തിഭേദങ്ങളെ ആരാധിക്കുന്നു. ശാക്തന്മാർ സാക്ഷാൽ ജഗദംബയുടെ മൂർത്തിഭേദങ്ങളേയും ആരാധിച്ചുവരുന്നു.

ഭക്തൻ ചിലപ്പോൾ തന്റെ കുലദേവതയെത്തന്നെയായിരിക്കും ഇഷ്ടദേവതയായി സ്വീകരിക്കുന്നതു്. ചില അവസരങ്ങളിൽ ഭക്തന് ഏററവും അനുയോജ്യമായ ഇഷ്ടദേവതയെ ആദ്ധ്യാത്മിക ഗുരു തിരഞ്ഞെടുത്തുകൊടുക്കുന്നു. ചിലപ്പോൾ ഭക്തന്റെ ഹൃദയത്തിന്നു് ഏററവും ഇഷ്ടപ്പെട്ട ഭഗവാന്റെ രൂപത്തെയാണ് ഉപാസനയ്ക്കു് തിരഞ്ഞെടുക്കുന്നതു്. അതാണ് ആ സാധകന്റെ ഇഷ്ടദേവത.

ബാഹ്യപൂജയ്ക്കു് ഒരു വിഗ്രഹമോ ചിത്രമോ, വൈഷ്ണവർക്കു് സാളിഗ്രാമമോ ശൈവന്മാർക്ക് ശിവലിംഗമോ ഉപയോഗിക്കാം. പൂജയ്ക്കു് ഏതു ഉപാധിയും എടുക്കാവുന്നതാണെങ്കിലും സാധകന്റെ മാനസിക നിലയ്ക്കും രുചിക്കുമനുസരിച്ചുള്ള ഉപാധിയെ സാധകനു സ്വീകരിക്കുന്നു. ആ ഉപാധി സാധകന്റെ ഹൃദയത്തിൽ അതു പ്രതിനിധീകരിക്കുന്ന ദേവന്റെ സ്മരണ നിലനിർത്തുന്നു. സാളിഗ്രാമം മനസ്സിന്നു് ഏകാഗ്രതയുണ്ടാക്കുന്നു. ഏതു മനുഷ്യനും ഒരു പ്രത്യേക ഉപാധിയോടു കൂടുതൽ മമതയുണ്ടാകുന്നതു് സാധാരണമാണ്. വിഗ്രഹം, സൂര്യൻ, അഗ്നി, ജലം, ഗംഗ, സാളിഗ്രാമം, ശിവലിംഗം എന്നിവയെല്ലാം ഈശ്വരപ്രതീകങ്ങളുടെ നിലയിൽ സാധകന്റെ മനസ്സിന് പരിശുദ്ധിയും ഏകാഗ്രതയും ഉണ്ടാക്കുന്നു. ഇവയെല്ലാം സാധകനു് പ്രത്യേകമായ മാനസികാനുഭൂതി ഉളവാ



digitized by www.sreyas.in

ക്കുന്നതുകൊണ്ടു് വ്യക്തിപരമായി പ്രിയതരങ്ങളായി ഭവിക്കുന്ന വയാണു്. മന:ശാസ്ത്രപരമായ വീക്ഷണത്തിൽ കൂടി നോക്കു മ്പോഠം, ഓരോ മനസ്സും ഓരോ പ്രത്യേക ഉപാധിയിൽ കൂടി സാ ധന തുടരുമ്പോഴാണു് ഉദ്ദിഷ്ടലക്ഷ്യത്തിലേക്കുള്ള പ്രയാണം വളരെ സുഗമവും ദ്രുതഗതിയിലും ആയിത്തീരുന്നതെന്നു കാണുന്നു.

ലോകജനതയിൽ ഭൂരിഭാഗവും മാനസിക പരിശുദ്ധിയി ല്ലാത്തവരോ ദൃഢചിത്തതയില്ലാത്തവരോ ആയാണു് കണ്ടുവരു ന്നതു്. അതുകൊണ്ടു് ഇവക്കുള്ള ഉപസനാമൂർത്തി പരിശുദ്ധ മായിരിക്കണം. കാമവാസനകളേയോ വിദ്വേഷത്തേയോ വദ്ധി പ്പിക്കുന്ന വസ്തുക്കളെ ഉപേക്ഷിക്കേണ്ടതുമാണു്. എന്നാൽ എല്ലാ ത്തിലും ഈശ്വരനെ ഒരുപോലെ വീക്ഷിക്കുവാൻ തക്കവണ്ണം സാ ധനയിൽ പുരോഗതി പ്രാപിച്ചിട്ടുള്ള ഒരാഠംക്കു് ഏതു വസ്തുവി നേയും ആരാധിക്കാം.

പൂജയിൽ ദൈവികപ്രതീകമായ ചിത്രത്തേയോ വിഗ്രഹത്തേ ഉപയോഗിക്കുന്നു. ആ വിഗ്രഹത്തെ ആരാധിക്കുന്നു, ഒരു മൂത്തി യോ, ശിലയോ, വിഗ്രഹമോ, സാധകൻ ആരാധിക്കുന്ന ദേവനെ യാണു് പ്രതിനിധീകരിക്കുന്നതു്. ഒരു ലിംഗം ശിവനെയാണു് പ്രതിനിധീകരിക്കുന്നതു്. അതു് അദ്വിതീയവും അരൂപവുമായ ബ്രഹ്മത്തേയാണു് സൂചിപ്പിക്കുന്നതു്. ശ്രുതികളിൽ പറയുന്നു. ''ഏകമേവാദ്വിതീയം ബ്രഹ്മ:'' ബ്രഹ്മം അദ്വിതീയമാണു് എന്നു്. ഇതിൽ ദ്വന്ദ്വഭാവം ഇല്ല. ശിവലിംഗം കണ്ണുകഠംക്കു് പ്രകാശപൂണ്ണവും ആകർഷകവുമാണു്. അതു് ഏകാഗ്രതയ്ക്കു് വളരെ സഹായകമാണു്. രാവണൻ ശിവലിംഗാരാധനയിൽകൂടി ശ്രീപര മേശ്വരനെ പ്രസാദിപ്പിച്ചു വരങ്ങഠം നേടി.

ഒരു സാളിഗ്രാമം വിഷ്ണുവിൻെറ പ്രതീകമാണു്. ഭക്തൻെറ രുചിക്കനുസരിച്ചു്, ശ്രീരാമൻ, ശ്രീകൃഷ്ണൻ, കാത്തികേയൻ, ഗണേശൻ, ഹനുമാൻ, ദത്താത്രേയൻ, സീത, ലക്ഷ്മി, പാവ്വതി, ദുഗ്ഗാ ഇത്യാദി പലേ മൂത്തിഭേദങ്ങളിലുമുള്ള വിഗ്രഹങ്ങഠം ഉണ്ടു്.

ശിവൻെറയും വിഷ്ണുവിൻെറയും ദേവിയുടെയും പല രൂപഭേദ ത്തിലുമുള്ള വിഗ്രഹങ്ങളെ ക്ഷേത്രങ്ങളിലും ഗൃഹങ്ങളിലും പ്രതി ഷ്ഠിച്ചാരാധിച്ചുവരുന്നു. തിരുപ്പതി, പണ്ഡരീപുരം, പഴനി, സിലോ ണിലെ കതിർഗാമക്ഷേത്രം എന്നിവിടങ്ങളിലെ വിഗ്രഹങ്ങഠം വളരെ ശക്തിയുള്ളവയാണു്. അവ പ്രത്യക്ഷ ദേവതകളാണു്. അവർ



digitized by www.sreyas.in

ഭക്തന്മാക്ക് വരദാനം ചെയ്യുകയും, രോഗങ്ങരം മാററിക്കൊടുക്കുകയും ദർശനം കൊടുക്കുകയും ചെയ്യുന്നു. ഈ ദേവന്മാരെ സംബന്ധിച്ച് നിരവധി അത്ഭുതങ്ങളായ ലീലകരം നടക്കുന്നതായി പറയപ്പെടുന്നു. ഹിന്ദുമതത്തിൽ ബഹുദേവാരാധനം ഇല്ല. വിഷ്ണു, ശിവൻ, ബ്രഹ്മാവ്, ദേവി ഇവരെല്ലാം ഏകനായ സർവ്വേശ്വരന്റെ വിവിധരൂപഭേദങ്ങരം മാത്രമാണ്.

ഭഗവാൻ പലതരത്തിലും തന്റെ ഭക്തനു മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. ഭക്തൻ ആരാധനയ്ക്ക് സ്വീകരിക്കുന്ന രൂപം ഭഗവാൻ സ്വീകരിക്കുന്നു. ചതുർബാഹുവായ ശ്രീഹരിയുടെ രൂപത്തിൽ നിങ്ങരം ഭഗവാനെ ആരാധിക്കുന്നു എങ്കിൽ ഭഗവാൻ അതേ രൂപത്തിൽ നിങ്ങളുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു. ശിവസ്വരൂപത്തിൽ ഭജിക്കുന്നു എങ്കിൽ ശിവനായി പ്രത്യക്ഷപ്പെടുന്നു. ദുർഗ്ഗാരൂപത്തിലാണെങ്കിൽ ദുർഗ്ഗയായി ഭക്തനു് ദർശനം നൽകുന്നു. കാളിയേയോ ശ്രീരാമനേയോ, ദത്താത്രേയനേയോ ഭജിക്കുന്നു എങ്കിൽ അതേരൂപത്തിൽതന്നെ ഭഗവാൻ ഭക്തനെ അനുഗ്രഹിക്കുന്നു. ക്രിസ്തുവായൊ അള്ളാവായൊ ഭജിക്കുന്നവക്ക് ആ രൂപത്തിലും ദർശനം ലഭിക്കുന്നു.

നിങ്ങരം ശിവനേയോ ശ്രീഹരിയേയോ ഗായത്രീദേവിയേയോ മററേതെങ്കിലും ദേവനേയോ ദേവിയേയോ ഭജിച്ചുകൊണ്ടാലും എല്ലാം ഒരേ ഒരു ജഗദീശ്വരന്റെ ഉപാധിഭേദങ്ങരം മാത്രമാണ്. ഏതു നാമത്തിലും രൂപത്തിലും ജഗദീശ്വരൻ തന്നെയാണ് ഭജിക്കപ്പെടുന്നതു്. ഉപാസന ചെയ്യുന്നതു് അന്തര്യാമിയും സത്രൂപനമായ ഈശ്വരനെത്തന്നെയാണ്. ഒരു രൂപം മററൊന്നിനേക്കാരം ശ്രേഷ്ഠമാണെന്നു കരുതുന്നതു് മൂഢതയാണ്. എല്ലാ രൂപങ്ങളും ഒന്നുതന്നെ. ശിവനും വിഷ്ണുവും ഗായത്രിയും ബ്രഹ്മംതന്നെ. എല്ലാ മനുഷ്യരും ഒരേ ഈശ്വരനെയാണ് ഭജിക്കുന്നതു്. വ്യത്യാസം ഈശ്വരനിലില്ല; ഈശ്വര നാമങ്ങളിൽമാത്രമാണ് ഉപാസകന്മാർ തമ്മിലുള്ള വ്യത്യാസങ്ങളനുസരിച്ച് വ്യത്യാസങ്ങരം ഉണ്ടാകുന്നതു്. അജ്ഞാനംകൊണ്ടുമാത്രമാണ് പല മതവിഭാഗക്കാരും തമ്മിൽ വഴക്കുകളും സംഘട്ടനങ്ങളും ഉണ്ടാകുന്നതു്.

## മൂർത്തിപൂജയുടെ തത്വവും മഹത്വവും

### മൂർത്തി – ഒരു അപരിചിതനായ ശിഷ്യനു് ഒരവലംബം

ഒരു നൂതന സാധകനു് മൂർത്തി ഒരവലംബമാണ്. സാധനയുടെ തുടക്കത്തിൽ ഒരു രൂപമോ വിഗ്രഹമോ പൂജയ്ക്കുത്യാവശ്യ



digitized by www.sreyas.in

മാണ്. ആരാധനയ്ക്കുള്ള ഭഗവാൻെറ ഒരു ബാഹ്യപ്രതീകമാണതു്. ഈശ്വരസ്മരണയെ അതു് ഉണർത്തുന്നു. ഈ ഭൗതികമായ പ്രതീകം മാനസികമായ ആശയത്തിനു് ഹേതുവായിത്തീരുന്നു. മൂർത്തിപൂജ കൊണ്ടു് മനസ്സിനു് സ്ഥിരത ലഭിക്കുന്നു. ഭക്തനു് മൂർത്തിദർശന ത്താൽ, സർവ്വശക്തിത്വം, സർവ്വജ്ഞത, പരിശുദ്ധി, പരിപൂർണ്ണത, സ്വാതന്ത്ര്യം, ദൈവീകത, സത്യം, വിശ്വാത്മകത ഇത്യാദി ദൈ വിക ഗുണങ്ങളെ സ്മരണയിൽ ഉളവാക്കുന്നു. മനസ്സിനു് ഏകാഗ്രത ഉണ്ടാക്കുവാനായി ഒരു സ്ഥൂലരൂപം അധികപക്ഷം ജനങ്ങൾക്കും ആവശ്യമാണ്. ഭഗവാനെ സർവ്വവ്യാപിയായി കാണുവാൻ സാധാ രണക്കാരനു് പ്രയാസമാണ്. വിഗ്രഹാരാധനയാണ് ഇന്നത്തെ ജനതയ്ക്കു് ഏററവും സുലഭമായ ഈശ്വരാരാധനാമാർഗ്ഗം.

ഏകാഗ്രതയ്ക്കു് ഒരു പ്രതീകം അത്യാവശ്യമാണ്, മനസ്സിനു് ആശ്രയിക്കുവാൻ ഒരു അവലംബവും ആവശ്യമാണ്. ആദ്യകാല ങ്ങളിൽ യഥാർത്ഥ ബ്രഹ്മധ്യാനത്തിനു് സാധകനു് കഴിയുകയില്ല. ഒരു ബാഹ്യമായ ഉപാധിയുടെ സഹായത്തോടെയല്ലാതെ മന സ്സിനെ ഏകമുഖമാക്കുവാൻ സാധിക്കുകയുമില്ല. ധ്യാനവും, ധാര ണയും ആദ്യം ഒരുപാധിയിൽക്കൂടിയല്ലാതെ സാദ്ധ്യമല്ല.

## എല്ലാവരും വിഗ്രഹാരാധകരാണ്

വേദങ്ങളിൽ വിഗ്രഹാരാധനയെപ്പററി പ്രതിപാദിച്ചുകാണ ന്നില്ല. പുരാണങ്ങളിലും, ആഗമങ്ങളിലും, ഗൃഹങ്ങളിൽവെച്ചും ക്ഷേത്രങ്ങളിൽവെച്ചുമുള്ള വിഗ്രഹാരാധനയെപ്പററി പറഞ്ഞുകാ ണുന്നു. വിഗ്രഹാരാധന ഹിന്ദുമതത്തിൻെറ ഒരു പ്രത്യേകതയല്ല. ക്രിസ്ത്യാനികൾ കുരിശിനെ ആരാധിക്കുന്നു. അവരുടെ മനസ്സിൽ കുരിശിൻെറ രൂപം കാണപ്പെടുന്നു. മുസൽമാന്മാർ മുട്ടുകുത്തി പ്രാർത്ഥിക്കുമ്പോൾ "കാബായിലെ കല്ലി"ൻെറ രൂപം അവർ മന സ്സിൽ കാണുന്നു. കുറച്ചു യോഗികളും വേദാന്തികളും ഒഴിച്ചു് ബാക്കി ലോകത്തിലുള്ള എല്ലാവരും വിഗ്രഹാരാധകരാണ്. അവർ ഏതെ ങ്കിലും ഒരു മൂർത്തിയേയോ രൂപത്തെയോ ഹൃദയത്തിൽ ധ്യാ നിക്കുന്നു.

മനസ്സിൽ ധ്യാനിക്കുന്ന രൂപവും ഒരു മൂർത്തിതന്നെയാണ്. അതിൽ ഉള്ള വ്യത്യാസം ഗുണസംബന്ധമല്ല; അനുക്രമമായുള്ളതു മാത്രമാണ്. എത്ര തീക്ഷ്ണബുദ്ധിയുള്ളവരായാലും എല്ലാ ഉപാസ കരും മനസ്സിൽ ഒരു രൂപത്തെ ദർശിച്ചു് അതിനെത്തന്നെ ധ്യാനിക്കുന്നു.



digitized by www.sreyas.in

എല്ലാവരും മൂർത്ത്യാരാധകരാണ്. ചിത്രങ്ങൾ, പ്രതിമകളുടെ രൂപഭേദങ്ങൾ മാത്രമാണ്. അപരിഷ്കൃതമായ മനസ്സിന് ധ്യാനിക്കുവാൻ ഒരു സ്ഥൂലരൂപം ആലംബമായി ആവശ്യമാണ്. ഒരു സൂക്ഷ്മദർശിയായ മനസ്സിന് രൂപരഹിതമായ ഒരുപാധിയും വേണം. ഒരു വേദാന്തിക്കുപോലും ചഞ്ചലമായ മനസ്സിനെ ഏകാഗ്രമാക്കാൻ ഓങ്കാരമാകുന്ന ഉപാധി അത്യാവശ്യമാണ്. ചിത്രങ്ങളും, കല്ല്, മരം തുടങ്ങിയവകൊണ്ടുള്ളമൂർത്തികളും മാത്രമല്ല വിഗ്രഹങ്ങൾ. താക്കികന്മാരും മററുനേതാക്കളും ആരാധനാപാത്രങ്ങളാകുന്നു. പിന്നെയെന്തിനു വിഗ്രഹാരാധനയെ കുററം പറയുന്നു?

## ഈശ്വരനുമായി സമ്പക്കംപുലത്തുന്നതിനുള്ള ഒരു മാദ്ധ്യമം

വിഗ്രഹങ്ങൾ കലാകാരന്മാരുടെ ഭാവനയുടെ ചിത്രീകരണം മാത്രമല്ല, നേരെമറിച്ച് അവ ഭക്തൻെറ ഹൃദയത്തിൽ നിറഞ്ഞു നിൽക്കുന്ന പ്രേമജലത്തിന്ന് ഭഗവദഭിമുഖമായി നിർവ്വിഘ്നം പ്രവഹിക്കുന്നതിന്നുള്ള ഒരു അരുവിപോലെയാണ്. വിഗ്രഹത്തെയാണ് പൂജിക്കുന്നതെങ്കിലും പൂജകൻ ഈശ്വരസാന്നിദ്ധ്യത്തെ അനുഭവിക്കയും തൻെറ പ്രേമഭക്തിപ്രവാഹത്തെ ഭഗവാനു നേരെ പ്രവഹിപ്പിക്കയും ചെയ്യുന്നു. വെറും ഇന്ദ്രിയാധീനനായ മനുഷ്യൻെറ തീവ്രമായ അന്ധകാരം മൂലം ബുദ്ധി മന്ദീഭവിച്ച് ദൃഷ്ടികൾക്ക് സുന്ദരതരങ്ങളായ ഈശ്വരവിഗ്രഹങ്ങളിൽ ദൈവീകത്വം കാണുവാൻ കഴിയാതിരിക്കയാണ്. ഈ കാലങ്ങളിലെ ശാസ്ത്രീയ പുരോഗതിപോലും വിഗ്രഹാരാധനയുടെ മഹത്വത്തെ വെളിപ്പെടുത്തുന്നു. റേഡിയോ എന്ന ചെറുപെട്ടിയിലെ സാമഗ്രികളുടെ ഉള്ളിൽക്കൂടി വലിയ പ്രാസംഗികരുടേയും സംഗീതവിദ്വാന്മാരുടേയും ശബ്ദതരംഗങ്ങളെ അടക്കി ലോകമെങ്ങും വ്യാപിപ്പിക്കുന്നില്ലെ? ഊക്കോടുകൂടി വലിച്ചെറിഞ്ഞാൽ നുറുകഷണങ്ങളായി ഒടിഞ്ഞു തെറിച്ചുപോകുന്ന വെറും ഒരു യാന്ത്രികമായ ഉപകരണം! എന്നിട്ടും നിങ്ങൾക്കതിനെ വേണ്ട വിധത്തിൽ പ്രവർത്തിപ്പിക്കുവാൻ കഴിയുമെങ്കിൽ നിങ്ങൾക്ക് എത്രയോ ആയിരം മൈലകലെ നടക്കുന്ന സംഗീതമോ, ലോകത്തിൻെറ ഏററവും അകലെ നടത്തപ്പെടുന്ന പ്രസംഗമോ ശ്രവണഗോചരമാകുന്നു. ഒരു റേഡിയോവിൽക്കൂടി ലോകത്തെവിടെയുമുള്ള ജനങ്ങളുടെയും ശബ്ദതരംഗങ്ങൾ നിങ്ങൾക്കു ശ്രവണഗോചരമാകുന്നതുപോലെ ഒരു വിഗ്രഹമാകുന്ന മാദ്ധ്യമത്തിൽക്കൂടി നിങ്ങൾക്ക് വിശ്വവ്യാപിയായ ഭഗവാനുമായി സമ്പക്കം ചെയ്യുവാൻ കഴിയുന്നു. ലോകത്തിലെ ഓരോ അണുക്കളിലും ദൈവികശക്തിപ്രസരം പ്രകടമാകുന്നു.



digitized by www.sreyas.in

വിശ്വത്തിൽ ഒരു അണുവിൽപോലും ഈശ്വരത്വം ഇല്ലാതില്ല. പിന്നെ എന്തുകൊണ്ടാണ് ഈശ്വരൻ വിഗ്രഹത്തിലില്ലെന്നു പറയുന്നതു്?

മററൊരുകൂട്ടർ പറയുന്നു ഈശ്വരൻ അരൂപിയും വിശ്വവ്യാപിയുമാണ്; ഒരു വിഗ്രഹത്തിൻെറ പരിധിക്കുള്ളിൽ ഈശ്വര ചൈതന്യത്തെ എങ്ങനെ ഒതുക്കി നിർത്താൻ കഴിയും എന്നും. ഈ പറയുന്നവർ ഭഗവാൻെറ വിശ്വവ്യാപകതയെപ്പററി വല്ലതും അറിയുന്നുണ്ടോ? ഈശ്വരപ്രതിമയ്ക്കു മുമ്പിൽ തലകുനിക്കുവാൻ അവരുടെ അഹങ്കാരം അവരെ അനുവദിക്കുന്നില്ല. അതുകൊണ്ടു് ഈ മാതിരി ഓരോ മുരട്ടുന്യായങ്ങളുംകൊണ്ടു് മുമ്പോട്ടുവരികയാണ്.

ഒഴിഞ്ഞ പാത്രങ്ങൾ മാത്രമേ ശബ്ദിക്കയുള്ളൂ. ധ്യാനവും പൂജയും കൃത്യമായി നടത്തുന്ന ഒരു യഥാർത്ഥ സാധകൻ ജ്ഞാനിയും ഭക്തനുമായതുകൊണ്ടു് എപ്പോഴും മൌനം ദീക്ഷിക്കുന്നു. മൌനത്തിൽക്കൂടി അദ്ദേഹം മററുള്ളവരിൽ സ്വാധീനം ചെലുത്തുകയും അവരെ പഠിപ്പിക്കയും ചെയ്യുന്നു. ധ്യാനാദി സാധനാകാലത്തിൻെറ തുടക്കത്തിൽ ഒരു വിഗ്രഹം ആവശ്യമാണോ എന്നുമാത്രമേ അദ്ദേഹത്തിനറിഞ്ഞുകൂടൂ.

എത്ര ബുദ്ധിമാനായിരുന്നാലും ഒരുപാധിയിൽക്കൂടിയല്ലാതെ ആദ്യകാലങ്ങളിൽ ധ്യാനം ശീലിക്കുവാൻ പ്രയാസമാണ്. ബുദ്ധിമാനും അറിവുള്ളവനുമായ ഒരാൾ തൻെറ അഹങ്കാരം കൊണ്ടാണ് എനിക്കു മൂർത്തി ഇഷ്ടമല്ല, മൂർത്തിയിൽക്കൂടി ധ്യാനം ശീലിക്കുവാൻ എനിക്കു കഴിയുകയുമില്ല എന്നു പറയുന്നതു്. രൂപരഹിതമായ ബ്രഹ്മധ്യാനം ആ വ്യക്തിക്കു് സാദ്ധ്യമല്ല. എങ്കിലും താൻ ഒരു വിഗ്രഹമാകുന്ന ഉപാധിയിൽ കൂടി ധ്യാനം ശീലിക്കുന്നു എന്നു മററുള്ളവർ അറിയുമ്പോൾ അവർ തന്നെ കളിയാക്കിയാലൊ എന്നയാൾ ഭയപ്പെടുന്നു. അയാൾ അരൂപിയായ ബ്രഹ്മത്തേയും ധ്യാനിക്കുന്നില്ല. അയാൾ വെറുതെ വല്ലതും പറയുകയും തർക്കിക്കുകയും മാത്രമാണ് ചെയ്യുന്നതു്. അയാൾ തൻെറ ജീവിതത്തെ അനാവശ്യമായ വാഗ്വാദത്തിൽ കളയുന്നു. അല്പം പ്രവർത്തനം വളരെ പ്രസംഗത്തേക്കാൾ ശ്രേഷ്ഠമാണ്. പൊതുവിൽ ഭൂരിപക്ഷം ജനങ്ങൾക്കും അവരുടെ ബുദ്ധിശക്തി ഈ കാര്യത്തിൽ തടസ്ഥമായാണ് കാണുന്നതു്. ബ്രഹ്മമെന്നുള്ളതിൻെറ അസ്തിത്വത്തെത്തന്നെ ഒരു ഊഹമാണെന്നും സമാധി മനസ്സിൻെറ ഒരു വിഭ്രാന്തിമാത്രമാണെന്നും, ആത്മ



digitized by www.sreyas.in

സാക്ഷാൽക്കാരം വേദാന്തികളുടെ ഭാവനയുടെ സൃഷ്ടിമാത്രമാണെന്നും, അവർ പറയുന്നു. വഞ്ചിതരായ ആത്മാക്കൾ! അവർ അജ്ഞാനത്തിൽ മുങ്ങിയിരിക്കയാണു്. ആത്മജ്ഞാനത്തോടു് താരതമ്യപ്പെടുത്തുമ്പോൾ വെറും വൈക്കോലിനു തുല്യമായ ഭൗതിക വിജ്ഞാനത്തിൽ അവർ മുങ്ങിക്കിടക്കുകയാണു്. അങ്ങിനെയുള്ളവക്കു് മോക്ഷത്തിന്നു് ആശയ്ക്കവകാശമില്ല. ആദ്യം അവരുടെ ദൂഷിച്ച സംസ്കാരങ്ങളെ സത്സംഗംകൊണ്ടുണ്ടാകുന്ന സദ്സംസ്കാരങ്ങളെക്കൊണ്ടു് കഴുകിക്കളയണം. അപ്പോൾ മാത്രമേ അവർ അവരുടെ തെററുകളെ മനസ്സിലാക്കുകയുള്ളു. ഭഗവാൻ അവക്കു് കളങ്കരഹിതമായ ജ്ഞാനത്തേയും യഥാൎത്ഥമായ ജ്ഞാനത്തേയും നൽകട്ടെ.

## ഈശ്വരപ്രതീകം

ഈശ്വരപ്രതിമ ഒരു പ്രതീകമാണു്. ഒരു ഭക്തനു് ഒരു പ്രതിമ വളരെ വിലയേറിയതാണു്. എന്തുകൊണ്ടെന്നാൽ അതു് കല്ലുകൊണ്ടോ, മരംകൊണ്ടോ, ലോഹംകൊണ്ടോ ഉണ്ടാക്കിയതാണെങ്കിലും ഭഗവാൻെറ ഒരു പ്രതിനിധി എന്നുള്ള നിലയിലും, താൻ അത്യധികം ശാശ്വതവും പവിത്രവുമായി കരുതുന്ന ഒന്നിൻെറ പ്രതീകമായും അതിനെ ഭക്തൻ കണക്കാക്കുന്നു. ഒരു പതാക ഒരു തുണിക്കഷണം മാത്രമാണു്. പക്ഷേ ഒരു പട്ടാളക്കാരനു് ആ പതാക താൻ ഏററവുമധികം വിലമതിക്കുന്നതും പ്രേമിക്കുന്നതുമായ ഒന്നിൻെറ പ്രതീകമാണു്. ആ പതാകയെ രക്ഷിക്കുന്നതിന്നു് അവൻെറ ജീവനെപ്പോലും ബലി അൎപ്പിക്കുവാൻ പട്ടാളക്കാരൻ തയ്യാറാണു്. അതുപോലെതന്നെ ഭക്തനു് വിഗ്രഹം എത്രയും വിലപിടിച്ചതാണു്. അതു് അതിൻേറതായ ഒരു ഭാഷയിൽ അയാളോടു സംസാരിക്കുന്നു. പതാക പടയാളിയിൽ ശൌൎയ്യപരാക്രമങ്ങളെ ഉണൎത്തുന്നതുപോലെതന്നെ വിഗ്രഹം ഭക്തനിൽ ഭക്തിയെ ഉണൎത്തുന്നു. ഭഗവാൻ വിഗ്രഹത്തിൽ ആവിഷ്ടനാക്കപ്പെടുകയും, ആ വിഗ്രഹം ഭക്തനിൽ ഭക്തിയുടെ ദിവ്യചിന്താതരംഗങ്ങളെ പ്രസരിപ്പിക്കയും ചെയ്യുന്നു.

ഒരു വെറും വെളുത്തതോ നിറമുള്ളതോ ആയ കടലാസിനു് ഒരു വിലയും ഇല്ല. അതിനെ നാം വലിച്ചെറിയുന്നു. എന്നാൽ അതിന്മേൽ ഒരു മുദ്രയോ ചക്രവൎത്തിയുടെ തലയോ അച്ചടിക്കപ്പെട്ടിട്ടുണ്ടെങ്കിൽ നാം അതു് നമ്മുടെ പെട്ടിയിലോ പണസ്സഞ്ചിയിലൊ ഭദ്രമായി സൂക്ഷിക്കുന്നു. അതുപോലെതന്നെ ഒരു വെറും



digitized by www.sreyas.in

കല്ലിന്നു വിലയില്ല. അതിനെ വലിച്ചെറിയുന്നു. എന്നാൽ കല്ലിൽ ഉള്ള പണ്ഡരിനാഥന്റെയോ മററു ദേവന്മാരുടെയോ മൂർത്തികളെ ക്ഷേത്രത്തിൽ കാണുമ്പോ൦ നിങ്ങ൦ ആ മൂർത്തിക്കുമുമ്പിൽ മുകുളിതകരങ്ങളോടും നമ്രശിരസ്സോടുംകൂടി വന്ദിക്കുന്നു. എന്തുകൊണ്ടെന്നാൽ ആ കല്ലിൽ ഭഗവാന്റെ മുദ്ര നിങ്ങ൦ കാണുന്നു. ഭക്തൻ ആ കല്ലിൽ ഭഗവാന്റെ മൂർത്തിയെ അവരോധിക്കയും ഭഗവാന്റെ ഗുണഗണങ്ങളെ ആ മൂർത്തിയിൽ ദർശിക്കയും ചെയ്യുന്നു.

ഒരു വിഗ്രഹത്തെ നാം ആരാധിക്കുമ്പോ൦ അതു് ജയപ്പൂരിലുണ്ടാക്കിയതാണു്, പ്രഭുസിംഗ് കൊണ്ടുവന്നതാണു്, അയ്മ്പതു റാത്തൽ തൂക്കമുണ്ടു്, വെളുത്ത മാർബിൾ കല്ലുകൊണ്ടുണ്ടാക്കിയതാണു്, 500 രൂപ വിലയുള്ളതാണു്, എന്നൊന്നും ചിന്തിക്കാറില്ല. ഭഗവാന്റെ വിഭൂതികളേയും ഗുണഗണങ്ങളേയും ആ വിഗ്രഹത്തിൽ കണ്ടുകൊണ്ടു് നാം പ്രാർത്ഥിക്കുന്നു. ''ഹേ! അന്തര്യാമിയായ ഭഗവാനെ! അവിടുന്നു് സർവ്വവ്യാപിയാണു്, സർവ്വജ്ഞനാണു്, കരുണാനിധിയാണു്. എല്ലാത്തിന്റേയും ഉറവിടവും അവിടുന്നുതന്നെയാണു്. അവിടുന്നു് സ്വയംഭൂവാണു്. സച്ചിദാനന്ദനാണു്. അവിടുന്നു് ശാശ്വതനും, പരിവർത്തനരഹിതനുമാണു്. എന്റെ ജീവന്റെയും ജീവനാണു്. ആത്മാവിന്റെയും ആത്മാവാണ്. എനിക്കു്, പ്രകാശത്തേയും ജ്ഞാനത്തേയും തന്നാലും. ഞാൻ എന്നെന്നും അങ്ങയിൽ ലയിക്കുമാറാകേണമേ!''

നിങ്ങളുടെ ഭക്തിയും ധ്യാനവും കൂടുതൽ കൂടുതൽ സ്ഥിരമാകുമ്പോ൦ നിങ്ങ൦ ആ കല്ലുകൊണ്ടുള്ള വിഗ്രഹം കാണുന്നില്ല. ചൈതന്യസ്വരൂപനായ ഭഗവാനെ മാത്രമേ നിങ്ങ൦ കാണുന്നുള്ളു. തുടക്കത്തിൽ സാധകന്മാക്കു് വിഗ്രഹാരാധന അത്യന്താപേക്ഷിതമാണു്.

## വിരാട്പുരുഷന്റെ പൂർണ്ണപ്രതീകം

ഒരു നവസാധകനു് പ്രതിമ അത്യാവശ്യമാണു്. പ്രതിമാപൂജനംകൊണ്ടു് ഈശ്വരൻ പ്രീതനാകുന്നു. പ്രതിമ പഞ്ചഭൂത നിർമ്മിതമാണു്. ഭഗവത്ശരീരവും പഞ്ചഭൂതസഞ്ചിതമാണു്. പ്രതിമ പ്രതിമയായിത്തന്നെ അവശേഷിക്കുന്നു. എങ്കിലും പൂജ ഭഗവാനിൽ ചെന്നുചേരുന്നു.



digitized by www.sreyas.in

നിങ്ങൾ ഒരാൾക്ക് ഹസ്തദാനം ചെയ്യുന്നു എങ്കിൽ ആ ആൾ വളരെ സന്തോഷിക്കുന്നു. നിങ്ങൾ ആ ആളുടെ ശരീരത്തിൻെറ ഒരു ചെറിയ ഭാഗം മാത്രമേ സ്പർശിച്ചിട്ടുള്ളു എങ്കിലും അയാൾ വളരെ സന്തോഷിക്കുന്നു. അയാൾ ചിരിച്ചുകൊണ്ടു് നിങ്ങളെ സ്വാഗതം ചെയ്യുന്നു. ഭഗവാൻെറ വിരാട്സ്വരൂപത്തിൻെറ ഒരു ചെറിയ അംശത്തെ പൂജിക്കുമ്പോൾ ഭഗവാൻ സന്തോഷിക്കുന്നു. വിഗ്രഹം ഭഗവൽശരീരത്തിൻെറ ഒരംശമാണു്. വിശ്വം മുഴുവൻ വിരാട്പുരുഷൻെറ ആ ശരീരമാണു്. ഭക്തി ഭഗവാനിൽതന്നെ ചെന്നെത്തുന്നു. തൻെറ എല്ലാ ഗുണങ്ങളേയും ആരാധകൻ ഭഗവന്മുഖമാക്കിത്തീർക്കുന്നു. ഭഗവാനു ഷോഡശ ഉപചാരങ്ങളേയും ഭക്തൻ സമർപ്പിക്കുന്നു. ഭഗവാൻെറ സാന്നിദ്ധ്യത്തേയും അഭിമന്ത്രിക്കുന്നു. എന്നിട്ടു് ഭഗവാനു് ആസനം നൽകി പാദപൂജയെ ചെയ്യുന്നു. (പാദ്യവും) അർഘ്യവും (ജലം) സമർപ്പിക്കുന്നു. അർഘ്യം കൊണ്ടു് ഗൃഹസ്ഥൻ ആതിഥ്യത്തെ സൂചിപ്പിക്കയാണു്. പിന്നീടു് സ്നാനം. അതിൽ ക്ഷേത്രങ്ങളിൽ ഭഗവദ്വിഗ്രഹത്തിന്നു് ചെയ്യുന്ന അഭിഷേകത്തെ ഈ സ്നാനകർമ്മമായി കണക്കാക്കുന്നു. പിന്നീടു വസ്ത്രവും യജ്ഞോപവീതവും സമർപ്പിക്കുന്നു. അതിന്നുശേഷം ചന്ദനം പുഷ്പങ്ങൾ ഇവയെ സമർപ്പിക്കുന്നു. ഇവ ഭക്തൻെറ ഹൃദയപുഷ്പങ്ങളെ പ്രേമപൂർവ്വം സമപ്പിക്കലാണു്. പിന്നീടു് ധൂപസമപ്പണവും തിരികൊണ്ടുള്ള ദീപാരാധനയുമാണു്. അതിന്നുശേഷം നിവേദ്യം, താംബൂലം എന്നിവയെ സമർപ്പിച്ചു്, കർപ്പൂരനീരാജനം നടത്തുന്നു. സുവർണ്ണപുഷ്പം (സ്വർണ്ണമോ ദ്രവ്യമോ) സമർപ്പിച്ചു് അവസാനം വിസർജ്ജനം, അതായതു് ഭഗവാനോടു് വിടവാങ്ങുന്നു. ഈ ബാഹ്യപൂജയിൽ, ആന്തരികപ്രേമപ്രകടനത്തിന്നു വഴിയുണ്ടാകുന്നു. ഈ പൂജയിൽ, അലഞ്ഞുതിരിഞ്ഞുനടക്കുന്ന മനസ്സു നിശ്ചലമാകുന്നു. ഭഗവാൻെറ സാമീപ്യം ക്രമത്തിൽ ഭക്തൻ അനുഭവിക്കുന്നു. പരിശുദ്ധിനേടി ഭക്തൻെറ അഹന്ത സാവധാനത്തിൽ നാമാവശേഷമാക്കപ്പെടുന്നു.

വിശ്വസിക്കുന്ന ഒരു ഭക്തനു്, കല്ലുകൊണ്ടോ മറെറന്തുവസ്തുകൊണ്ടുള്ള വിഗ്രഹമൊ ആയാലും, ചിത്രമായാലും സാളിഗ്രാമമായാലും ആ ആരാധന ഒരു വെറും വിഗ്രഹാരാധനയായിത്തീരുന്നില്ല. എല്ലാ ദ്രവ്യങ്ങളും ഈശ്വരൻെറ ആവിഷ്കരണമാണു്. എല്ലാത്തിലും ഈശ്വരചൈതന്യം കുടികൊള്ളുന്നു. എല്ലാ വസ്തുക്കളും പൂജനീയങ്ങളാകുന്നതു് അവയിൽ അന്തർലീനമായ ഈശ്വരാംശം മൂലമാണു്. പൂജ എന്ന കർത്തവ്യം കൊണ്ടുതന്നെ പൂജിക്കപ്പെടുന്ന വസ്തുവിൻെറ



digitized by www.sreyas.in

മേന്മയേയും സചേതനയേയും സൂചിപ്പിക്കുന്നു. ഈ തരത്തിലുള്ള വീക്ഷണഗതി ഭക്തൻ പ്രാപിക്കണം. മനസ്സിന്ന് ഇത്തരത്തിലുള്ള വീക്ഷണഗതി ലഭിക്കത്തക്കവണ്ണം പരിശീലിക്കണം.

## മൂർത്തിപൂജ ഭക്തിയെ വർദ്ധിപ്പിക്കുന്നു

മൂർത്തിപൂജ മനുഷ്യന്റെ മനസ്സിനെ എളുപ്പത്തിൽ ഏകാഗ്രമാക്കാൻ സഹായിക്കുന്നു. ഏതൊരവതാര സ്വരൂപത്തിലാണോ ഭക്തൻ ഭഗവാനെ ഭജിക്കുന്നത് ആ അവതാരമൂർത്തിയുടെ ദിവ്യലീലകളെ നിങ്ങളുടെ മനോദൃഷ്ടിക്കു മുമ്പിൽ നിങ്ങൾക്ക് ദർശിക്കുവാൻ കഴിയുന്നു. ആത്മജ്ഞാനത്തിന്ന് ഏററവും സുലഭമായ മാർഗ്ഗങ്ങളിലൊന്നാണ് ഇത്. വീരനായ ഒരു യോദ്ധാവിന്റെ ചിത്രം നിങ്ങളിൽ വീര്യത്തിന്റെ സ്മരണയെ ഉളവാക്കുന്നതുപോലെ ഭഗവാന്റെ ചിത്രം നിങ്ങളിൽ ഈശ്വരസ്മരണയെ ഉളവാക്കുന്നു. ഒരു കുട്ടി തുണികൊണ്ടോ മറേറാ ഉണ്ടാക്കിയിട്ടുള്ള തന്റെ പാവക്കുട്ടിയെ കുളിപ്പിച്ചും പാലുകൊടുത്തും ശുശ്രൂഷിച്ചും അതിനോടൊപ്പം കളിച്ചും തന്റെ ഭാവിയിലെ മാതൃഭാവത്തെ പുഷ്ടിപ്പെടുത്തിക്കൊണ്ടുവരുന്നതുപോലെ ഭക്തനും പ്രതിമയെ ഭക്തിശ്രദ്ധാപൂർവ്വം ഷോഡശോപചാരങ്ങൾകൊണ്ടു പൂജിച്ചും ധ്യാനിച്ചും തന്റെ ഭക്തിഭാവത്തെ പുഷ്ടിപ്പെടുത്തുന്നു.

## നിത്യപൂജ വിഗ്രഹത്തിന്റെ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നു

നിത്യവും പൂജകഴിച്ച് ഉപചാരങ്ങളെ സമർപ്പിച്ചു നാം നമ്മുടെ വികാരങ്ങളിൽക്കൂടി ആ വിഗ്രഹത്തിലടങ്ങിയിട്ടുള്ള ദിവ്യത്വത്തെ മനസ്സിലാക്കിത്തുടങ്ങുമ്പോൾ ആ ദിവ്യത്വം സ്വയം പ്രകാശിക്കുവാൻ തുടങ്ങുന്നു. ഇതൊരത്ഭുതമാണ്. ചിത്രം ജീവചൈതന്യമുള്ളതാകുന്നു. പ്രതിമ സംസാരിക്കുന്നു. നിങ്ങളുടെ ചോദ്യങ്ങൾക്കുത്തരം പറയുകയും നിങ്ങളുടെ പ്രശ്നങ്ങളെ പരിഹരിക്കുകയും ചെയ്യുന്നു. നിങ്ങളിലുള്ള ദൈവികശക്തിക്ക് വിഗ്രഹത്തിലടങ്ങിയിട്ടുള്ള അപ്രകാശിതമായ ദൈവികശക്തിയെ ഉണർത്തുവാൻ കഴിയുന്നു. ഒരുകെട്ടു പഞ്ഞിയിന്മേൽ സൂര്യകിരണങ്ങളെ നേരിട്ടും ശക്തിയോടുകൂടിയും പതിപ്പിക്കാനുതകുന്ന ഒരു ഭൂതക്കണ്ണാടിപോലെയാണത്. കണ്ണാടി അഗ്നിയല്ല. പഞ്ഞിയും അഗ്നിയല്ല. സൂര്യരശ്മികൾക്ക്, സ്വയം പഞ്ഞിയെ ദഹിപ്പിക്കുവാനുള്ള കഴിവില്ല. ഒരു പ്രത്യേക രീതിയിൽ അവ മൂന്നും ഒന്നിച്ചുവരുന്ന സമയത്ത്



digitized by www.sreyas.in

മാത്രം അഗ്നി ജ്വലിപ്പിക്കപ്പെടുകയും പഞ്ഞി കത്തുകയും ചെയ്യുന്നു. ഇതേ തരത്തിലാണ് സാധകൻേറയും വിഗ്രഹത്തിൻേറയും, സർവ്വ വ്യാപിയായ ജഗദീശ്വരൻേറയും സ്ഥിതി. പൂജ വിഗ്രഹത്തെ ദിവ്യതേജോപൂർണ്ണമാക്കുന്നു. ഈ ദിവ്യവിഗ്രഹത്തിൽ ഭഗവാൻ പ്രതിഷ്ഠിതനാകുന്നു. അവിടെ സ്ഥിതിചെയ്തുകൊണ്ടു് നിങ്ങളെ പ്രത്യേക രീതിയിൽ രക്ഷിക്കുന്നു. വിഗ്രഹം അത്ഭുതകരമായ വിധത്തിൽ പെരുമാറുന്നു. വിഗ്രഹം പ്രതിഷ്ഠിച്ചിട്ടുള്ള സ്ഥലം ക്ഷേത്രമായി മാറുന്നു. അതുമല്ലാ, ഒരു യഥാർത്ഥ കൈലാസമോ വൈകുണ്ഠമോ തന്നെയായി മാററപ്പെടുന്നു. അങ്ങിനെയുള്ള സ്ഥലത്തു താമസിക്കുന്നവർ വ്യാധികളിൽനിന്നും, ദുഃഖങ്ങളിൽനിന്നും, പരാജയങ്ങളിൽനിന്നും, എന്നുവേണ്ട സകല സംസാരക്ലേശങ്ങളിൽ നിന്നും സുരക്ഷിതരാക്കപ്പെടുന്നു. വിഗ്രഹത്തിൽ ഉണർത്തപ്പെട്ടിട്ടുള്ള ദൈവികശക്തി ഭജിക്കുന്നവക്കു് ഒരു രക്ഷാകവചമായി പരിലസിക്കുന്നു.

## വിഗ്രഹം ഘനീഭൂതമായ ചൈതന്യമാണ്

വിഗ്രഹം ദൈവത്തിൻെറ പ്രതീകമാണ്. ഒരു ഭക്തൻ ഒരു കഷ്ണം കല്ലോ, ഒരു ലോഹക്കഷണമോ ആയിട്ടല്ല ആ വിഗ്രഹത്തെ ദശിക്കുന്നതു്. അതിനെ ഈശ്വരൻെറ പ്രതീകമായാണ് കാണുന്നതു്. ഭഗവാൻ അന്തര്യാമിയായി ആ വിഗ്രഹത്തിൽക്കൂടി പ്രശോഭിക്കുന്നതായാണ് ഭക്തൻ കാണുന്നതു്. ശിവൻെറ പ്രതീകമായ ശിവലിംഗത്തെ പൂജിച്ചാണ് ശൈവസിദ്ധന്മാരായ നായനാർമാർ എന്ന ദക്ഷിണേന്ത്യയിലെ യോഗികരം ഈശ്വരസാക്ഷാൽക്കാരം പ്രാപിച്ചതു്. ഭക്തനു് വിഗ്രഹം ചൈതന്യഘനസ്വരൂപമാണ്. ആ വിഗ്രഹം ഭക്തനെ പ്രബുദ്ധനാക്കുന്നു. ഭക്തനെ വിഗ്രഹം ശരിയായ പന്ഥാവിൽക്കൂടി നയിക്കുന്നു. ഭക്തനുമായി വാർത്താലാപം നടത്തുന്നു. മനുഷ്യശരീരം സ്വീകരിച്ചു് ഭക്തനെ പലവിധത്തിലും സഹായിക്കുന്നു. മധുരയിലെ സുന്ദരേശ്വരവിഗ്രഹം, വിറകുവെട്ടിയേയും, വൃദ്ധയേയും രക്ഷിച്ചതു് പ്രസിദ്ധമാണല്ലോ. സാക്ഷാൽ തിരുപ്പതി വെങ്കിടാചലപതി ഭക്തന്മാരെ രക്ഷിക്കാനായി മനുഷ്യരൂപമെടുത്തു കോടതിയിൽ ഹാജരായി! ഇങ്ങിനെ എത്രയോ അത്ഭുതകരങ്ങളായ ദൃഷ്ടാന്തങ്ങരം ഉണ്ടായിട്ടുണ്ടു്. ഇവയെല്ലാം ഭക്തനുമാത്രമേ മനസ്സിലാക്കുവാൻ സാധിക്കയുള്ളൂ.

## പ്രതിമകളിൽ ജീവചൈതന്യം പ്രത്യക്ഷപ്പെടുന്നു

ഭക്തൻെറ ദൃഷ്ടിയിൽ ജഡപദാർത്ഥം എന്നൊന്നില്ല. എല്ലാം ''വാസുദേവ:സർവ്വമിതി'' വാസുദേവമയം അഥവാ ചൈതന്യമയമാണ്.



digitized by www.sreyas.in

ഭക്തൻ വിഗ്രഹത്തിൽ സാക്ഷാൽ ചൈതന്യഘനസ്വരൂപനായ ഭഗവാനെ ദർശിക്കുന്നു. ഒരു രാജാവ് നരസീഭക്തനെ പരീക്ഷിക്കാൻ നിശ്ചയിച്ചു. 'അല്ലയോ നരസീഭക്താ! അങ്ങ് ഒരു യഥാർത്ഥ കൃഷ്ണഭക്തനാണെങ്കിൽ, അങ്ങു പറയുന്നതുപോലെ ഈ വിഗ്രഹം ശ്രീകൃഷ്ണൻതന്നെയാണെങ്കിൽ, അതു് ചലിക്കട്ടെ' എന്നു് രാജാവ് പറഞ്ഞു. നരസീഭക്തൻെറ ഹൃദയംഗമമായ പ്രാർത്ഥന കേട്ടു് വിഗ്രഹം ചലിക്കതന്നെ ചെയ്തു. ശിവവിഗ്രഹത്തിന്നു മുമ്പിൽ പ്രതിഷ്ഠിതമായിരുന്ന നന്ദികേശ്വരവിഗ്രഹം, ഭക്തനായ തുളസീദാസൻ കൊടുത്ത ഭക്ഷണം സ്വീകരിക്കുകയുണ്ടായി! മീറാബായിയുടെ ഗിരിധരഗോപാല മൂർത്തി മീറയുമൊരുമിച്ചു കളിച്ചു! ആ മൂർത്തി മീറയ്ക്കും സജീവവും ചൈതന്യമയവുമായിരുന്നു.

അപ്പയ്യദീക്ഷിതർ തിരുപ്പതി ക്ഷേത്രത്തിൽ ചെന്നപ്പോറം വൈഷ്ണവർ അകത്തു കടക്കുവാനനുവദിച്ചില്ല. പിറേറ ദിവസം വിഷ്ണുവിഗ്രഹം ശിവവിഗ്രഹമായി മാറിയിരിക്കുന്നതായി അവർ കണ്ടു. മഠാധിപതി വളരെ അത്ഭുതപ്പെടുകയും ഭയപ്പെടുകയുംചെയ്തു. അപ്പയ്യദീക്ഷിതരോടു് ക്ഷമായാചനം ചെയ്തു. ശിവമൂർത്തി മാററി വിഷ്ണുമൂർത്തിതന്നെയാക്കിക്കൊടുപ്പാൻ പ്രാർത്ഥിച്ചു.

ദക്ഷിണേന്ത്യയിലെ ഉടുപ്പിയിലുണ്ടായിരുന്ന ഒരു വലിയ ശ്രീകൃഷ്ണഭക്തനായിരുന്നു കനകദാസൻ. നീചജാതിയിൽ പിറന്നവനാകയാൽ ക്ഷേത്രപ്രവേശം അനുവദിക്കപ്പെട്ടിരുന്നില്ല. അദ്ദേഹം ക്ഷേത്രത്തെ പ്രദക്ഷിണം ചെയ്തു് പിൻഭാഗത്തായി കണ്ട ഒരു ചെറു ജാലകത്തിന്നുമുമ്പിൽ ഇരുന്നു് ഭഗവൽസ്തുതി തുടങ്ങി. കനകദാസൻെറ ഭക്തിനിർഭരവും ശ്രുതിമധുരവുമായ സംഗീതം ഭഗവാനെ അത്യധികം ആകർഷിച്ചു. ഭഗവാൻ ഈ സംഗീതം കേറംക്കുവാൻ പിൻഭാഗത്തേക്കു് തിരിഞ്ഞു. അർച്ചകർ അത്ഭുതസ്തബ്ധരായി, ഇന്നും ജാലകവും കനകദാസനിരുന്ന സ്ഥലവും ഭക്തന്മാരെ കാണിച്ചു കൊടുത്തുവരുന്നുണ്ടു്.

ഭഗവാനും വിഗ്രഹവും ഒന്നുതന്നെയാണു്. എന്തുകൊണ്ടെന്നാൽ അതു് ഭഗവാൻെറ മന്ത്രചൈതന്യത്തിൻെറ മൂർത്തിമദ്ഭാവമായ ദേവതതന്നെയാണു്. തൻെറ ഉപാസനാമൂർത്തി തൻെറ മുമ്പിൽ പ്രത്യക്ഷപ്പെടുകയും സംസാരിക്കയും ചെയ്യാലുണ്ടാകുന്ന അതേ ആനന്ദത്തോടും ഭക്ത്യാദരങ്ങളോടും ഭക്തൻ ക്ഷേത്രത്തിനകത്തുള്ള ഭഗവദ്‌വിഗ്രഹത്തെ സമീപിക്കുവാനും പൂജിക്കുവാനും ഇഷ്ടപ്പെടുന്നു.



digitized by www.sreyas.in

ക്ഷേത്രത്തിനുള്ളിലുള്ള വിഗ്രഹത്തിന്നു ഒരു വേദാന്തി മുമ്പിൽ തല കുനിക്കുന്നതോ നമസ്കരിക്കുന്നതോ അപമാനമായി കണക്കാക്കുന്നു. നമസ്കരിക്കുന്നതായാൽ തന്റെ അദ്വൈതിത്വം നഷ്ടപ്പെട്ടുപോകുമെന്നു് അയാറം വിശ്വസിക്കുന്നു. അപ്പർ, സുന്ദരർ, സംബന്ധർ മുതലായ തമിഴ് യോഗീശ്വരന്മാരുടെ ചരിത്രങ്ങറം നോക്കുക. അവക്കു് അങ്ങേ അററത്തെ അദ്വൈതജ്ഞാനം ലഭിച്ചിരുന്നു. അവർ സവ്വ ചരാചരങ്ങളിലും ശിവനെ ദർശിച്ചു്, ശിവക്ഷേത്രങ്ങളിൽ ചെന്നു് ശിവലിംഗങ്ങളെ പ്രണമിച്ചു് സ്തുതികറം നിമ്മിച്ചു പാടിയതു് ഇന്നും പ്രചാരത്തിലുണ്ടു്. അറുപത്തിനാലു നായനാർ യോഗികറം ചയ്യകളും ക്രിയകളും മാത്രമനുഷ്ഠിച്ചു ഭഗവൽ സാക്ഷാൽക്കാരം നേടി. അവർ ക്ഷേത്രമുററമടിക്കുക, പുഷ്പങ്ങറം ശേഖരിക്കുക, ഭഗവാനുള്ള മാലകറം കെട്ടുക, അമ്പലത്തിലെ വിളക്കുകറം കത്തിക്കുക എന്നിങ്ങനെയുള്ള കമ്മങ്ങളിലേർപ്പെട്ടു. അവർ വലിയ പഠിപ്പുള്ളവരായിരുന്നില്ല. എന്നിട്ടും സാക്ഷാൽക്കാരം പ്രാപിച്ചു, ഭക്തി നിർഭരമായ ഹൃദയങ്ങളോടുകൂടിയ കമ്മയോഗികളായിരുന്നു അവർ. കമ്മയോഗത്തിന്റെ മൂത്തിമദ്ഭാവങ്ങളായിരുന്നു അവർ. സംയോഗാത്മകമായിരുന്നു അവരുടെ സാധന. അവക്കു് ക്ഷേത്രത്തിലെ വിഗ്രഹം ചൈതന്യഘനസ്വരൂപമായിരുന്നു. അതൊരു ശിലാഖണ്ഡമായിരുന്നില്ല.

അദ്വൈതഭാവത്തിൽ ആത്മജ്ഞാനം നേടി; വിശ്വാത്മകത്വത്തേപ്പോലും പ്രാപിച്ച ശ്രീ മധുസൂദനസരസ്വതിപോലും മുരളീധരനായ ഭവാനിൽ അത്യധികം ഭക്തിയും പ്രേമവും ഉള്ള ആളായിരുന്നു.

തുളസീദാസൻ സവ്വവ്യാപിയായ വിശാല വീശ്വവീക്ഷണം സിദ്ധിച്ച ആളായിരുന്നു. അദ്ദേഹം അരൂപിയും വിശ്വവ്യാപിയുമായ ഈശ്വരനുമായി സംവാദം ചെയ്തിരുന്നു. എന്നിട്ടും ധർമ്മബാഹുവായ ശ്രീരാമചന്ദ്രനോടുള്ള അദ്ദേഹത്തിന്റെ പ്രേമം അനന്യാദൃശമായിരുന്നു. ശ്രീവൃന്ദാവനത്തിൽചെന്നു് ശ്രീകൃഷ്ണവിഗ്രഹം കണ്ടപ്പോറം അദ്ദേഹം പറഞ്ഞതു് ''ഈ രൂപത്തിനുമുമ്പിൽ ഞാൻ നമസ്കരിക്കയില്ല.'' ഉടനെ തന്നെ ശ്രീകൃഷ്ണവിഗ്രഹം ശ്രീരാമവിഗ്രഹമായി പരിണമിച്ചു!! അപ്പോഴെ തുളസിദാസൻ നമസ്കരിച്ചുള്ളു. തുക്കാറാമിനും ഇതേ ആദ്ധ്യാത്മികാനുഭൂതി ഉണ്ടായി. ''കരിമ്പിലടങ്ങിയിരിക്കുന്ന മധുരരസംപോലെ ഭഗവാൻ ഈ ജഗത്തിൽ



digitized by www.sreyas.in

മുഴുവൻ വ്യാപിച്ചിരിക്കുന്നതായി ഞാൻ കാണുന്നു'' എങ്കിലും ഇടുപ്പിൽ ഇരുകൈകളും കുത്തിനിൽക്കുന്ന പാണ്ഡുരംഗവിഠലനെ പ്പറ്റി അദ്ദേഹം എപ്പോഴും പറയുന്നു. മീറയും ശ്രീകൃഷ്ണനെ വിശേ ശ്വരനായി അറിഞ്ഞു എങ്കിലും എപ്പോഴും തൻെറ പ്രിയപ്പെട്ട ഗിരിധരഗോപാലനായി പറയുന്നു.

മേൽപറഞ്ഞ കാര്യങ്ങൾകൊണ്ടു് മൂത്തിപൂജ അഥവാ വിഗ്ര ഹാരാധനകൊണ്ടു് ഈശ്വരസാക്ഷാൽക്കാരം പ്രാപിക്കാമെന്നു് വ്യക്തമായി അനുമാനിക്കാവുന്നതാണു്. സഗുണോപാസന സർവ്വ വ്യാപിയും അരൂപിയും ആയ ഈശ്വരൻെറ സാക്ഷാൽക്കാരത്തിന്നു് വളരെ സഹായകമാണെന്നും തെളിയുന്നു. ധ്യാനം, ധാരണ എന്നി വയ്ക്കു് മൂത്ത്യപാസന സാധനയുടെ ആദ്യഘട്ടങ്ങളിൽ അത്യന്താ പേക്ഷിതവുമാണു് എന്നും മനസ്സിലാക്കാം. അതു് ഒരു തരത്തിലും ഈശ്വരസാക്ഷാൽക്കാരത്തിന്നു് തടസ്ഥമല്ല. ഘോരമായ അന്ധ കാരത്തിലും അജ്ഞാനത്തിലും പെട്ടു് അവർ കുറെ പാണ്ഡിത്യ മുള്ളവരാണെന്നു കാണിക്കുവാനും, അവർ യഥാത്ഥ സാധനയൊ ന്നും ചെയ്യിട്ടില്ലെന്നു വെളിപ്പെടുത്തുവാനുമാണു് മൂത്തിപൂജയ്ക്കെതി രായി തക്കിക്കുവാനും അന്യോന്യം ആശയവിനിമയം ചെയ്യാനും ഒരുമ്പെടുന്നതു്. അവക്കു പൂജയേയോ ആരാധനയേയോ പററി വലിയ പരിജ്ഞാനമൊന്നുമില്ല. വെറും വീമ്പുപറയലും അസം ബന്ധം പറയലും തങ്ങളുടെ സ്വഭാവമാക്കിയിട്ടുള്ളവരാണവർ. അവർ സ്വയം നശിച്ചിരിക്കയാണു്. മററു പലരുടേയും മനസ്സു കളെ അവർ അസ്ഥിരമാക്കി അവരെയും നശിപ്പിച്ചിരിക്കയാണു്. ലോകം മുഴുവൻതന്നെ വിഗ്രഹങ്ങളെയോ മറേറതെങ്കിലും ഉപാധി കളെയോ ആശ്രയിച്ചു് ഈശ്വരാരാധന ചെയ്യുന്നവരാണു്. ഒരു സ്ഥൂലവസ്തുവിൽ മനസ്സിനെ ഏകാഗ്രമാക്കി നിത്തിയാണു് സാധ നയുടെ ആദ്യകാലങ്ങളിൽ ധാരണ ശീലിക്കുന്നതു്. മനസ്സു് നിശ്ച ലവും സൂക്ഷ്മഗ്രാഹിയും ആയിക്കഴിഞ്ഞാൽ ''അഹം ബ്രഹ്മാസ്മി'' ഇത്യാദി മഹാവാക്യങ്ങളിലോ രൂപരഹിതങ്ങളായ ഉപാധി യിലോ നിത്തുവാൻ കഴിഞ്ഞു എന്നുവരാം. ധ്യാനം പുരോഗമിക്കും തോറും രൂപം രൂപരാഹിത്യത്തിലേയ്ക്കു് അലിഞ്ഞുപോകുകയും സാ ധകൻ ആ അരൂപസത്തയിലേക്കു് ലയിക്കയും ചെയ്യും. വേദാന്ത ത്തിന്നു് വിഗ്രഹാരാധന എതിരല്ല. നേരേമറിച്ചു് സഹായകമാണു്. വിഗ്രഹാരാധനാതത്വത്തെപ്പററി മനസ്സിലായിട്ടില്ലാത്തവർക്കു് ഇപ്പോഴെങ്കിലും മൂത്തിപൂജയെപ്പററി യഥാത്ഥമായ അറിവു് ലഭി ച്ചിരിക്കുമെന്നു വിശ്വസിക്കുന്നു. അവരുടെ കണ്ണുകൾ തുറക്കപ്പെട്ടിരി



digitized by www.sreyas.in

ക്കമെന്നു വിശ്വസിക്കുന്നു. ശാസ്ത്രങ്ങളെ മനസ്സിലാക്കിയിട്ടില്ലാത്ത വരും, യോഗികളും, മഹാത്മാക്കളും, ഭക്തന്മാരുമായി, സമ്പർക്കം ലഭിച്ചിട്ടില്ലാത്തവരുമായ അജ്ഞാനികളായ മനുഷ്യർ വിഗ്രഹാ രാധനയ്ക്കെതിരായി ഇത്തരം അനാവശ്യവാദങ്ങൾ ഉന്നയിക്കുന്നു.

## ക്രിയാത്മികഭക്തിയിൽനിന്നും പരാഭക്തിയിലേയ്ക്ക്

ഭക്തി രണ്ടുതരമാണ്. ശ്രേഷ്ഠഭക്തി അഥവാ പരാഭക്തി ക്രിയാത്മികഭക്തി അഥവാ അവാക്ഭക്തി എന്നിങ്ങനെ രണ്ടു തര ത്തിലാണ്. ക്രിയാത്മകഭക്തിയെ ഗൌണഭക്തി എന്നും വൈ ധീഭക്തി എന്നും പറയുന്നു. അതു് ആചാരസമേതമായുള്ള ഭക്തി യാണ്. വൈധീഭക്തിയിൽ സാധകൻ ബാഹ്യവസ്തുക്കളെ ആശ്ര യിച്ചാണ് സാധന ചെയ്യുന്നതു്. അതു് താഴ്ന്ന നിലയിലുള്ള ഭക്തിയാണ്. മനസ്സ് കൂടുതൽ കൂടുതൽ പരിശുദ്ധമാകുന്നു. സാധകൻ ഉപാസനയിൽകൂടി ക്രമത്തിൽ ഭക്തിയെ വർദ്ധി പ്പിച്ചുകൊണ്ടുവരുന്നു. ഉപാസകൻ മണിയടിക്കുകയും പൂജിക്കയും ദീപാരധാന ചെയ്യുകയും ചെയ്യുന്നു. പുഷ്പം ഗന്ധം നിവേദ്യം മുതലായവയെ സമർപ്പിച്ച് ഷോഡശഉപചാരങ്ങളോടുകൂടി പൂജ ചെയ്യുന്നു.

മുഖ്യഭക്തി അഥവാ പരാഭക്തിയാണ് ഏററവും ശ്രേഷ്ഠ മായ ഭക്തി. അതിലാണ് ഭക്തി ഏററവും ഉച്ചാവസ്ഥയെ പ്രാ പിക്കുന്നതു്. എല്ലാ കീഴ്‌വഴക്കങ്ങളേയും അതു് അതിക്രമിക്കുന്നു. ഈ രീതിയിലുള്ള ഭക്തനു് ലോകനിയമങ്ങളൊന്നും ബാധകമല്ല. അദ്ദേഹം ബാഹ്യപൂജ ചെയ്യുന്നില്ല. അദ്ദേഹം ഭഗവാനെ എല്ലായി ടത്തും, എല്ലാവസ്തുവിലും കാണുന്നു. അദ്ദേഹത്തിന്റെ ഹൃദയം ഭഗ വൽപ്രേമനിർഭരമാണ്. അദ്ദേഹത്തിനു് ലോകം മുഴുവനും വൃന്ദാ വനമാണ്. അദ്ദേഹത്തിന്റെ അവസ്ഥ അവർണ്ണനീയമാണ്. പരമാനന്ദത്തിന്റെ ഉച്ചകോടിയെ അദ്ദേഹം പ്രാപിക്കുന്നു. അദ്ദേ ഹം പോകുന്നിടത്തെല്ലാം പ്രേമത്തേയും, പരിശുദ്ധിയേയും, ആന ന്ദത്തേയും പ്രസരിപ്പിച്ച് അദ്ദേഹവുമായി കണ്ടുമുട്ടുന്ന ഏവരേയും ഉത്തേജിപ്പിക്കുന്നു.

വിഗ്രഹത്തെ ആദ്യകാലങ്ങളിൽ ആരാധിച്ചുവന്ന ഭക്തൻ ഭഗവാനെ എല്ലായിടത്തും കണ്ടുകൊണ്ട് പരാഭക്തിയിലേയ്ക്കുയ രുന്നു. വൈധീഭക്തിയിൽനിന്നും ലോകത്തെ മുഴുവൻ ഭഗവന്മ യമായിക്കാണുന്ന രാഗാത്മികാഭക്തി അഥവാ പ്രേമഭക്തി



digitized by www.sreyas.in

യിലെത്തിച്ചേരുന്നു. നന്മ തിന്മ, തെററുശരി, ദുഷ്ടത, ശിഷ്ടത എന്നീ ദ്വൈതഭാവങ്ങളാം മാഞ്ഞുപോകുന്നു. ഒരു പോക്കിരിയും കൊള്ളക്കാരനും, സപ്പവും, തേളും, ഉറുമ്പും, നായും, മരവും, മരത്തടിക്കഷ്ണവും, കല്ലും, മുള്ളും, ചന്ദ്രനും, സൂര്യ്യനും എന്നിങ്ങനെയുള്ള സകല ചരാചരങ്ങളിലും ഭഗവാനെ ദർശിക്കുന്നു. അദ്ദേഹത്തിന്റെ വീക്ഷണവും അനുഭവവും അത്ഭുതകരമത്രെ! സാധാരണ ജനങ്ങളെ സംസാരസാഗരത്തിൽ നിന്നും, മരണത്തിൽനിന്നും ഉദ്ധരിക്കാൻവേണ്ടി ലോകസഞ്ചാരം ചെയ്യുന്ന ഈശ്വരതുല്യരായ മഹാഭക്തന്മാർ വിജയിച്ചരുളട്ടെ!

ഹിന്ദുമതം, സാധകനെ ബാഹ്യരൂപത്തിൽനിന്നും മനോരൂപത്തിലേയ്ക്കും മനോരൂപത്തിൽനിന്നും വ്യക്തിഗതമായ ഈശ്വരാരാധനയിലേക്കും അതിൽനിന്നും പരമമായ നിർഗ്ഗുണ ബ്രഹ്മത്തിലേയ്ക്കും നയിക്കുന്നു.

## ഹിന്ദുമതതത്വങ്ങളുടേയും ഹൈന്ദവ ആരാധനയുടേയും മഹിമ

ഹിന്ദുമത തത്വശാസ്ത്രത്തിന്റെയും ഹൈന്ദവാരാധനയുടേയും മഹിമ എത്ര മഹത്തായതാണ്? അത് വിഗ്രഹാരാധനയോടുകൂടി അവസാനിയ്ക്കുന്നില്ല. വിഗ്രഹാരാധനയിൽകൂടി പടിപടിയായി സാധകനെ ഉയർത്തിക്കൊണ്ടുവന്ന് പരാഭക്തിയിലേയ്ക്കും സമാധിയിലേക്കും എത്തിക്കുന്നു. വിഗ്രഹപൂജ ചെയ്യുന്നു എങ്കിലും സാധകൻ എല്ലായ്പ്പോഴും സവ്വവ്യാപിയായ ഭഗവദ്രൂപത്തെ മനോദൃഷ്ടിക്കുമുമ്പിൽ പ്രതിഷ്ഠിക്കുന്നു. തന്റെ ഹൃദയത്തിലും മററെല്ലാവസ്തുക്കളിലും സാധകൻ ഭഗവാനെ കാണുന്നു. ഒരു കൊച്ചു വിഗ്രഹത്തെ പൂജിക്കുമ്പോഴും പുരുഷസൂക്തം ജപിക്കയും സവ്വഹൃദയഗുഹാശയനും അനേക ബാഹൂദരവക്ത്രനേത്രനുമായ വിരാട്പുരുഷനെ ധ്യാനിക്കേണ്ടതും അത്യാവശ്യമാണ്. ചന്ദനത്തിരിയും കർപ്പൂരവും മൂത്തിയുടെ മുമ്പിൽ സമർപ്പിച്ച് പ്രാത്ഥിക്കുന്നു. ''സൂര്യ്യനോ ചന്ദ്രനോ നക്ഷത്രങ്ങളോ ശോഭിക്കുന്നില്ല. പിന്നെ ഈ അഗ്നി ശോഭിക്കുന്നതെങ്ങിനെയാണ്. ഭഗവാന്റെ ശോഭയാൽ ഈ ജഗത്തു മുഴുവനും ശോഭിക്കുന്നു. ഭഗവാന്റെ തേജസ്സ് മാത്രം ഈ ലോകത്തെ മുഴുവൻ ശോഭായമാനമാക്കുന്നു.'' ഹിന്ദുശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള പൂജാവിധികളുടെ രഹസ്യവും ശാസ്ത്രീയമായി വളരെ കൃത്യമായും ബുദ്ധിപൂവ്വവും രചിക്കപ്പെട്ടവയാണ്. ശാസ്ത്രഗ്രന്ഥങ്ങളെ സമഗ്രമായി പഠിക്കാത്തവരും, ഭക്തന്മാരും മഹാ



digitized by www.sreyas.in

ത്മാക്കളുമായി യാതൊരു സംസർഗ്ഗവും ഇല്ലാത്തവരുമാണ് ഇങ്ങിനെ വിഗ്രഹാരാധനയെപ്പററി നിന്ദിച്ചു പറയുന്നത്.

മററു മതങ്ങളിലെല്ലാം ജനങ്ങളെ ആ മതമനുഷ്ഠിക്കുവാൻ നിർബ്ബന്ധിക്കുന്ന ചില നിയമങ്ങളും വ്യവസ്ഥകളും ഉണ്ട്. പല രോഗങ്ങളും മാററുവാൻ ഒരേ ഒരു ഔഷധം നിശ്ചയിക്കുന്നതുപോലെയാണത്. ജനങ്ങൾക്ക് മുമ്പിൽ ഒരേഒരു ഉടുപ്പുമാത്രം നിർത്തിവെക്കുന്നു. അത് എല്ലാ വ്യക്തികൾക്കും യോജിക്കണമെന്നാണ്. എന്നാൽ ഹിന്ദുക്കളാകട്ടെ വിഗ്രഹങ്ങളും, കുരിശുകളും, ചന്ദ്രക്കലയും എല്ലാം ഒരുപോലെ സാധനയുടെ ആദ്യകാലങ്ങളിൽ ഏകാഗ്രത കൈവരുത്തുവാനുള്ള ഉപകരണങ്ങളാണെന്നും മനസ്സിൻെറ അരൂപമായ ഭാവനയെ സ്ഥിരീകരിക്കുവാനുള്ള ഉപാധികളും ആണെന്നു മാത്രമാണ് കരുതുന്നത്. ഒരു ഉപാധി എല്ലാവക്കും വേണ്ടിവന്നു എന്നു വരികയില്ല. ഹിന്ദുമതത്തിൽ അത് നിർബ്ബന്ധമല്ല. സാധനയിൽ വളരെ അധികം പുരോഗമിച്ചിട്ടുള്ള യോഗിക്കോ ഭക്തനോ അതാവശ്യമില്ല. ഒന്നാംക്ലാസിൽ പഠിക്കുന്ന ഒരു കുഞ്ഞിന്നു് സ്ലേററ്പോലെയാണ് സാധകന്ന് ഉപാധികൾ. അതാവശ്യമില്ലാത്തവക്ക് അത് തെററാണ് എന്നു പറയുവാനവകാശമില്ല. അത് തെററാണ് എന്നു പറയുന്നത് അവരുടെ അജ്ഞതയേയാണ് സൂചിപ്പിക്കുന്നത്.

## ഉപസംഹാരം

ആദ്യകാലത്തു് ഒരു വിഗ്രത്തെ പൂജിക്കുന്നതിൽ തെററില്ല. ഭഗവാനേയും ഭഗവാൻെറ ഗുണഗണങ്ങളെയും വിഗ്രഹത്തിൽ ദർശിക്കണമെന്നുമാത്രം. ആ വിഗ്രഹത്തിൽ അന്തരാത്മാവായ ഭഗവാനെ കാണണം. ക്രമേണ ഭക്തൻ താൻ പൂജിക്കുന്ന ഭഗവാനെ വിഗ്രഹത്തിലും എല്ലാ ജീവജാലങ്ങളിലും, ലോകത്തിലുള്ള ഓരോ നാമത്തിലും രൂപത്തിലും കാണുന്നു. ഭഗവാൻെറ സാന്നിദ്ധ്യം സർവ്വത്ര അനുഭൂതമാകുന്നു.

വിഗ്രഹാരാധന മതാനുഷ്ഠാനത്തിൻെറ തുടക്കമാണ്. തീർച്ചയായും അതല്ല മതാനുഷ്ഠാനത്തിൻെറ അന്തിമ ലക്ഷ്യം. വിഗ്രഹാരാധനയെ സാധകന്മാക്ക് ആദ്യത്തെ പടിയായി പറയുന്ന അതേ ഹിന്ദുമതശാസ്ത്രങ്ങൾതന്നെ തത്വമസ്യാദി മഹാവാക്യങ്ങളേയും ബ്രഹ്മധ്യാനത്തേയും വളരെ പുരോഗതി പ്രാപിച്ച സാധകന്മാക്ക് ധ്യാനയുക്തമായുപദേശിക്കുന്നു.



digitized by www.sreyas.in

പൂജയ്ക്കും ക്രമങ്ങൾ ഉപദേശിക്കപ്പെട്ടിട്ടുണ്ട്. ആദ്യം വിഗ്രഹ പൂജ, പിന്നീട് മന്ത്രജപം, പ്രാത്ഥന. മാനസപൂജ ബാഹ്യമായ പുഷ്പാച്ച്നയേക്കാൾ ശ്രേഷ്ഠമാണ്. നിർഗ്ഗുണ ബ്രഹ്മധ്യാനം ഇവ യേക്കാൾ എല്ലാത്തിലും ശ്രേഷ്ഠമാണ്.

സാധനയുടെ അന്ത്യം, ആത്മജ്ഞാനം അഥവാ ബ്രഹ്മസാക്ഷാൽക്കാരം പ്രാപിക്കലാണ്. രണ്ടാമത്തെ സ്ഥാനം ധ്യാനത്തിനാണ്. യോഗി സാധനാനുഷ്ഠാനം ചെയ്യുന്നു അഥവാ പരമാത്മധ്യാനം നിരന്തരം ചെയ്യുന്നു. മൂന്നാമത്തെ സ്ഥാനമേ പൂജാദി കമ്മങ്ങൾക്കും പുണ്യക്ഷേത്രങ്ങൾ സന്ദശിക്കുന്നതിനുമുള്ളു. ശാസ്ത്രങ്ങളും ഗുരുക്കന്മാരും കരുണയുള്ള അമ്മയെപ്പോലെയാണ്. അവ സാധകനെ കൈപിടിച്ച് പടിപടിയായി ഉയർത്തി നിവ്വികല്പ സാമാധിയിലെത്തിക്കുന്നു. അവർ, യുവസാധകക്ക് പൂജാദികമ്മങ്ങളാകുന്ന സ്ഥൂല സാധനകളും, അരൂപധ്യാനത്തെ തീക്ഷ്ണ ബുദ്ധികളും പരിശുദ്ധരും പുരോഗതി പ്രാപിച്ചവരുമായ സാധകക്കും ഉപദേശിക്കുന്നു.

ഓരോന്നും പുരോഗതിയുടെ ഒരു സോപാനത്തെ കുറിക്കുന്നു. ഓരോ ജീവനും തൻെറ ശക്തിയ്ക്കും ആദ്ധ്യാത്മിക പുരോഗതിയ്ക്കും അനുസരിച്ച് പരമാത്മാവിനെ മനസ്സിലാക്കുവാൻ ശ്രമിക്കുന്നു. പുരോഗമിക്കുംതോറും കൂടുതൽകൂടുതൽ ശക്തിയാർജ്ജിച്ച് അവസാനം സാധകൻെറ ആത്മാവ് പരമാത്മാവിൽ ഐക്യം പ്രാപിക്കുന്നു.

സാധകരെ പടിപടിയായി ക്രമത്തിൽ സാധനയിൽ ഉയത്തി നീചനിലയിൽനിന്നും ഏററവും ഉച്ചനിലയിൽ വിശ്വവ്യാപിയും അരൂപിയും ദേശകാലാദ്യതീതനുമായ ബ്രഹ്മത്തിൽ വിലയം പ്രാപിക്കുവാൻ സഹായിക്കുന്ന ഹിന്ദുയോഗീശ്വരന്മാരും മഹാത്മാക്കളും വിജയിച്ചരുളട്ടെ.

ഭഗവാൻെറ പ്രിയ സന്തതികളെ! നിങ്ങളുടെ അവിശ്വാസവും അജ്ഞാനവും ഈ നിമിഷം നിങ്ങൾ വലിച്ചെറിയുവിൻ, ശ്രീ മീറാബായി, ശ്രീരാമകൃഷ്ണപരമഹംസൻ ദക്ഷിണ ഇന്ത്യയിലെ ആൾവർമാർ നയനാർമാർ മുതലായവർ നിങ്ങൾക്കു മാർഗ്ഗദർശികളാണ്. അവർ വിശ്വസിച്ചു. അവർ വിതച്ച വിത്തുകൾ പതിന്മടങ്ങ് കൊയ്യെടുത്തു. മൂത്തിപൂജയിൽ വിശ്വാസമുണ്ടെങ്കിൽ നിങ്ങൾക്കും വളരെ ശാന്തിയും, സന്തോഷവും ഐശ്വര്യവും കൈവരിക്കാം.



digitized by www.sreyas.in

ബാഹ്യപൂജ നിങ്ങൾ ഇടയ്ക്കിടെ ചെയ്യുന്നുണ്ടെങ്കിലും, നിങ്ങളുടെ ആന്തരികപൂജയാകുന്ന നിരന്തരസ്മരണം ഒരിക്കലും മുടങ്ങാതിരിക്കണം. ഇവിടെയാണ് പൂജ പൂർണ്ണതയെ പ്രാപിക്കുന്നത്. ജീവിതംതന്നെ ഈശ്വരാർച്ചനമാകണം. സർവ്വവ്യാപിയായ ഭഗവാൻെറ വിരാട്‌രൂപപൂജനം നിങ്ങൾക്ക് മനസ്സിലാകട്ടെ! അതുകൊണ്ട് ജന്മസാഫല്യം കൈവരട്ടെ! ഈശ്വരൻ നിങ്ങളെ എല്ലാവരേയും അനുഗ്രഹിക്കട്ടെ!

# അദ്ധ്യായം 8

## ഹൈന്ദവയോഗം

### നാലുമാർഗ്ഗങ്ങൾ

ഹിന്ദുമതശാസ്ത്രങ്ങളനുസരിച്ച് ഈശ്വരസാക്ഷാൽക്കാരത്തിന്ന് നാലുമാർഗ്ഗങ്ങളാണുള്ളത്. അവ കർമ്മയോഗം, ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം എന്നിവയാണ്. കർമ്മോദ്യുക്തനായ ഒരാൾക്ക് കർമ്മയോഗവും, ഭക്തനായ ഒരു സാധകന് ഭക്തിയോഗവും, അവ്യക്ത കർമ്മാവായ ഒരാൾക്ക് രാജയോഗവും ചിച്ഛക്തിസമ്പന്നനായ ഒരു മനുഷ്യന് ജ്ഞാനയോഗവും, ആണ് ഉദ്ദേശിച്ചിട്ടുള്ളത്.

മന്ത്രയോഗം, ലയയോഗം അഥവാ കുണ്ഡലിനീയോഗം, ലംബികയോഗം, ഹഠയോഗം എന്നിവയാണ് മററു യോഗങ്ങൾ. യോഗം എന്ന പദത്തിന്ന് ഈശ്വരൈക്യം പ്രാപിക്കൽ എന്നും അർത്ഥമുണ്ട്. യോഗാഭ്യാസം ഈശ്വരനുമായി സമ്പർക്കം പുലർത്തുന്നതിന്ന് സഹായിക്കുന്നു.

കർമ്മയോഗം നിസ്വാർത്ഥ കർമ്മനിർവ്വഹണമാകുന്ന പാതയിൽകൂടി ഈശ്വരാഭിമുഖമായുള്ള പ്രയാണമാണ്. നിസ്വാർത്ഥസേവകനെ കർമ്മയോഗി എന്നു പറയുന്നു. പ്രേമപൂർവ്വം ഭഗവാനെ സമീപിക്കുന്നതിന്നാണ് ഭക്തിയോഗം എന്നു പറയുന്നത്. ഭഗവാനുമായി ഭക്തിയിൽകൂടിയോ പ്രേമത്തിൽകൂടിയോ മാത്രം ഐക്യം പ്രാപിക്കുന്ന ആളെ ഭക്തിയോഗി എന്നു വിളിക്കുന്നു. രാജയോഗം ആത്മനിയന്ത്രണത്തിൻെറ മാർഗ്ഗമാണ്. ഭഗവാനുമായി നിഗൂഢമാർഗ്ഗ



digitized by www.sreyas.in

ത്തിൽ സമ്പക്കം പുലർത്തുന്നവരാണ് രാജയോഗികരം. ജ്ഞാനത്തിന്റെ മാർഗ്ഗമാണ് ജ്ഞാനമാർഗ്ഗം. തത്വജ്ഞാനത്തിൽകൂടിയും, ആത്മാന്വേഷണത്തിൽ കൂടിയും ചരിക്കുന്നവരാണ് ജ്ഞാനയോഗികരം.

### കർമ്മയോഗം

#### കർത്തവ്യത്തിനുവേണ്ടി കർമ്മം

കർമ്മയോഗം പ്രവൃത്തിമാർഗ്ഗമാണ്. അതു് സ്വാർത്ഥരഹിതമായ സേവനത്തിന്റെ മാർഗ്ഗമാണ്. നിസ്വാർത്ഥസേവനത്തിൽകൂടി ഈശ്വരസാക്ഷാൽക്കാരം നേടുന്ന മാർഗ്ഗമാണതു്. ചെയ്യുന്ന കർമ്മങ്ങളുടെ എല്ലാ ഫലത്തേയും ഈ യോഗാനുഷ്ഠാനം ചെയ്യുന്നവർ ത്യജിക്കുകയാണ്.

കർമ്മയോഗം, കർമ്മം ചെയ്യുന്നതിനുവേണ്ടിമാത്രം കർമ്മാനുഷ്ഠാനം നടത്തുവാൻ നമ്മെ പഠിപ്പിക്കുന്നു. കർമ്മത്തോടുബന്ധമില്ലാതെ നമ്മുടെ കഴിവിനെ എത്രയും കൂടുതലുപകാരപ്രദമാക്കിത്തീർക്കുക. ചുമതല ചുമതലകരംക്കുവേണ്ടിമാത്രമായി നിർവ്വഹിക്കുക എന്നുള്ളതാണ് ഒരു കർമ്മയോഗിയുടെ പ്രമാണം. കർമ്മയോഗാനുയായികരംക്കു് കർമ്മങ്ങരം ചെയ്യുന്നതുതന്നെയാണ് ഈശ്വരാരാധനം. ചെയ്യുന്ന ഏതു പ്രവൃത്തിയും അവർ ഭഗവാനു് സമർപ്പിക്കുന്നു. കർമ്മയോഗി തന്റെ കർമ്മത്തിന്റെ ഫലങ്ങളെയെല്ലാം ഈശ്വരനിൽ സമർപ്പിക്കുന്നതുകൊണ്ടു് കർമ്മങ്ങളാൽ ബദ്ധനല്ല. ''യോഗഃ കർമ്മസു കൌശലം.''

സാധാരണയായി ഒരു കർമ്മം അതിന്റെ ഫലമായി ദുഃഖത്തേയോ സന്തോഷത്തേയൊ കൊടുക്കുന്നു. ഓരോ പ്രവൃത്തിയും നമ്മെ സംസാരവുമായി ബന്ധിക്കുന്ന ചങ്ങലയ്ക്കു് ഓരോ കണ്ണികരം കൂട്ടിച്ചേർക്കുകയാണ്. സഹനശക്തി, പൊരുത്തം, സഹാനുഭൂതി, കാരുണ്യം, സമദൃഷ്ടി, മനഃസ്ഥിരത, വിശ്വപ്രേമം, ക്ഷമ, സ്ഥിരപരിശ്രമം, വിനയം, ഔദാര്യം, കുലീനത, ആത്മനിയന്ത്രണം, ക്രോധനിയന്ത്രണം, അഹിംസ, സത്യം, ഭക്ഷണം കഴിക്കുന്നതിലും ജലപാനത്തിലും നിദ്രയിലും ക്രമം പാലിക്കൽ, സരളജീവിതം, സംയമനം എന്നിവയെല്ലാം ഒരു കർമ്മയോഗിക്കു് ഉണ്ടായിരിക്കണം.

തന്റെ വർണ്ണാശ്രമാദികരംക്കും, ജാതി, സാമുദായികനില എന്നിവയ്ക്കനുസരിച്ചും ഓരോ മനുഷ്യരും അവരുടെ ചുമതലകരം



digitized by www.sreyas.in

നിർവ്വഹിക്കേണ്ടതാണ്. സ്വന്തം ധർമ്മങ്ങളെ വിട്ട് പരമധർമ്മങ്ങളെ അനുഷ്ഠിക്കുന്നതുകൊണ്ട് ഫലമൊന്നും ലഭിക്കുന്നില്ല.

കർമ്മയോഗം പ്രാധാന്യം കുറഞ്ഞ ഒന്നാണെന്നു ചിലർ വിശ്വസിക്കുന്നു. എന്നാൽകർമ്മ യോഗാനുഷ്ഠാനംകൊണ്ട് കർമ്മഫലങ്ങളെ നശിപ്പിക്കാം. കർമ്മംഫലംവ്യർത്ഥമായിതീരുന്നു. കർമ്മംതന്നെ ശരിയായ മാനസികഭാവത്തോടും ചിത്തത്തോടും, കർമ്മയോഗാനുസാരം, കർത്തൃഭാവരാഹിത്യത്തോടും ഫലേച്ഛ കൂടാതെയും, ജയാപജയചിന്ത കൂടാതെയുള്ള സമത്വഭാവനയോടുംകൂടി ചെയ്യുന്നതായാൽ അതു് നമ്മുടെ സംസാരബന്ധത്തെ കൂടുതൽ ദൃഢമാക്കുന്നില്ല. നേരെ മറിച്ച് അതു് നമ്മുടെ മനസ്സിനെ ശുദ്ധീകരിച്ച്, ദൈവികപ്രകാശം അഥവാ വിജ്ഞാനം നമുക്കു തന്നു് നമ്മെ മോക്ഷം പ്രാപിക്കുവാൻ സഹായിക്കയാണു് ചെയ്യുന്നതു്.

കർമ്മയോഗം അനുഷ്ഠിക്കുവാൻ ഇന്ദ്രിയ നിഗ്രഹവും ആചാരശുദ്ധിയും അത്യാവശ്യമാണു്. ബ്രഹ്മചര്യം അത്യന്താപേക്ഷിതമാണു്. വെള്ളം കോരി കൊണ്ടുവരിക, പാത്രം കഴുകുക, സാധുക്കൾക്കു് ഭക്ഷണംകൊടുക്കുക നിലം അടിച്ചു വൃത്തിയാക്കുക എന്നിവയെല്ലാം നീചകർമ്മങ്ങളാണെന്നും അവർ വിശ്വസിക്കുന്നു. ഇതൊരു ദുഃഖകരമായ സത്യമാണു്. അവർ കർമ്മയോഗത്തിന്റെ പ്രവർത്തന രീതിയും മഹിമയും മനസ്സിലാക്കിയിട്ടില്ല. ത്രിലോകാധീശനായ ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനു് സാരഥിയായി. വെറും ഇടയനായി ഭഗവാൻ നന്ദഗ്രാമത്തിൽ ജീവിച്ചു.

## ഭക്തിയോഗം

(''പ്രേമം പ്രേമത്തിനുവേണ്ടി മാത്രം'')

ഭക്തി എന്നാൽ ഭഗവാനോടുള്ള അത്യധിക പ്രേമമാണു്. ഭക്തിയോഗം എന്നാൽ ഉപാസനാമാർഗ്ഗമാണു്. അതാണു് ഭൂരിപക്ഷം ജനങ്ങൾക്കും ഇഷ്ടപ്പെടുന്ന മാർഗ്ഗം. പ്രേമത്തിനുവേണ്ടിമാത്രം ഭക്തൻ ഭഗവാനെ പ്രേമിക്കുന്നു എന്നുള്ളതാണു് ഭക്തിയോഗരഹസ്യം. ഭഗവാൻ പ്രേമസ്വരൂപനാണു്. ഭഗവാനെ പ്രേമംകൊണ്ടുമാത്രം പ്രാപിക്കാം. ഒരു പതിവ്രതയ്ക്കു് തന്റെ ഭർത്താവിനോടുള്ളതിനു് തുല്യമായ ദൃഢപ്രേമം കൊണ്ടുമാത്രമേ ഭഗവാനെ പ്രാപിക്കുവാൻ കഴിയുകയുള്ളൂ. ഭഗവൽപ്രേമം ക്രമത്തിൽ വളർത്തിക്കൊണ്ടു വരണം.



digitized by www.sreyas.in

ഭഗവൽ പ്രേമിയ്ക്കു് അത്യാവശ്യങ്ങളൊ ദുഃഖങ്ങളൊ ഇല്ല. അദ്ദേഹം ആരേയും വെറുക്കുന്നില്ല. ആരോടും വിദ്വേഷമില്ല. അദ്ദേഹം ഇന്ദ്രിയപരങ്ങളായ കാര്യങ്ങളിൽ ആനന്ദം കണ്ടെത്തുന്നില്ല, തന്റെ പ്രേമവലയത്തിലുള്ള ഏവരേയും ബന്ധിക്കുന്നു.

ലൌകികവാസനകളും തൃഷ്ണകളും ഭക്തിയുടെ ശത്രുക്കളാണ്. ലൌകീകവാസനകളുടെ ലാഞ്ഛനപോലും നിങ്ങളിൽ അവശേഷിക്കുന്നുണ്ടെങ്കിൽ നിങ്ങൾക്ക ഭഗവൽപ്രാപ്തിക്കു് തീവ്രമായ ആഗ്രഹം ഉണ്ടാകുവാൻ തരമില്ല.

ആത്മനിവേദനം ഭഗവൽ പാദങ്ങളിലുള്ള സമ്പൂർണ്ണ ശരണാഗതിയാണ്. നവ-വിധാഭക്തിയുടെ ഏററവും ഉച്ചശ്രേണിയാണ് ആത്മനിവേദനം. ആത്മനിവേദനം തന്നെയാണ് പ്രപത്തി അഥവാ ശരണാഗതി. ഭക്തൻ പ്രപത്തിയിൽക്കൂടി ഭഗവാനുമായി ഐക്യം പ്രാപിക്കുന്നു. ഭഗവാന്റെ ദിവ്യാനുഗ്രഹപ്രസാദത്തിന്നു് ഭക്തൻ പാത്രമാകുന്നു.

ഭഗവൽ പ്രേമം, അഥവാ ഭഗവാനുമായുള്ള നിരന്തര സമ്പർക്കം മൂലമുണ്ടാകുന്ന പരമാനന്ദം വാചാമഗോചരമാണ്. അതു് ഒരു മൂകനു് വളരെ സ്വാദിഷ്ടമായ ഭക്ഷണം ലഭിച്ചാലും അതിന്റെ ആനന്ദത്തെ വാക്കുകളിൽക്കൂടി പ്രകടമാക്കുവാൻ കഴിയാത്തതു പോലെയാണ്. അതു് അർഹതയുള്ള അല്പം ചിലർക്കുമാത്രം വെളിവാക്കപ്പെടുന്നു. ഒരിക്കൽ പ്രേമം അനുഭവിച്ചിട്ടുള്ളവർ, അതുമാത്രം കാണുന്നു; കേൾക്കുന്നു, അതിനെപ്പററി മാത്രം സംസാരിക്കുന്നു, എന്തുകൊണ്ടെന്നാൽ അയാൾ അതിനെപ്പററിമാത്രം ചിന്തിക്കുന്നു.

ഭക്തി ശാസ്ത്രങ്ങളിൽവച്ചു് ശ്രേഷ്ഠമാണ്. ഭഗവൽപ്രേമം ലഭിച്ചിട്ടുള്ള വ്യക്തി ധനികൻ തന്നെയാണ്. ഭഗവൽ പ്രേമത്തിന്റെ അഭാവത്തേക്കാൾ വലുതായ ദുഃഖം വേറെയില്ല. ഭക്തനു് ഭഗവാനോടുള്ള പ്രേമംപോലെ നേരായമാർഗ്ഗം വേറെയില്ല. ഭഗവന്നാമം, ഗുണങ്ങൾ, ലീലകൾ എന്നിവയാണ് നിരന്തരം സ്മരിക്കേണ്ടതു്. ഭഗവാന്റെ പാദപത്മങ്ങളെയാണു് ധ്യാനിക്കേണ്ടതു്. ഭക്തൻ ഭഗവൽ പ്രേമാമൃതത്തെ പാനം ചെയ്യുന്നു.

ഭക്തന്മാർക്കിടയിൽ ജാതി, മത, കുല, നിറഭേദാദികൾ ഒന്നും തന്നെ ഇല്ല. ഭഗവാൻ ഇതൊന്നും നോക്കുന്നില്ല. ഭഗവാൻ ഭക്തന്റെ ഹൃദയപരിശുദ്ധിയെ മാത്രമേ നോക്കുന്നുള്ളൂ. ആർക്കുവേണ



digitized by www.sreyas.in

മെങ്കിലും ഭഗവാന്റെ ഭക്തനാകാം. നീചജാതിയിൽപ്പെട്ട നന്ദൻ, ചെരുപ്പുകുത്തിയായ റായ്ദാസ്, വേടനായിരുന്ന കണ്ണപ്പൻ, ക്ഷുര കനായിരുന്ന സേനൻ, മുസൽമാൻ നെയ്ത്തുകാരനായിരുന്ന കബീർ, ഭീലസ്ത്രീയായിരുന്ന ശബരി ഇവരെല്ലാം ഭഗവൽ ഭക്ത രായിരുന്നു. വായിൽ വെള്ളംകൊണ്ടുവന്ന് ഭഗവാന്റെ ശിരസ്സിൽ തുപ്പിയും, പന്നിയുടെ മാംസം നിവേദിച്ചും ഭഗവാനെ പൂജിച്ചു വന്ന കണ്ണപ്പൻ ഭക്താഗ്രേസരനായിത്തീർന്നു. വൈഷ്ണവരായ ആഴ് വാർമാരും, നായനാർമാരും, സമുദായത്തിൽ പല നിലയിലും ഉള്ളവരായിരുന്നു.

## രാജയോഗം

(മനോനിയന്ത്രണം)

ആത്മസംയമനവും, മനോനിഗ്രഹവുംകൊണ്ട് ഈശ്വരസാ ക്ഷാൽക്കാരം നേടുന്നതിന്നാണ് രാജയോഗം എന്നു പറയുന്നത്. ഇന്ദ്രിയങ്ങളെ ജയിക്കുവാനും ചിത്തവൃത്തികളെ നിയന്ത്രിക്കുവാനും, ധാരണയെ വളർത്തുവാനും, ഈശ്വരനുമായി സമ്പർക്കം പുലർത്തു വാനും രാജയോഗം പഠിപ്പിക്കുന്നു. ശാരീരിക നിയന്ത്രണം ആണ് ഹഠയോഗം; എന്നാൽ രാജയോഗം മനോനിയന്ത്രണമാണ്.

## അഷ്ടാംഗയോഗം

യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാ രണ, ധ്യാനം, സമാധി, ഇവയാണ് രാജയോഗത്തിന്റെ എട്ടു അംഗങ്ങൾ.

യമ, നിയമങ്ങൾ ഹൃദയശുദ്ധിക്കുള്ള ആചാരനിയമങ്ങളാണ്. അഹിംസ, സത്യം, ബ്രഹ്മചര്യം, അസ്തേയം, അപരിഗ്രഹം, എന്നിവ യേയാണ് യമം എന്ന പദംകൊണ്ട് വിവക്ഷിക്കുന്നത്.

നിയമം അനുഷ്ഠാനങ്ങളെയാണ് കുറിക്കുന്നത്. ശൌചം (ബാ ഹ്യവും ആന്തരികവും), സന്തോഷം, തപസ്സ്, സ്വാദ്ധ്യായം ഈശ്വര പ്രണിധാനം എന്നിവ അതിലടങ്ങിയിരിക്കുന്നു. യമനിയമാദി കൾ നിഷ്ഠയായി ആചരിച്ച് വിജയം കൈവരിച്ചവർക്ക് യോഗ ത്തിൽ പുരോഗതി വളരെ വേഗത്തിൽ കൈവരുന്നു.

ആസനം പ്രാണായാമം പ്രത്യാഹാരം എന്നിവ യോഗാഭ്യാസ ത്തിന്റെ ആദ്യകാലങ്ങളിൽ അത്യന്താപേക്ഷിതങ്ങളാണ്. ആസ



digitized by www.sreyas.in

നം സ്ഥിരമായ ശരീരനിലയാണ്. പ്രാണായാമം ക്രമമായ ശ്വാസോച്ഛ്വാസമാണ്. ഇതു് മനസ്സിനു് സ്ഥിരതയും ശാന്തിയും ശരീരത്തിന്നു് ആരോഗ്യവും ഉണ്ടാക്കുന്നു. ഇന്ദ്രിയങ്ങളിൽനിന്നും മനസ്സിനെ പിന്തിരിച്ചു് നിയന്ത്രണാധീനമാക്കുന്നതിനെയാണു് പ്രത്യാഹാരം എന്നു പറയുന്നതു്. അതിന്നുശേഷമെ മനുഷ്യനു് തന്റെ അന്തരാത്മാവിലേക്കു് കടന്നു് ആത്മപരിശോധന നടത്തുവാൻ കഴിയുകയുള്ളു.

മനസ്സിനെ ഷഡ്ചക്രങ്ങളിൽ ഒന്നിലൊ, ഇഷ്ടദേവനിലോ, പരദേവതയിലൊ ഉറപ്പിച്ചു് നിർത്തുന്നതിന്നാണു് ധാരണ എന്നു പറയുന്നതു്. അതിന്നുശേഷം ധ്യാനമാണു്. അതായതു് ഏതു വസ്തുവിൽ മനസ്സിനെ ഉറപ്പിച്ചുനിർത്തുന്നുവോ ആ വസ്തുവിനെപ്പററി ത്തന്നെ ചിന്തിച്ചുകൊണ്ടിരിക്കുക എന്നുള്ളതാണു്. ഇതു് സമാധിയിലേക്കു് നയിക്കുന്നു. ധ്യാനിക്കുന്ന ആളും ധ്യാനിക്കപ്പെടുന്ന ഭഗവാനും ഒന്നായിത്തീരുന്നു. മനസ്സിന്റെ എല്ലാ വൃത്തികളും നിശ്ചലമായിത്തീരുകയും, മനസ്സു് പ്രവർത്തനരഹിതമാകുകയും ചെയ്യുന്നു. എല്ലാ സംസ്കാരങ്ങളും വാസനകളും സമൂലം ദഹിപ്പിക്കപ്പെടുന്നു. യോഗി ജനനമരണാദികളിൽനിന്നും മുക്തനാകുന്നു. അദ്ദേഹം കൈവല്ല്യത്തെ പ്രാപിക്കുന്നു.

## ഏകാഗ്രത വിജയത്തിനുള്ള താക്കോൽ

അന്വേഷണദീപം എത്ര ശക്തിയുള്ളതാണു്! സൂര്യരശ്മികൾ ഒരു ഭൂതക്കണ്ണാടിയിൽക്കൂടി പഞ്ഞിയിൽ പതിക്കുമ്പോൾ പഞ്ഞി കത്തുന്നു. അതുപോലെത്തന്നെ പലതിലേയ്ക്കും പാഞ്ഞു നടക്കുന്ന ചിന്താ തരംഗങ്ങളെ ഒന്നിച്ചുചേർത്തു് ഏകമുഖമാക്കുമ്പോൾ അത്ഭുതകരങ്ങളായ പലതും നടത്താം. മനസ്സാകുന്ന ദൂരദർശിനിയിൽ കൂടി പ്രകൃതിയിലെ എല്ലാ നിഗൂഢരഹസ്യങ്ങളും നിങ്ങൾക്കു് അറിവാൻ കഴിയും.

ഒരു ശാസ്ത്രജ്ഞൻ തന്റെ ഗവേഷണശാലയിലിരുന്നു് തന്റെ മനസ്സിന്റെ എല്ലാ ശ്രദ്ധയേയും ഒരുമിച്ചുകൂട്ടി താൻ നടത്തുന്ന ഗവേഷണത്തിന്റെ വിഷയങ്ങളിലേയ്ക്കു് ലക്ഷീകരിക്കുന്നു. അദ്ദേഹത്തിന്നു് മൂലവസ്തുക്കളുടെ എല്ലാകാര്യങ്ങളും മനസ്സിലാകുന്നു. ഹസ്താമലകം പോലെ പ്രകൃതിയിലെ അജ്ഞാതരഹസ്യങ്ങൾ സുവിദിതങ്ങളായിത്തീരുന്നു. ഒരു ജ്യോതിശാസ്ത്രജ്ഞനും ഇതുതന്നെ ചെയ്യുന്നു. തന്റെ ദൂരദർശിനിയിൽക്കൂടി നക്ഷത്രങ്ങളുടേയും ഗോളങ്ങളുടേയും



digitized by www.sreyas.in

നേരെ ഏകാഗ്രമായ ശ്രദ്ധ ചെലുത്തി ജ്യോതിസ്സുകളുടെ ശാസ്ത്രത്തെ മനസ്സിലാക്കുന്നു. റേഡിയോ, കമ്പിയില്ലാക്കമ്പി, ടെലിവിഷൻ, ഗ്രാമഫോൺ, ടെലിഫോൺ, സ്റ്റീംഎൻജിൻ എന്നിവയെല്ലാം അത്യധികമായ ധാരണയുടെ ഫലമായി കണ്ടുപിടിക്കപ്പെട്ടവയാണ്.

ഏകാഗ്രതകൂടാതെ ജീവിതത്തിൽ മാത്രമല്ല ആദ്ധ്യാത്മികാന്വേഷണത്തിലും വിജയം കൈവരിക്കുവാൻ സാദ്ധ്യമല്ല. ഒരു പാചകന് ശ്രദ്ധയുണ്ടെങ്കിൽ നല്ലപോലെ ഭക്ഷണസാധനങ്ങൾ പാകം ചെയ്‌വാൻ കഴിയും. ശ്രദ്ധയില്ലെങ്കിൽ അയാൾ എല്ലാം കേടുവരുത്തുന്നു. ഒരു ഭിഷഗ്വരന് ശസ്ത്രക്രിയാമുറിയിൽ വളരെ ഏറെ ധാരണ ആവശ്യമാണ്. ഒരു കപ്പലിൻെറ കപ്പിത്താനും അത്യധികം ശ്രദ്ധാലുവായിരിക്കണം. ഒരു തയ്യൽക്കാരൻ, ഒരു അന്വേഷകൻ, ഒരു വിദ്യാർത്ഥി എന്നിവർക്കെല്ലാം ശ്രദ്ധ ഒഴിച്ചുകൂടാത്ത ഒരു ഗുണമാണ്. അതുണ്ടെങ്കിൽമാത്രമേ അവക്ക് അവരുടെ ഉപജീവനമാർഗ്ഗത്തിൽ വിജയം കൈവരുകയുള്ളൂ. ലോകത്തിൽ ഏതു വിഭാഗത്തിൽപ്പെട്ട മഹാന്മാരും അവരുടെ അതിശ്രദ്ധമൂലമാണ് ആ സ്ഥാനങ്ങളിൽ എത്തിച്ചേർന്നിട്ടുള്ളത്.

ഒരു ലൌകിക മനുഷ്യനിൽ മനസ്സിലെ ചിന്താതരംഗങ്ങൾ പല വഴിയായി ചിതറിക്കിടക്കുകയാണ്. മനസ്സ് ഒരു കുരങ്ങിനെപോലെ ചാടി നടക്കുന്നു. അതെപ്പോഴും ചഞ്ചലമാണ്. അയാൾ ധനം, ഭാര്യ, കുഞ്ഞുങ്ങൾ ഗൃഹം, വസ്തുക്കൾ എന്നിവയെപ്പററി ചിന്തിച്ചുകൊണ്ടിരിക്കുന്നു. തൻെറ ആഗ്രഹപ്രകാരമുള്ള വസ്തുക്കൾ സംഭരിക്കുന്നതിന്നു വേണ്ട ധനം ശേഖരിക്കുന്നതിനുള്ള മാർഗ്ഗങ്ങളിലായിരിക്കും അയാളുടെ ആലോചനയെല്ലാം. അയാൾക്ക് ശ്രദ്ധ അഥവാ ധാരണാശക്തി അല്പം പോലും ഉണ്ടായിരിക്കയില്ല. തൻെറ അന്തരാത്മാവിലേക്ക് നോക്കുവാനോ ചിന്തിക്കുവാനോ അയാൾക്ക് കഴിയുന്നില്ല. അയാളുടെ ചിന്തകൾ മുഴുവൻ ബഹിർഗ്ഗമിക്കുന്ന വാസനകളിലാണ്.

യോഗിയാകട്ടെ ഷഡ്ചക്രങ്ങളിന്മേലും, മനസ്സ്, സൂര്യൻ, നക്ഷത്രങ്ങൾ, പഞ്ചഭൂതങ്ങൾ, എന്നിവയിൽ ശ്രദ്ധയേ കേന്ദ്രീകരിച്ച് മനുഷ്യാതീതമായ ജ്ഞാനം സമ്പാദിക്കുന്നു. ജ്ഞാനഭണ്ഡാഗാരത്തിന്നുള്ള ഏക താക്കോൽ ധാരണാശക്തിയാണ്.

ശരിയായ ധാരണാശക്തി സമ്പാദിക്കുവാൻ ഒരു മാസം കൊണ്ടോ ഒരാഴ്ചകൊണ്ടോ സാദ്ധ്യമല്ല. അതിന്നു കുറച്ചു കാലം



digitized by www.sreyas.in

വേണം. ധ്യാനം ധാരണ എന്നിവയിൽ നിഷ്ഠയായ പരിശീലനം സുപ്രധാനമാണ്. ബ്രഹ്മചര്യം, യുക്തവും ശീതവുമായ കാലാവസ്ഥയുള്ള സ്ഥലം, മഹാത്മാക്കളുടെ സംസർഗ്ഗം, സാത്വിക ഭക്ഷണം, എന്നിവയെല്ലാം ധാരണാശക്തി വളൎത്തുന്നതിന്നു് യുക്തമായ കാര്യങ്ങളാണു്.

## സിദ്ധികൾ അഥവാ മനുഷ്യാതീത ശക്തികളാകുന്ന തടസ്ഥങ്ങൾ

യോഗി തന്റെ യോഗാഭ്യാസത്തിൽ പുരോഗമിക്കുമ്പോൾ അഷ്ടസിദ്ധികൾ യോഗിക്കു ലഭിക്കുന്നു. ഈ സിദ്ധികൾ, അണിമ, മഹിമ, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം, പ്രാപ്തിപ്രാകാമ്യം എന്നിങ്ങനെയുള്ളവയാണു്. ഇവയെല്ലാം ഈശ്വരസാക്ഷാൽക്കാരത്തിന്നു് തടസ്ഥങ്ങളാണു്. ഇവയെ നിഷ്ഠുരണം ഉപേക്ഷിച്ചു് അസംപ്രജ്ഞതയിലേക്കു് അഥവാ നിൎവ്വികല്പസമാധിയിലേക്കുള്ള പ്രയാണം സാധകൻ തുടരേണ്ടതാണു്. യഥാൎത്ഥ ആദ്ധ്യാത്മികതയ്ക്കു് ഈ സിദ്ധികളുമായി ഒരു ബന്ധവും ഇല്ല. ഈ സിദ്ധികളുടെ പുറകെ ഓടുന്ന ആൾ ഒരു സംസാരിയാണു്, അല്ലെങ്കിൽ ഒരു ഗൃഹസ്ഥനാണു്. അയാൾ അധോഗതിയിലേയ്ക്കു് നീങ്ങുന്നു.

## ജ്ഞാനയോഗം
## അഥവാ ആദ്ധ്യാത്മികവീക്ഷണത്തിലേക്കുള്ള വഴി

ജ്ഞാനയോഗം ജ്ഞാനമാൎഗ്ഗത്തിൽക്കൂടി ഈശ്വരസാക്ഷാൽക്കാരത്തിലേയ്ക്കുള്ള പ്രയാണമാൎഗ്ഗമാണു്. ബ്രഹ്മജ്ഞാനംകൊണ്ടു് മോക്ഷപ്രാപ്തി ലഭിക്കുന്നു. പരമാത്മാവു് അഥവാ ബ്രഹ്മവുമായിട്ടുള്ള ഐക്യം ജീവാത്മാവു് പ്രാപിക്കുന്നതോടുകൂടി തന്മൂലം മോക്ഷവും ലഭിക്കുന്നു. അവിദ്യയാകുന്ന ആവരണംകൊണ്ടു് ജീവാത്മാവിൽനിന്നും അതിന്റെ യഥാൎത്ഥമായ പ്രകൃതി മറയ്ക്കപ്പെടുന്നു. ബ്രഹ്മജ്ഞാനം ഈ മറയെ നീക്കി ജീവനെ തന്റെ യഥാൎത്ഥ സ്വരൂപമായ സച്ചിദാനന്ദത്തിൽ വിശ്രമിക്കുമാറാക്കുന്നു.

## ആദ്ധ്യാത്മികദൃഷ്ടിയും ബുദ്ധിപരമായ ജ്ഞാനവും

ജ്ഞാനയോഗി ബ്രഹ്മം തന്റെ ജീവന്റെ ജീവനാണെന്നും, ആത്മാവിന്റെ ആത്മാവാണെന്നും മനസ്സിലാക്കുന്നു. ഈശ്വരൻ തന്റെ ആത്മാവുതന്നെയാണെന്നു് അദ്ദേഹം അറിയുകയും അനുഭവിക്കുകയുംചെയ്യുന്നു. പുസ്തകങ്ങൾ അദ്ധ്യയനം ചെയ്യുന്നതുകൊണ്ടു



digitized by www.sreyas.in

മാത്രമല്ല, നേരേമറിച്ച് അപരോക്ഷാനുഭൂതിയിൽക്കൂടി, തന്റെ അന്തർ ദൃഷ്ടിയിൽക്കൂടി കണ്ടു് താനും പരമാത്മാവും ഒന്നുതന്നെയാണെന്നറിയുന്നു. അദ്ദേഹത്തിനു് മതം എന്നാൽ ആത്മാനുഭൂതിയാണു്. വെറും സംസാരം മാത്രം അല്ല. നിദിദ്ധ്യാസനംകൊണ്ടു് തന്റെ ഹൃദയാന്തരംഗത്തിനുള്ളിൽ ഇടതടവില്ലാത്ത ധ്യാനംവഴി ലോകത്തിലെ സകല അമൂല്യ നിധികളേക്കാം വിലയേറിയ ആത്മാവാകുന്ന അനർഘമായ നൽമുത്തു് സാധകനു് ലഭിക്കുന്നു.

ജ്ഞാനം വെറും ബുദ്ധിപരമായ അറിവല്ല. അതു് കേറംക്കലും, അംഗീകരിക്കലും മാത്രമല്ല. വെറുതെ ബുദ്ധിപൂർവ്വം സമ്മതിക്കുകയുമല്ല. പരമാത്മാവുമായി ഉള്ള സാധകന്റെ ഐക്യത്തെ നേരിട്ടനുഭവിച്ചറിയലാണു്. അതു് പരാവിദ്യയാണു്. ബുദ്ധിപരമായ അറിവു മാത്രം നിങ്ങളെ ബ്രഹ്മജ്ഞാനത്തിലേക്കെത്തിക്കയില്ല.

ജ്ഞാനയോഗസാധകൻ ആദ്യം നാലു കാര്യങ്ങളിൽ നിഷ്ഠ വരുത്തുന്നു. വിവേകം, വൈരാഗ്യം, ഷഡ്സമ്പത്തു് അതായതു് ശമം, ദമം, ഉപരതി, തിതിക്ഷ, സമാധാനം എന്നിവയിലും അവസാനമായി മുമുക്ഷുത്വത്തിലും സ്ഥിരപ്രതിഷ്ഠ നേടുന്നു. അതിനുശേഷം ബ്രഹ്മനിഷ്ഠനും ശാസ്ത്രപാരംഗതനുമായ ഒരു സദ്ഗുരുവിന്റെ പാദങ്ങളിൽ ഇരുന്നുകൊണ്ടു് ശ്രുതികളെ ശ്രവിക്കുന്നു. അതിനുശേഷം എല്ലാ സംശയങ്ങളേയും മനംകൊണ്ടു് നിഷ്കാസനം ചെയ്യുന്നു. എന്നിട്ടു് സ്വയം അത്യഗാധമായ ധ്യാനത്തിൽ ലയിച്ചു് സാധകൻ സ്വയം ബ്രഹ്മജ്ഞാനം നേടുന്നു. അദ്ദേഹം ഒരു സ്വതന്ത്രനായ മഹാത്മാവു് അഥവാ ജീവന്മുക്തനായിത്തീരുന്നു.

## രണ്ടു പക്ഷികളുടെ ഉപമ

ഒരു മരത്തിന്മേൽ രണ്ടു പക്ഷികാം ഉണ്ടു്. ഒന്നു് മരത്തിനു മുകാംഭാഗത്തും മററതു് താഴേയും ഇരിക്കുന്നു. മുകളിലിരിക്കുന്ന പക്ഷി എപ്പോഴും ശാന്തനും മൌനിയും ഗൌരവമുള്ളതുമാണു്. എപ്പോഴും പരമാനന്ദമനുഭവിക്കുന്നു. താഴെ ഇരിക്കുന്ന പക്ഷിയാകട്ടെ മധുരമുള്ളതും കയ്പുള്ളതുമായ കായകളെ ക്രമത്തിൽ തിന്നുകൊണ്ടിരിക്കുന്നു. ചിലപ്പോാം ആനന്ദനൃത്തം വെക്കുന്നു. ചിലപ്പോാം ദുഃഖിക്കുന്നു. ചിലപ്പോാം തുഷ്ടിയോടുകൂടി ചിരിക്കുന്നു. ചിലപ്പോാം തീരെ ചവപ്പുള്ള ഭക്ഷണം കഴിച്ചു് സ്വയം വെറുത്തുപോകുന്നു. അതു് മുകളിലേക്കു് നോക്കി സ്വർണ്ണവർണ്ണത്തിലുള്ള



digitized by www.sreyas.in

ചിറകുകളും തൂവലുകളുമുള്ള ആനന്ദമയനായ അത്ഭുതപക്ഷിയെ കാണുന്നു. അതുപോലെ സ്വർണ്ണപക്ഷങ്ങളും തൂവലുകളും തനിക്കുമുണ്ടാകണമെന്നാശിക്കുന്നു. പക്ഷേ ഉടനെതന്നെ അതു മറന്നുപോകുന്നു. വീണ്ടും മധുരമുള്ളതും കയ്പുള്ളതുമായ ഫലങ്ങൾ ഭക്ഷിച്ചുകൊണ്ടിരിക്കുന്നു. വീണ്ടും വളരെ കയ്പുള്ള ഫലം കഴിച്ചു വളരെ കഷ്ടപ്പെടുന്നു. വീണ്ടും സുവർണ്ണപ്പക്ഷിയെപ്പോലെയാകാൻ ശ്രമിക്കുന്നു. ക്രമേണ അതു് പഴങ്ങൾ തിന്നാതെയാകുന്നു. ക്രമത്തിൽ സുവർണ്ണപ്പക്ഷിയെപ്പോലെ ശാന്തിയും സന്തുഷ്ടിയും അനുഭവിക്കുന്നു. മുകളിലെ പക്ഷിയത്രെ ബ്രഹ്മം. താഴെയുള്ള പക്ഷി ജീവനും. തൻെറ കർമ്മങ്ങളുടെ ഫലങ്ങളാകുന്ന സുഖത്തേയും ദുഃഖത്തേയും ജീവനനുഭവിക്കുന്നു. ജീവിതായോധനത്തിൽ വളരെയേറെ അടികളും ഇടികളും അനുഭവിച്ചു് താഴെ വീഴുകയും ആ വീഴ്ചയിൽനിന്നെഴുന്നേൽക്കുമ്പോൾ ഇന്ദ്രിയങ്ങളാൽ വലിച്ചു താഴെയിടപ്പെടുന്നു. ക്രമേണ ആ ജീവനു് വൈരാഗ്യം വരുകയും വിവേചനബുദ്ധി ഉപയോഗിച്ചു് തൻെറ മനസ്സിനെ ഈശ്വരോന്മുഖമാക്കിത്തീർക്കുകയും ചെയ്യുന്നു. ധ്യാനം ശീലിച്ചു് ആത്മസാക്ഷാൽക്കാരം സിദ്ധിച്ചു് അന്ത്യത്തിൽ ബ്രഹ്മത്തിൽ പരമാനന്ദപൂർവ്വം വിശ്രമം കൊള്ളുകയും ചെയ്യുന്നു.

**സംയുക്തയോഗം**

ചിലർ കർമ്മയോഗം മാത്രം മോക്ഷത്തിലെത്തിക്കുന്നതായി അവകാശപ്പെടുന്നു. മററു ചിലർ ഭക്തിയോഗത്തെ ഏകമാർഗ്ഗമായി പറയുന്നു. മററു ചിലരാകട്ടെ ജ്ഞാനത്തെ മോക്ഷപ്രാപ്തിക്കുള്ള ഏകമാർഗ്ഗമായും പറയുന്നു. വേറെയും ചിലർ ഈ മൂന്നു മാർഗ്ഗങ്ങളും ഈശ്വരസാക്ഷാൽക്കാരത്തിന്നു പററിയവയാണെന്നു പറയുന്നു.

മനുഷ്യൻ, ചിത്തത്തിൻെറയും, ഇച്ഛാശക്തിയുടെയും ചിന്തയുടേയും സമാഹാരമാണു്. അവൻെറ ഇച്ഛാശക്തി അവനാഗ്രഹിക്കുന്ന വസ്തുക്കളെ നേടുന്നു. അവനു് വികാരമുണ്ടു്. അതുകൊണ്ടു് അവനു് അനുഭവവും ഉണ്ടാകുന്നു. അവനു് ബുദ്ധിയുണ്ടു് അതുകൊണ്ടു് അവൻ ന്യായപൂർവ്വം ചിന്തിക്കുന്നു. ചിലരിൽ വികാരാവേശം കൂടുതൽ കണ്ടേക്കാം. മററുചിലരിൽ ബുദ്ധിപൂർവ്വകമായ ചിന്തയ്ക്കായിരിക്കാം കൂടുതൽ സ്ഥാനം. ഇച്ഛയും, ചിന്തയും, വികാരങ്ങളും വ്യത്യസ്ഥങ്ങളല്ലാത്തതുപോലെ കർമ്മവുംഭക്തിയും ജ്ഞാനവും ഒന്നിൽനിന്നു മറെറാന്നു ഭിന്നമല്ല.

സംയുക്തയോഗമാണു് സാധനക്കേററവും പററിയതു്. മനസ്സിൽ മൂന്നു വിധത്തിൽ ഉള്ള അശുദ്ധി ഉണ്ടു്. മലം, വിക്ഷേപം, ആവ



digitized by www.sreyas.in

രണം എന്നിവയാണവ. മലം എന്നുള്ളതു് ദുശ്ചിന്തകളാകുന്ന അഴുക്കുകാം ആണു്. വിക്ഷേപം ചാഞ്ചല്യമാണു്. മനസ്സിനെ അതിനെ അതിൻെറ യഥാത്ഥമായ തേജോമയവും പരിശുദ്ധവുമായ ആത്മസത്തയിൽനിന്നും മറച്ചുവയ്ക്കുന്നതിനെയാണു് ആവരണം എന്നു പറയുന്നതു്. മനസ്സിലെ അഴുക്കുകളെ കമ്മയോഗംകൊണ്ടു് അകററിക്കളഞ്ഞു്, ഉപാസനകൊണ്ടു് മനസ്സിൻെറ ചാഞ്ചല്യത്തേയും മാററി, ജ്ഞാനയോഗം കൊണ്ടു് ആവരണത്തെ നീക്കിയാൽ മാത്രമേ ആത്മസാക്ഷാൽക്കാരം ലഭിക്കുകയുള്ളൂ. ഒരു കണ്ണാടിയിലെ പൊടിയും അഴുക്കും തുടച്ചുമാററി, കണ്ണാടി അചഞ്ചലമായി പിടിച്ചു് അതിനെ മൂടിയിട്ടുള്ള മറയും നീക്കിയാലെ നിങ്ങാംക്കു് നിങ്ങളുടെ മുഖം വ്യക്തമായി ആ കണ്ണാടിയിൽ കാണുവാൻ സാധിക്കയുള്ളൂ. ഒരു തടാകത്തിലെ ജലത്തിൽ, അതിലെ അഴുക്കുകാം മാററി, കാററുകൊണ്ടുള്ള ചാഞ്ചല്യം നീങ്ങി നിശ്ചലമായി, മുകളിലുള്ള പായലും കളഞ്ഞാലെ നിങ്ങളുടെ മുഖം വ്യക്തമായി പ്രതിബിംബിച്ചു കാണുകയുള്ളൂ. അതുപോലെതന്നെയാണു് ആത്മജ്ഞാനവും ലഭിക്കുന്നതു്.

സംയുക്തയോഗംകൊണ്ടുമാത്രമേ സമഗ്രമായ വളച്ച് സാധകനു് ഉണ്ടാകുകയുള്ളൂ. സംയുക്തയോഗം മാത്രമേ ബുദ്ധിയേയും ഹൃദയത്തേയും കയ്യിനെയും ശരിയായി പുഷ്ടിപ്പെടുത്തി പരിശുദ്ധിയിലേക്കു് നയിക്കയുള്ളൂ. എല്ലാ വശങ്ങളിലും ഒരേ രീതിയിൽ പുരോഗമിക്കുക എന്നുള്ളതാണു് മതത്തിൻെറ ആദർശം. ഇതു് സംയുക്തയോഗത്തിൻെറ അഭ്യാസംകൊണ്ടുമാത്രമേ സാധിക്കുകയുള്ളൂ.

ഒരേ ആത്മാവിനെ സവ്വജീവരാശികളിലും ദശിക്കുന്നതു് ജ്ഞാനമാണു്. പരമാത്മാവിനെ പ്രേമിക്കുന്നതു് ഭക്തിയാണു്. ജീവാത്മാവിനു് സേവനം ചെയ്യുന്നതെല്ലാം കമ്മമാണു്. ജ്ഞാനയോഗിക്കു് ജ്ഞാനം ലഭിക്കുമ്പോാം ഭക്തിയും നിഷ്കാമകമ്മവും സ്വയം ലഭിക്കുന്നു. ഒരേ ആത്മാവിനെത്തന്നെ എല്ലാ ജീവരാശികളിലും കാണുന്നതുകൊണ്ടു് കമ്മയോഗം സാധകനു് തൻെറ ആദ്ധ്യാത്മിക പ്രകൃതിയുടെ സ്വേച്ഛാനുരൂപമായ ബഹിർ പ്രകാശനം മാത്രമാണു്. സാധകൻ പരാഭക്തിയിലെത്തിച്ചേരുമ്പോാം പരമാത്ഥജ്ഞാനവും കമ്മവും ഭക്തനു് സ്വയം കരഗതമാകുന്നു. ഭക്തനുതന്നെയും, എല്ലാവരിലും ഈശ്വരഭക്തിയെ ദശിക്കുന്നതുകൊണ്ടു് കമ്മയോഗവും തൻെറ അന്തർലീനമായ ഈശ്വരശക്തിയുടെ ബഹിർപ്രകാശനമാണു്. കർമ്മയോഗിയുടെ കർമ്മം സ്വാത്ഥരഹിതമായ



digitized by www.sreyas.in

തുകൊണ്ടു് കർമ്മയോഗിക്കു് യഥാൎത്ഥ ജ്ഞാനവും കൈവരുന്നു. മൂന്നുയോഗങ്ങളും വാസ്തവത്തിൽ ഒന്നുതന്നെയാണു്. മൂന്നു വ്യത്യസ്ത മനസ്ഥിതിക്കാർ ഒന്നിനെയോ മറ്റൊന്നിനേയോ കൂടുതൽ പ്രാധാന്യപ്പെടുത്തി സാധനചെയ്യുന്നു എന്നു മാത്രം. ആത്മാവിനെ ദർശിച്ചു് പ്രേമിച്ചു് സേവനമനുഷ്ഠിക്കുവാൻ ഉള്ള മാർഗ്ഗത്തെ യോഗം തെളിയിച്ചുകൊടുക്കുന്നു.

# അദ്ധ്യായം 9

## ഹിന്ദുമതവിഭാഗങ്ങൾ

ഹിന്ദുമതം: എല്ലാ വിശ്വാസങ്ങളുടേയും സംഗമവും
എല്ലാ തത്വസംഹിതകളുടേയും സമാഹാരവും ആണു്.

ഹിന്ദുമതം എത്രയും സൎവ്വസാധാരണവും, ഉദാരവും, തിതിക്ഷാത്മകവുമാണു്. ഇതാണു് ഹിന്ദുമതത്തിന്നു ഉള്ള അത്ഭുതകരമായഗുണം. ഹിന്ദുമതത്തിലെ വിഭാഗങ്ങളെയും അവസ്ഥകൂടിയിലുള്ള അവാന്തരവിഭാഗങ്ങളേയും പററി കേൾക്കുമ്പോൾ ഒരു വിദേശിക്കു് വലിയ അത്ഭുതം തോന്നാറുണ്ടു്. എന്നാൽ ഈ വിഭാഗങ്ങൾ ഹിന്ദുമതത്തിന്നു് ഭൂഷണങ്ങളാണു്. അതു് ഹിന്ദുമതത്തിന്റെ ന്യൂനതയല്ല. മനുഷ്യരുടെ മനസ്സു് പലതരത്തിലും മനസ്ഥിതിയിലും ഉള്ളവയാണു്. അതുകൊണ്ടു് പല മതവിശ്വാസങ്ങളും ആവശ്യമാണു്. ഇതു് സ്വാഭാവികമാണു്. ഇതാണു് ഹിന്ദുമതത്തിലെ പ്രാമാണികത്വം. ഹിന്ദുമതത്തിൽ ഏററവും ഉച്ചനിലയിലുള്ളതുമുതൽ ഏററവും നീചസ്ഥിതിയിലുള്ളതുവരെ എല്ലാ ജീവരാശികൾക്കും അവയുടെ വളൎച്ചയ്ക്കും ഉൽക്കൎഷത്തിന്നും സ്ഥാനമുണ്ടു്.

ഹിന്ദുമതം എന്ന പദത്തിന്റെ അൎത്ഥത്തിന്നുതന്നെ വളരെ വ്യാപ്തിയുണ്ടു്. അതിന്നുള്ളിൽ വളരെയേറെ മതവിഭാഗങ്ങൾ, അവയുടെ പ്രധാനതത്വങ്ങളിൽ യോജിച്ചവയെങ്കിലും പല പ്രധാന വിഷയങ്ങളിലും വ്യത്യസ്തങ്ങളുമാണു്. ഹിന്ദുമതത്തിന്നുള്ളിൽ തന്നെ ശക്തിമതം, ശൈവമതം, വൈഷ്ണവമതം എന്നിങ്ങനെ പല വേദാന്തവിഭാഗങ്ങങ്ങളും ഉണ്ടു്. അതിന്നു് പലേ ആചാരാനുഷ്ഠാനങ്ങളും ധൎമ്മനിയമങ്ങളും ഉണ്ടു്. അതു് പല മതവിഭാഗങ്ങളുടേയും സമാഹാരമാണു്. ഒരു മതമോ ഒരു പ്രത്യേക ധൎമ്മം മാത്രമോ



digitized by www.sreyas.in

അല്ല. എല്ലാത്തരം ജനങ്ങളേയും ഹിന്ദുമതം അതിൻെറ വലയത്തിനുള്ളിൽ സ്വീകരിക്കുന്നു. അവരവരുടെ അർഹതയും വളർച്ചയും അനുസരിച്ച് ഉള്ള അദ്ധ്യാത്മികഭക്ഷണം ഏവർക്കും അതു് കൊടുക്കുന്നു. അതാണ് ഈ മഹത്തായ മതത്തിൻെറ സൌന്ദര്യം. ഹിന്ദുമതത്തിൻെറ യോഗ്യതയും ഇതുതന്നെയാണ്. അതുകൊണ്ട് പല ധർമ്മങ്ങളും വിഭാഗങ്ങളും അതിൻെറ വലയത്തിനുള്ളിലുണ്ടെങ്കിലും അവ തമ്മിൽ വൈരുദ്ധ്യങ്ങൾ ഒന്നും കാണാതതും. ഋഗ്വേദത്തിൽ പറയുന്നതു് സത്യം ഒന്നുമാത്രമാണ് യോഗികൾ അതിന്നു് പലേ പേരും വിളിക്കുന്നു. ''ഏകം സത്‌വിപ്രാ: ബഹുധാവദന്തി'' എന്നാണ്. പല നിറത്തിലുള്ള പശുക്കളും ധവളമായ പാലിനെ തരുന്നതുപോലെ എല്ലാവഴികളും ഒരേ ലക്ഷ്യത്തിലെത്തുന്നു എന്നു് ഉപനിഷത്തുകളിൽ പറയുന്നു. ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു.

''യേ യഥാമാം പ്രപദ്യന്തെ താം സ്തഥൈവ ഭജാമ്യഹം
മമവർത്മ അനുവർത്തന്തെ മനുഷ്യാ: പാർത്ഥ സർവ്വശ:''

എല്ലാ വൈരുദ്ധ്യങ്ങളും ഹിന്ദുമതത്തിൻെറ ഉള്ളിൽ ഏകീകരിക്കപ്പെട്ടിരിക്കുന്നു.

''ഹിന്ദുമതം എന്നാലെന്തു്?'' എന്നുള്ള ചോദ്യത്തിനു് മറുപടി പറയുവാൻ കുറച്ച് വിഷമമാണ്. അതു് മതവിശ്വാസങ്ങളുടെ ഒരു സമാഹാരമാണ്. അതു് തത്വസംഹിതകളുടെയും സംയുക്ത സമാഹാരമാണ്. ലോകത്തിലെവിടെയും ജീവിച്ചുവരുന്ന പല തരത്തിലുള്ള മനസ്ഥിതിക്കാൎക്കു് ഏവർക്കും യുക്തമായ ചിന്താവിഷയം അതു് നൽകുന്നു. എല്ലാ തത്വസംഹിതകളും ആവശ്യമാണ്. ഒരാൾക്കു് രുചിക്കുന്നതു് മറെറാരാൾക്കു് രുചിച്ചു എന്നു വരുകയില്ല. ഒരാൾക്കു് എളുപ്പത്തിൽ സാധിക്കുന്നതു് മറെറാരാൾക്കു് ദുർഗ്ഗ്രാഹ്യമായേക്കാം. അതുകൊണ്ടുതന്നെയാണ് വ്യത്യസ്ത നിലപാടുകളുടെ ആവശ്യം വരുന്നതു്. ഹിന്ദുമതത്തിലെ തത്വങ്ങളും ദർശനങ്ങളാണ്. അവയുടെ നിലയിൽ അവ സത്യങ്ങളാണ്. അവ സാധകനെ, പടിപടിയായി ഓരോ അവസ്ഥകളിൽനിന്നും അതിന്നുപരിയായ അവസ്ഥയിലേക്കുയർത്തി അന്ത്യത്തിൽ ആദ്ധ്യാത്മികതയുടെ ഉച്ചകോടിയിൽ എത്തിക്കുന്നു.

സനാതന ധർമ്മക്കാർ, ആര്യസമാജക്കാർ, ദേവസമാജക്കാർ, ജൈനന്മാർ, ശിഖന്മാർ, ബ്രഹ്മസമാജക്കാർ, എന്നിവരെല്ലാം ഹിന്ദുക്കളിൽ ഉൾപ്പെടുന്നു.



digitized by www.sreyas.in

ഹിന്ദുക്കളെ മൂന്നു പ്രധാന വിഭാഗങ്ങളാക്കപ്പെട്ടിരിക്കുന്നു. മഹാവിഷ്ണുവിനെ പൂജിക്കുന്ന വൈഷ്ണവർ, പരമശിവാരാധകന്മാരായ ശൈവന്മാർ, ദേവീപൂജകന്മാരായ ശാക്തന്മാർ എന്നിവരാണവർ.

## വൈഷ്ണവർ

### ശ്രീസമ്പ്രദായക്കാർ

(വടഗലൈ തെങ്കലൈ എന്ന രണ്ടുവിഭാഗം)

വൈഷ്ണവന്മാർ പ്രധാനമായി നാലുവിഭാഗത്തിലുള്ളവരാണ്. അതിൽ ഏററവും പുരാതനമായതു് രാമാനുജാചാര്യരാൽ പന്ത്രണ്ടാം നൂററാണ്ടിൻെറ മദ്ധ്യത്തിൽ സ്ഥാപിക്കപ്പെട്ട ശ്രീസമ്പ്രദായമാണ്. രാമാനുജാചാര്യൻെറ അനുയായികൾ വിഷ്ണുവിനെയും ലക്ഷ്മിയേയും അവരുടെ അവതാരങ്ങളെയും ആരാധിക്കുന്നു. അവരെ രാമാനുജന്മാർ, ശ്രീസമ്പ്രദായക്കാർ, ശ്രീവൈഷ്ണവർ എന്നിങ്ങനെയെല്ലാം പറഞ്ഞുവരുന്നു. അതിലെ ആചാര്യന്മാർ ബ്രാഹ്മണരാണ്. ശിഷ്യന്മാർ ഏതു ജാതിയിൽ പെട്ടവരായാലും വിരോധമില്ല. അവരെല്ലാവരും അഷ്ടാക്ഷരമന്ത്രമായ ''ഓം നമോ നാരായണായ'' എന്നു ജപിക്കുന്നു. അവർ അവരുടെ ജാതി ചിഹ്നമായി രണ്ടു വെളുത്ത രേഖകളും നടുവിൽ ചുവന്ന വരയും നെററിയിൽ ധരിക്കുന്നു.

രാമാനുജൻെറ ഒരനുയായിയായ വേദാന്താചാര്യൻ വൈഷ്ണവമതത്തിൽ ചില പരിഷ്കാരങ്ങൾ വരുത്തി. രാമാനുജാനുയായികൾക്കിടയിൽ രണ്ടു വിരുദ്ധ സംഘടനകൾ ഉണ്ടാക്കിത്തീർക്കുന്നതിനു് ഇടയാക്കി. അവ വടഗലൈ (ഉത്തര സമ്പ്രദായം) തെങ്കലൈ (ദക്ഷിണ സമ്പ്രദായക്കാർ) എന്നിങ്ങനെ രണ്ടാണ് മോക്ഷത്തിന്നുള്ള ഏകമാർഗ്ഗമായി പ്രപത്തിയെ തെങ്കലൈ വൈഷ്ണവർ കരുതുന്നു. വടഗലൈക്കാരാകട്ടെ പ്രപത്തിയെ പല മാർഗ്ഗങ്ങളിൽ ഒന്നായെ കണക്കാക്കുന്നുള്ളു. മക്കട കിശോര ന്യായേനെ അമ്മയോടു് കുരങ്ങൻകുട്ടി ഒട്ടിപ്പിടിച്ചു കിടക്കുന്നതുപോലെയാണ് ഭക്തൻ എന്നു വടഗലൈക്കാർ കരുതുന്നു. എന്നാൽ പൂച്ചക്കുട്ടിയുടെ ഒരു ശ്രമവും കൂടാതെ തള്ളപ്പൂച്ച കുഞ്ഞിനെ കടിച്ചുപിടിച്ചുകൊണ്ടു് നടക്കുന്നതുപോലെയാണ് ഭക്തൻെറ സ്ഥിതി എന്നു തെങ്കലൈ വിഭാഗക്കാർ കരുതുന്നു. വടഗലൈക്കാർ വേദങ്ങളെ പ്രമാണഗ്രന്ഥങ്ങളായി കരുതുന്നു. എന്നാൽ തെങ്കലൈക്കാർ, അവർ സ്വയം നിർമ്മിച്ചിട്ടുള്ളതും തമിഴ്ഭാഷയിലുള്ളതുമായ ''നാലായിരം പ്രബ



digitized by www.sreyas.in

ന്ധങ്ങൾ'' എന്ന ഗ്രന്ഥത്തെ പ്രമാണഗ്രന്ഥമായി കരുതുകയും അതിനെ വേദങ്ങളേക്കാൾ പുരാതനങ്ങളായി കരുതുകയും ചെയ്യുന്നു. യഥാൎത്ഥത്തിൽ ഈ നാലായിരം ഗ്രന്ഥങ്ങൾ വേദങ്ങളിലെ ഉപനിഷദ്വിഭാഗത്തെ അവലംബിച്ചുള്ളവയാണു്. അവർ അവരുടെ ആരാധനകളിലെല്ലാം ഇതിലെ ചില ഭാഗങ്ങൾ ചൊല്ലിവരുന്നു.

വടകലൈ വിഭാഗക്കാർ മഹാലക്ഷ്മിയെ വിഷ്ണുവിന്റെ പത്നിയായും, സ്വയംഭൂവും ശാശ്വതയും സംസാരമോചനത്തിന്നു് വിഷ്ണുവിനെപ്പോലെതന്നെ ഉപാസിതവ്യയായും കരുതുന്നു. തെങ്കലൈ വിഭാഗക്കാർ ലക്ഷ്മിയെ സൃഷ്ടിക്കപ്പെട്ട ഒരു ദേവിയായിട്ടാണു് കരുതുന്നതു്. അവരുടെ അഭിപ്രായത്തിൽ ദേവിയ്ക്കു് ഭഗവാനെയും ഭക്തനെയും യോജിപ്പിക്കുന്ന ഒരു മദ്ധ്യവൎത്തി അഥവാ മന്ത്രിയുടെ സ്ഥാനമാണുള്ളതു്. അല്ലാതെ വിഷ്ണുവിനോടൊപ്പം ഉള്ള നില കൊടുക്കുന്നില്ല.

ഈ രണ്ടു വിഭാഗക്കാരും നെററിയിൽ ധരിക്കുന്ന ചിഹ്നങ്ങളും വ്യത്യസ്തമാണു്. വടകലൈ വിഭാഗക്കാർ ഗംഗയുടെ ഉൽപത്തി സ്ഥാനമായ ഭഗവാന്റെ വലത്തെ തൃപ്പാദത്തിന്റെ ഭാഷയിൽ ഉള്ള (U) വെളുത്ത തിലകം നെററിയിൽ തൊട്ടു് ആ രണ്ടു വെള്ള രേഖകൾക്കും മദ്ധ്യത്തിലായി ലക്ഷ്മിയെ സൂചിപ്പിക്കുന്ന ചുമന്ന പൊട്ടും തൊടുന്നു. തെങ്കലൈക്കാരാകട്ടെ (Y) ഭാഷയിൽ ഭഗവാന്റെ തൃപ്പാദങ്ങൾ രണ്ടും പ്രതിനിധീകരിക്കുന്ന ധവളരേഖ മൂക്കിന്റെ മദ്ധ്യഭാഗംവരെ അതിന്റെ കീഴ്വരെ നീട്ടി ധരിക്കുന്നു.

രണ്ടു വിഭാഗക്കാരും വൈഷ്ണവ ചിഹ്നങ്ങളായ ശംഖും ചക്രവും അവരുടെ മാറത്തും തോളുകളിലും കൈകളിലും അടയാളപ്പെടുത്തുന്നു. തെങ്കലൈ വിഭാഗക്കാർ അവരുടെ വിധവകളുടെ മുടി വെട്ടിക്കളയുവാനനുവദിക്കുന്നില്ല.

രാമാനുജബ്രാഹ്മണർ അയ്യങ്കാർ, ആചാൎയ്യർ, ചാരുലു, ആചാരുലു, എന്നിങ്ങനെയുള്ള സ്ഥാനപ്പേരുകൾ നാമധേയത്തോടൊപ്പം ഉപയോഗിക്കുന്നു.

## രാമാനന്ദികൾ

രാമാനന്ദന്റെ അനുയായികളെ രാമാനന്ദികൾ എന്നു പറയുന്നു. ഉത്തര ഇന്ത്യയിൽ അവരെ നല്ലപോലെ അറിയപ്പെടുന്നു. അവർ രാമാനുജവിഭാഗത്തിന്റെ ഒരു ശാഖയാണു്. ശ്രീരാമസീതാ



digitized by www.sreyas.in

ലക്ഷ്മണഹനുമാന്മാരാണ് അവരുടെ ഉപാസനാമൂർത്തികറം. രാമാനു ജന്റെ ഒരു ശിഷ്യനായിരുന്നു രാമാനന്ദൻ. പതിന്നാലാം നൂററാ ണ്ടിന്റെ തുടക്കത്തിൽ അദ്ദേഹം കാശിയിൽ ജീവിച്ചിരുന്നു. ഗംഗാതടപ്രദേശങ്ങളിൽ അദ്ദേഹത്തിന്ന് വളരെയധികം ശിഷ്യ ന്മാരുണ്ട്. അവരുടെ പ്രധാനഗ്രന്ഥം ഭക്തിമാലയാണ്. അവരുടെ തിലകങ്ങളും രാമാനുജാനുയായികളുടേതുപോലെ തന്നെയാണ്. വൈരാഗികറം എന്നു പറയുന്ന തപസ്വികറം രാമാനന്ദികളിൽ പെട്ടവരാണ്.

## വല്ലഭാചാരികറം അഥവാ രുദ്രസമ്പ്രദായികറം

ബോംബെ, ഗുജറാത്തു്, മദ്ധ്യഭാരതം എന്നിവിടങ്ങളിൽ വല്ല ഭാചാരികറം ഒരു പ്രധാനവിഭാഗമാണ്. ചാമ്പാരണ്യവന പ്രദേ ശത്തു് അവരുടെ സ്ഥാപകൻ 1479_ൽ ജനിച്ചു. വല്ലഭാചാരി കറം ബാലഗോപാലനായ ശ്രീകൃഷ്ണനെ ഭജിക്കുന്നു. അവരുടെ ഉപാ സനാമൂർത്തികറം 12 വയസ്സിന്നു മുമ്പുള്ള പ്രായത്തിലുള്ള ശ്രീകൃഷ്ണ ന്റെ മൂർത്തികളാണ്. ഗോസ്വാമികറം അഥവാ ഗുരുക്കന്മാർ ഗൃഹ സ്ഥന്മാരാണ്. അവരുടെ ക്ഷേത്രങ്ങളിൽ നിത്യവും നടന്നുവരുന്ന എട്ടു പൂജകറം മംഗളം, ശൃംഗാരം, ഗ്വാലാ, രാജഭോഗം, ഉദ്ധാപനം, ഭോഗം, സന്ധ്യാ, ശയനം എന്നിവയാണ്.

അവരുടെ തിലകം, നാസികയുടെയും ഫാലദേശത്തിന്റെയും സന്ധിപ്രദേശത്തു് കൂടിച്ചേരുന്ന രണ്ടു ചുവന്ന വരകളും അവയുടെ മദ്ധ്യത്തിൽ ഒരു ചുവന്ന തിലകവും ആണ്. അവരുടെ കഴുത്തിൽ ധരിക്കുന്നതു്, ജപമാലയും, തുളസിയുടെ കൊമ്പുകളിൽനിന്നും കടഞ്ഞെടുത്ത മണികറം കൊണ്ടുള്ളവയാണ്.

അവരുടെ ഏററവും പ്രധാനഗ്രന്ഥം വല്ലാഭാചാര്യരുടെ സുബോ ധിനി എന്ന വ്യാഖ്യാനത്തോടുകൂടിയ ശ്രീമൽഭാഗവതമാണ്. ജീ വിതത്തിൽ ഒരിക്കലെങ്കിലും അവർ നാഥദ്വര അതായതു് ശ്രീദ്വാ രക സന്ദർശിച്ചിരിക്കണമെന്നു നിയമമുണ്ട്.

## ചൈതന്യന്മാർ

ഈ വിഭാഗക്കാർ ഒറീസ്സയിലും ബംഗാളിലും ഉള്ളവരാണ്. ഈ സമ്പ്രദായത്തിന്റെ സ്ഥാപകനായ ചൈതന്യമഹാപ്രഭു അഥവാ ശ്രീഗൗരാംഗൻ 1485_ാമാണ്ടിൽ ജനിച്ചു. ശ്രീകൃഷ്ണന്റെ അവതാരമാ



digitized by www.sreyas.in

യി അദ്ദേഹത്തെ കരുതുന്നു. ഇരുപത്തിനാലാമത്തെ വയസ്സിൽ അദ്ദേഹം സന്യാസം സ്വീകരിച്ചു. അദ്ദേഹം ജഗന്നാഥപുരിയിൽ ചെന്നു വൈഷ്ണവ തത്വങ്ങൾ പഠിപ്പിച്ചുവന്നു.

ചൈതന്യമാർഗ്ഗക്കാർ ശ്രീകൃഷ്ണനെ ജഗദീശ്വരനായി ആരാധിച്ചു വരുന്നു. എല്ലാ ജാതിക്കാർക്കും ആ സമ്പ്രദായത്തിൽ പ്രവേശനമുണ്ടു്. അവർ ശ്രീകൃഷ്ണനാമം നിരന്തരം ജപിക്കുന്നു.

കൃഷ്ണദാസവിരചിതമായ ചൈതന്യചരിതാമൃതം ഒരു മഹത് ഗ്രന്ഥമാണു്. അതിൽ ശ്രീകൃഷ്ണ ചൈതന്യത്തിൻേറയും അദ്ദേഹത്തിൻെറ പ്രധാന അനുചരന്മാരുടേയും ജീവിത സംഭവങ്ങളെപ്പററി പ്രതിപാദിച്ചിരിക്കുന്നു. ഈ സമ്പ്രദായത്തിൽ ആദരിച്ചുവരുന്ന തത്വങ്ങളെപ്പററിയും ഇതിൽ പ്രതിപാദിച്ചിട്ടുണ്ടു്. അതു് ബംഗാളി ഭാഷയിലാണു് എഴുതിയിട്ടുള്ളതു്. ഇവരും ലലാടത്തിൽ ചന്ദനം കൊണ്ടോ ഗോപീചന്ദനം കൊണ്ടോ ഭ്രുകുടിപ്രദേശത്തു് യോജിക്കുന്ന രണ്ടു വെളുത്ത വരകളും അവയിൽനിന്നും നാസാഗ്രംവരെ ഒരു വെളുത്ത വരകയും ധരിക്കുന്നു. അവർ മൂന്നിഴയിൽ അടുപ്പിച്ചു കോർത്ത ചെറിയ തുളസിമണികൊണ്ടുള്ള മാലകൾ ധരിക്കുന്നു.

## നിംബാർക്കന്മാർ

ഈ വിഭാഗത്തിൻെറ സ്ഥാപകൻ അഥവാ നിംബാദിത്യൻ ആയിരുന്നു. ആദിത്യൻെറ അവതാരമായാണു് അദ്ദേഹത്തെ കണക്കാക്കുന്നതു്. ഈ സമ്പ്രദായക്കാർ രാധയേയും കൃഷ്ണനേയും ഭജിക്കുന്നു. അവരുടെ പ്രധാനഗ്രന്ഥം ഭാഗവതമാണു്.

ഇവർ ഗോപീചന്ദനംകൊണ്ടു് നെററിയിൽ ഭ്രൂമദ്ധ്യത്തിൽ യോജിക്കുന്നവയും തലമുടിയുടെ കടവരെയുള്ളതുമായ രണ്ടു മഞ്ഞ നിറത്തിലുള്ള ഊർദ്ധ്വരേഖകൾ ധരിക്കുന്നു. ഇതു് വിഷ്ണുപാദത്തെ കുറിക്കുന്നു.

നിംബർക്കന്മാർ അഥവാ നിമാവതന്മാർ ഉത്തരേന്ത്യയിൽ മുഴുവൻ വ്യാപിച്ചിരിക്കുന്നു. അവർ മധുരയിൽ വളരെ അധികമുണ്ടു്. ബംഗാളിലുള്ള വൈഷ്ണവരിൽ ഭൂരിപക്ഷവും ഇവരാണു്.

## മാദ്ധ്വന്മാർ

ഇവരും വൈഷ്ണവരാണു്. അവരെ ബ്രഹ്മസമ്പ്രദായികൾ എന്നും പറയുന്നു. മാദ്ധ്വമതസ്ഥാപകൻ ആനന്ദതീർത്ഥൻ എന്നും പൂർണ്ണ



digitized by www.sreyas.in

പ്രജ്ഞൻ എന്നും അപരനാമധേയങ്ങളിലറിയപ്പെട്ടിരുന്ന മദ്ധ്വാചാര്യരാണ്. അദ്ദേഹം 1200–ാമാണ്ടിൽ ഭൂജാതനായി. അദ്ദേഹം ശ്രീശങ്കരാചാര്യരുടെ അദ്വൈത മതത്തിന്റെ വലിയ എതിരാളിയായിരുന്നു. വായുഭഗവാന്റെ അവതാരമായിരുന്നു മദ്ധ്വാചാര്യർ. ഉടുപ്പിയിലെ ശ്രീകൃഷ്ണക്ഷേത്രത്തിൽ ശ്രീകൃഷ്ണവിഗ്രഹം സ്ഥാപിച്ച് പ്രതിഷ്ഠാകർമ്മങ്ങളെല്ലാം നടത്തിയതു് അദ്ദേഹമാണ്.

മാദ്ധ്വമതാചാര്യന്മാർ ബ്രാഹ്മണരും സന്ന്യാസിമാരുമായിരിക്കും. അവർ വിഷ്ണുചിഹ്നങ്ങളെ മാറത്തും ചുമലിലും ധരിക്കുന്നു. ഇതു് ഇരുമ്പുപഴുപ്പിച്ച് ദേഹത്തിൽ അടയാളപ്പെടുത്തിയിട്ടാണ്. അവരുടെ ലലാടത്തിൽ ഭ്രൂമദ്ധ്യത്തിൽ കൂടിച്ചേരുന്ന രണ്ടു ഗോപീചന്ദനവരകൾ കാണുന്നു. അതിന്നു മദ്ധ്യത്തിലായി ഭഗവാന്നു മുമ്പിൽ കൊളുത്തിയ ചന്ദനത്തിരിയുടെ ചാരം കൊണ്ടു ഒരു കറുത്ത വരയും അതിന്റെ ചുവട്ടിലായി മഞ്ഞൾകൊണ്ടുള്ള ഒരു തിലകവും അവർ ധരിക്കുന്നു.

മാദ്ധ്വമതക്കാർ, ദാസകൂടന്മാർ, വ്യാസകൂടന്മാർ, എന്നു രണ്ടു വിഭാഗങ്ങളാണ്. അവരെ മൈസൂർ സംസ്ഥാനത്തു് കാണുന്നു.

സത്യം, സ്വാദ്ധ്യായം, ദാനം, ദയ, വിശ്വാസം, അസൂയാരാഹിത്യം എന്നിവ അവരുടെ മതപ്രമാണങ്ങളിൽ പെടുന്നു. അവർ കുട്ടികൾക്കു് വിഷ്ണുവിന്റെ നാമങ്ങൾ കൊടുക്കുന്നു. ശരീരത്തിൽ വിഷ്ണുചിഹ്നങ്ങൾ ധരിപ്പിക്കുന്നു. അവർ മനസാ കർമ്മണാ വാചാ ധർമ്മനിഷ്ഠമായി ജീവിക്കണം.

## രാധാവല്ലഭന്മാർ

രാധാവല്ലഭന്മാർ ശ്രീകൃഷ്ണനെ രാധാവല്ലഭനായി ആരാധിക്കുന്നു. ഹരിവംശൻ എന്ന മഹാനായിരുന്നു സ്ഥാപകൻ. സേവാസഖീവാണീ എന്ന ഗ്രന്ഥത്തിൽ ഈ വിഭാഗത്തെപ്പററിയും അവരുടെ ആചാരങ്ങൾ എന്നിവയെപ്പററിയും വിസ്തരിച്ച് പറയുന്നു. ചരൺദാസികൾ, ദാദുപണ്ഡികൾ, ഹരിചണ്ഡികൾ, കബീർ പന്ഥികൾ, ഘാക്കികൾ, മാലൂക്ക് ദാസികൾ, മീരാബായികൾ, മാധവികൾ, രായദാസികൾ, സേനായികൾ, സഖീഭാവന്മാർ, സാധ്മപന്ഥികൾ, എന്നിവരെല്ലാം വൈഷ്ണവ വിഭാഗങ്ങളിൽ പെട്ടവരാണ്.

## ശൈവന്മാർ

### ദക്ഷിണദേശത്തെ സ്മാർത്തബ്രാഹ്മണർ

ദക്ഷിണേന്ത്യയിലെ ബ്രാഹ്മണർ ജാതിനാമമായി അയ്യർ എന്നു ചേർക്കുന്നു. അവരെ സ്മാർത്തന്മാരെന്നു പറയുന്നു. അവർ വില



digitized by www.sreyas.in

ങ്ങനെ മൂന്നുവരയായി നെററിയിൽ ഭസ്മം ധരിക്കുന്നു. അവർ പരമശിവനെ ആരാധിക്കുന്നു. അവരുടെ വിവിധ ഭാഗങ്ങൾ താഴെ പറയുന്നു.

1. വടമ:– വടദേശ വടമകൾ.
ചോളദേശ വടമകൾ
ഇഞ്ചിവടമകൾ

2. ബൃഹത് ചരണം:– മഴിയനാട്ടു ബൃഹത്ചരണം
പഴമനേരി ബൃഹത്ചരണം
മിലഘ്ലു ബൃഹത്ചരണം
കാന്ദ്രമാണിക്കബൃഹത്ചരണം

3. വാതിമർ

4. അഷ്ടസഹസ്രം

5. ചോഴിയന്മാർ:– തിരുച്ചെന്തൂർവാസികളായ ഇവരെ പാണ്ടിമരെന്നുംപറയുന്നു.

6. ഗുരുക്കൾ:– വടമകളുടെ ഇടയിൽ പെട്ട ഈ വിഭാഗക്കാരെ വടമകളായി കണക്കാക്കുന്നില്ല. ഇവരുടെ പ്രധാന ക്ഷേത്രാരാധനയാണ്. മദിരാശിയുടെ തെക്കൻ പ്രദേശങ്ങളിൽ ഇവരെ പട്ടർ എന്നും പറയുന്നു. അവർ അച്ഛകന്മാരിൽനിന്നും വ്യത്യസ്തരാണ്. അച്ഛകന്മാർ മേൽ പറഞ്ഞിട്ടുള്ള ഏതെങ്കിലും വിഭാഗത്തിൽ പെട്ടവരാണ്. അച്ഛകന്മാർ മററുവിഭാഗത്തിലും ജോലിയിലും പെട്ടവരുമായി വിവാഹബന്ധത്തിലേർപ്പെടുന്നു. എന്നാൽ പട്ടർ, ഗുരുക്കൾ എന്നിവരുമായി ബന്ധം പുലത്തുന്നില്ല. ഗുരുക്കൾ എന്ന പദം ശൈവന്മാരെ മാത്രം ഉദ്ദേശിച്ചിട്ടുള്ളതാണ്. എന്നാൽ പട്ടർ, അച്ഛകൻ എന്നീ പേരുകൾ വൈഷ്ണവന്മാരും ഉപയോഗിക്കുന്നു.



digitized by www.sreyas.in

### മലബാറിലെ ശൈവബ്രാഹ്മണർ

1. നമ്പൂതിരി 2. മൂസ്സ് 3. എമ്പ്രാന്തിരി

### ബംഗാളിലെ ശൈവബ്രാഹ്മണർ

1. ചക്രവർത്തി 2. ചന്ദർ 3. റോയ്
4. ഗാംഗുലി 5. ചൌധുരി 6. ബിസ്വാസ്
7. ബാഗ്ചി 8. മജുംദാർ 9. ഭട്ടാചാർജി

### കർണ്ണാടകത്തിലെ ശൈവന്മർ

1. സ്മാർത്ത 2. ഹവിഗ 3. കോട്ട 4. ശിവള്ളി 5. തന്ത്രി 6. കർദി 7. പദ്ധ്യാ

### തെലുഗു സ്മാർത്തന്മാർ

1. മുരുക്കിനാട്ട 2. വേലനാട്ട 3. കരണകമ്മല 4. പുത്തൂരു ദ്രാവിഡർ 5. തെലഹന്യം 6. കോനസീമ ദ്രാവിഡി 7. ആരു ബേല നിയോഗികരം.

### ലിംഗായതർ

അവരെ വീരശൈവന്മാരെന്നു വിളിക്കുന്നു. അവരെ മൈസൂറിലും കർണ്ണാടകത്തിലും കണ്ടു വരുന്നു. ഒരു ചെറിയ വെള്ളിപ്പെട്ടിയിലാക്കിയ ശിവലിംഗം അവർ കഴുത്തിൽ ധരിക്കുന്നു.

### മററു ശൈവ വിഭാഗങ്ങരം

ആകാശമുഖികരം, ഗുഡാരന്മാർ. ജംഗമന്മാർ, കരാലിംഗികരം, നഖികരം, രുഖാരന്മാർ, സുഖാരന്മാർ, ഊർദ്ധ്വബാഹുക്കരം, ഉക്കാരന്മാർ എന്നിവരെല്ലാം ശൈവവിഭാഗത്തിൽ പെട്ടവർ തന്നെയാണ്.

### ശാക്തന്മാർ

ദാക്ഷിണികർ, വാമികരം, കഞ്ചേലിയർ, കരാരികരം എന്നിവരെല്ലാം ശാക്തന്മാരാണ്.

### മററു പല വിഭാഗക്കാർ

ദക്ഷിണഭാരതത്തിലെ അബ്രാഹ്മണർ നായഡു, കമ്മനായഡു, ചെട്ടി, മുതലായാർ, ഗൌണ്ഡർ, പിള്ളൈ, നായർ, നായനാർ,



digitized by www.sreyas.in

റെഡ്ഡി എന്നിവരാണ്. ഗാണാപത്യന്മാർ, സൌരപാതന്മാർ, ഏഴു തരത്തിലുള്ള നാനക്ക്ഷാഹികരം (ഉദാസികരം, ഗംഗ്വാഭക്താി കരം, രാമരായികരം, സുത്രശാഹികരം, ഗോവിന്ദസിംഹന്മാർ, നിമ്മലന്മാർ, നാഗന്മാർ) ബാബാലാലികരം, പ്രാണനാഥർ, സാധുക്കരം, ശതനാമികരം, ശിവനാരായണന്മാർ എന്നിങ്ങനെ മററു പലവിഭാഗക്കാരും ഹിന്ദുമതാനുയായികളായി ഉണ്ട്.

## ആയ്യസമാജവും ബ്രഹ്മസമാജവും

ആയ്യസമാജസ്ഥാപകനായ സ്വാമി ദയാനന്ദ സരസ്വതി 1824_ൽ കത്തിയവാറിൽ ജനിച്ചു. അതു് കൂട്ടതലായും ഒരു സാമു ദായിക സംഘടനയാണ്. അതിൻെറ മേൽനോട്ടത്തിൽ സ്കൂളുകരം, ഗുരുകുലങ്ങരം, പാഠശാലകരം ഇവയെല്ലാം ഉണ്ട്. ശുദ്ധിസഭ എന്ന മതപരിവത്തനവിഭാഗം ആയ്യസമാജത്തിൻെറ ഒരു ശാഖ യാണ്.

പത്തൊൻപതാം നൂററാണ്ടിൻെറ ആദ്യകാലത്തു് രാജാറാം മോഹൻറോയിയാൽ സ്ഥാപിതമായതാണ് ബ്രഹ്മസമാജം. ബ്രഹ്മ സമാജക്കാർ വിഗ്രഹാരാധന നടത്തുന്നില്ല. 1860_ൽ കേശവ ചന്ദ്രസെൻ ബ്രഹ്മസമാജത്തിൽ ചില പരിവത്തനങ്ങരം വരുത്തി. ആ സമാജത്തിൽ ഇന്നു രണ്ടു വിഭാഗങ്ങളുണ്ട്. രാജാറാം മോഹൻ റോയിയുടെ ആദ്യത്തെ ഉപദേശങ്ങളെത്തന്നെ അനുസരിച്ചുവന്ന ആദി ബ്രഹ്മസമാജവും, കുറച്ചുകൂടി നവീനവും, കേശവചന്ദ്രസെ ന്നിൻെറ പരിഷ്കാരങ്ങളെ അനുസരിച്ചു വരുന്നതുമായ സാധാ രണ ബ്രഹ്മസമാജവും ആണ് ഈ രണ്ടു വിഭാഗങ്ങരം. ഈ സമാ ജങ്ങരംക്കു് ബംഗാളിലാണ് അനുയായികരം ഉള്ളതു്.

## ജൈനന്മാർ

ജൈനമതത്തിൻെറ സ്ഥാപകൻ പരശ്വനാഥനാണ്. അതി ൻെറ ആദ്യത്തെ പ്രചാരകൻ മഹാവീരൻ ആണ്. പശ്ചിമതീര പ്രദേശങ്ങളിലാണ് ജൈനന്മാർ അധികവും ഉള്ളതു്. അവരും രണ്ടു പ്രധാനവിഭാഗത്തിൽപ്പെട്ടവരാണ്, ശ്വേതാംബരന്മാർ എന്ന റിയപ്പെടുന്ന ധവള വസ്ത്രധാരികളും, ദിഗംബരന്മാരെന്നറിയപ്പെടുന്ന നഗ്നന്മാരുമാണ്.

ജൈനന്മാർ വേദത്തിൻെറ ദിവ്യത്വത്തെ മാനിക്കുന്നില്ല. അവർ ഒരു പരാശക്തിയിലും വിശ്വസിക്കുന്നില്ല. തീത്ഥങ്കരന്മാ



digitized by www.sreyas.in

 രെന്നു വിളിച്ചുവരുന്ന മഹാത്മാക്കളെ അവർ ബഹുമാനിക്കുന്നു. തീർത്ഥങ്കരന്മാർ വളരെക്കാലത്തെ തപശ്ചര്യകൊണ്ടു് സ്വയം പരിശുദ്ധമായ ഈശ്വരത്വത്തിലേക്കുയർന്നവരും ദിവ്യലോകങ്ങളിൽ ജീവിക്കുന്നവരുമാണു്. എല്ലാ ജൈനക്ഷേത്രങ്ങളിലും ഒന്നോ അതിലധികമോ തീർത്ഥങ്കരന്മാരുടെ രൂപങ്ങൾ പ്രതിഷ്ഠിക്കപ്പെട്ടു കാണുന്നു.

ജൈനന്മാർ നിർബ്ബന്ധമായും സസ്യഭുക്കുകളാണു്. അവർ ജീവിതത്തിന്നു് വളരെയേറെ പവിത്രത കല്പിക്കുന്നു. അവർ അഹിംസയെ പാലിക്കയും ചെയ്യുന്നു. ജൈനന്മാർ വെള്ളം അരിച്ചു കുടിക്കുന്നു. ഭൂമി അടിച്ചുവാരിയശേഷമേ ഇരിക്കുന്നുള്ളൂ. രാത്രിയിൽ ഭക്ഷണം കഴിക്കുന്നില്ല. ചിലപ്പോൾ വെള്ളത്തുണികൊണ്ടു്, കീടങ്ങളെ വിഴുങ്ങാതിരിക്കാൻവേണ്ടി, വായടച്ചുകെട്ടുന്നു.

ജൈനന്മാരും രണ്ടു തരക്കാരുണ്ടു്. അവർ സാമുദായിക കൃത്യങ്ങൾ നിർവ്വഹിച്ചു ജീവിക്കുന്നവരും ഗൃഹസ്ഥന്മാരുമായ ശ്രാവകന്മാരും, സന്ന്യാസികളായ യതികളും ആണു്.

## ശിഖന്മാർ

ശിഖന്മാരും ഹിന്ദുക്കളാണു്. ഗുരുവിനെ അനുസരിക്കുന്നതുകൊണ്ടു് ഭാവിജനനങ്ങൾ കൂടാതെ കഴിക്കാമെന്നവർ വിശ്വസിക്കുന്നു. ഇതാണു് ശിഖന്മാരുടെ പ്രധാനവിശ്വാസം. അവർ അഞ്ചു കാര്യങ്ങൾ അനുഷ്ഠിക്കുന്നു. കേശം മുറിക്കാതിരിക്കുക, ചെറിയ കാലുറ ധരിക്കുക, ഇരുമ്പുവളയമിടുക, ഉരുക്കുകൊണ്ടുള്ള കത്തി ധരിക്കുക, ഒരു ചീപ്പു് മുടിയിൽ വെക്കുക എന്നുള്ളതെല്ലാം ആണു് അവർ ചെയ്യുന്നതു്.

നാനക് ഷാഹി ശിഖന്മാരുടെ ഇടയിലുള്ള സന്ന്യാസിമാരാണു് ഉദാസികൾ. ഗുരു നാനാക്കിന്റെ ശിഷ്യനായ ശ്രീചന്ദ് സന്ന്യാസം സ്വീകരിച്ചു. ഉദാസികൾ അദ്ദേഹത്തിന്റെ അനുയായികളാണു്. നാനാക്കിന്റെ മകനായ ലക്ഷ്മീചന്ദ് ഗൃഹസ്ഥനായിരുന്നു. വേദികൾ അദ്ദേഹത്തിന്റെ ശിഷ്യന്മാരാണു്. നിർമ്മലന്മാർ ഗുരു ഗോവിന്ദസിംഹന്റെ സന്ന്യാസിശിഷ്യന്മാരാണു്.

അകാലികൾ ധീരന്മാരായ യോദ്ധാക്കളാണു്. അവർ ഒരു പ്രത്യേകതരം നീലവസ്ത്രം ധരിക്കുകയും, ഒരു കറുത്ത തലപ്പാവു് തലയിൽ കെട്ടുകയും ചെയ്യുന്നു.



digitized by www.sreyas.in

ആദിഗ്രന്ഥത്തിൻെറ ആദ്യപുസ്തകത്തിൽ ഗുരുനാനാക്കിൻെറ ഉപദേശങ്ങളടങ്ങിയിരിക്കുന്നു. ശിഖർ പുകവലിക്കുന്നില്ല.

## സാധുക്കളും സന്യാസിമാരും

ഭൂതകാലത്തും വർത്തമാനകാലത്തും ഭാവിയിലും ലോകനീതിയെ നിയന്ത്രിക്കുന്നവരും യഥാർത്ഥ ജ്ഞാനത്തിൻെറയും പാണ്ഡിത്യത്തിൻെറയും ഭണ്ഡാഗാരങ്ങളുമായ പരമഹംസ സന്യാസിമാർ, സിദ്ധന്മാർ, ഋഷീശ്വരന്മാർ, മുനിമാർ, മഹാത്മാക്കാം എന്നിവരുടെ പദങ്ങളിൽ പ്രണാമങ്ങൾ!

ഏതു മതത്തിലും ധ്യാനനിരതരും ഏകാന്തവാസികളുമായി കഴിഞ്ഞുകൂടുന്ന ഒരുകൂട്ടം സന്യാസിമാർ ഉണ്ട്. ബുദ്ധമതത്തിൽ ഭിക്ഷുക്കാം ഇസ്ലാം മതത്തിൽ ഫക്കീറുകാം, സൂഫിഫക്കീറുകാം, ക്രിസ്തുമതത്തിൽ പാതിരികാം എന്നീ സന്യാസികളേയും മഹാത്മാക്കളേയും ഒഴിച്ചാൽ മതത്തിൻെറ ശക്തിക്ക് ക്ഷയംവരുന്നതാണ്. എല്ലാമതങ്ങളുടേയും നിലനില്പിന് ഇവർ അത്യാവശ്യമാണ്. ഗൃഹസ്ഥന്മാക്ക് സാംസാരികക്ലേശങ്ങൾ വരുമ്പോഴെല്ലാം ശാന്തിയും സമാധാനവും നൽകുന്നതു് ഇവരാണ്. ആത്മജ്ഞാനത്തിൻെറയും ദൈവിക പരമാനന്ദത്തിൻെറയും ശാന്തിയുടേയും സന്ദേശ വാഹകന്മാരാണിവർ. ആദ്ധ്യാത്മികശാസ്ത്രത്തിൻെറയും ഉപനിഷത്തത്വങ്ങളുടെയും പ്രചാരകന്മാരാണവർ. അവർ "തത്വമസി" മഹാവാക്യത്തിൻെറ മാഹാത്മ്യത്തേയും വേദാന്തജ്ഞാനത്തേയും മനസ്സിലാക്കിക്കൊടുത്തു് രോഗികളെ രോഗമുക്തരാക്കുന്നു, നിസ്സഹായരെ സമാധാനിപ്പിക്കുന്നു, രോഗശയ്യയിലുള്ളവരെ ശുശ്രൂഷിക്കുന്നു. നിരാശക്ക് അവർ ആശസ്സു വഴി നൽകുന്നു. ദുഃഖിതക്ക് സന്തോഷവും, ക്ഷീണിതക്ക് ബലവും, ഭീരുക്കാംക്ക് ധൈര്യവും കൊടുക്കുന്നു.

## ദശനാമ സന്യാസിമാർ

സനകൻ, സനന്ദനൻ, സനത്കുമാരൻ, സനത്സുജാതൻ എന്നീ നാലു യോഗീശ്വരന്മാരും ബ്രഹ്മദേവൻെറ മാനസപുത്രന്മാരായിരുന്നു. അവർ പ്രവൃത്തിമാർഗ്ഗത്തെ അതായതു് ലൌകിക ജീവിതത്തെ സ്വീകരിപ്പാൻ വിസമ്മതിച്ച് നിവൃത്തിമാർഗ്ഗത്തെ അതായതു് സന്യാസജീവിതത്തെ സ്വീകരിച്ചു. സന്യാസമാർഗ്ഗത്തിൻെറ മുൻഗാമികാം ഇവരാണ്. ശ്രീദത്താത്രേയനും ആദ്യത്തെ സന്യാസിമാരിൽ പെടുന്നു. ഇന്നത്തെ സന്യാസിമാരെ



digitized by www.sreyas.in

ല്ലാവരും സനകാദികളുടെയും, ദത്താത്രേയൻെറയും, ശ്രീശങ്കരൻേറയും പിൻഗാമികളാണു്.

കേവലാദ്വൈതമത സ്ഥാപകനും ശിവൻെറ അവതാരവുമായ ശ്രീശങ്കരൻ നാലുമഠങ്ങരം സ്ഥാപിച്ചു. ഒന്നു് ശൃംഗേരിയിലും മററൊന്നു് ദ്വാരകയിലും, മൂന്നാമത്തൊന്നു് പൂരിയിലും, നാലാമത്തേതു് ബദരിക്കു് പോകുന്നവഴിക്കു് ഹിമാലയത്തിൽ ജോഷീമഠത്തിലും ആണു്.

ശ്രീശങ്കരനു് നാലു സന്യാസി ശിഷ്യന്മാരാണുണ്ടായിരുന്നതു്; പത്മപാദൻ, ഹസ്താമലകൻ, സുരേശ്വരൻ, തോടകൻ എന്നിവരായിരുന്നു അവർ. സുരേശ്വരാചാര്യർ ശൃംഗേരിമഠത്തിലും, പത്മപാദാചാര്യർ പൂരിയിലും, ഹസ്താമലകാചാര്യർ ദ്വാരകയിലും, തോടകൻ ജോഷീമഠത്തിലും മഠാധിപതികളായിരുന്നു.

ശൃംഗേരിയിലെ ആചാര്യന്മാർ ശ്രീശങ്കരൻെറയും സുരേശ്വരാചാര്യൻെറയും ആദ്ധ്യാത്മികാനുയായികളാണു്. അവക്കു് മൂന്നു സന്യാസനാമങ്ങളാണുള്ളതു്. സരസ്വതി, പൂരി, ഭാരതി എന്നിവയാണവ. ദ്വാരകയിലുള്ളവർ തീർത്ഥൻ എന്നും ആശ്രമമെന്നും പേർ വെക്കുന്നു. പൂരിമഠക്കാർ വനം അരണ്യം എന്ന നാമങ്ങളും, ജോഷിമഠക്കാർ ഗിരി, പർവ്വതം, സാഗരം എന്നിവയും സ്വീകരിക്കുന്നു.

ദശനാമികരം ശിവോപാസനയും നിർഗ്ഗുണബ്രഹ്മ ധ്യാനവും നടത്തുന്നു. ദണ്ഡി സന്യാസിമാർ, അതായതു് കയ്യിൽ ദണ്ഡിനെ ധരിക്കുന്നവർ, ശ്രീശങ്കരൻെറ പരമ്പരയിൽ പെട്ടവരാണു്. പരമഹംസസന്യാസിമാർ ദണ്ഡു് ധരിക്കുന്നില്ല. അവർ സ്വതന്ത്രരായി ലോകത്തിൽ ചുററിസ്സഞ്ചരിക്കുന്നു. അവധൂതന്മാർ നഗ്നന്മാരായ സന്യാസിമാരാണു്. അവർ കയ്യിൽ ഒന്നുംതന്നെ വെക്കുകയില്ല.

ശ്രീരാമകൃഷ്ണമഠത്തിലെ സന്യാസിമാരും ശങ്കരപരമ്പരയിൽ പെട്ടവരാണു്. അവർ പൂരി എന്ന സന്യാസനാമം ഉപയോഗിക്കുന്നു.

ഇതുകൂടാതെ അഘാട സന്യാസിമാർ ഉണ്ടു്. നിരഞ്ചൻ, അഘാടാ ജൂനി അഘാടാ എന്നിവർ. അവരും ശങ്കര പരമ്പരയിൽ പെട്ടവരും ദശനാമി സന്യാസിമാരുമാണു്. അവർ ഉത്തരപ്രദേശത്തുമാത്രമേ കാണപ്പെടുന്നുള്ളു.



digitized by www.sreyas.in

ഋഷീകേശവും ഹരിദ്വാരവും സന്യാസിമാരുടെ കേന്ദ്രങ്ങളാണ്. വാരാണസിയാണ് സന്യാസിമാരുടെ ആസ്ഥാനങ്ങളിലേററവും പ്രധാനമായത്.

## ശൈവന്മാർ

ദക്ഷിണ ഇന്ത്യയിൽ കോവിലൂർ മഠത്തിലും ധർമ്മപുരം അധീനത്തിലും പെട്ട തമിഴ് സന്യാസിമാരുണ്ട്. അവർ ശങ്കരപരമ്പരയിൽ പെട്ടവരല്ല. അവർ ശൈവന്മാരാണ്.

## നാഗന്മാർ

നാഗന്മാരും ശൈവസന്യാസിമാണ്. അവർ നഗ്നന്മാരാണ്. അവർ ശരീരത്തിൽ മുഴുവൻ ഭസ്മം പൂശുന്നു. അവക്ക് ജടയും താടിമീശയും ഉണ്ട്.

## ഉദാസികാം

ഗുരുനാനാക്കിൻെറ അനുയായികളിൽ പെട്ട സന്യാസിമാരെ ഉദാസികാം എന്നു പറയുന്നു. അവർ മററു സന്യാസിമാരേയും വൈരാഗികളേയും പോലെയുള്ളവരാണ്. ലൌകിക സുഖങ്ങളെക്കുറിച്ച് അവർ തികച്ചും ഉദാസീനരായതുകൊണ്ട് ഉദാസികാം എന്നവരെ വിളിച്ചുവരുന്നു.

## വൈരാഗികാം

വികാരരഹിതനായ ഒരാളെ വൈരാഗി എന്നു വിളിക്കുന്നു. അവർ വൈഷ്ണവരാണ്. ശ്രീരാമനേയും സീതയേയും ഹനുമാനേയും അവർ പൂജിക്കുന്നു. അവർ തുളസിദാസരാമായണം വായിക്കുന്നു. രാമാനന്ദികളിൽപ്പെട്ട വൈഷ്ണവ പരിവ്രാജകന്മാർ വൈരാഗികളിൽ പെടുന്നു. രാമാനന്ദൻെറ പന്ത്രണ്ടാമത്തെ ശിഷ്യനായ ആനന്ദനാൽ ഈ സന്യാസിവിഭാഗം ഉണ്ടാക്കപ്പെട്ടു.

## രാമസ്നേഹികാം

ഈ വിഭാഗത്തിൻെറ സ്ഥാപകൻ 1718–ൽ ജയപ്പൂർ രാജ്യത്തിലെ ഒരു വില്ലേജിൽ ജനിച്ച രാമചരൺ എന്ന മഹാത്മാവാണ്. രാമസ്നേഹ സന്യാസിമാർ രണ്ടു വിഭാഗക്കാരുണ്ട്, നഗ്നന്മാരായ വിദേഹികളും, കാവി മുക്കിയ ചുവന്ന രണ്ടു വസ്ത്രങ്ങാം ധരിക്കുന്ന മോഹിനികളും. അവരുടെ ആശ്രമം രാജസ്ഥാനിലുള്ള



digitized by www.sreyas.in

ഷഹാപ്പൂരിലാണ്. മീവാറിലും ആംവാറിലുമാണ് രാമസ്നേഹി വിഭാഗത്തിൽപ്പെട്ട വളരെ അധികം ആളുകളുള്ളത്. ബോംബെ, ഗുജറാത്ത്, സൂററ്റ്, പൂന, അഹമ്മദബാദ്, ഹൈദ്രാബാദ്, വാരാണസി എന്നിവിടങ്ങളിലും അവരെ കാണാം.

## കബീർ പന്ഥികൾ

കബീറിൻെറ അനുയായികളെ കബീർ പന്ഥികൾ എന്നു വിളിക്കുന്നു. ഉത്തരഭാരതത്തിലും മദ്ധ്യഭാരതത്തിലും ഇവർ ധാരാളം ഉണ്ട്. ഇവരിൽ പന്ത്രണ്ട് ശാഖകൾ ഉണ്ട്. കബീർചൌര വാരാണസിയിലാണ്. അവിടെ ഒരു വലിയ മഠം കബീർ പന്ഥികളുടേതായുണ്ട്. കബീറിൻെറ പ്രധാനശിഷ്യൻ ധർമ്മദാസനായിരുന്നു. ഇവക്ക് മനസാ വാചാ കർമ്മണാ ഗുരുവിൽ പരിപൂർണ്ണ വിശ്വാസവും ഭക്തിയും ഉണ്ടായിരിക്കണം. സത്യം, ദയ, അഹിംസ, ഏകാന്തജീവിതം എന്നിവ അവർ നിഷ്ഠയായി അനുഷ്ഠിക്കേണ്ടതാണ്. കബീറിൻെറ പുത്രനായ കമാലിൻെറ ശിഷ്യന്മാർ യോഗാഭ്യാസവും ചെയ്യുന്നു.

## ദാഡൂപന്ഥികൾ

ഇതൊരു വൈഷ്ണവവിഭാഗമാണ്. കബീർപന്ഥിയിലെ ഗുരുക്കന്മാരിലൊരാളുടെ ശിഷ്യനായിരുന്നു ഇതിൻെറ സ്ഥാപകനായ ദാഡൂ. ശ്രീരാമനെ അവർ ഭജിക്കുന്നു. ദാഡൂ പഞ്ഞി വൃത്തിയാക്കുന്ന ആളായിരുന്നു. അദ്ദേഹം 1600 നോടടുത്ത് അഹമ്മദബാദിൽ ജനിച്ച് അവിടെത്തന്നെ ജീവിച്ചുവന്നു. ദാഡൂ പന്ഥികൾ മൂന്നു വിഭാഗക്കാരുണ്ട്. തലമുണ്ഡനം ചെയ്ത വിരക്തന്മാർ, അവക്ക് ഒരു വസ്ത്രവും കമണ്ഡലുവും മാത്രമേ ഉള്ളൂ; യോദ്ധാക്കളായി കരുതപ്പെടുന്ന ശസ്ത്രധാരികളായ നാഗന്മാർ, വിസ്തർധാരികൾ എന്ന സാധാരണ ജീവിതം നയിക്കുന്ന ജനങ്ങൾ.

ദാഡൂ പന്ഥികൾ മാർവാറിലും ആജ്മീറിലും ധാരാളം ഉണ്ട്. സാമ്പൂറിന്നും ജയപ്പൂറിനുമടുത്തുള്ള നാരായൺ എന്ന സ്ഥലമാണ് അവരുടെ പ്രധാന തീർത്ഥാടനകേന്ദ്രം. അവരുടെ മതഗ്രന്ഥങ്ങളിൽ കബീറിൻെറ ഉപദേശങ്ങൾ ചേർത്തിരിക്കുന്നു.

## ഗോരക്നാഥപന്ഥികൾ

കബീറിൻെറ സമകാലികനായിരുന്നു ഗോരക്നാഥർ. അദ്ദേഹത്തെ ശിവാവതാരമായാണ് കരുതുന്നത്. ആദിനാഥൻെറ



digitized by www.sreyas.in

പൌത്രനും മത്സ്യേന്ദ്രനാഥന്റെ പുത്രനുമാണുതാനെന്നു് അദ്ദേഹം പറയുന്നു. ഉത്തരപ്രദേശത്തെ ഗോരഖ്പൂരിൽ ഗോരക്നാഥരുടെ ഒരു ക്ഷേത്രം ഉണ്ടു്. ഭർത്തൃഹരി ഗോരക്നാഥരുടെ ശിഷ്യനായിരുന്നു.

ഗോരക്ഷശതകം, ഗോരക്ഷകല്പം, ഗോരക്ഷനാമം എന്നിവ ഗോരക്നാഥ വിരചിതങ്ങളാണു്. അവ സംസ്കൃതഭാഷയിലാണു്.

ഗോരക്നാഥ ശിഷ്യന്മാർ, ഉപദേശസമയത്തു് കാതു കുത്തി ഓരോ വളയം ധരിക്കുന്നതുകൊണ്ടു് കാൻഫടന്മാർ എന്നു വിളിക്കപ്പെടുന്നു. അവർ ശിവാരാധകരാണു്.

## നിംബാർക്കസമ്പ്രദായികളും രാമാനുജസമ്പ്രദായികളും

നിംബാർക്സന്യാസിമാർ നിംബാർക്സമ്പ്രദായത്തിൽ പെട്ടവരും സന്യാസിമാരുമാണു്. ശ്രീരാമാനുജ സമ്പ്രദായികൾ ഓറഞ്ചു നിറത്തിലുള്ള വസ്ത്രവും പിൻ കുടുമയും ത്രിദണ്ഡും ധരിക്കുന്നു. അവർ സംഖ്യയിൽ കുറവാണു്.

## പരിണാമി വിഭാഗക്കാർ

ശ്രീപ്രാൺനാഥ് ആണു് ഈ വിഭാഗത്തിന്റെ സ്ഥാപകൻ. കത്ത്യവാർ സ്റ്റേററിൽ രാജക്കോട്ടു് ജില്ലയിൽ ജാംനഗറിൽ 1675 ൽ അദ്ദേഹം ജനിച്ചു. രാജാ ജംജസന്റെ ദിവാനായിരുന്നു അദ്ദേഹം. അഹിംസ, സത്യം, ദയ എന്നിവയെ നിഷ്ഠയായി ഇവർ പരിപാലിക്കേണ്ടതുണ്ടു്. കുൽജംസ്വരൂപ് അഥവാ ഹിന്ദിയിലുള്ള ആത്മബോധം ഇവർ അദ്ധ്യയനം ചെയ്യുന്നു. ഇതിൽ പ്രാൺനാഥന്റെ ഉപദേശങ്ങൾ ഉൾക്കൊള്ളുന്നു. അതിൽ 18000 ഗ്രന്ഥങ്ങൾ അഥവാ ചൌപായികൾ ഉണ്ടു്. 11 വയസ്സും 52 ദിവസവും പ്രായംചെല്ലുന്നതുവരെയുള്ള ശ്രീകൃഷ്ണന്റെ വിവിധ രൂപങ്ങളെ അവർ പൂജിക്കുന്നു

ഈ വിഭാഗക്കാരെ അധികമായും പഞ്ചാബ്, ഗുജറാത്ത്, ആസ്സാം, നീപ്പാൾ, ബോംബെ എന്നിവിടങ്ങളിൽ കാണുന്നു. അവർക്കു് രണ്ടു് ആശ്രമങ്ങളുണ്ടു്. ഒന്നു് ജാംനഗറിലും മററതു് പാന്നയിലും ആണു്.



digitized by www.sreyas.in

# അദ്ധ്യായം 10

## ഹിന്ദുപുരാണങ്ങളും ലക്ഷണങ്ങളും

### ഹിന്ദുപുരാണങ്ങൾ

പുരാണങ്ങൾ എല്ലാ മതങ്ങളുടെയും ഒരു ഭാഗമാണ്. പുരാണങ്ങൾ ഉദാഹരിക്കപ്പെട്ട മതതത്വങ്ങളാണ്. അവ പുരാതന കാലത്തും, മനുഷ്യന്റെ ആദികാലങ്ങളിൽ തന്നെയും, സംഭവിച്ചിട്ടുള്ളതായ കാര്യങ്ങളെ ആസ്പദമാക്കി ഉണ്ടാക്കപ്പെട്ടിട്ടുള്ള പഴം കഥകളുടെ അടിസ്ഥാനത്തിലുള്ള ശാസ്ത്രങ്ങളാണ്. പുരാണങ്ങൾ, മഹത്തായ ജീവിത ദൃഷ്ടാന്തങ്ങളിൽക്കൂടി സാധകരെ പരിശുദ്ധിയിലേയ്ക്കും ഏററവും ആദർശപരമായ ജീവിതത്തിലേയ്ക്കും നയിക്കുന്നു. നിഗൂഢങ്ങളായ ഉപദേശങ്ങളും വളരെ സൂക്ഷ്മങ്ങളായ ആശയങ്ങളും കഥകളുടെയും ഇതിഹാസങ്ങളുടെയും ആവരണങ്ങളിൽക്കൂടി സാധാരണജനങ്ങൾക്ക് അത്യധികം ആകർഷണീയങ്ങളാക്കിത്തീർക്കുന്നു. വിശിഷ്ടങ്ങളും വിഭിന്നങ്ങളുമായ ഹിന്ദുമതാശയങ്ങളും ആദർശങ്ങളും ആകർഷണീയങ്ങളായ കഥാരൂപങ്ങളിൽ ആകുമ്പോൾ ജനഹൃദയങ്ങളിൽ നല്ലപോലെ പതിയുന്നു.

### പുരാണവും ചരിത്രവും

എല്ലാമതങ്ങൾക്കും അവയുടേതായ പുരാണങ്ങളുണ്ട്. പുരാണങ്ങളും ചരിത്രങ്ങളുമായി ബന്ധം ഉണ്ട്. ചരിത്രവും പുരാണവും തമ്മിൽ വ്യക്തമായി തരംതിരിക്കുവാൻ പ്രയാസമാണ്. ഒരു ക്രിസ്ത്യാനി എഴുന്നേററുനിന്ന് തങ്ങളുടെ സിദ്ധപുരുഷൻ ഇപ്രകാരം ഒരത്ഭുതകാര്യം ചെയ്തു എന്നു പറയുമ്പോൾ മററുള്ളവർ അതു കെട്ടുകഥയാണ്, ഞങ്ങളുടെ യോഗീശ്വരന്മാർ ചരിത്രപരങ്ങളായുള്ള മറെറത്രയോ അത്ഭുതകർമ്മങ്ങൾ ചെയ്തിട്ടുണ്ട് എന്നു പറയുന്നു.

ഹിന്ദുക്കളുടെ അവതാരതത്വങ്ങൾ മററുള്ള മതക്കാർക്ക് വെറും കെട്ടുകഥയാണ്. ഒരു പശുവിനെ പൂജിക്കുക എന്നുള്ളത് മററു മതസ്ഥർക്ക് അന്ധവിശ്വാസമാണ്. യഥാർത്ഥ ഭക്തന്മാരുടെ ഹൃദയത്തെ കീഴടക്കുന്നതും അവർക്ക് ഭാവസമാധിക്ക് വഴിതെളിയിക്കുന്നതുമായ ഒരു ശ്രീകൃഷ്ണവിഗ്രഹം മററു മതസ്ഥർക്ക് വികൃതമായി തോന്നാം. ഒരു ക്രിസ്ത്യാനിക്കും ജൂതനും മറെറല്ലാവർക്കും അവരുടെ അന്ധവിശ്വാസങ്ങളും പുരാണങ്ങളും ഉണ്ട്. അവ അവർക്ക് യഥാർത്ഥ സത്യങ്ങളാണ്.



digitized by www.sreyas.in

## തത്വങ്ങളും പുരാണങ്ങളും സംസ്കാരങ്ങളും

എല്ലാമതങ്ങളിലും, തത്വങ്ങൾ, പുരാണങ്ങൾ, ആചാരങ്ങൾ എന്നിങ്ങനെ മൂന്നു ഭാഗങ്ങളുണ്ട്. തത്വശാസ്ത്രം മതത്തിൻെറ കാതലാണ്. അവ മതത്തിൻെറ പ്രധാന വ്യവസ്ഥകളും, ലക്ഷ്യവും, ആ ലക്ഷ്യത്തിലെത്തിച്ചേരുവാനുള്ള മാർഗ്ഗവും വിശദമാക്കിക്കൊടുക്കുന്നു. പുരാണങ്ങളാകട്ടെ തത്വങ്ങളെ മഹാപുരുഷന്മാരുടെയും ദേവന്മാരുടെയും കഥകളിൽക്കൂടി വിവരിച്ചു മനസ്സിലാക്കി കൊടുക്കുകയും ഉദാഹരണസഹിതം തെളിയിക്കുകയും ചെയ്യുന്നു. ആചാരങ്ങളാകട്ടെ കുറച്ചുകൂടി വ്യക്തമായ രൂപത്തെ തത്വസംഹിതകൾക്ക് കൊടുത്തു പൊതുജനങ്ങൾക്ക് മനസ്സിലാക്കുവാൻ എളുപ്പമാക്കുന്നു. ആചാരങ്ങളിൽ പല കർമ്മങ്ങളും അനുഷ്ഠാനങ്ങളും ഉൾക്കൊള്ളുന്നു.

പുരാണങ്ങളിൽ പല ഇതിഹാസങ്ങളുമടങ്ങിയിട്ടുണ്ട്. സൃഷ്ടിയെ സംബന്ധിച്ച് പുരാണങ്ങളിലുള്ള ഇതിഹാസകഥകൾ വളരെ രസകരങ്ങളാണ്. ഹിന്ദുക്കളുടെ ഉത്സവകാലങ്ങളിൽ ഹിന്ദുക്കളുടെ പുരാണകഥകൾ നാടകങ്ങളായി പൊതുജനങ്ങളുടെ മുമ്പിലവതരിപ്പിക്കുന്ന പതിവ് ഇന്നുമുണ്ട്. തന്മൂലം ഹിന്ദുജനതയുടെ മനസ്സിൽ ഹിന്ദുമതത്തിലെ ആദർശങ്ങളും ആശയങ്ങളും നല്ലപോലെ ഉറച്ച് തദ്വാരാ വളരെ മഹത്തായ ആദ്ധ്യാത്മികതലത്തിലേയ്ക്കുയരുന്നു.

## പുരാണേതിഹാസങ്ങളുടെ അദ്ധ്യയനവും അതുകൊണ്ടുള്ള ഗുണങ്ങളും

ഹിന്ദുമതത്തിലെ പുരാതനങ്ങളായ ഇതിഹാസങ്ങൾക്ക പിന്നിൽ മഹത്തായ സത്യങ്ങൾ ഉണ്ട്. പുരാണങ്ങളുടെ ആവരണം ഉണ്ടെന്നുള്ള കാരണംകൊണ്ട് അവയെ നിങ്ങൾക്ക് സ്വീകരിക്കാതിരിക്കാൻ തരമില്ല. തർക്കിക്കരുത്. നിങ്ങൾ മൗനം ദീക്ഷിക്കുവിൻ. പുരാണേതിഹാസങ്ങളെ പഠിക്കുമ്പോൾ നിങ്ങളുടെ ബുദ്ധിശക്തിയെ കുറച്ചുകററി നിർത്തുവിൻ. അത് നിങ്ങളെ ഭ്രമിപ്പിക്കയേ ഉള്ളൂ. അഹങ്കാരവും ദുരഭിമാനവും ദൂരെ കളയുവിൻ. ശ്രദ്ധയേയും ഭാവനയേയും വളർത്തുവിൻ. ഒരു കൊച്ചുകുട്ടിയെപ്പോലെ ഹൃദയം തുറന്നുവെക്കുക. ഇതിഹാസങ്ങളിലടങ്ങിയിട്ടുള്ള മഹാസത്യങ്ങളെ നിങ്ങൾക്ക് ഗ്രഹിക്കുവാൻ കഴിയും. ഈ പുരാണങ്ങളെഴുതിയിട്ടുള്ള മഹർഷിമാരുടെ ഹൃദയങ്ങളിലേക്ക് നിങ്ങൾക്ക് കടന്നു ചെല്ലുവാൻ കഴിയും. നിങ്ങൾക്ക് പുരാണങ്ങൾ ഇന്നി ആസ്വദിക്കുവാൻ കഴിയും.



digitized by www.sreyas.in

ഭൂപടങ്ങളിൽക്കൂടി നിങ്ങൾ ഭൂമിശാസ്ത്രം പഠിക്കുന്നു. ഒരു ഭൂപടത്തിൽ ഒരു യഥാർത്ഥമായ നഗരമോ രാജ്യമോ ഇല്ല. എങ്കിലും അവയെപ്പററി വളരെ അധികം മനസ്സിലാക്കുവാൻ ഭൂപടം മൂലം നിങ്ങൾക്കു് സാധിക്കുന്നു. അതുതന്നെയാണു് പുരാണങ്ങളുടെയും ഉദ്ദേശം. സൂക്ഷ്മങ്ങളായ മതതത്വങ്ങൾ പുരാണങ്ങളിൽ കൂടി മാത്രമേ ഗ്രഹിക്കുവാൻ കഴിയുകയുള്ളു.

പുരാണങ്ങളുടെ അദ്ധ്യായനംകൊണ്ടു് നിങ്ങളുടെ ജീവിതത്തെ ആദർശപരവും, ദൈവികവും ആക്കുന്നതിന്നും സ്വഭാവരൂപീകരണത്തിന്നും യുക്തമായ പല പാഠങ്ങളും പഠിക്കുവാൻ സാധിക്കുന്നു. ശ്രീരാമൻ, ശ്രീകൃഷ്ണൻ, ഭീഷ്മർ, നളൻ, ഹരിശ്ചന്ദ്രൻ, ലക്ഷ്മണൻ, ഭരതൻ, ഹനുമാൻ, യുധിഷ്ഠിരൻ, അർജ്ജുനൻ, സീത, സാവിത്രി, ദമയന്തി, രാധ എന്നിവരുടെ ജീവിതങ്ങൾ നിങ്ങളുടെ സ്വഭാവത്തേയും ജീവിതത്തേയും പെരുമാററത്തേയും രൂപീകരിക്കുന്നതിന്നു വേണ്ട പ്രചോദനം നൽകുന്നു. കർത്തവ്യത്തെപ്പററി ഒരു നിശ്ചയമില്ലാതെ സംശയം വരുന്ന സന്ദർഭങ്ങളിൽ പുരാണാദ്ധ്യയനം വേണ്ടപോലെ കർത്തവ്യങ്ങളെ നിർവ്വഹിക്കുന്നതിന്നു് നിങ്ങളെ സഹായിക്കുന്നു.

ഇങ്ങിനെ പുരാണങ്ങൾക്കു് അവയുടേതായ ചില ഗുണങ്ങളും, ഉപകാരങ്ങളും ഉണ്ടു്. വേദങ്ങളിലടങ്ങിയിട്ടുള്ള സൂക്ഷ്മങ്ങളും നിഗൂഢങ്ങളുമായ തത്വങ്ങളെ ഉപദേശരൂപത്തിൽ കഥകളിൽക്കൂടിയും ആവേശകരങ്ങളായ സംഭാഷണങ്ങളിൽക്കൂടിയും മനുഷ്യഹൃദയങ്ങളിൽ ഗാഢമായി പതിയുന്നതിന്നു സഹായിക്കുകയും തദ്വാരാ മനുഷ്യക്കു് പരിശുദ്ധവും കളങ്കരഹിതവും, സ്വാതന്ത്ര്യവുമായ ജീവിതം നയിക്കുന്നതിന്നും സാക്ഷാൽക്കാരം നേടുന്നതിന്നും ഉള്ള മാർഗ്ഗമുണ്ടാക്കുകയും ചെയ്യുന്നു.

## ഹൈന്ദവലക്ഷണങ്ങൾ

സാധനയ്ക്കു് ബാഹ്യപ്രതീകങ്ങൾ വളരെ സഹായകങ്ങളാണു്. യുക്തമായ മനോദൃഷ്ടിയിൽക്കൂടി നോക്കുമ്പോൾ, അവ നിങ്ങളുടെ ആത്മീയവും ഭൗതികവുമായ ജീവിതത്തിൽ ഒരു പ്രധാനപങ്കു വഹിക്കുന്നതായി കാണാം. അവ വളരെ ലഘുവും അപ്രധാനവുമായി കാണപ്പെടുന്നുവെങ്കിലും വളരെ ശാസ്ത്രീയവും, ഫലവത്തുമാണു്.



digitized by www.sreyas.in

## തിലകം — സൌഭാഗ്യസൂചകമാണ്

തിലകം ശുഭസൂചകമായ ഒരടയാളമാണ്. അതു് നെററിയിൽ ഭസ്മം, ചന്ദനം, കുങ്കുമം എന്നിവ കൊണ്ടു ധരിക്കുന്നു. ശിവഭക്തന്മാർ ഭസ്മം ധരിക്കുന്നു. വിഷ്ണുഭക്തന്മാർ ചന്ദനം ധരിക്കുന്നു. ദേവീഭക്തന്മാർ കുങ്കുമംകൊണ്ടു തിലകം ധരിക്കുന്നു. തിലകമില്ലാത്ത ലലാടവും, ഭർത്താവില്ലാത്ത സ്ത്രീയും, അർത്ഥജ്ഞാനമില്ലാതെ ജപിക്കുന്ന മന്ത്രവും മഹാത്മാക്കളുടെ മുമ്പിൽ കുനിയാത്ത ശിരസ്സും, കാരുണ്യമില്ലാത്ത ഹൃദയവും, കിണററില്ലാത്ത ഗൃഹവും, നദിയില്ലാത്ത രാജ്യവും, നേതാവില്ലാത്ത സമുദായവും, ദാനധർമ്മങ്ങൾക്കുവേണ്ടി ചിലവാക്കാത്ത ധനവും, ശിഷ്യനില്ലാത്ത ഗുരുവും,. നീതിയില്ലാത്ത രാജ്യവും, സമർത്ഥനായ മന്ത്രിയില്ലാത്ത രാജാവും, ഭർത്താവിനെ അനുസരിക്കാത്ത ഭാര്യയും, വെള്ളമില്ലാത്ത കിണറും, വാസനയില്ലാത്ത പൂവും, പവിത്രതയില്ലാത്ത ആത്മാവും, മഴയില്ലാത്ത കൃഷിസ്ഥലവും, നിർമ്മലമല്ലാത്ത ബുദ്ധിയും, ഗുരുവിനെ ഈശ്വരതുല്യനായി കണക്കാക്കാത്ത ശിഷ്യനും, ആരോഗ്യമില്ലാത്ത ശരീരവും, പരിശുദ്ധിയില്ലാത്ത ആചാരവും, സഹാനുഭൂതിയില്ലാത്ത വ്രതാനുഷ്ഠാനവും, സത്യത്തിൽ അധിഷ്ഠിതമല്ലാത്ത വാക്കും, സജ്ജനങ്ങളില്ലാത്ത രാഷ്ട്രവും, കൂലിയില്ലാത്ത വേലയും, ത്യാഗമനോഭാവമില്ലാത്ത സന്യാസവും, തീർത്ഥയാത്ര നടത്താത്ത പാദങ്ങളും, അനുസരണശീലമില്ലാത്ത സ്ത്രീയും, വിവേകമോ ആലോചനയോ കൂടാതെ എടുക്കുന്ന നിശ്ചയങ്ങളും, മൂർച്ചയില്ലാത്ത കത്തിയും, പാലില്ലാത്ത പശുവും, തുമ്പില്ലാത്ത കുന്തവും, ഇവയെല്ലാം തന്നെ നിന്ദ്യമാണ്. അവ നാമമാത്രങ്ങളുമാണ്. ഇതിൽനിന്നും തിലകത്തിൻെറ മഹാത്മ്യം നിങ്ങൾക്കു് മനസ്സിലാക്കാം.

തിലകം സാധാരണയായി ഭ്രൂമദ്ധ്യത്തിൽ ഉള്ള ആജ്ഞാ ചക്രത്തിലാണ് ധരിക്കുന്നതു്. അതിന്നു ഭ്രൂമദ്ധ്യത്തെ ശീതളമാക്കുവാൻ കഴിയും. ചന്ദനം ധരിക്കുന്നതുകൊണ്ടു് ആദ്ധ്യാത്മികമായ ഗുണത്തിന്നു പുറമെ വൈദ്യപരമായും വലിയ പ്രാധാന്യമുണ്ടു്. നിങ്ങൾ ഭ്രൂമദ്ധ്യത്തിൽ മനസ്സിനെ കേന്ദ്രീകരിച്ചുകൊണ്ടു് ധ്യാനിക്കുമ്പോൾ ഉണ്ടാകുന്ന ചൂടിനെ ചന്ദനം തണുപ്പിക്കുന്നു. ആദ്ധ്യാത്മികദൃഷ്ടി തുറക്കുന്ന സ്ഥാനത്തെ തിലകം കുറിക്കുന്നു. ശ്രീപരമേശ്വരന്റെ ഭ്രൂമദ്ധ്യത്തിലാണ് മൂന്നാം തൃക്കണ്ണു്. ആ തൃക്കണ്ണു തുറക്കുമ്പോൾ മൂന്നു ലോകങ്ങളും ഭസ്മമാകുന്നു. അതുപോലെത്തന്നെ ജീവാത്മാക്കളുടെയും ജ്ഞാനചക്ഷുസ്സ് തുറക്കുമ്പോൾ ആദ്ധ്യാത്മി



digitized by www.sreyas.in

കവും, ആധിദൈവികവും ആധിഭൌതികവും ആയ മൂന്നു വിധ താപങ്ങളും ഭസ്മീഭവിക്കുന്നു. അതിന്നുംപുറമെ, സഞ്ചിതം, പ്രാരബ്ധം, ആഗാമി എന്നീ മൂന്നുവിധകർമ്മങ്ങളും ജന്മജന്മാന്തര പാപങ്ങളും എല്ലാം നശിക്കുന്നു. നിങ്ങൾ തിലകം ധരിക്കുമ്പോൾ ഇപ്രകാരം സ്മരിക്കണം "ഞാൻ ദ്വന്ദ്വഭാവങ്ങളിൽനിന്നു സ്വാതന്ത്ര്യനും അദ്വിതീയനുമായ ബ്രഹ്മമാണ്. എന്റെ ജ്ഞാനചക്ഷുസ്സ് തുറക്കപ്പെടട്ടെ!"

തിലകം ധരിക്കുന്നതിന്നു പല രീതികളുമുണ്ട്. ശൈവന്മാർ ഇടത്തുനിന്നു വലത്തോട്ടു മൂന്നു വരകളായി ഭസ്മം ധരിക്കുന്നു. വൈഷ്ണവന്മാർ (ത്രിപുണ്ഡ്രം) മൂന്നു ഊർദ്ധ്വരേഖകളായി തിലകം ധരിക്കുന്നു. അതിന്റെ നടുവിലെ രേഖ ചുവന്ന നിറത്തിലായിരിക്കും. തിലകം തൊടുമ്പോൾ അവർ പറയുന്നു: "ഭഗവാനെ! സത്വരജസ്തമസ്സുകളാകുന്ന മൂന്നു കയറുകളാൽ കെട്ടപ്പെട്ട ത്രിഗുണാത്മികയായ മായയിൽനിന്നും എന്നെ രക്ഷിച്ചാലും." ധരിക്കുന്ന രീതിയിൽമാത്രം വ്യത്യാസമുണ്ടെങ്കിലും അതിന്റെ ഉദ്ദേശം വൈഷ്ണവന്മാരിലും ശൈവന്മാരിലും ഒന്നുതന്നെയാണ്.

## ശിഖയും അതിന്റെ ഉദ്ദേശവും

മുൻകാലങ്ങളിൽ ബ്രാഹ്മണരും മററുചിലജാതിക്കാരും ശിഖ വെക്കുന്ന സമ്പ്രദായം ഉണ്ടായിരുന്നു. ഇന്നത്തെപ്പോലെ അതു് അത്ര ചെറിയതായിരുന്നില്ല. അതു് ശിരസ്സിനെ മുഴുവനും ആവരണം ചെയ്തിരുന്നു. തലമുടി വളരാനനുവദിച്ചിരുന്നു. വെട്ടിയിരുന്നില്ല. മുടി ശിരസ്സിനെ ആഘാതങ്ങളിൽനിന്നും രക്ഷിക്കയും അതിന്നു തണുപ്പുണ്ടാക്കി കൊടുക്കുകയും ചെയ്തിരുന്നു. ഇതുമൂലം സൂര്യന്റെ ചൂടു് ശിരസ്സിൽ നേരിട്ടു പതിച്ചിരുന്നുമില്ല. ഈ ശിഖയുടെ അഭാവംമൂലം കുടകളുടെ ആവശ്യമുണ്ടായിത്തീർന്നു.

ശിഖ ഒരു മതസമ്പ്രദായമാണെങ്കിലും അതിനെ സംബന്ധിച്ചും ശാസ്ത്രീയമായ ചില കാര്യങ്ങൾ ഉണ്ടു്. ശിഖ കെട്ടിവച്ചു വേണം ഏതു മതാനുഷ്ഠാനങ്ങളും നടത്തുവാൻ. മരണാനന്തര ക്രിയകൾക്കും ശ്രാദ്ധങ്ങൾക്കും മാത്രമേ തലമുടി കെട്ടാതെ അഴിച്ചിടുക പതിവുള്ളു. തലമുടി അഴിച്ചിടുന്നതു് വളരെ അമംഗളമാണു്. ആപത്തുകളും ദുഃഖങ്ങളും നേരിടുന്ന സമയത്തേ ഇങ്ങിനെ മുടികെട്ടാതെ ഇടാറുള്ളു. അതു് ആസുരിക സ്വഭാവത്തെ സൂചിപ്പിക്കുന്നു. ദുശ്ശാസനൻ കൌരവസഭയിൽ ദ്രൌപതിയെ അപമാ



digitized by www.sreyas.in

നിച്ച അവസരത്തിൽ, തൻെറ അഴിഞ്ഞുവീണതലമുടി ശത്രുക്ക ക്കളോട് പകരം വീട്ടിയല്ലാതെ കെട്ടുകയില്ല എന്നു സത്യം ചെയ്തു. കൈകേയി ദശരഥമഹാരാജാവിൽനിന്നും ശ്രീരാമനു് പ്രതികൂലമായ രണ്ടു വരങ്ങൾ ലഭിക്കുവാനുള്ള ഉദ്ദേശത്തോടുകൂടി മുടി അഴിച്ചിട്ടു് ക്രോധാഗാരത്തിൽ കഴിച്ചുകൂട്ടി. മുടി ബന്ധി ക്കാതെ ഒരു മംഗളകർമ്മവും ചെയ്യപ്പെടുന്നില്ല. ഈ കാലത്തു് വളരെ അപൂർവ്വം പേരക്കേ ശിഖയുള്ളു. പാശ്ചാത്യരെ അനുകരിക്കാനുള്ള അത്യാസക്തിമൂലം നമ്മുടെ സ്ത്രീകളും ഇക്കാര്യത്തിൽ അവജ്ഞ യാണു് കാണിച്ചുകാണുന്നതു്.

## യജ്ഞോപവീതത്തിൻെറ മാഹാത്മ്യം

യജ്ഞോപവീതം ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ധരിക്കുന്നു. ഉപനയനം ഹിന്ദുക്കളുടെ ഇടയിൽ വളരെ പരിശു ദ്ധമായ ഒരു കർമ്മമാണു്. ബ്രാഹ്മണബാലന്മാർ അഞ്ചു വയസ്സിനും എട്ടു വയസ്സിനുമിടയ്ക്കുള്ള ഒരു ശുഭദിവസം ഉപനയിക്കപ്പെടുന്നു. ഈ കർമ്മത്തിനുശേഷം ഗായത്രീജപത്തിന്നവർ അർഹരായിത്തീ രുന്നു. ഒരാൾ ഈ കർമ്മത്തിന്നുശേഷം മാത്രമേ ഒരു യഥാർത്ഥ ബ്രാഹ്മണനാകുന്നുള്ളു. എന്തുകൊണ്ടെന്നാൽ ''ജന്മനാ ജായതെ ശൂദ്ര: കർമ്മണാ ജായതെ ദ്വിജ:'' ജനനംകൊണ്ടു് എല്ലാവരും ശൂദ്രരാണു്. കർമ്മംകൊണ്ടുമാത്രമാണു് ബ്രാഹ്മണനായിത്തീരുന്നതു്. ഉപനയന കർമ്മം ഒരു രണ്ടാം ജന്മമായി കണക്കാക്കപ്പെടുന്നതുകൊണ്ടു് ബ്രാഹ്മ ണർ ദ്വിജന്മാരെന്നു വിളിക്കപ്പെടുന്നു.

യജ്ഞോപവീതം മൂന്നു നൂലുകൾ കൂടിയതാണു്. മനസാ കർമ്മ ണാ വാചാ ഒരാൾ ഒരു ബ്രഹ്മചാരിയായിരിക്കണം എന്നുള്ള താണു് സങ്കല്പം. ഓരോ നൂലും ഋക്‌ യജുസ്സ് സാമം എന്നീ മൂന്നു വേദങ്ങളെ കുറിക്കുന്നു. നടുവിലുള്ള കെട്ടു് നിർഗ്ഗുണബ്രഹ്മത്തെ സൂചിപ്പിക്കുന്നു. മൂന്നു നൂലുകൾ സത്വം, രജസ്സ്, ത്രിഗുണാത്മിക യായ മായയാകുന്ന തമസ്സ്, എന്നിവയേയും പ്രതിനിധാനം ചെയ്യു ന്നു. അതിലുള്ള കെട്ടു് മായയെ നിയന്ത്രിക്കുന്ന ഈശ്വരനേയും സൂചിപ്പിക്കുന്നു. മൂന്നു സന്ധ്യാകാലങ്ങളിലും ഈ ബ്രഹ്മബന്ധ ത്തിൽ പിടിച്ചുകൊണ്ടു് ഈശ്വരോപാസനയും ഗായത്രീജപവും നടത്തുന്ന ആളുകൾ വളരെ അധികം ശക്തി നേടിയിരുന്നു. മുൻ കാലങ്ങളിൽ ബ്രഹ്മബന്ധത്തിൽ പിടിച്ചുകൊണ്ടു് ഗായത്രി ജപിച്ചിരുന്നവർക്കു് ശപിക്കുവാനും അനുഗ്രഹിക്കുവാനുമുള്ള കഴിവു ണ്ടായിരുന്നു. ഇന്നത്തെ പണ്ഡിതന്മാരെന്നഭിമാനിക്കുന്ന ബുദ്ധി



digitized by www.sreyas.in

മാന്മാക്കു് ഗായത്രിയുടെയൊ സന്ധ്യോപാസനയുടെയോ ശക്തി യെപ്പററി ഒന്നുംതന്നെ അറിഞ്ഞുകൂടാ. അതുകൊണ്ടാണു് അവർ അതിനെ വകവെക്കാതിരിക്കുന്നതു്. ഈശ്വരോപാസനാപൂർവ്വം നിഷ്ഠയോടുകൂടി ജീവിക്കുന്ന ഒരു ബ്രാഹ്മണന്നു് യജ്ഞോപവീതം ഒരു മഹാ ശക്തിയാണു്. ക്ഷത്രിയരും, വൈശ്യരും അതിൻെറ ശക്തികൊണ്ടു് സ്വാധീനവും യശസ്സും ധനവും സമ്പാദിക്കുന്നു.

ഒരു ഗൃഹസ്ഥൻ വിവാഹസമയത്തു് ഒരു യജ്ഞോപവീതംകൂടി ധരിക്കുന്നു. ഒരു ബ്രഹ്മചാരിക്കു് ഒന്നേ ഉള്ളു. വിവാഹ സമയത്തു് ധരിക്കുന്ന രണ്ടാമത്തെ യജ്ഞോപവീതം സഹധർമ്മിണിയുടെ ശ്രേയസ്സിന്നുവേണ്ടിയുള്ളതാണു്. യജ്ഞോപവീതം എല്ലായ്പോഴും ശരീരത്തിൽ ധരിക്കേണ്ടതാണു്. ദേഹത്തിൽനിന്നു് ഊരിയെടുത്തു കഴുകുന്നതും അലക്കുകാരന്നു് കൊടുക്കുന്നതും തെററാണു്. ചിലക്കു് ആപ്പീസിൽ പോകുമ്പോൾ അതു് ധരിക്കുന്നതു് അപമാനമാണു്. അതുകൊണ്ടു് അവരതു വീട്ടിൽ വെച്ചിട്ടുപോകുന്നു. അവർ എത്ര അജ്ഞരാണു്!

യജ്ഞോപവീതം, തിലകം, മുദ്രകൾ എന്നിവ നിങ്ങൾ ഒരു ഹിന്ദുവാണെന്നുള്ളതിൻെറ ബാഹ്യ ചിഹ്നങ്ങളാണു്. പരിശുദ്ധി, ആത്മസംയമനം, ക്ഷമ, സഹജീവികളോടുള്ള പ്രേമം എന്നിവ ഹിന്ദുക്കളുടെ ആന്തരിക ചിഹ്നങ്ങളാണു്.

## ആചമനവും പ്രോക്ഷണവും

ഈശ്വരനാമോച്ചാരണത്തോടുകൂടി മൂന്നുപ്രാവശ്യം വെള്ളം കവിൾക്കൊള്ളുന്നതിനെ ആചമനമെന്നു പറയുന്നു. കുളിക്കാൻ സൌകര്യമില്ലാത്ത അവസരങ്ങളിൽ ബാഹ്യപരിശുദ്ധിക്കുവേണ്ടി ശരീരത്തിൽ വെള്ളം തളിക്കുന്നതിനെയാണു് പ്രോക്ഷണമെന്നു പറയുന്നതു്. ഇതു് ബാഹ്യവും ആന്തരികവുമായ പരിശുദ്ധിക്കു വേണ്ടിയാണു്. ജലം കുടിക്കുമ്പോൾ താഴെ പറയുന്ന മന്ത്രങ്ങൾ ഉച്ചരിക്കുന്നു. ''ഓം അച്യുതായ നമഃ അനന്തായ നമഃ ഗോവിന്ദായ നമഃ'' എന്നും ''കേശവാ! നാരായണാ! മാധവാ! ഗോവിന്ദാ! വിഷ്ണോ! മധുസൂദനാ! ത്രിവിക്രമാ! വാമനാ! ശ്രീധരാ! ഹൃഷീകേശാ! പത്മനാഭാ! ദാമോദരാ!'' എന്നിങ്ങനെയുള്ള ഭഗവന്നാമങ്ങളെ ശരീരത്തിലെ കണ്ണു്, ചെവി, മുഖം, നാഭി, ശിരസ്സു് എന്നീ പല ഭാഗങ്ങളെയും സ്പർശിച്ചുകൊണ്ടു ജപിക്കയും ചെയ്യുന്നു. ഒരോ വിസർജ്ജനങ്ങൾക്കു ശേഷവും, വഴിനടന്നു മടങ്ങിവന്ന ശേഷവും,



digitized by www.sreyas.in

ഭക്ഷണംകഴിക്കുന്നതിനു മുമ്പും പിൻപും കുളികഴിഞ്ഞും ആചമനം ചെയ്യുന്നതുകൊണ്ടു പരിശുദ്ധനാകുന്നു. ഇതു് ഇടക്കിടയ്ക്കു് നിങ്ങളെ ഭഗവാനെപ്പററി ഓർമ്മിക്കുന്നതിന്നു സഹായിക്കുന്നു. ഓരോ പ്രവർത്തിക്കും ഓരോ കർമ്മത്തിനും, ഓരോ പ്രതീകങ്ങൾക്കും ആദ്ധ്യാത്മീകമായ പ്രാധാന്യം ഉണ്ടു്. രാജസത്തിൽനിന്നും താമസത്തിൽ നിന്നും നിങ്ങളുടെ മനസ്സിനെ സാത്വികത്തിലേക്കു് മാററുവാൻ അവ സഹായിക്കുന്നു. ഭഗവാൻെറ നിരന്തര സ്മരണയ്ക്കും അവ സഹായകമാകുന്നു.

## ഭഗവാനും അതിഥികൾക്കും പഞ്ചപ്രാണങ്ങൾക്കും ഉള്ള നിവേദ്യം

ഭക്ഷണത്തിനിരിക്കുന്നതിന്നുമുമ്പു് സ്ഥലശുദ്ധിചെയ്തു് ആസനമിട്ടു് ഇലവെച്ചു് ഭക്ഷണസാധനങ്ങൾ വിളമ്പുന്നു. ഭക്ഷണം കഴിക്കുന്നതിനുമുമ്പായി ഇലയ്ക്കുചുററും വെള്ളംതളിച്ചു് ചില വേദമന്ത്രങ്ങൾ ഉച്ചരിക്കുന്നു. ഈ മന്ത്രോച്ചാരണം ഭക്ഷണത്തെ പരിശുദ്ധമാക്കുന്നു. അതിന്നുശേഷം കുറച്ചു ജലപാനം ചെയ്യുന്നു. ശാസ്ത്രീയമായും വൈദ്യശാസ്ത്രപരമായും ഭക്ഷണത്തിനുമുമ്പായി അല്പം ജലപാനംചെയ്യുന്നതു് വളരെ ഗുണകരമാണു്. അതിന്നുശേഷം, പ്രാണങ്ങൾക്കും ബ്രഹ്മത്തിന്നും "പ്രാണായ സ്വാഹാ, അപാനായ സ്വാഹാ, വ്യാനായ സ്വാഹാ, സമാപനായ സ്വാഹാ, ഉദാനായ സ്വാഹാ" എന്നും, അവസാനമായി ബ്രഹ്മണെ സ്വാഹാ, എന്നും ഉച്ചരിക്കുന്നു. ഈ പ്രാർത്ഥനയുടെ മഹാത്മ്യം ഓർമ്മിക്കുക. ഭക്ഷണം കഴിക്കുന്ന ആൾ പ്രാണൻെറയും അപാനൻെറയും മററും രൂപത്തിൽ സ്വശരീരത്തിൽ ഉള്ള ദേവതകൾക്കായി ഈ ആഹാരത്തെ സമർപ്പിക്കുന്നു. ഈ സ്ഥൂലശരീരമല്ല ഭക്ഷണം കഴിക്കുന്നതു്. പഞ്ചപ്രാണങ്ങളാണു് കഴിക്കുന്നതു്. അങ്ങിനെ ഭക്ഷണം കഴിക്കുന്നതും ഒരു യോഗമോ യജ്ഞമോ ആയിത്തീരുന്നു.

ഒരാൾ തനിക്കു കഴിക്കുവാനായി ഒരുക്കിയിട്ടുള്ള ഭക്ഷണം കഴിക്കുന്നതിന്നു മുമ്പായി ഈശ്വരനു സമർപ്പിക്കേണ്ടതാണു്. "ത്വദീയം വസ്തു ഗോവിന്ദാ തുഭ്യമേവ സമർപ്പയേ" അല്ലയോ ഗോവിന്ദാ! അവിടുത്തേതു് മാത്രമായ ഈ ഭക്ഷണം അവിടുത്തേക്കായിത്തന്നെ സമർപ്പിക്കപ്പെടുന്നു എന്നു് അയാൾ പറയേണ്ടതാണു്. തൻെറ കുടുംബത്തിൽ വരുന്ന അതിഥിയെ സന്തോഷിപ്പിച്ചശേഷം ഒരുഗൃഹസ്ഥൻ ഭക്ഷണം കഴിക്കുക എന്നതാണു് ഹിന്ദുക്കളുടെ ആചാരം. അതിഥി ഈശ്വരൻെറ പ്രതിനിധിയായി കരുതപ്പെടുന്നു. ശ്രുതികൾ പറയുന്നു: "അതിഥി ദേവോ ഭവ" എന്നു്.



digitized by www.sreyas.in

## മണി, ദീപങ്ങൾ, ധൂപം, കർപ്പൂരം, ചന്ദനം

മനസ്സിനെ മററു ബാഹ്യശബ്ദങ്ങളിൽനിന്നും സുരക്ഷിതമാക്കി അന്തർമ്മുഖവും സുസ്ഥിരവുമാക്കുന്നതിന്നു് മണിയുടെ ശബ്ദം സഹായിക്കുന്നു.

ഈശ്വരനു മുമ്പിൽ ദീപാരാധന നടത്തുന്നു. ഇതു ഭഗവാൻ ജ്യോതിസ്വരൂപനാണെന്നു തെളിയിക്കുന്നു. ഈശ്വരൻ ജ്യോതിർമ്മയനാണു്. ഭക്തൻ പറയുന്നു: അല്ലയോ ഭഗവാനെ! അവിടുന്നു സ്വയം ജ്യോതിസ്സ്വരൂപനാണു്. സൂര്യ്യചന്ദ്രന്മാരിലും അഗ്നിയിലും ഉള്ള പ്രകാശം അവിടുന്നാണു്. അവിടുത്തെ ദിവ്യപ്രകാശം പ്രദാനം ചെയ്തു് എന്നിലുള്ള അന്ധകാരത്തെ നശിപ്പിച്ചാലും. എൻെറ ബുദ്ധി പ്രകാശിതമാകട്ടെ.'' ഇതാണു് ദീപാരാധനയിലടങ്ങിയിട്ടുള്ള തത്വം.

ധൂപവും ചന്ദനത്തിരികളും ഭഗവാനുമുമ്പിൽ സമർപ്പിക്കുന്നു. ആ മുറിക്കകത്തു മുഴുവൻ സുഗന്ധപൂർണ്ണമായ ധൂമം പരക്കുന്നു, ഈ ധൂപസമർപ്പണം ഭഗവാൻ സർവ്വവ്യാപിയാണെന്നും ഭഗവാൻ തൻെറ സാന്നിദ്ധ്യം ലോകം മുഴുവനും വ്യാപിപ്പിക്കുന്നു എന്നും സൂചിപ്പിക്കുന്നു. ഇക്കാര്യത്തെ ഓർമ്മിപ്പിക്കുന്നതിന്നാണു് ധൂപം പുകയ്ക്കുന്നതു് ''ഭഗവാനെ! എന്നിലുള്ള വാസനകളും സംസ്കാരങ്ങളും ഈ ധൂപത്തിൻെറ പുകപോലെ അദൃശ്യമായി ചാമ്പലായി പോകട്ടെ! എന്നെ കളങ്കരഹിതനാക്കിയാലും!''

മനുഷ്യൻെറ അഹങ്കാരം കർപ്പൂരംപോലെ കത്തി ദഹിച്ചു. ജീവാത്മാവു് ദിവ്യജ്യോതിയിൽ ലയിക്കുന്നു എന്നുള്ളതിനെയാണു് കർപ്പൂരം കത്തിക്കൽ സൂചിപ്പിക്കുന്നതു്.

ചന്ദനം തൊടുന്നതു് സാധകനെ, തൻെറ ക്ലേശങ്ങളിൽ ചന്ദനംപോലെ ശാന്തനായിരിക്കണമെന്നു് അനുസ്മരിപ്പിക്കുന്നു. ചന്ദനം അരച്ചിട്ടതാൽ നല്ല സുഗന്ധമാണുള്ളതു്. അതുപോലെതന്നെ ക്ലേശങ്ങളാൽ വലയ്ക്കപ്പെടുമ്പോൾ ശാന്തിയും മാധുര്യ്യവുമാണു് സാധകനിൽ ഉണ്ടാകേണ്ടതു്. തൻെറ ശത്രുക്കളെപ്പോലും സാധകൻ വെറുക്കരുതു്. ഇതിൽനിന്നും മനസ്സിലാക്കേണ്ട മററൊരു പാഠമാണിതു്. ചതയ്ക്കപ്പെടുകയും അരയ്ക്കപ്പെടുകയും ചെയ്താലും സുഗന്ധം പരത്തിക്കൊണ്ടു് അതു് നിശ്ശബ്ദതയോടെ സ്വയം തേഞ്ഞുപോകുന്നതേയുള്ളു. തൻെറ ശത്രുവിനുപോലും ദോഷം വരുവാൻ ഒരു സാധകൻ ഉദ്ദേശിക്കരുതു്.



digitized by www.sreyas.in

## പ്രസാദത്തിൻെറ ദൈവികതയും മാഹാത്മ്യവും

പ്രസാദം ശാന്തിദായകമാണ്. ഭഗവാന് നിവേദിക്കുന്ന ഭക്ഷണമാണ് പ്രസാദം. കീർത്തന സമയത്തും, ഉപാസനയ്ക്കും, പൂജയ്ക്കും, ഹോമത്തിനും, ദീപാരാധനയ്ക്കും ഭഗവാന് പായസം, പഴങ്ങൾ, ശർക്കര, പാല്, നാളികേരം, പഴം എന്നിവയും മററു സാധനങ്ങളും നിവേദിക്കുന്നു. നിവേദ്യത്തിനുശേഷം അത് കുടുംബാംഗങ്ങൾക്കും ക്ഷേത്രങ്ങളിലാണെങ്കിൽ ഭക്തന്മാർക്കിടയിലും വിതരണം ചെയ്യുന്നു.

ജലം, പുഷ്പം, അന്നം, മുതലായവ പൂജ കഴിക്കുമ്പോൾ ഭഗവാന് സമർപ്പിക്കപ്പെടുന്നു. എത്ര നിസ്സാരമായ ഉപഹാരവും ഭഗവാൻ സന്തോഷത്തോടുകൂടി സ്വീകരിക്കുമെന്ന് ഇതു സൂചിപ്പിക്കുന്നു. ഭക്തൻെറ പ്രേമപൂർണ്ണമായ ഹൃദയമാണു ഭഗവാനാവശ്യം. ഭഗവാൻ ഗീതയിൽ അതു വ്യക്തമാക്കുന്നുണ്ട്.

പത്രം പുഷ്പം ഫലം തോയം,
യോ മേ ഭക്ത്യാ പ്രയച്ഛതി।
തദഹം ഭക്ത്യുപഹൃതം
അശ്നാമി പ്രയതാത്മനഃ.॥

യാതൊരു ഭക്തൻ ഒരു ഇലയോ, പൂവോ, പഴമോ എനിക്കു തരുന്നുവോ, ഭക്തിയോടുകൂടി സമർപ്പിക്കുന്ന അതിനെ ഞാൻ സന്തോഷത്തോടുകൂടി സ്വീകരിക്കുന്നു. സ്വർണ്ണമോ, വെള്ളിയോ, വിലപിടിച്ച വസ്ത്രമോ ഭഗവാനു സമർപ്പിക്കേണ്ട ആവശ്യമില്ല. ഓരോ ഭക്തനും തൻെറ സാമുദായിക സ്ഥിതിക്കനുസരിച്ച് തന്നാൽ കഴിവുള്ളതു സമർപ്പിക്കുന്നു. തന്മൂലം ലോകത്തിലുള്ള ഐശ്വര്യം മുഴുവൻ ഭഗവാൻെറയാണ് എന്നു തെളിയിക്കുന്നു. ധനവാൻ വിലപിടിച്ച വസ്തുക്കൾ ഭഗവാന് സമർപ്പിക്കുന്നു; സാധുക്കൾക്ക് അന്നദാനം നൽകുകയും, ആതുരന്മാരെ ശുശ്രൂഷിക്കയും, അവരിൽ ഈശ്വരനെ ദർശിച്ചുകൊണ്ടും ചെയ്യുന്നു.

കൂവളത്തിൻെറ ഇലകൾകൊണ്ടും, തുളസികൊണ്ടും, ഭസ്മംകൊണ്ടും പൂജചെയ്ത് ഭഗവൽപ്രസാദമായി അവ കൊടുക്കുകയും ചെയ്യുന്നു. വിഭൂതി ശിവൻെറ പ്രസാദമാണ്. ഇത് ലലാടത്തിൽ ധരിക്കുന്നു. കുറച്ചു സേവിക്കയും ചെയ്യാം. കുങ്കുമം ദേവിയുടെ പ്രസാദമാണ്. ഭ്രൂമദ്ധ്യത്തിലാണ് ധരിക്കേണ്ടതു്. തുളസി വിഷ്ണുവിൻേറയും, ശ്രീരാമൻേറയും ശ്രീകൃഷ്ണൻേറയും പ്രസാദമാണ്.



digitized by www.sreyas.in

അതും ഭക്ഷണമായി കഴിക്കാവുന്നതാണ്. പൂജാസമയത്തും ഹോമ സമയത്തും ജപിക്കുന്ന മന്ത്രങ്ങളാൽ അവയ്ക്ക് പ്രത്യേകമായ ശക്തി ഉണ്ടാകുന്നു.

ഭഗവാനു നിവേദ്യം അർപ്പിക്കുമ്പോൾ ഉള്ള ഭക്തൻെറ മനോഭാവത്തിനു വളരെ അധികം പ്രാധാന്യമുണ്ട്. വളരെ അധികം ഭക്തിയുള്ള ഒരാൾ ഭഗവാന് നിവേദിച്ച ഭക്ഷണം, അതു കഴിക്കുന്ന മററുള്ളവരുടെ മനസ്സിലും, അവർ നിരീശ്വരവാദികളാണെങ്കിൽ പോലും, ഒരു വലിയ പരിവത്തനം വരുത്തുന്നു. പ്രസാദത്തിൽക്കൂടി ഭഗവാൻെറ അനുഗ്രഹം ലഭിക്കുന്നു. നാരദമഹർഷിയുടെ ചരിത്രം നോക്കുക. ഭഗവൽപ്രസാദത്തിൻെറ മാത്രമല്ല, ഭഗവൽഭക്തന്മാരായ മഹാത്മാക്കളുടെ ഉച്ഛിഷ്ടത്തിനുപോലും ഉള്ള മഹിമ അതിൽനിന്നു കാണാം.

ശ്രീനാമദേവർ ഭഗവാനു നിവേദ്യം അർപ്പിക്കാറുണ്ട്. ഭഗവാനാകട്ടെ നാമദേവനോടൊപ്പം ഭക്ഷണം സന്തോഷമായനുഭവിച്ചുവന്നു. വളരെ ഭക്തിയോടുകൂടി സമർപ്പിക്കുന്ന ഭക്ഷണം ചില അവസരങ്ങളിൽ ഭഗവാൻ തന്നെ സ്ഥൂലരൂപം സ്വീകരിച്ചു ഭക്ഷിച്ചുവരുന്നു. മററു ചില അവസരങ്ങളിൽ ആ നിവേദ്യത്തിൻെറ സൂക്ഷ്മമായ രസത്തെ സ്വീകരിക്കുന്നു. നിവേദ്യം കാഴ്ചയ്ക്ക് ഒരു വ്യത്യാസവും ഇല്ലാതെ വെച്ച സ്ഥലത്തുതന്നെ ഇരിക്കുന്നു. സാധുക്കൾക്കും മഹാത്മാക്കൾക്കും ഭക്ഷണം നൽകിയശേഷം ബാക്കിയുള്ളതു പ്രസാദമായി ഗൃഹത്തിലുള്ളവർ അനുഭവിക്കുന്നു. ഒരു യജ്ഞം കഴിഞ്ഞാലും, ഈശ്വരാനുഗ്രഹം നൽകുവാൻ ശക്തമായ ആ പ്രസാദത്തെ ഭക്തന്മാർ കഴിക്കുന്നു. ദശരഥൻ പുത്രകാമേഷ്ടി കഴിച്ചപ്പോൾ അഗ്നിയിൽനിന്നും അദ്ദേഹത്തിനു കിട്ടിയ പായസം തൻെറ പത്നിമാർക്കായി അദ്ദേഹം കൊടുക്കുകയും അവർ ഗർഭം ധരിക്കുകയുമാണുണ്ടായത്. ഭക്തന് ഭഗവൽപ്രസാദമാണ് ഏററവും പരിശുദ്ധമായ വസ്തു. പ്രസാദം കിട്ടുന്നതു ഭാഗ്യമായി മനുഷ്യൻ കരുതണം. പ്രസാദം കഴിക്കുന്നതിന്ന് ഒരു നിബന്ധനയും ഇല്ല. കാലമോ, സ്ഥലമോ, താൻ ഏതു പരിതസ്ഥിതിയിലാണെന്നുള്ളതോ ഭക്തൻ നോക്കേണ്ടതില്ല. പ്രസാദം ഏതിനേയും പരിശുദ്ധമാക്കുന്നതാണ്.

പ്രസാദത്തിൻെറയും ചരണാമൃതത്തിൻെറയും മഹിമ അവർണ്ണനീയമാണ്. ഒരു മനുഷ്യൻെറ ജീവിതവീക്ഷണത്തെ പാടെ മാററി



digitized by www.sreyas.in

മറിക്കുന്നതിന്നു് അതിന്നു കഴിയുന്നു. പ്രസാദത്തിന്നും ചരണാമൃതത്തിന്നും സുഖക്കേടുകൾ മാററുന്നതിന്നും മരിച്ചവരെ ജീവിപ്പിക്കുവാനുമുള്ള കഴിവുണ്ടു്. നമ്മുടെ പുണ്യഭൂമിയിൽ പ്രസാദത്തിന്റെ മഹിമയേയും ഫലത്തേയും കാണിക്കുന്ന നിരവധി സംഭവങ്ങൾ ഉണ്ടായിട്ടുണ്ടു്. പ്രസാദം എല്ലാ വേദനകളേയും പാപങ്ങളേയും നശിപ്പിക്കുന്നു. ക്ലേശങ്ങൾക്കും വേദനകൾക്കും ഉൽക്കണ്ഠയ്ക്കും പ്രസാദം പരിഹാരമാണു്. ഇക്കാര്യത്തിന്റെ സത്യസ്ഥിതിയെ പരീക്ഷിക്കുന്നതിന്നു് വിശ്വാസം ഒരു പ്രധാനകാര്യമാണു്. വിശ്വാസമില്ലാത്തവർക്കു് അതു ഫലപ്രദമാവുകയും ഇല്ല.

ഇന്നത്തെ വിദ്യാഭ്യാസത്തിലും സംസ്കാരത്തിലും വളർത്തപ്പെട്ടവർ പ്രസാദത്തിന്റെ മഹിമയെ വിസ്മരിച്ചിരിക്കയാണു്. ഒരു മഹാത്മാവിൽനിന്നും പ്രസാദം ലഭിക്കുമ്പോൾ ഇന്നത്തെ ആംഗലവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള യുവാക്കൾ അതിന്നു വലിയ വിലയൊന്നും കല്പിക്കുന്നില്ല. ഇതൊരു ഗൌരവതരമായ തെററാണു്. പ്രസാദം മഹത്തായ പരിശുദ്ധിയെ പ്രദാനം ചെയ്യുന്നു. പാശ്ചാത്യസമ്പ്രദായത്തിൽ വളർത്തപ്പെടുകയാലും പാശ്ചാത്യരുടെ ചിന്താഗതികളെ തങ്ങളിൽ പകർത്തിയിരിക്കയാലും ഭാരതീയ മഹർഷിമാരുടെ യഥാർത്ഥ സന്തതികൾക്കുണ്ടായിരിക്കേണ്ടതായ ആശയങ്ങളെ അവർ വിസ്മരിച്ചിരിക്കുന്നു. ഒരാഴ്ചയെങ്കിലും വൃന്ദാവനത്തിലോ, അയോദ്ധ്യയിലോ, വാരാണസിയിലൊ, പണ്ഡരീപുരത്തോ താമസിച്ചുനോക്കുക. പ്രസാദത്തിന്റെ മഹിമയും അത്ഭുതകരമായ ഫലവും നിങ്ങൾക്കു് ബോദ്ധ്യപ്പെടും. പല മാറാവ്യാധികളും മാറുന്നു. ആത്മാർത്ഥതയുള്ള പല ഭക്തന്മാർക്കും പ്രസാദം കൊണ്ടുമാത്രം അത്ഭുതകരങ്ങളായ ആദ്ധ്യാത്മികാനുഭൂതികൾ ഉണ്ടാകുന്നുമുണ്ടു്. പ്രസാദം ഒരു സിദ്ധൗഷധം തന്നെയാണു്. ആദ്ധ്യാത്മികമായ ഒരു സത്താണു്. ഭഗവാന്റെ കാരുണ്യമാണു് പ്രസാദം. സർവ്വരോഗ സംഹാരിയും കായകല്പവുമാണു് പ്രസാദം. അതു ശക്തിയുടെ മൂർത്തിമദ്ഭാവമാണു്. ദൈവികതത്വത്തിന്റെ രൂപഭേദമാണു് പ്രസാദം. പ്രസാദം, ഉണർവ്വും, ബുദ്ധിശക്തിയും. ഉന്മേഷവും പ്രദാനംചെയ്തു് ഭക്തിയെ ഉണ്ടാക്കുന്നു. അതു വിശ്വാസപൂർവ്വം കഴിക്കേണ്ടതാണു്.

## ജപമാല

സാധാരണയായി 108 മണികളുള്ള മാലയാണു് ജപത്തിന്നു പയോഗിച്ചുവരുന്നതു്. ഒരാൾ ദിവസത്തിൽ 21600 പ്രാവശ്യം



digitized by www.sreyas.in

ശ്വാസോച്ഛ്വാസം ചെയ്യുന്നു. 200 മാലകൾ ജപിക്കുന്നതായാൽ 21600 നാമം ജപിക്കപ്പെടുന്നു. ഒരു ശ്വാസത്തിന്നു് ഒരു നാമം വീതം ജപം നടക്കുന്നു. തന്മൂലം ദിവസം മുഴുവനും ഈശ്വരസ്മരണയോടുകൂടി കഴിയുന്നു. 108 വീതം ഇടവിട്ടു മണികളുള്ള മാലകളും ഉണ്ടാകാം. മാലയുടെ നടുക്കുള്ള വലിയ മണിയിൽ അതായതു് മേരുവിൽ എത്തുമ്പോൾ 108 പ്രാവശ്യം നിങ്ങൾ ഈശ്വരനാമം ജപിച്ചു എന്നു സൂചിപ്പിക്കുന്നു. നിങ്ങൾ ആദ്ധ്യാത്മികമാർഗ്ഗത്തിൽ ഒരു അടി മുന്നോട്ടു സഞ്ചരിച്ചതായും ഒരു തടസ്സത്തെ മറികടന്നതായും ഇതുകൊണ്ടു സൂചിപ്പിക്കുന്നു. നിങ്ങളുടെ അജ്ഞതയുടെ ഒരു ഭാഗവും നീങ്ങിയതായി കണക്കാക്കാം. ഒരു മാല നിങ്ങളെ ജപിക്കുന്നതിന്നു പ്രേരിപ്പിക്കുന്ന ഒരു ചമ്മട്ടിയായി കണക്കാക്കാം. മുഹമ്മദീയർ പോലും അവരുടെ പ്രാർത്ഥന നടത്തുന്ന അവസരങ്ങളിൽ മാല ഉപയോഗിക്കുന്നു. അവർ അള്ളായുടെ തിരുനാമം ജപിച്ചുകൊണ്ടു് മാലയുടെ മണികൾ നീക്കുന്നു.

### രക്ഷാസ്തോത്രം

ഒരാൾ ജപത്തിനും ധ്യാനത്തിന്നും ഇരിക്കുന്നതിന്നു മുമ്പായി സാധാരണ രക്ഷാസ്തോത്രം ജപിക്കുന്നു. അതു ''ഭഗവാൻ എന്റെ ശരീരത്തിൽ എല്ലാ ഭാഗങ്ങളിലും ഇരുന്നു് എന്നെ രക്ഷിക്കട്ടെ'' എന്നുള്ള പ്രാർത്ഥനയാണു്. ഓരോ അവയവങ്ങളുടേയും പേരുപറഞ്ഞു ഭഗവാന്റെ ഒരു പ്രത്യേക നാമത്തേയും സ്മരിച്ചു് ആ ഭാഗത്തിന്റെ രക്ഷയ്ക്കായി പ്രാർത്ഥിക്കുന്നു. അംഗന്യാസം കരന്യാസം എന്നിവയ്ക്കും ഇതേ ഫലമാണുള്ളതു്. അവ ദുർദ്ദേവതകളുടെ ബാധകളുണ്ടെങ്കിൽ നീക്കുന്നു. ധാരണയ്ക്കും ധ്യാനത്തിനും വല്ല തടസ്ഥങ്ങളുണ്ടെങ്കിൽ അവയും നീക്കപ്പെടുന്നു. ദുശ്ചിന്തകൾ മനസ്സിൽ പ്രവേശിക്കയില്ല. ജപധ്യാനാദികൾക്കുള്ള തടസ്ഥങ്ങളെ നീക്കുന്നതിനുള്ള ഒരു പ്രാർത്ഥനയാണിതു്.

### കാവിവസ്ത്രവും മുണ്ഡനംചെയ്ത ശിരസ്സും ത്യാഗത്തിന്റെ ലക്ഷണങ്ങൾ

സന്ന്യാസിയുടെ കാവിവസ്ത്രം, അദ്ദേഹം അഗ്നിപോലെ പരിശുദ്ധനാണെന്നു സൂചിപ്പിക്കുന്നു. ഉരുക്കിയ തങ്കംപോലെ തൃഷ്ണകളിലും വാസനകളിലും നിന്നു സ്വതന്ത്രനായി അദ്ദേഹം ശോഭിക്കുന്നു. അതു പരിശുദ്ധിയെ സൂചിപ്പിക്കുന്നു. നിവൃത്തിമാർഗ്ഗാവലംബിയായ ഒരു സാധകന്നു് അതൊരു സഹായ



digitized by www.sreyas.in

മാണ്. തെററായ പ്രവൃത്തികഠം ചെയ്യുന്നതിൽനിന്നും അയാഠം പി ന്തിരിയും. ലൌകികസുഖാനുഭൂതിയിൽനിന്നും താൻ വിട്ടുനിൽക്കേ ണ്ടതാണെന്നു് ഈ വസ്ത്രം സാധകനെ ഓർമ്മിപ്പിക്കുന്നു. ക്രമേണ സാധകന്റെ പ്രകൃതി രൂപപ്പെടുത്തുന്നു. ഈ നിറമുള്ള വസ്ത്രം ഒരാഠം ഒരു സന്യാസിയാണെന്നുള്ളതിന്റെ ബാഹ്യ ചിഹ്നവുമാണ്.

ഒരു സന്യാസി തന്റെ ശിരസ്സ് മുണ്ഡനം ചെയ്യുന്നു. അതു് അയാളുടെ സൌന്ദര്യത്തെ നിശ്ശേഷം നീക്കുന്നു. വാസനത്തൈ ലങ്ങഠംകൊണ്ടു് മുടി മിനുക്കുന്നതിന്നു് അയാഠം ശ്രദ്ധിക്കുന്നില്ല. ബാഹ്യ സൌന്ദര്യങ്ങളെ എല്ലാം ത്യജിച്ച് സൌന്ദര്യങ്ങളുടെയെല്ലാം നിദാനമായ ആത്മാവിൽ അയാഠം രമിക്കുന്നുവെന്നു് അതു് സൂചി പ്പിക്കുന്നു. അയാഠം ഈ ലോകത്തിന്റെ അല്ല എന്നു് മുണ്ഡനം തെ ളിയിക്കുന്നു. വൈകാരികമായ യാതൊന്നും തന്നെ അയാഠം ആ ഗ്രഹിക്കുവാൻ പാടില്ല. അതു് സമവും സുസ്ഥിരവുമായ മനസ്ഥിതി യുടെയും ലൌകികസുഖങ്ങളിൽനിന്നും പിന്മാറിയിട്ടുള്ളതിന്റെയും ബാഹ്യചിഹ്നമാണ്. നിത്യനൈമിത്തിക കർമ്മങ്ങളാൽ അയാഠം ബദ്ധനല്ലെന്നും, അവയെല്ലാം വൈരാഗ്യാഗ്നിയിൽ ദഹിപ്പിക്ക പ്പെട്ടിരിക്കുന്നു എന്നുമുള്ളതിന്റെ സൂചനയായി തിലകവും അയാഠം ത്യജിക്കുന്നു. ഇതിനെല്ലാം പുറമെ ഒരു പരിവ്രാജകജീവിതത്തിനു് മുണ്ഡനം ചെയ്യുന്നതു് വളരെ ഉപകാരവുമാണ്. എപ്പോഠം വേണ മെങ്കിലും സ്നാനം ചെയ്യുന്നതിന്നു് തലമുടി വളർത്തുന്നതു് തട സ്ഥമാകും. തലമുടി കഴുകി ഉണക്കി ജടകളയുന്നതിനുപയോഗി ക്കുന്ന സമയംകൂടി ഈശ്വരധ്യാനത്തിലും പ്രാർത്ഥനയിലും കഴിച്ചു കൂട്ടാമെന്നുള്ളതുകൊണ്ടു് ആ ഒരു ചിന്താക്കുഴപ്പവും ഒഴിവാക്കാം.

നിങ്ങളുടെ ബാഹ്യചിഹ്നങ്ങളെ നിസ്സാരമാക്കിത്തള്ളരുതു്. ഗവേഷണബുദ്ധിയോടും ശ്രദ്ധയോടുംകൂടി വൈദികനിയമങ്ങളെ യും നിബന്ധനകളേയും പഠിക്കുവിൻ. അവയിലോരോന്നിലും അ നർഘങ്ങളായ രത്നങ്ങളടങ്ങിയിട്ടുള്ളതായി നിങ്ങഠംക്കു കാണാം. ആ രത്നങ്ങളുടെ ഗുണങ്ങഠം അവയെ അനുസരിക്കുന്നതിൽനിന്നും നിങ്ങഠംക്കറിയാം.

നിങ്ങളെല്ലാവരും ധർമ്മപഥത്തിൽ ചരിച്ചു് കൈവല്യമോ ക്ഷത്തെ ഈ ജന്മത്തിൽതന്നെ പ്രാപിക്കുമാറാകട്ടെ.



digitized by www.sreyas.in

# അദ്ധ്യായം 11

## ഹിന്ദുതത്വശാസ്ത്രം–1

### (ഷഡ്ദർശനങ്ങൾ)

### ഹിന്ദുതത്വവും അതിൻെറ ഉല്പത്തിയും പരിധികളും

തത്വശാസ്ത്രം ഒരു മതത്തിൻെറ ബുദ്ധിപരമായ വശമാണു്. ഭാരതത്തിൽ മതത്തിൻെറ ഒരു ഭാഗമാണതു്. സത്യത്തിൻേറയും യാഥാത്ഥ്യത്തിൻേറയും പ്രകൃതിയെപ്പററി ബുദ്ധിപരമായ അന്വേഷണമാണു് അതിലടങ്ങിയിട്ടുള്ളതു്. ജീവിതത്തിലെ അഗാധങ്ങളും സൂക്ഷ്മങ്ങളുമായ പ്രശ്നങ്ങൾക്കു് വ്യക്തമായ പരിഹാരങ്ങൾ അതു നൽകുന്നു. മരണത്തേയും വേദനകളേയും നശിപ്പിക്കുന്നതിന്നും ഈശ്വരസാക്ഷാൽക്കാരവും ശാശ്വതാനന്ദവും ലഭിക്കുന്നതിന്നും ഉള്ള വഴി അതു കാണിച്ചുതരുന്നു.

മനുഷ്യൻെറ വ്യാവഹാരികങ്ങളായ ആവശ്യങ്ങളിൽനിന്നുമാണു് തത്വജ്ഞാനത്തിൻെറ വേരുകൾ ഉടലെടുത്തിട്ടുള്ളതു്. മനുഷ്യനു് ചിന്താപരമായ ചില സമയങ്ങൾ ഉണ്ടാകുമ്പോൾ ലോകാതീതങ്ങളായ കായ്യങ്ങളെപ്പററി അറിയുവാനുള്ള ജിജ്ഞാസ ഉണ്ടാകുന്നു. മനുഷ്യൻെറ അന്തരാത്മാവിൽ മരണത്തിൻെറ രഹസ്യം, ശാശ്വതത്വത്തിൻെറ രഹസ്യം, ആത്മാവിൻെറ നിജപ്രകൃതി, സൃഷ്ടികത്താവു്, ഈ ജഗത്തു് എന്നീ വിഷയങ്ങളെക്കുറിച്ചുള്ള വാസ്തവമറിയുന്നതിന്നു് ഒരു വെമ്പൽ സഹജമായുണ്ടു്. തത്വശാസ്ത്രം ഈ പ്രശ്നങ്ങൾക്കെല്ലാം പരിഹാരം കാണുന്നതിന്നു് മനുഷ്യനെ സഹായിക്കുന്നു. മനുഷ്യൻെറ വളന്നുവരുന്ന ആത്മാവിൻെറ ബഹിർസ്ഫുരണമാണു് തത്വശാസ്ത്രം. എല്ലാക്കാലങ്ങളിലും മഹാന്മാരായ തത്വജ്ഞാനികളും ദാർശനികന്മാരും ഉണ്ടായിട്ടുണ്ടു്. അവർ ജനങ്ങളെ ഉയർത്തുകയും ഉത്തേജിപ്പിക്കുകയും ചെയ്യുന്നു.

മനുഷ്യമനസ്സിൽ തത്വാത്മകങ്ങളായ ചില ചോദ്യങ്ങൾ സ്വാഭാവികമായും ഉണ്ടാകുന്നു. ഈ സംസാരം എന്തു്? അതിൻെറ ഉദ്ദേശം എന്തു്? ഈ സംസാരത്തെ സൃഷ്ടിച്ചതും ഭരിക്കുന്നതുമായ ഒരാൾ ഉണ്ടോ? ഉണ്ടെങ്കിൽ അദ്ദേഹത്തിൻെറ പ്രകൃതി എന്താണു്? മനുഷ്യനും ഈ സൃഷ്ടികത്താവും തമ്മിലുള്ള ബന്ധമെന്തു്? ജനനമരണങ്ങളിൽനിന്നു സ്വാതന്ത്ര്യം നേടുന്നതിന്നു വല്ല മാഗ്ഗവുമുണ്ടോ? അകർത്തൃകമായ ബ്രഹ്മമെന്നൊന്നുണ്ടോ? ഉണ്ടെങ്കിൽ അതിൻെറ നിജ



digitized by www.sreyas.in

പ്രകൃതി എന്താണ്? മനുഷ്യൻ എങ്ങിനെ അടിമത്വത്തിലകപ്പെട്ടു? മനുഷ്യന്റെ യഥാർത്ഥ പ്രകൃതി എന്താണ്? പരമാത്മാവിന്റെ ഒരു ഭാഗമാണോ അവൻ; അതോ പരമാത്മാവുതന്നെയാണോ? പരബ്രഹ്മവും വ്യക്തികളായ ദേവന്മാരും തമ്മിലുള്ള വ്യത്യാസമെന്ത്? ഈ ജഗത്തിന്റെ മൂലമെന്ത്? ജഡവസ്തു എന്നാലെന്ത്? മനസ്സെന്നാലെന്താണ്? ജീവാത്മാവെന്നാലെന്താണ്? ജീവിതലക്ഷ്യമെന്താണ്? ഈ പ്രശ്നങ്ങൾക്കുള്ള പരിഹാരങ്ങൾ കാണുന്നതിന്നുള്ള മാർഗ്ഗമാണ് തത്വശാസ്ത്രം. തത്വശാസ്ത്രം ഈ പ്രശ്നങ്ങൾക്കെല്ലാം ഭംഗിയായി ഉത്തരം കണ്ടുപിടിക്കുന്നു.

## മരണം_തത്വശാസ്ത്രത്തിന്റെ തുടക്കം

മതത്തിന്റെയും ആദ്ധ്യാത്മികജീവിതത്തിന്റെയും ഏററവും ശക്തമായ പ്രേരകശക്തി മരണത്തെപ്പററിയുള്ള ചിന്തയാണ്. മനുഷ്യൻ മരണത്തെ ഭയപ്പെടുന്നു. മനുഷ്യൻ മരിക്കാനിഷ്ടപ്പെടുന്നില്ല. അവൻ ചിരഞ്ജീവിയാകുവാനാഗ്രഹിക്കുന്നു. തത്വചിന്തയുടെ തുടക്കം ഇവിടെയാണ്. തത്വചിന്ത അന്വേഷിക്കുകയും ഗവേഷണം നടത്തുകയും ചെയ്യുന്നു. അതു് സധൈര്യം ഉൽഘോഷിക്കുന്നു: "മനുഷ്യാ! മരണത്തെ ഭയപ്പെടാതിരിക്കുക. ഒരു ശാശ്വതമായ അഭയസ്ഥാനം ഉണ്ട്. അതു ബ്രഹ്മമാണ്. അതു നിന്റെ ഹൃദയത്തിനുള്ളിൽ തന്നെയുള്ള നിന്റെ സ്വന്തമായ ആത്മാവാണ്. നിന്റെ ഹൃദയത്തെ പരിശുദ്ധമാക്കി, നാശരഹിതവും, പവിത്രവും, പരിവർത്തനരഹിതവുമായ ആത്മാവിനെ ധ്യാനിക്കുക. നീ അനശ്വരത്വത്തെ പ്രാപിക്കും!"

## പല തത്വശാസ്ത്രസമ്പ്രദായങ്ങൾ

മനുഷ്യന് ഈശ്വരനുമായുള്ള ബന്ധത്തെപ്പററി ഒരു സൂക്ഷ്മമായ ധാരണയുണ്ടാക്കുക എന്നുള്ളതു് എല്ലാ തത്വശാസ്ത്രവിദ്യാർത്ഥികൾക്കും സാധകന്മാർക്കും വളരെ സുപ്രധാനമായ കാര്യമാണ്. തത്വജ്ഞാനികൾ, പ്രവാചകന്മാർ, മഹാത്മാക്കൾ, ദാർശനികന്മാർ, ചിന്തകന്മാർ, ആചാര്യന്മാർ, പ്രമാണികളായ മതനേതാക്കൾ എന്നിവരെല്ലാം, മനുഷ്യനും ഈശ്വരനും ഈ ജഗത്തുമായുള്ള ബന്ധത്തെപ്പററി വിശദീകരിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. പല ആചാര്യന്മാരും പല വിധത്തിലും മതവിശ്വാസങ്ങളെ വിശദീകരിച്ചിരിക്കുന്നതുമൂലം വിവിധ തത്വശാസ്ത്രസമ്പ്രദായങ്ങളും വ്യത്യസ്തങ്ങളായ മതവിശ്വാസങ്ങളും ഉണ്ടായിത്തീർന്നിട്ടുണ്ട്.



digitized by www.sreyas.in

## തത്വശാസ്ത്രവും സഹജാവബോധവും

ശാശ്വതാനന്ദ സാമ്രാജ്യത്തിൻെറ ഗോപുരത്തിലേക്കു നിങ്ങളെ തത്വശാസ്ത്രം എത്തിക്കുന്നു. എന്നാൽ അതിനകത്തു പ്രവേശിക്കുവാൻ നിങ്ങളെ അനുവദിക്കുവാൻ അതിനു കഴിയുകയില്ല. ശാശ്വതാനന്ദത്തിൻെറയും അനിർവ്വചനീയമായ യശസ്സിൻെറയും ലോകത്തിൽ പ്രവേശിക്കുന്നതിന്നു സഹജാവബോധം അഥവാ സാക്ഷാൽക്കാരം അത്യാവശ്യമാണു്.

ഹിന്ദുമത തത്വശാസ്ത്രം വെറും സങ്കല്പമല്ല. അതു് ഉന്നതവും മഹത്തും അദ്വിതീയവും ക്രമാനുഗതവുമാണു്. അവ നിഗൂഢങ്ങളായ ആദ്ധ്യാത്മികാനുഭൂതികളിൽക്കൂടി അഥവാ അപരോക്ഷാനുഭൂതിയിൽ അധിഷ്ഠിതമാണു്. ശാശ്വതസത്യത്തെ സഹജാവബോധം കൊണ്ടും, ആദ്ധ്യാത്മികാനുഭൂതിയിൽക്കൂടിയും നേരിട്ടു് അനുഭവിച്ചറിഞ്ഞ ദാർശനികന്മാരും മഹാത്മാക്കളും, ഋഷിമാരും ആണു് വിവിധങ്ങളായ തത്വശാസ്ത്രസമ്പ്രദായങ്ങളുടെ സ്ഥാപകന്മാർ. ഈ സമ്പ്രദായങ്ങളെല്ലാംതന്നെ വേദങ്ങളെ അഥവാ ശ്രുതികളെ അടിസ്ഥാനപ്പെടുത്തി ഉള്ളവയാണു്. ഉപനിഷത്തുകളെ ശരിയായി പഠിച്ചിട്ടുള്ളവക്കു് തത്വശാസ്ത്രത്തിൻെറ നിഗമനങ്ങൾ ശ്രുതികളിലെ തത്വങ്ങളോടു് അനുയോജ്യങ്ങളാണെന്നു മനസ്സിലാക്കാം.

## ശാസ്ത്രാനുസൃതവും, ഭിന്നധമ്മാനുസൃതവുമായ ഹിന്ദുമതതത്വശാസ്ത്രങ്ങൾ

ശാസ്ത്രാനുസൃതവും പുരാതനവുമായ ആറു ഹിന്ദുമത തത്വശാസ്ത്രസമ്പ്രദായങ്ങളെ ഷഡ്ദർശനങ്ങളെന്നു പറയുന്നു. സത്യത്തെ ആറു വിധത്തിൽ വീക്ഷിക്കുന്നതാണു് അവ. പൂവ്വമീമാംസ, ഉത്തരമീമാംസ അഥവാ വേദാന്തം, സാംഖ്യം, യോഗം വൈശേഷികം, ന്യായം അഥവാ ഭാരതീയ തക്കശാസ്ത്രം എന്നിവയാണവ.

ശാസ്ത്രീയമായ തത്വശാസ്ത്രങ്ങൾ വേദാന്തത്തിൻെറ അടിസ്ഥാനത്തിൽ വിശ്വസിക്കുന്നു. എന്നാൽ ശാസ്ത്രാനുസൃതമല്ലാത്ത തത്വശാസ്ത്രങ്ങൾ വേദങ്ങളുടെ അധീശത്വത്തിൽ വിശ്വസിക്കുന്നില്ല. ശാസ്ത്രാനുസൃതമല്ലാത്ത ആറു തത്വശാസ്ത്രവിഭാഗങ്ങൾ.

1. ചാവ്വാകൻെറ ഭൌതികവാദം.
2. മാദ്ധ്യമികന്മാരുടെ (ബൌദ്ധം) നിഖിലവാദം
3. യോഗാചാര്യൻെറ പ്രാമാണികവാദം (ബൌദ്ധം)



digitized by www.sreyas.in

4. സൌത്രാന്തികൻെറ അവതരണവാദം (ബൌദ്ധം)
5. വൈഭാഷികന്മാരുടെ പ്രാതിനിദ്ധ്യവാദം (ബൌദ്ധം)
6. ജൈനരുടെ സമ്പ്രദായം.

## ഷഡ്ദർശനങ്ങൾ അഥവാ പുരാതനമായ ആറ് തത്വശാസ്ത്ര സമ്പ്രദായങ്ങൾ

പുരാതനമായ ആറു സമ്പ്രദായങ്ങൾ അഥവാ ഷഡ്ദർശനങ്ങൾ വേദങ്ങളിൽനിന്നും നേരിട്ട് ഉടലെടുത്തിട്ടുള്ളവയാണ്. ദർശനം എന്ന വാക്കിനു കാഴ്ചയെന്നാണ് അർത്ഥം. ദർശനസാഹിത്യം തത്വശാസ്ത്രസാഹിത്യമാണ്. ഓരോ ദർശനങ്ങളും സത്യത്തിൻെറ നേരെയുള്ള ഓരോ വ്യത്യസ്ത വീക്ഷണഗതിയാണ്. അഥവാ വ്യത്യസ്ഥമായ നിലപാടാണ്.

ഗൌതമഋഷി ന്യായത്തിൻെറ അഥവാ ഭാരതീയ തർക്കശാസ്ത്രത്തിൻെറ നിയമങ്ങളെ ക്രമീകരിച്ചിട്ടുണ്ട്. കണാദൻ വൈശേഷികസൂത്രങ്ങളെ രചിച്ചു. കപിലമഹർഷി സാംഖ്യശാസ്ത്രത്തെ ആസൂത്രണം ചെയ്തു. രാജയോഗസമ്പ്രദായത്തിൻെറ ആദ്യ സ്ഥാപകൻ പതഞ്ജലിമഹർഷിയാണ്. അദ്ദേഹം തൻെറ യോഗസൂത്രങ്ങൾ രചിച്ചു. രാജയോഗത്തെ പ്രതിപാദിക്കുന്ന ഒരു സുപ്രധാനഗ്രന്ഥമാണ് യോഗദർശനം. മീമാംസാവിഭാഗത്തിൽപ്പെട്ട സൂത്രങ്ങളെ വ്യാസശിഷ്യനായ ജൈമിനി രചിച്ചു. അതു് വേദങ്ങളിലെ കർമ്മകാണ്ഡത്തെ അവലംബിച്ചുള്ളവയാണ്. ഉപനിഷദ്പ്രതിപാദ്യങ്ങളായ വിഷയങ്ങളെ ആസ്പദമാക്കിക്കൊണ്ട് ബാദരായണൻ തൻെറ കേൾവികേട്ട ബ്രഹ്മസൂത്രങ്ങളെ രചിച്ചു. പല വ്യത്യസ്തങ്ങളായ തത്വശാസ്ത്ര സമ്പ്രദായങ്ങളും ഈ സൂത്രങ്ങളെ അടിസ്ഥാനപ്പെടുത്തിയാണ് ഉണ്ടാക്കപ്പെട്ടിട്ടുള്ളതു്.

## ഒരേ ലക്ഷ്യത്തിലെത്തുവാനുള്ള വ്യത്യസ്തമാർഗ്ഗങ്ങൾ

ഒരേ നഗരത്തിലേക്കു നയിക്കുന്ന ആറു വ്യത്യസ്ത മാർഗ്ഗങ്ങളെപ്പോലെയാണ് ഈ ആറു ചിന്താസമ്പ്രദായങ്ങളും. നിങ്ങൾക്ക് എയറോപ്ളെയിൻ കയറിയോ, തീവണ്ടിയിലോ, മോട്ടോർ ബസ്സിലോ പോകാൻ കഴിയും. അതുപോലെതന്നെ യോഗമാർഗ്ഗത്തിൽ കൂടിയോ, വേദാന്തമാർഗ്ഗത്തിൽകൂടിയോ മറേറതെങ്കിലും വഴിയ്ക്കോ നിങ്ങൾക്ക് ജീവിതലക്ഷ്യത്തിലെത്തിച്ചേരാവുന്നതാണ്. വ്യത്യസ്തങ്ങളായ ചിത്തവൃത്തികൾക്കും കഴിവുകൾക്കും മനോ



digitized by www.sreyas.in

നിലയും പററിയതായി ജീവിതലക്ഷ്യത്തിലേയ്ക്കു് എത്തുവാനുള്ള വിവിധ മാർഗ്ഗങ്ങളാണവ എന്നേയുള്ളു. എന്നാൽ അവയെല്ലാം ഒരേ ലക്ഷ്യമാണുള്ളതു്; അതായതു് വേദനയുടേയും യാതനയുടേയും ഫല മായുള്ള അജ്ഞാനത്തെ നശിപ്പിക്കലും, ജ്ഞാനത്തിൽക്കൂടി ജീ വാത്മാപരമാത്മൈക്യം കൈവരിച്ചു് സ്വാതന്ത്ര്യവും, പൂർണ്ണതയും, അനശ്വരതയും, ശാശ്വതമായ പരമാനന്ദമാകുന്ന ലക്ഷ്യവും നേടുക എന്നുള്ളതുമാണു്.

തത്വശാസ്ത്രസമ്പ്രദായങ്ങളുടെ ഈ ആറു പ്രധാന സ്വഭാവഗതി കളെപ്പററി ശരിയായതും വ്യക്തമായതുമായ ഒരു ജ്ഞാനം ലഭി ക്കാതെ ഒരു ഹിന്ദുമത വിദ്യാർത്ഥിയും തൃപ്തനാകാൻ പാടുള്ളതല്ല. കുറേക്കൂടി പുരോഗമിച്ച വിദ്യാർത്ഥികൾ ഓരോ സമ്പ്രദായത്തി ൻെറയും മൂലസൂത്രങ്ങൾതന്നെ അദ്ധ്യയനം ചെയ്യേണ്ടതാണു്. ഈ ആറു സമ്പ്രദായങ്ങളുടെയും ശ്രദ്ധാപൂർവ്വമായ പഠനം ബുദ്ധി ശക്തി കുറേക്കൂടി തീക്ഷ്ണമാക്കുകയും നിങ്ങൾക്കു് വളരെ അധി കം ജ്ഞാനം തരികയും ചെയ്യുന്നു. സത്യത്തെപ്പററി വ്യക്തവും സമഗ്രവുമായ വിധത്തിൽ നിങ്ങൾക്കു് മനസ്സിലാക്കാം. ആദ്ധ്യാ ത്മികസോപാനത്തിൽ ഓരോ സമ്പ്രദായവും ഒരു പടിയാണു്.

## ആറു സമ്പ്രദായങ്ങളും തമ്മിലുള്ള ബന്ധം

ഈ ആറു സമ്പ്രദായങ്ങളും മൂന്നു വിഭാഗങ്ങളാക്കപ്പെട്ടിരിക്കുന്നു.

1. ന്യായവും വൈശേഷികവും
2. സാംഖ്യവും യോഗവും
3. മീമാംസയും വേദാന്തവും

വൈശേഷികം ന്യായത്തിൻെറ അനുബന്ധം മാത്രമാണു്. യോ ഗം സാംഖ്യത്തിൻെറ അനുബന്ധമാണു് വേദാന്തം സാംഖ്യത്തി ൻെറ വിവരണവും പൂർത്തീകരണവുമാണു്. വേദാന്തം മനസ്സിലാ ക്കണമെങ്കിൽ വ്യാകരണത്തിൻെറയും ന്യായത്തിൻെറയും സാംഖ്യ ത്തിൻെറയും അദ്ധ്യയനം അത്യാവശ്യമാണു്. ന്യായം ബുദ്ധിയെ കുറേക്കൂടി സൂക്ഷ്മമാക്കുകയും സാധകരെ വേദാന്തം ഗ്രഹിക്കുന്നതിന്നു് കൂടുതൽ സഹായിക്കയും ചെയ്യുന്നു. എല്ലാ തത്വശാസ്ത്രാദ്ധ്യയന ത്തിനും മുമ്പു് ന്യായം അറിഞ്ഞിരിക്കേണ്ടതു് അത്യാവശ്യമാണു്.

വൈശേഷികം ഇക്കാലത്തു് അധികം മാനിക്കപ്പെട്ടുവരു ന്നില്ല. ന്യായം ജനങ്ങൾക്കിടയിൽ പ്രചാരമുള്ളതാണു്. സാംഖ്യം



digitized by www.sreyas.in

ഇന്നു പ്രചാരത്തിലില്ലാത്ത ഒന്നാണു്. യോഗം അതിൻെറ പ്രായോഗിക വിധത്തിൽ കുറച്ചു വ്യക്തികരം അഭ്യസിച്ചു വരുന്നുണ്ടു്. വേദാന്തം ജനങ്ങളുടെ ഇടയിൽ വളരെ പ്രചാരമുള്ളതാണു്.

ന്യായവും വൈശേഷികവും അനുഭൂതിയുടെ ലോകത്തെപ്പററി ഒരു വിശകലനം തരുന്നു. ന്യായവും വൈശേഷികവും ലോകത്തിലെ എല്ലാ കാര്യങ്ങളേയും ക്രമീകരിച്ചു വകുപ്പുകളായി (പദാത്ഥങ്ങളായി) തിരിക്കുന്നു. ലോകത്തെ മുഴുവൻ അണുക്കളായും പരമാണുക്കളായും ഭഗവാൻ എങ്ങിനെ വിഭജിച്ചിരിക്കുന്നു എന്നു വിവരിക്കുന്നു. അവ ഈശ്വരജ്ഞാനസിദ്ധിക്കുള്ള മാർഗ്ഗത്തെ കാണിച്ചു തരുന്നു. ഹൈന്ദവമായ ആദ്ധ്യാത്മികശാസ്ത്രത്തെപ്പററി അഗാധമായ ജ്ഞാനം സാംഖ്യം പ്രദാനം ചെയ്യും. കപിലനാണു് സാംഖ്യാചാര്യൻ. ധ്യാനരതിൽക്കൂടി ചിത്തവൃത്തികളെ അടക്കുക എന്നുള്ളതിനെപ്പററി യോഗം പ്രതിപാദിക്കുന്നു. മനസ്സിനെയും വികാരങ്ങളെയും നിയന്ത്രിക്കുവാനുള്ള മാർഗ്ഗം യോഗം പഠിപ്പിക്കുന്നു. ധാരണയേയും ഏകാഗ്രതയേയും കൈവരിച്ചു് നിർവ്വികല്പസമാധിയിലെത്തിച്ചേരുന്നതിന്നു് യോഗം സഹായിക്കുന്നു. പൂർവ്വമീമാംസ വേദത്തിലെ കർമ്മകാണ്ഡത്തെയും ഉത്തരമീമാംസ ജ്ഞാനകാണ്ഡത്തെയുംപററി പ്രതിപാദിക്കുന്നു. ഉത്തരമീമാംസയെ വേദാന്തദർശനം എന്നും പറയുന്നു. ബ്രഹ്മത്തിൻെറ പ്രകൃതിയെപ്പററി വിസ്തരിച്ചു് വിവരിക്കയും ജീവാത്മാവു്, സത്തയിൽ പരമാത്മാവിനോടു താദാത്മ്യം ഉള്ള ഒന്നാണെന്നും വേദാന്തശാസ്ത്രം വിവരിക്കുന്നു. അവിദ്യയെ നിവാരണം ചെയ്യുന്നതിന്നും അജ്ഞതയാകുന്ന ആവരണം നീക്കി പരമാനന്ദസമുദ്രത്തിൽ വിഹരിക്കുന്നതിന്നുമുള്ള വഴികരം അതു പറഞ്ഞുതരുന്നു.

അജ്ഞാനത്തെ മിഥ്യാജ്ഞാനമെന്നു ന്യായശാസ്ത്രത്തിൽ പറയുന്നു. സാംഖ്യം അതിനെ അവിവേകമെന്നും പറയുന്നു; അതായതു് സത്യവും മിഥ്യയും വേർതിരിച്ചറിയാതിരിക്കൽ. വേദാന്തം അതിനെ അവിദ്യ എന്നു പറയുന്നു. ഓരോ തത്വശാസ്ത്രവും അതിൻെറ നാശത്തെ ജ്ഞാനത്തിൽക്കൂടി സമ്പാദിക്കുന്നതിനെയാണു് ലക്ഷ്യമാക്കിയിട്ടുള്ളതു്. അപ്രകാരം ചെയ്യുമ്പോരം ശാശ്വതാനന്ദം അഥവാ പരമാനന്ദം ഒരു സാധകനു് പ്രാപിക്കാൻ സാധിക്കുന്നു.

ന്യായവും വൈശേഷികവും പഠിക്കുന്നതുകൊണ്ടു് ലോകത്തിൻെറ സ്ഥൂല പ്രകൃതിയേയും അതിലെ മിഥ്യാഭാവങ്ങളേയും



digitized by www.sreyas.in

മനസ്സിലാക്കുന്നതിന്നു് തൻെറ ബുദ്ധി ഉപയോഗിക്കുവാൻ സാധകൻ പഠിക്കുന്നു. സാംഖ്യശാസ്ത്രംകൊണ്ടു് പരിണാമഗതിയെ മനസ്സിലാക്കുന്നു. യോഗാഭ്യാസംകൊണ്ടു് ആത്മസംയമനം ശീലിച്ചു്, മനസ്സിനേയും വികാരങ്ങളേയും സാധകൻ ജയിക്കുന്നു. വേദാന്തപഠനം കൊണ്ടു് ആദ്ധ്യാത്മിക സോപാനത്തിൻെറ ഉപരിതലത്തിൽ അഥവാ ആദ്ധ്യാത്മികതയുടെ ഏററവും ഉന്നതസ്ഥാനത്തു് എത്തി അവിദ്യയുടേയും അജ്ഞാനത്തിൻെറയും ഉന്മൂലനാശം വരുത്തി പരമാത്മൈക്യത്തെ പ്രാപിക്കുന്നു.

## വേദാന്തം ഏററവും തൃപ്തികരമായ തത്വശാസ്ത്രസമ്പ്രദായം

ന്യായശാസ്ത്രത്തിലെ സാംഖ്യം, വൈശേഷികം, യോഗം എന്നിവയിലെ ചില പ്രമാണങ്ങൾ വേദാന്തത്തിൽ ഉൾക്കൊള്ളുന്നു. ഇവയെല്ലാംതന്നെ വേദങ്ങളിൽ ബാഹ്യമായിമാത്രം അധിഷ്ഠിതങ്ങളാണു്. ന്യായവും വൈശേഷികവും മനുഷ്യബുദ്ധിയേയാണു് കൂടുതലായി ആശ്രയിക്കുന്നതു്. മനുഷ്യബുദ്ധി വളരെ ദുർബ്ബലവും പരിമിതവുമാണു്. അതിന്നു് അതിൻേറതായ പരിധികൾ ഉണ്ടു്. അതു കാലം ശൂന്യാകാശം, ഹേതുത്വം എന്നിവയെ അവലംബിച്ചാണു് പ്രവർത്തിക്കുന്നതു്. അതിൻെറ കണ്ടുപിടുത്തങ്ങൾ കളങ്കമററവയായി കണക്കാക്കിക്കൂടാ. അതിന്നു് ഇന്ദ്രിയാതീതമായ പ്രശ്നങ്ങളെ പരിഹരിക്കുവാൻ ഉള്ള കഴിവില്ല. വേദങ്ങൾ മാത്രമാണു് കളങ്കമററതും അടിസ്ഥാനപരങ്ങളുമായവ. വെളിപാടുകൾ അഥവാ ഋഷീശ്വരന്മാക്കു് നേരിട്ടു ലഭിച്ചിട്ടുള്ളതും, സഹജാവബോധപരങ്ങളായ അനുഭൂതികളും അവയിലടങ്ങിയിരിക്കുന്നു. ഈ അനുഭൂതികളും ബ്രഹ്മജ്ഞാനം ലഭിച്ചിട്ടുള്ള മററു യോഗികളുടെ അനുഭൂതികളും തുല്യമാണു്.

വേദാന്തമാണു് ഏററവും തൃപ്തികരമായ തത്വശാസ്ത്രസമ്പ്രദായം. അതു് ഉപനിഷത്തുകളിൽനിന്നും ആവിഷ്കരിക്കപ്പെട്ടതാണു്. അതു് മറെറല്ലാ തത്വശാസ്ത്രസമ്പ്രദായങ്ങളേയും ഉല്ലംഘിച്ചിട്ടുണ്ടു്. മീമാംസാസമ്പ്രദായത്തിൽ കർമ്മകാണ്ഡത്തിന്നു് വളരെ അധികം പ്രാധാന്യം കല്പിച്ചിട്ടുണ്ടു്. മീമാംസാസമ്പ്രദായമനുസരിച്ചു് വേദത്തിൽ കർമ്മത്തിന്നാണു് ഏററവും പ്രാധാന്യം കൊടുത്തിട്ടുള്ളതു്. ഉപാസനയും ജ്ഞാനവും കർമ്മത്തിന്നു് സഹായകങ്ങൾ മാത്രമാണു്. ഈ അഭിപ്രായം വേദാന്തസമ്പ്രദായക്കാർ എതിക്ക



digitized by www.sreyas.in

ന്നുണ്ടു്. വേദാന്തമാർഗ്ഗമനുസരിച്ചു് ആത്മസാക്ഷാൽക്കാരം, അല്ലെങ്കിൽ ജ്ഞാനമാണു് ഏറ്റവും പ്രധാനം. ക്രിയാവിധികളും ഉപാസനയും സഹായകങ്ങൾ മാത്രമാണു്. കർമ്മം മനുഷ്യാത്മാവിനെ, വിശിഷ്ടങ്ങളായ ഇന്ദ്രിയസുഖങ്ങളനുഭവിക്കുന്നതിനുള്ള ഒരു താല്ക്കാലിക വസതിയാകുന്ന സ്വർഗ്ഗത്തിലേക്കു് നയിക്കുന്നു. കർമ്മത്തിനു് ജനനമരണങ്ങൾ നശിപ്പിക്കുന്നതിനൊ ശാശ്വതാനന്ദവും അമരത്വവും നൽകുന്നതിനൊ കഴിയുകയില്ല.

ശ്രീശങ്കരാചാര്യരുടെ കാലത്തു് ആറു തത്വശാസ്ത്രസമ്പ്രദായങ്ങളും പ്രചാരത്തിലുണ്ടായിരുന്നു. അതുകൊണ്ടു് തന്റെ കേവലാദ്വൈതമതം സ്ഥാപിക്കുവാൻ മറ്റെല്ലാ സമ്പ്രദായങ്ങളെയും ഖണ്ഡിച്ചിട്ട വേണ്ടിവന്നു. എന്നാൽ ഇക്കാലത്തു് സാംഖ്യവും വൈശേഷികവും നാമമാത്രമായിട്ടേ നിലവിലുള്ളു. ഇക്കാലത്തും ഹിന്ദുമതാചാര്യന്മാരും, സന്യാസിമാരും, മണ്ഡലേശ്വരന്മാരും മററു സമ്പ്രദായങ്ങളെ ഖണ്ഡിച്ചു് അദ്വൈതവേദാന്തത്തെ സ്ഥാപിക്കുവാൻ ശ്രമിക്കുകയാണു്. അതൊരു തെററാണു്. ഇക്കാലത്തു് ഭൌതികവാദം, നിരീശ്വരവാദം, നാസ്തികവാദം, ശാസ്ത്രം എന്നിവയേയെല്ലാം ഖണ്ഡിച്ചിട്ടുവേണം അദ്വൈതമതം സ്ഥാപിക്കുവാൻ.

## ന്യായശാസ്ത്രം

ന്യായശാസ്ത്ര സ്ഥാപകനായ ഗൌതമ മഹഷിക്കു് അഭിവാദങ്ങൾ.

ന്യായശാസ്ത്രം അഥവാ ഹിന്ദുമത തക്കശാസ്ത്രം അക്ഷപാദനെന്നും ദീർഘതപസ്സെന്നും ഉള്ള അപരനാമധേയങ്ങളിലറിയപ്പെടുന്ന ഗൌതമ മഹർഷിയാൽ സ്ഥാപിക്കപ്പെട്ടതാണു്. ന്യായവും, വൈശേഷികവും, വ്യവച്ഛേദനപരങ്ങളായ തത്വശാസ്ത്രവിഭാഗങ്ങളാണു്. "ന്യായം" എന്ന വാക്കിനു് ഒരു വിഷയത്തിനുള്ളിലേക്കു് കടന്നുചെല്ലുന്നതു്, അതായതു് ഒരു വിഷയത്തിനുള്ളിൽ കടന്നുചെന്നു് ഗവേഷണം നടത്തുന്നതു് എന്നും അത്ഥമുണ്ടു്. ഈ വ്യവച്ഛേദപരമായ വീക്ഷണത്തിൽക്കൂടി നോക്കുമ്പോൾ ന്യായം സാംഖ്യത്തിന്റെ നേർവിപരീതമായ സംയോഗം ആണു്. ന്യായശാസ്ത്രത്തെ തക്കവിദ്യ അഥവാ വിവാദശാസ്ത്രം, വാദവിദ്യ, വിചാരണശാസ്ത്രം എന്നെല്ലാം ചിലപ്പോൾ പറയുന്നു. ന്യായത്തിന്റെ ഒരു പ്രത്യേക ഘടകമാണു് തക്കം.



digitized by www.sreyas.in

ന്യായശാസ്ത്രം വെറും യുക്തിവാദമല്ല; പരിപൂർണ്ണമായ വിജ്ഞാനത്തിൻെറ അടിസ്ഥാനമാണ്. സാധാരണക്കാർ ന്യായത്തിൽ തർക്കത്തിനാണ് കൂടുതൽ പ്രാധാന്യമെന്നു കരുതുന്നു. തർക്കം ഏതെങ്കിലും വിഷയത്തിൻെറ ഒരു ഭാഗം മാത്രമാണ്, ശാസ്ത്രീയവും യുക്തിയുക്തവുമായ തെളിവുകൾ കൊണ്ടു് ജ്ഞാനത്തിൻെറ പൊരുളിനെപ്പററി ഗുണദോഷ പരീക്ഷയോടെ ഗവേഷണം നടത്തുക എന്നുള്ളതാണ് ന്യായത്തിൻെറ ഉദ്ദേശം. ഗുണദോഷ വിചിന്തനത്തോടുകൂടിയുള്ള ആദ്ധ്യാത്മിക വിഷയ പഠനത്തെക്കുറിച്ചാണ് ന്യായശാസ്ത്രം പ്രതിപാദിക്കുന്നതു്. അതിൽ മന:ശാസ്ത്രം, തർക്കശാസ്ത്രം, ആദ്ധ്യാത്മികവിദ്യ, ബ്രഹ്മജ്ഞാനം എന്നിവയെപ്പററിയുള്ള വിമർശനങ്ങൾ അടങ്ങിയിരിക്കുന്നു.

## ന്യായം-ആദ്ധ്യാത്മികാന്വേഷണത്തിനുള്ള ഒരു രീതി

ലോകത്തിൽ മനുഷ്യനറിവുള്ള എല്ലാ കാര്യങ്ങളെയും ചിന്താഗതികളെയും ആലോചനാശക്തിയേയും മററും പററി ഒരു ആദ്ധ്യാത്മിക തലത്തിലുള്ള ഗവേഷണത്തിൻെറ രീതിയേയാണ് ന്യായശാസ്ത്രം കൊണ്ടുദ്ദേശിക്കുന്നതു്. നമ്മുടെ വൈകാരികാനുഭവങ്ങളെ ഗവേഷണപരമായ അന്വേഷണത്തിന്നു് വിധേയമാക്കുന്നു. ആ അറിവിനെപ്പററി വിസ്തരിച്ചിട്ടുള്ള ഒരു വിവരണം ന്യായശാസ്ത്രം തരുന്നു. കാലം, ആകാശം, ഭൗതികവസ്തു, മനസ്സ്, ആത്മാവ്, അനുഭവജ്ഞാനം ഇവയെപ്പററി ന്യായശാസ്ത്രവും വൈശേഷികശാസ്ത്രവും ഗവേഷണം നടത്തിയതിൻെറ ഫലമായി ഭൂമിയെപ്പററിയുള്ള സിദ്ധാന്തം ലഭിച്ചിരിക്കുന്നു. ന്യായവും വൈശേഷികവും ഒരേ ശാസ്ത്രത്തിൻെറ രണ്ടു വശങ്ങൾ മാത്രമാണ്. വൈശേഷികം ന്യായത്തിൻെറ ഒരനുബന്ധമാണ്. അവ രണ്ടും അന്യോന്യം ബന്ധപ്പെട്ട സമ്പ്രദായങ്ങളാണ്. അവ രണ്ടും വ്യക്തിഗതമായ ഈശ്വരാരാധനാ സമ്പ്രദായത്തെ അനുകൂലിക്കുന്നു, ജീവൻെറ ബഹുത്വത്തിലും ലോകത്തിൻെറ പരമാണുത്വത്തിലും വിശ്വസിക്കയും ചെയ്യുന്നു. ഇതിനും പുറമെ വളരെ ന്യായവാദങ്ങൾ സാമാന്യേന അവയ്ക്കുണ്ടു്.

എല്ലാ സംസ്കൃതപഠനത്തിൻെറയും അടിസ്ഥാനം ന്യായമാണ്. അതു് വ്യവസ്ഥാപിതമായ ദർശനങ്ങൾക്കെല്ലാം ഒരു അവതാരികയാണ്. സംസ്കൃതവിദ്യാർത്ഥിക്കു് അതൊരു പ്രാഥമിക പാഠവുമാണ്. ന്യായശാസ്ത്രാഭ്യസനം കൂടാതെ ശ്രീവ്യാസൻെറ ബ്രഹ്മ



digitized by www.sreyas.in

സൂത്രങ്ങൾ നിങ്ങൾക്ക് മനസ്സിലാക്കുവാൻ കഴിയുകയില്ല. ചിന്തിക്കുവാനും തർക്കിക്കുവാനുമുള്ള കഴിവ് ന്യായശാസ്ത്രാഭ്യസനം കൊണ്ടു കിട്ടുന്നു. അതു ബുദ്ധിയെ തീക്ഷ്ണവും സൂക്ഷ്മവുമാക്കുന്നു. അപ്രകാരമുള്ള ഒരു ബുദ്ധികൂടാതെ നിങ്ങൾക്ക് വേദാന്താഭ്യസനവും ഗവേഷണവും സാദ്ധ്യമല്ല. കഠോപനിഷത്തിൽ പറയുന്നു:

"ദൃശ്യതെ ത്വഗ്ര്യയബുദ്ധ്യാ സൂക്ഷ്മായ
സൂക്ഷ്മദർശിഭി:"

ആത്മാവിനെ തീക്ഷ്ണബുദ്ധികളായ ദാർശിനികന്മാർ അവരുടെ തീക്ഷ്ണവും സൂക്ഷ്മവുമായ ബുദ്ധിയിൽക്കൂടി കാണുന്നു.

ന്യായശാസ്ത്രത്തിലെ ആദ്യത്തെ ഗ്രന്ഥം ഗൌതമന്റെ ന്യായസൂത്രമാണ്. ഇതാണ് ഏററവും കേൾവികേട്ട പുസ്തകം. അതിന്നു വളരെ ഏറെ ഭാഷ്യങ്ങൾ പലരാലും രചിക്കപ്പെട്ടിട്ടുണ്ട്. വാത്സ്യായനന്റെ "ന്യായഭാഷ്യം", ശ്രീകാന്തന്റെ "ന്യായാലങ്കാരം", ജയന്തന്റെ ന്യായമഞ്ജരി", ഗോവർദ്ധനന്റെ "ന്യായബോധിനി," വാചസ്പതിമിശ്രന്റെ "ന്യായ–വാർത്തിക–താല്പര്യ–ടീകാ" എന്നിവയാണവ.

## ജ്ഞാനം

എല്ലാ ജ്ഞാനവും നാലു ഉപാധികളെ ഉൾക്കൊള്ളുന്നു. (1) വിഷയം അഥവാ പ്രമാതാവ് (2) കർമ്മം അഥവാ പ്രമേയം (3) തൽഫലമായുണ്ടാകുന്ന പ്രജ്ഞാനം അഥവാ പ്രമിതി. (4) ജ്ഞാനത്തിനുള്ള മാർഗ്ഗം അഥവാ പ്രമാണം. എന്നിവയാണ് ഈ നാലുപാധികൾ. യഥാർത്ഥമായ അറിവ് ലഭിക്കേണ്ട പ്രമേയങ്ങൾ പന്ത്രണ്ടാണ്. അവ 1. ആത്മാവ് 2. ശരീരം 3. ഇന്ദ്രിയങ്ങൾ 4. അർത്ഥം 5. ബുദ്ധി 6. മനസ്സ് 7. പ്രവൃത്തി 8. ദോഷം 9. പ്രേത്യഭാവം 10. ഫലം 11. ദുഃഖം 12. മോക്ഷം അഥവാ അപവർഗ്ഗം.

പ്രത്യക്ഷം, അനുമാനം, ഉപമാനം, ശബ്ദം, എന്നിവയാണ് ജ്ഞാനത്തിന്റെ പ്രമാണങ്ങൾ. ശബ്ദത്തിൽ വേദവും പെടുന്നു. പ്രത്യക്ഷം എന്നു പറയുന്നതു് ഇന്ദ്രിയഗോചരമായതിനെയാണ്.

## ഈശ്വരൻ, ആത്മാവ്, ജഗത്തു്

### ഈശ്വരൻ

ന്യായശാസ്ത്രമനുസരിച്ച്, മനുഷ്യന്റെ കർമ്മങ്ങൾ ഈശ്വരേച്ഛക്കു വിധേയമായാണ് അവയുടെ ഫലത്തെ ഉളവാക്കുന്നതു്. ഈശ്വരൻ



digitized by www.sreyas.in

അദൃഷ്ടങ്ങളുടെ മേൽനോട്ടം വഹിക്കുന്നു. മനുഷ്യന്റെ വിധിയെ നിയന്ത്രിക്കുന്ന ബുദ്ധിപൂർവ്വകമായ അദൃഷ്ടതത്വം ഈശ്വരപ്രേരണയാൽ പ്രവൃത്തിക്കുന്നു. ഈശ്വരൻ അദൃഷ്ടത്തിന്റെ ഗതിയെ തടയുന്നില്ലെങ്കിലും, അതിന്റെ പ്രവർത്തനത്തെ പ്രായോഗികമാക്കുവാൻ സഹായിക്കുന്നു. മനുഷ്യരുടെ കർമ്മങ്ങളുടെ ഫലത്തെ ഈശ്വരനാണ് തരുന്നതു്. വിശ്വവ്യാപകനും സർവ്വശക്തനുമായ ഈശ്വരൻ ഒരു പ്രത്യേക പരമാത്മാവാണ്. അദ്ദേഹം തന്റെ വിശ്വവ്യാപ്തിത്വവും സർവ്വശക്തിത്വവും ഉപയോഗിച്ചു ലോകത്തെ നയിക്കയും നിയന്ത്രിക്കയും ചെയ്യുന്നു.

ഇശ്വരനു് വ്യക്തിത്വമുണ്ടു്. ഈശ്വരൻ സച്ചിദാനന്ദസ്വരൂപനും നിർവ്വികാരനുമാണ്. മിഥ്യാജ്ഞാനം, അധർമ്മം, പ്രമാദം എന്നിവയില്ലാത്തവനാണ്. ഈശ്വരനു് ജ്ഞാനവും ഇച്ഛയും, പ്രയത്നവും ഉണ്ടു്. ഇച്ഛാക്രിയയും നിത്യജ്ഞാനവുമുള്ള ഏകനായ സൃഷ്ടികർത്താവാണ് ഈശ്വരൻ. ഭഗവാൻ, വിഭു (സർവ്വവ്യാപി)വാണ്.

## ആത്മാവു്

ആത്മാവു് ഒരു യാഥാർത്ഥ്യമാണ്. അതൊരു ശാശ്വതവസ്തുവുമാണ്. ആഗ്രഹം, വിരക്തി, ഇച്ഛ, സന്തുഷ്ടി, വേദന, ബുദ്ധിശക്തി, പ്രജ്ഞാനം എന്നിവ അതിന്റെ ഗുണങ്ങളാണ്. ഞാനെന്ന ഭാവത്തിന്റെ വിഷയം ആത്മാവാണ്, ആത്മാവില്ലാതെ തിരിച്ചറിയുവാനൊ അനുസ്മരിക്കുവാനൊ സാദ്ധ്യമല്ല. കണ്ണിനു വസ്തുക്കളെ കാണുവാനോ ചെവികൾക്കു് ശബ്ദങ്ങൾ കേൾക്കുവാനൊ ആത്മവില്ലാതെ സാധിക്കുകയില്ല. എല്ലാ ഇന്ദ്രിയങ്ങൾക്കും ഒരു വിഷയം അതിന്റെ പ്രവർത്തനത്തിന്നാവശ്യമാണ്. ആ വിഷയമത്രെ ആത്മാവു്. ഒരു സാധനത്തെ കണ്ടതിന്നുശേഷം, പിന്നീടു് കണ്ണിന്റെ കാഴ്ച നഷ്ടപ്പെട്ടാലും ആ സാധനത്തെ കണ്ടു എന്നുള്ള ബോധം നിലനില്ക്കുന്നു. ഈ ജ്ഞാനം വിഷയങ്ങളുടേയോ ഇന്ദ്രിയങ്ങളുടേയൊ ഗുണമല്ല. മനസ്സുല്ല ആത്മാവു്. ചിന്തിക്കുവാൻ ഉപകരിക്കുന്ന ആത്മാവിന്റെ ഒരുപകരണം മാത്രമാണതു്. ആത്മാവാണ് വിഷയം. ശരീരം നശിച്ചാലും ഇന്ദ്രിയങ്ങൾ വേർപെട്ടാലും മനസ്സിനെ നിയന്ത്രിച്ചാലും ആത്മാവു് നിലനില്ക്കുന്നു. ജീവാത്മാക്കൾ എത്രയോ ഉണ്ടു്.

## ഈ വിശ്വം

നമ്മുടെ ചിന്തയുടെ പരിധിയിൽനിന്നും സ്വതന്ത്രമായി ശാശ്വതമായും, പരിവർത്തനരഹിതമായും, കാരണരഹിതമായുമുള്ള



digitized by www.sreyas.in

നിരവധി പരമാണുക്കളുടെ ഒരു സമാഹാരമാണ് ഈ വിശ്വം. പൃഥ്വി, അപ്പ്, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചഭൂത സംബന്ധി തങ്ങളായ പരമാണുക്കളുടെ ഒരു പരിണതരൂപവുമാണ് ഈ വിശ്വം. ന്യായം—ഒമ്പതു് ദ്രവ്യങ്ങളേയും, അതായതു് പഞ്ചഭൂതങ്ങൾ, കാലം ദിക്ക് മനസ്സ്, ആത്മാവ് എന്നിവയെ, അംഗീകരിക്കുന്നു.

## ബന്ധനത്തിൻെറ ഹേതുവും സ്വാതന്ത്ര്യം നേടുവാനുള്ള വഴിയും

മിഥ്യാജ്ഞാനം ദോഷങ്ങൾ, പ്രവൃത്തി, ജന്മം, ദുഃഖം, എന്നിവ ലോകത്തെ രൂപീകരിക്കുന്നു. മിഥ്യാജ്ഞാനമാണ് എല്ലാ ദുഃഖങ്ങളുടേയും വേദനകളുടേയും മൂലകാരണം. മിഥ്യാജ്ഞാനത്തിൽ നിന്നും ഇഷ്ടാനിഷ്ടാദി ദോഷങ്ങൾ ഉത്ഭവിക്കുന്നു. രാഗദ്വേഷങ്ങളിൽനിന്നും കർമ്മം ഉണ്ടാകുന്നു. ആ കർമ്മഫലം അനുഭവിക്കുന്നതിനു വേണ്ടി വീണ്ടും വീണ്ടും ജന്മങ്ങൾ എടുക്കുന്നതിനു മനുഷ്യൻ നിർബ്ബന്ധിതനാകുന്നു. ജനന മരണാദികൾ ദുഃഖങ്ങൾക്കും വേദനകൾക്കും കാരണമാകുന്നു. തത്വശാസ്ത്രത്തിൻെറ ഉദ്ദേശം എല്ലാദുഃഖങ്ങളുടേയും ക്ലേശങ്ങളുടേയും നാരായവേരായ മിഥ്യാജ്ഞാനത്തെ നശിപ്പിക്കലാണ്. മിഥ്യാബോധത്തെയും ദോഷങ്ങളെയും കർമ്മത്തേയും, ജനനത്തേയും, വേദനകളേയും നശിപ്പിക്കുവാൻ കഴിഞ്ഞാൽ മോചനം അഥവാ അപവർഗ്ഗം മനുഷ്യന്കൈവരുന്നു.

## പതിനാറുവിഭാഗങ്ങൾ

പതിനാറു വിഭാഗങ്ങളുടെ യഥാർത്ഥജ്ഞാനംകൊണ്ടു് ഒരു മനുഷ്യന് മിഥ്യാജ്ഞാനത്തെ നശിപ്പിച്ചു് പരമാനന്ദം കൈവരിക്കാൻ സാധിക്കുന്നു. പതിനാറുവിഭാഗങ്ങൾ; പ്രമാണം, പ്രമേയം, സംശയം, പ്രയോജനം, ദൃഷ്ടാന്തം, സിദ്ധാന്തം, അവയവം, തർക്കം, നിർണ്ണയം, വാദം, ജല്പനം, വിതണ്ഡം, ഹേത്വാഭാസം, ഛലം, ജാതി, നിഗ്രഹസ്ഥാനം എന്നിവയാണ്.

വിവാദവിഷയത്തെപ്പററി ആദ്യമായി സംശയം ഉളവാകുന്നു. രണ്ടാമതായി വിവാദത്തിൻെറ പ്രയോജനം. മൂന്നാമതായി സിദ്ധാന്തത്തിലേക്കു നയിക്കുന്ന ദൃഷ്ടാന്തം. പിന്നീടു വാദി അഞ്ചു ഭാഗങ്ങളായി തിരിക്കപ്പെട്ട തൻെറ വാദവുമായി മുന്നോട്ടുവരുന്നു. അതിനുശേഷം തർക്കവും വാദവിഷയത്തിൻെറ യാഥാർത്ഥ്യമടങ്ങിയിട്ടുള്ള നിർണ്ണയവുമാണ്. വീണ്ടുമൊരു വിവാദം വെറും ജല്പനം



digitized by www.sreyas.in

മാത്രമായിത്തീരുന്നു. ഇതു് വിതണ്ഡം, ഹേത്വാഭാസം, നിഗ്രഹസ്ഥാനം, എന്നിവയും വഴിതെളിയിച്ച് വാദിയും തർക്കിക്കുവാനുള്ള കഴിവുകേടിനെ സ്ഥാപിച്ച് വാദത്തെത്തന്നെ അവസാനിപ്പിക്കുന്നതിന്നിടയാക്കുന്നു.

ഒരു വ്യക്തിക്കു് യഥാർത്ഥജ്ഞാനം ലഭിക്കുമ്പോൾ അയാളുടെ തെററുകൾ, രാഗം, ദ്വേഷം, മോഹം എന്നിവ നശിക്കുന്നു. വെറുപ്പിൽ കോപം, അസൂയ, പൈശുന്യം, വിദ്വേഷം എന്നിവ അടങ്ങിയിരിക്കുന്നു. ബന്ധത്തിലാകട്ടെ, കാമം, അത്യാഗ്രഹം, ലുബ്ധ്, എന്നിവയും, ജാഡ്യതയിലാകട്ടെ, സംശയം, അഹന്ത, അശ്രദ്ധ, തെററിദ്ധാരണ, മുതലായതും അടങ്ങിയിരിക്കുന്നു. മൂഢതയാണു് വിദ്വേഷത്തിന്നും ബന്ധത്തിന്നും കാരണം. മോക്ഷം വേണമെന്നുദ്ദേശിക്കുന്ന പക്ഷം, തെററായ ധാരണകളാൽ തുടങ്ങുന്നതും വേദനയിൽ കലാശിക്കുന്നതുമായ ശൃംഘലയെ പൊട്ടിച്ചു കളയണം. അജ്ഞാനം നശിക്കുമ്പോൾ ദോഷങ്ങളും മാഞ്ഞുപോകുന്നു. ദോഷങ്ങൾ നശിക്കുമ്പോൾ കർമ്മത്തിൽനിന്നുണ്ടാകുന്ന ജനനമരണാദി പരിവർത്തനങ്ങളിൽനിന്നും വേദനകളിൽനിന്നും നിങ്ങൾ മുക്തരാകുന്നു. ഒരു ദേഹം വിട്ടു് മറെറാരുദേഹത്തിൽ പ്രവേശിക്കുക എന്നുള്ളതാണു് വേദനകളുടേയും സന്തുഷ്ടിയുടേയും കാരണം. പുനർജ്ജന്മമില്ലാത്ത ആത്മാവു് എല്ലാവേദനകളിൽനിന്നും സ്വതന്ത്രനാണു്. ശരീരംനശിക്കുന്നതോടുകൂടി ആത്മാവു് സ്വതന്ത്രനാകുകയും തദ്വാരാ സുഖദുഃഖാദികളിൽനിന്നും സ്വാതന്ത്ര്യം നേടുകയും ചെയ്യുന്നു.

## അപവർഗ്ഗം അഥവാ മോചനം

അപവർഗ്ഗം എന്നാൽ വേദനകളിൽനിന്നും പരിപൂർണ്ണമായി മുക്തിനേടുക എന്നാണു് അർത്ഥം. മോക്ഷം എന്നാലും അതുതന്നെയാണു്. യാതനകളിൽനിന്നുമുള്ള മോചനവുമാണതു്. അതു് വ്യക്തമായ സുഖങ്ങളുടെ അനുഭൂതിയല്ല; ആത്മാവിനെ നശിപ്പിക്കലുമല്ല. അതു് ബന്ധനത്തെ വിച്ഛേദിപ്പിക്കലാണു്. ഇരുപത്തൊന്നു തരം വേദനകളിൽനിന്നുമുള്ള മോചനമാണു് മോക്ഷം. സ്വതന്ത്രാവസ്ഥയിൽ മനസ്സും ആത്മാവുമായി ബന്ധമൊന്നുമില്ല. മോക്ഷപ്രാപ്തി കൈവന്നാൽ മനസ്സെന്ന ഒന്നില്ലാതാകുന്നതുകൊണ്ടു്, ആഗ്രഹം, സ്വപ്രയത്നം, ധർമ്മം, വിദ്വേഷം, സംസ്കാരം എന്നിവയൊന്നുംതന്നെ ആത്മാവിനുണ്ടാകുന്നില്ല. നൈയ്യായികന്മാരുടെ മോക്ഷം അർത്ഥമില്ലാത്ത ഒരു പദം മാത്രമാണു്.



digitized by www.sreyas.in

അതു് വേദനാരഹിതവും, വികാരരഹിതവും അശ്മസദൃശവുമായ നിർവ്വികാരാവസ്ഥയാണു്.

## സംഗ്രഹം

ലോകം അണുക്കളുടെ ഒരു സമാഹാരത്തിൽനിന്നും ഉത്ഭവിച്ചതാണു്. അതിന്നു് സംയോഗവും വിയോഗവും ഉണ്ടു്. ലോകത്തിൻെറ ഹേതു പരമാണുക്കളും ഈശ്വരനടക്കമുള്ള നവദ്രവ്യങ്ങളുമാണു്. ഈശ്വരനാകട്ടെ, ഇച്ഛാക്രിയാഗുണങ്ങളുള്ള നിത്യജ്ഞാനമാണു്. ഭഗവാൻ വിഭുവാണു്. ജീവനാകട്ടെ കർത്താവും ഭോക്താവുമാണു്. ജനനം തുടങ്ങി പതിന്നാലുഗുണങ്ങൾ ജീവനുണ്ടു്. ജീവാത്മാക്കൾ നിരവധിയാണു്. ബന്ധനത്തിനുള്ള ഹേതു അജ്ഞാനമാണു്. മോക്ഷം എല്ലാവിധ വേദനകളുടേയും നാശമാണു്. മററു ജ്ഞാനങ്ങളിൽനിന്നും വ്യത്യസ്തമായ ആത്മജ്ഞാനം നേടുന്നതത്രെ മോക്ഷസാധന. ഗൌതമൻ ആരംഭവാദത്തെയും, അന്യഥാഖ്യാതിയേയും സമർത്ഥിക്കുന്നു. ഇതാണു് ഗൌതമൻെറ ന്യായശാസ്ത്രത്തിൻെറ രത്നച്ചുരുക്കം.

## വൈശേഷികം

### ആമുഖം

വൈശേഷികസമ്പ്രദായ സ്ഥാപകനായ കണാദമ്മഷിയുടെ പാദങ്ങളിൽ നിശ്ശബ്ദ പ്രണാമങ്ങൾ.

കണാദമഹർഷി, ഔലൂക്യൻ എന്നും കാശ്യപനെന്നും അറിയപ്പെടുന്നു.

വൈശേഷികസമ്പ്രദായം, വിശേഷത്തിൽ അഥവാ പ്രത്യേകതയിൽ നിന്നാണു് അതിൻെറ പേരു സ്വീകരിച്ചിരിക്കുന്നതു്. കണാദസൂത്രങ്ങളെ വൈശേഷികസമ്പ്രദായം എന്നു പറയുന്നതു് അവയിലെ പ്രധാന വിഷയം ഗ്രന്ഥകാരനാൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ആറു വിഷയങ്ങളിൽ ഒന്നായ ''വിശേഷ''മായതുകൊണ്ടു തന്നെയാണു്.

## ന്യായവും വൈശേഷികവും

പ്രധാന തത്വങ്ങളായ, ആത്മാവിൻെറ പ്രകൃതിയേയും ഗുണങ്ങളേയും പററിയും, ലോകത്തിൻെറ ഉത്ഭവഹേതുവായ പരമാണുതത്വത്തെപ്പററിയും വൈശേഷികവും ന്യായവും യോജിക്കു



digitized by www.sreyas.in

ന്നുണ്ടു്. ന്യായത്തിന്നു് വൈശേഷികം ഒരു അനുബന്ധമാണു്. അനുഭൂതികളുടെ വിശകലനമാണു്. വൈശേഷികത്തിൻെറ പ്രധാന ഉദ്ദേശം. ഏഴുപദാത്ഥങ്ങളെ അഥവാ വിഭാഗങ്ങളെ അവലംബിച്ചു കൊണ്ടാണു് വൈശേഷികം അതിലെ പ്രശ്നങ്ങളെ ഉന്നയിക്കുന്നതു്. അതായതു് പ്രകൃതിയിലുള്ള ചില വസ്തുക്കളുടെ സാമാന്യ ഗുണങ്ങളെ അഥവാ ഉപാധികളെ പരിഗണിച്ചുകൊണ്ടു്. ഇന്ദ്രിയങ്ങൾകൊണ്ടോ, അനുമാനംകൊണ്ടോ, പ്രാഭവംകൊണ്ടോ അറിയപ്പെടുന്ന വസ്തുക്കളെപ്പററി, ചില സാമാന്യധാരണകളെ അതു സൂത്രരൂപേണ രചിക്കുന്നു.

## കണാദസൂത്രങ്ങൾ

കണാദൻെറ ഗ്രന്ഥത്തിൽ പത്തദ്ധ്യായങ്ങളുണ്ടു്. ആദ്യത്തെ അദ്ധ്യായത്തിൽ പദാത്ഥസമുച്ചയങ്ങളെ മുഴുവൻ പററി പ്രതിപാദിക്കുന്നു. രണ്ടാമദ്ധ്യായത്തിൽ കണാദൻ പദാത്ഥ നിരൂപണം ചെയ്യുന്നു. മൂന്നാമദ്ധ്യായത്തിൽ ആത്മാവിനെപ്പററിയും അന്തഃകരണത്തെപ്പററിയും ഒരു വിവരണം നൽകിയിട്ടുണ്ടു്. നാലാമത്തേതിൽ, ശരീരത്തെപ്പററിയും അതിൻെറ ഘടനകളെപ്പററിയും പ്രതിപാദിക്കുന്നു. അഞ്ചാമദ്ധ്യായത്തിൽ അദ്ദേഹം കമ്മത്തെ സ്ഥാപിച്ചിരിക്കുന്നു. ആറാമത്തേതിൽ ശ്രുത്യനുസാരേണയുള്ള ധമ്മത്തെപ്പററിയാണു് വിവക്ഷിച്ചിട്ടുള്ളതു്. ഏഴിൽ അദ്ദേഹം ഉപാധികളേയും അവയുടെ യോഗത്തേയും വിവരിച്ചിരിക്കുന്നു. എട്ടാമദ്ധ്യായത്തിൽ ജ്ഞാനത്തിൻെറ പ്രകാശനത്തെയും, അതിൻെറ മൂലം മുതലായതിനെയും പററിയാണു് പറയുന്നതു്. ഒമ്പതാമദ്ധ്യായത്തിൽ പ്രത്യേകമായ അഥവാ ഏകീകൃതമായ ജ്ഞാനത്തെയും അതിൻെറ മൂലത്തേയും സ്ഥാപിച്ചിരിക്കയാണു്. പത്താമത്തെ അദ്ധ്യായത്തിൽ ആത്മാവിൻെറ ഗുണങ്ങളുടെ വ്യത്യാസങ്ങളെപ്പററിയും പ്രതിപാദിച്ചിരിക്കുന്നു.

ആദ്യം പദാത്ഥങ്ങളുടെ പരിസംഖ്യാനമാണു്. പിന്നീടു് നിവ്വചനമായി. അതിനുശേഷം പരിശോധന അഥവാ പ്രദശിപ്പിക്കൽ ആണു്.

ഈ സമ്പ്രദായം പദാത്ഥനിണ്ണയത്തെപ്പററിയാണു് പ്രധാനമായി പ്രതിപാദിക്കുന്നതെങ്കിലും, പദാത്ഥങ്ങളുടെ സത്തയുടെ അടിസ്ഥാനമായ ധമ്മത്തെപ്പററിയുള്ള അന്വേഷണബുദ്ധിയോടുകൂടിയാണു് കണാദൻ വിഷയം തുടങ്ങുന്നതുതന്നെ. ആദ്യത്തെ സൂത്രം താഴെ പറയും പ്രകാരമാണു്.



digitized by www.sreyas.in

''യതോഽഭ്യുദയ നിശ്രേയ: സാ സിദ്ധി: സാ ധമ്മ:''

മനുഷ്യനെ ഉയർത്തുന്നതും ഏറ്റവും ശ്രേഷ്ഠമായ അവസ്ഥയെ അഥവാ മോക്ഷത്തെ (ദുഃഖരാഹിത്യത്തെ) പ്രദാനം ചെയ്യുന്നതും യാതൊന്നോ അതത്രെ ധമ്മം.

## ഏഴ് പദാത്ഥങ്ങഠം അഥവാ വിഭാഗങ്ങഠം

പദാത്ഥം എന്ന വാക്കിന്നു പദത്തിൻെറ അർത്ഥം എന്നാണു് ബാഹ്യാർത്ഥം. ആ പദാർത്ഥം എന്നതു് ഒരു പദത്തിനെപ്പററി ചിന്തിച്ചു നിർവ്വചിച്ചു് ഒരു വിഷയം എന്നു് അർത്ഥമാക്കാം. ലോകത്തിൽ ഉള്ള എല്ലാ സാധനങ്ങഠംക്കും ഒരു പേരുണ്ടു്. അവ കാണപ്പെടാവുന്നവയുമാണു്. അനുഭൂതിയിൽ അറിയപ്പെടുന്ന വിഷയങ്ങളാകട്ടെ പദാർത്ഥങ്ങളുമാണു്. സംയുക്തപദാർത്ഥങ്ങഠം പരാധീനങ്ങളും ക്ഷണഭംഗുരങ്ങളുമാണു്. കേവലം പദാർത്ഥങ്ങളാകട്ടെ ശാശ്വതങ്ങളും സ്വതന്ത്രങ്ങളുമാണു്.

വൈശേഷിക സിദ്ധാന്തപ്രകാരമുള്ള പദാർത്ഥങ്ങഠം:– 1) ദ്രവ്യം 2) ഗുണം 3) കമ്മം 4) സാമാന്യം 5) വിശേഷം 6) സമവായം 7) അഭാവം എന്നിവയാണു്. ആദ്യത്തെ മൂന്നു ദ്രവ്യം, ഗുണം, ക്രിയ എന്നിവക്കു് ശരിയായും, വസ്തുനിഷ്ഠമായ ആസ്തിത്വം ഉണ്ടു്. മററു മൂന്നും, അതായതു് സാമാന്യത്വം, വ്യക്തിത്വം, അനുഷംഗം എന്നിവ യുക്തിപരമായ വിഭാഗങ്ങളാണു്. അവ ബുദ്ധിപരമായ വിവേചനത്തിൻെറ ഫലമായുളവാകുന്നവയാണു്. കണാദൻ ആറുവിഭാഗങ്ങളെ പരിസംഖ്യാനം ചെയ്തിട്ടുള്ള ഏഴാമത്തേതു് പിന്നീടുള്ള വരാൽ ചേർക്കപ്പെട്ടതാണു്.

ഭൂമി, ജലം, അഗ്നി, വായു, ആകാശം, സമയം, ബഹിരാകാശം, ആത്മാവു്, മനസ്സു് എന്നിവയെല്ലാം ദ്രവ്യങ്ങളാണു്. ഈ ഒമ്പതിൽ ആദ്യത്തെ നാലും അവസാനത്തെതായ മനസ്സും സൂക്ഷ്മങ്ങളാണു്. ആദ്യത്തെ നാലും ശാശ്വതങ്ങളും നശ്വരങ്ങളും ആണു്. അവയുടെ വിവിധ ഘട്ടങ്ങളിൽ നശ്വരങ്ങളും അവയുടെ അന്ത്യത്തിൽ അവ തിരിച്ചുപോകേണ്ടതുമൂലമായ പരമാണുക്കളെ സംബന്ധിച്ചിടത്തോളം, ശാശ്വതങ്ങളുമാണു്.

മനസ്സു് ശാശ്വതമായ ഒരു വസ്തുവാണു്. ആത്മാവിനെപ്പോലെ സർവ്വവ്യാപിയല്ല. അതു് സൂക്ഷ്മമാണു്. അതിന്നു് ഒരു സമത്തു് ഒരു ചിന്തയേ മാത്രമേ സ്വീകരിക്കാൻ കഴിവുള്ളൂ.



digitized by www.sreyas.in

ഈ ഒമ്പതു ദ്രവ്യങ്ങളിൽ നിസർഗ്ഗജമായ പതിനേഴു ഗുണങ്ങൾ ഉണ്ടു്. അതായതു് രൂപം, രസം, ഗന്ധം, സ്പർശം, സംഖ്യാ, പരിമാണങ്ങൾ, പൃഥക്ത്വം അഥവാ വ്യക്തിത്വം, സംയോഗം, വിഭാഗം, പരത്വം, അപരത്വം, ബുദ്ധി, സുഖദുഃഖാദികൾ, ഇച്ഛാദ്വേഷങ്ങൾ, പ്രയത്നങ്ങൾ എന്നിവ. പിന്നെ ഗുരുത്വാകർഷണം, ദ്രവാവസ്ഥ, സാന്ദ്രത, ക്ഷമത, വിശിഷ്ടത, ദോഷങ്ങൾ, ധ്വനി എന്നിങ്ങനെ ഏഴുധ്വനിതങ്ങളുമുണ്ടു്. ഇങ്ങനെ ഒട്ടാകെ ഇരുതത്തിനാലു ഗുണങ്ങളുണ്ടു്. ഇതിൽ പതിനാറു ഗുണങ്ങൾ സ്ഥാവരവസ്തുക്കളെ ആശ്രയിച്ചവയാണു്. മററുള്ള എട്ടെണ്ണം അതായതു് ധാരണാശക്തി, നിർണ്ണായകശക്തി, ആഗ്രഹം, വിദ്വേഷം, സന്തോഷം, വേദന, ഗുണം, ദുർഗ്ഗുണം, എന്നിവ ആത്മാവിന്റെ ഗുണങ്ങളാണു്.

മൂന്നാമത്തെ വിഭാഗമായ കർമ്മം അഞ്ചുവിധത്തിലുള്ള പ്രവൃത്തികളിൽ അടങ്ങിയിരിക്കുന്നു, അതായതു്, മേല്പോട്ടെറിയുക, കീഴോട്ടെറിയുക ചുരുങ്ങുക, വികസിക്കുക, ചലിക്കുക എന്നിവ.

നാലാമത്തെ വിഭാഗമായ സാമന്യം അഥവാ സാർവ്വത്രികമായ ഗുണങ്ങൾ രണ്ടു വിധത്തിലുള്ളവയാണു്. അതായതു് (1) ഉച്ചനീചത്വങ്ങളും സാമാന്യത്വവും (2) ജാതിയും ഉപഗണങ്ങളും.

അഞ്ചാമത്തേതായ വിഭാഗം അഥവാ പ്രത്യേകത ആദ്യവിഭാഗത്തിൽപ്പെട്ട ഒമ്പതു ശാശ്വത വസ്തുങ്ങളിലടങ്ങിയിരിക്കുന്നു. അവയെല്ലാം ഒന്നിൽനിന്നു മറെറാന്നിനെ വേർതിരിച്ചു മനസ്സിലാക്കിത്തരുന്ന ശാശ്വതങ്ങളും ആത്യന്തികങ്ങളുമായ വ്യത്യാസങ്ങൾ ഉണ്ടു്. അതുകൊണ്ടു് ആ സമ്പ്രദായത്തെ വൈശേഷികമെന്നു പറയുന്നു.

ആറാമത്തെ വിഭാഗമായ സമവായം ഒരു തരത്തിലുള്ളതുമാത്രമാണു്. അതു് ഒരു വസ്തുവും അതിന്റെ ഗുണങ്ങളുമായുള്ള ചേർച്ചയാണു്. അതുപോലെതന്നെ ഒരുതരത്തിലുള്ളതോ ജാതിയിലുള്ളതോ ആയ വസ്തുക്കളും, അവയിലോരോന്നുമായുള്ള ബന്ധവും, ഒരു വസ്തുവും അതിനെ സംബന്ധിച്ചുള്ള സാമാന്യജ്ഞാനവും തമ്മിലുള്ള അധിഷ്ഠാനവും, അതുതന്നെയാണു്. അതു് ഒരു യാഥാർത്ഥ്യമായി കരുതപ്പെടുന്നു.

അനഭാവം നാലുതരത്തിലുണ്ടു്; അതായതു് മുൻകാലങ്ങളിലുള്ള അസ്തിത്വരാഹിത്യം; അസ്തിത്വത്തിന്റെ വിരാമം, അന്യോ



digitized by www.sreyas.in

ന്യം ഉള്ള അനസ്തിത്വഭാവം, പരിപൂൎണ്ണമായ അസ്തിത്വരാഹിത്യം എന്നിവ.

## പദാൎത്ഥജ്ഞാനം പരമമായ നന്മയെ നല്കുന്നു

പരമമായ നന്മയെ നേടുന്നതിന്നുള്ള വഴി പദാർത്ഥജ്ഞാനമാണു്. ലബ്ധമായ ജ്ഞാനത്തിന്റെ ഫലമായി പരമമായ നന്മ കൈവരുന്നു. പദാൎത്ഥജ്ഞാനത്തിന്റെ സാരതത്വമായ ഒരു പ്രത്യേക ധൎമ്മത്താലും പദാൎത്ഥങ്ങൾ തമ്മിലുള്ള സാമ്യത്താലും, വ്യത്യാസങ്ങളാലും അതു ലഭിക്കുന്നു.

## അദൃഷ്ടതത്വവും അതിന്റെ പോരായ്മകളും

കണാദൻ അദ്ദേഹത്തിന്റെ സൂത്രങ്ങളിൽ പ്രത്യക്ഷത്തിൽ ഈശ്വരനെപ്പററി പരാമൎശിക്കുന്നില്ല, അദ്ദേഹത്തിന്റെ വിശ്വാസം, അജ്ഞാതകൎമ്മങ്ങളുടെ അദൃഷ്ടമായ ശക്തിയുടെ ഫലമായാണു് ലോകത്തിന്റെ ഉത്ഭവം എന്നായിരുന്നു. അണുക്കളുടെയും, ആത്മാക്കളുടെയും ആദ്യപ്രവൎത്തനങ്ങളുടെ മൂലമായി അദൃഷ്ടതത്വത്തെ കണക്കാക്കുന്നു.

കണാദന്റെ ശിഷ്യന്മാർ ഈശ്വരനെ ലോകത്തിന്റെ കാൎയ്യക്ഷമമായ ഹേതുവായി അവതരിപ്പിക്കുന്നു. അണുക്കളാകട്ടെ ലോകത്തിന്റെ സ്ഥൂലകാരണങ്ങളായും കണക്കാക്കപ്പെടുന്നു.

ചിന്താരഹിതമായ അണുക്കൾക്കു് ഈ ലോകത്തെ ചിട്ടയോടുകൂടി പ്രവൎത്തിപ്പിക്കുന്നതിന്നുള്ള ശക്തിയോ ബുദ്ധിയോ, വൈഭവമോ ഇല്ല. തീർച്ചയായും ഈ അണുക്കളുടെ പ്രവൎത്തനങ്ങൾ സൎവ്വജ്ഞനും സൎവ്വശക്തനുമായ ഈശ്വരനാൽ നിയന്ത്രിക്കപ്പെടുന്നുണ്ടു്. അനുമാനങ്ങളും ശാസ്ത്രങ്ങളും അതിനെ അംഗീകരിക്കുവാൻ നിർബ്ബന്ധിക്കുന്നുമുണ്ടു്, അദൃഷ്ടത്തെ പ്രവൎത്തനക്ഷമമാക്കുന്ന ആ ബുദ്ധി ഏതാണു്? ആ ബുദ്ധിയാണു് ഇശ്വരൻ. പഞ്ചഭൂതങ്ങൾ അതിന്റെ ഫലങ്ങളാണു്. അവയെപ്പററി അറിവുള്ള ഒരാൾ അവസ്ഥു് മുമ്പുണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണല്ലൊ. ആ ഒരാളാണു് ഈശ്വരൻ. വേദങ്ങൾക്കു് ഒരു കൎത്താവു് ഉണ്ടായിരിക്കണം. വേദങ്ങളിലെ ഉള്ളടക്കം തെററുകളില്ലാത്തതാണു്. അതിന്റെ കൎത്താവു് കാപട്യരഹിതനാണു്. അദ്ദേഹം സൎവ്വശക്തനായിരിക്കണം.

ലയനാവസ്ഥയിൽ ആത്മാക്കൾ ചേതനാരഹിതരാണു്. അതുകൊണ്ടു് അണുക്കളുടെ പ്രവൎത്തനങ്ങളെ അവക്കു് നിയന്ത്രിക്കുവാൻ



digitized by www.sreyas.in

സാധിക്കുന്നില്ല. അണുക്കൾക്ക ചലനശക്തി ഇല്ല. അതുകൊണ്ടു് അവയെ ആദ്യമായി ചലിപ്പിക്കുവാൻ ഒരാളുണ്ടായിരിക്കണം. ആ ചലനകർത്താവാണു് ഈശ്വരൻ. അഥവാ സൃഷ്ടികർത്താവു്.

## ലോകത്തെപ്പററിയുള്ള അണുസിദ്ധാന്തം

അണുക്കളുടെ സമാഹാരംകൊണ്ടാണു് ലോകം ഉണ്ടാക്കപ്പെട്ടിട്ടുള്ളതെന്നു വൈശേഷിക തത്വത്തിൽ ഊഹിക്കപ്പെടുന്നു. ഈ അണുക്കൾ എണ്ണമററവയും ശാശ്വതങ്ങളുമാണു്. അവ അദൃഷ്ടത്തിന്റെ ശക്തികൊണ്ടു്, സമാഹരിക്കപ്പെടുകയും, വിയോജിക്കപ്പെടുകയും വീണ്ടും വിയോജിക്കപ്പെടുകയും ചെയ്യുന്നു. ഒരണു ശാശ്വതമായും കാരണരഹിതമായും സ്ഥിതിചെയ്യുന്ന ഒന്നായി വിവരിക്കപ്പെടുന്നു. അതു് ചെറുതിൽവെച്ചു് ചെറുതും അദൃശ്യവും, അവിഭാജ്യവും, സ്പർശിക്കാൻ പാററാത്തതും, അസ്പൃഷ്ടവും ആണു്. ഓരോ അണുവിനും അതിനേർറതായ ഒരു വിശേഷം അഥവാ ശാശ്വത സത്തയുണ്ടു്. അവയുടെ സംയോഗം ആദ്യമായി രണ്ടണുക്കളുടെ സംയോഗത്തിലാണു് തുടങ്ങുന്നതു്. അതായതു ദ്വ്യാണുദ്യാദ്. അവ മൂന്നെണ്ണംകൂടി യോജിച്ചു് ഒരു കണം അഥവാ ബിന്ദുവായിത്തീരുന്നു. അതിനെ ത്രസരേണു എന്നു പറയുന്നു. സൂര്യരശ്മിയിലെ നൃനത പോലെ കണ്ണുകൾക്കു് ഗോചരമാകുവാൻ വേണ്ടത്ര ദൃശ്യമായ ഒന്നാണു് അതു്.

നാലുതരം പരമാണുക്കൾ ഉണ്ടു്; അതായതു് ഭൂമിയിലേയും വായുവിലേയും, വെള്ളത്തിലേയും, അഗ്നിയിലേയും പരമാണുക്കൾ. വ്യക്തിഗതങ്ങളായ അണുക്കൾ മററുള്ളവയുമായി യോജിക്കയും വീണ്ടും കുറച്ചു കാലം കഴിഞ്ഞു് വിയോജിക്കയും ചെയ്യുന്നു.

ശാശ്വതങ്ങളായ ആത്മാക്കളും ശാശ്വതങ്ങളായ അണുക്കളും ഒരേസമയത്തു് ഉണ്ടെന്നുള്ള അനുമാനത്തോടുകൂടിയ വൈശേഷിക ജഗത്സൃഷ്ടിവാദം ദ്വൈതവാദപരമാണു്. ആത്മാവും ദ്രവ്യവും തമ്മിലുള്ള ബന്ധമെന്താണെന്നുള്ളതു് തീർച്ചയായിട്ടില്ല.

## ശരീരവും ആത്മാവും

പ്രളയത്തിൽ ശരീരം സൂക്ഷ്മവും, സൃഷ്ടിയിൽ സ്ഥൂലവുമാണു്. ഒരു ശരീരത്തിന്റെ ജനനത്തിനുള്ള പരിതസ്ഥിതി, സമയം, സ്ഥലം എന്നിവയും ജീവിതകാലവും എല്ലാം അദൃഷ്ടമാണു് നിശ്ചയിക്കുന്നതു്.



digitized by www.sreyas.in

ജീവാത്മാക്കൾ എല്ലാം അനശ്വരങ്ങളും, അന്തമില്ലാത്തവയും, ഒന്നിൽനിന്നും, മററൊന്നു് എന്നേക്കമായി വിയുക്തവുമാണു്. അവ ശരീരം, മനസ്സു്, ഇന്ദ്രിയങ്ങൾ എന്നിവയിൽനിന്നും വിഭിന്നമാണു്. എങ്കിലും സൂക്ഷ്മഗ്രഹണത്തിനും, ഇച്ഛാദ്യോതനത്തിനും, ആഗ്രഹിക്കുന്നതിന്നും, വെറുക്കുന്നതിന്നും, സന്തോഷത്തിനും. വേദനക്കം, ഗുണദോഷചിന്തനത്തിനും കഴിവുള്ളവയാണു്. അവ അനന്തങ്ങളും സർവ്വവ്യാപ്തങ്ങളും ബഹിരാകാശം മുഴുവൻ പ്രചരിച്ചിട്ടുള്ളവയുമാണു്. ഒരാളുടെ ആത്മാവിനു് ശരീരം എവിടെയാണൊ അവിടെമാത്രമേ ഇന്ദ്രിയഗോചരവും അനുഭവഗോചരവും ആകുവാനും പ്രവർത്തിക്കുവാനും കഴിയുകയുള്ളു എങ്കിലും അതേ ആത്മാവിനു് ഒരേ സമയത്തു് ബോംബെയിലും, ന്യൂയോർക്കിലും സ്ഥിതി ചെയ്യുവാനും കഴിയുന്നു.

ആത്മാവു് മോക്ഷാവസ്ഥയിൽ എല്ലാ ഗുണങ്ങളുമായുള്ള ബന്ധത്തിൽനിന്നും സ്വതന്ത്രനാണു്. അതു് അതിൻെറ സ്വാതന്ത്ര്യം വീണ്ടും പ്രാപിക്കുന്നു

## ജനനം-മരണം-മോക്ഷം

ശരീരവും. ആത്മാവും, ഇന്ദ്രിയങ്ങളും, ജീവിതവും തമ്മിൽ ധർമ്മാധർമ്മങ്ങൾ മൂലമുണ്ടാകുന്ന സംയോജനത്തെ ജനനം എന്നു വിളിക്കുന്നു. അവയിൽതന്നെ ശരീരവും മനസ്സും തമ്മിലുണ്ടാകുന്ന വിയോജനത്തെ മരണമെന്നു പറയുന്നു.

യാതൊരു സമയത്തു് ശരീരവുമായുള്ള ബന്ധം ഇല്ലാതാവുകയും, പുനർജ്ജന്മത്തിനു സാദ്ധ്യതയില്ലാതെ വരികയും ചെയ്യുന്നുവോ ആ സന്ദർഭത്തിൽ മോക്ഷം കൈവരുന്നു.

## ബന്ധവും മോക്ഷവും

സന്തോഷവും ദുഃഖവും ഉണ്ടാകുന്നതു് ആത്മാവും, മനസ്സും ഇന്ദ്രിയങ്ങളും വിഷയങ്ങളും തമ്മിൽ ബന്ധമുണ്ടാകുമ്പോഴാണു്.

സന്തുഷ്ടിയിൽനിന്നു് ആഗ്രഹം ഉടലെടുക്കുന്നു. ചന്ദനം പുഷ്പം മാല്യങ്ങൾ സ്ത്രീകൾ എന്നിങ്ങനെയുള്ള വിഷയങ്ങളെ അനുഭവിക്കുന്നതിൽ നിന്നുണ്ടാകുന്ന സന്തോഷത്തിൽനിന്നു് അതേ ഭോഗങ്ങളനുഭവിക്കുന്നതിന്നുള്ള രാഗവും അതിന്നുള്ള വഴികൾ ലഭിക്കുന്നതിന്നുള്ള അനുരാഗം അഥവാ ആഗ്രഹവും ഉണ്ടാകുന്നു. പാനൃകൾ,



digitized by www.sreyas.in

തേളുകടി, മുള്ളുകടി, എന്നിവ അവയിൽനിന്നുള്ള വേദനയേയും അതിന്റെ ഹേതുക്കളെയും വെറുക്കുന്നതിന്നു് ഇടയാക്കുന്നു.

നിരന്തരമായുള്ള വിഷയാനുഭൂതിയിൽനിന്നു വളരെ ശക്തമായ ഒരു ചിത്താനുഭവം അഥവാ ചിത്തവൃത്തി ഉണ്ടായിത്തീരുന്നു. അതിന്റെ ഫലമായി തന്റെ പ്രേമഭാജനത്തെ സ്വന്തമായി ലഭിക്കാത്ത അനുരാഗി അവളെത്തന്നെ എല്ലാ വിഷയങ്ങളിലും കാണുന്നു. പാമ്പുകടി ഏററിട്ടുള്ള ഒരാറം അതുകൊണ്ടുണ്ടായിട്ടുള്ള സുശക്തമായ സമ്മർദ്ദം ഹേതുവായിട്ടു് എല്ലായിടത്തും പാമ്പുകളെ കാണുന്നു.

## ബന്ധനത്തിലേക്കു് നയിക്കുന്ന ദോഷങ്ങൾ

രാഗം, ദ്വേഷം, മോഹം എന്നിവയെ ദോഷങ്ങളെന്നു പറയുന്നു. എന്തുകൊണ്ടെന്നാൽ പ്രവർത്തിക്കുന്ന ഒരാളെ ലോകത്തോടു് ബന്ധിപ്പിക്കുന്ന കർമ്മങ്ങളിൽ അവ ഉദ്യുക്തനാക്കിത്തീർക്കുന്നു. ഗൌതമനാകട്ടെ, ലൌകിക വ്യവഹാരങ്ങൾക്കു് പ്രേരിപ്പിക്കുന്നതു് ദോഷങ്ങളുടെ നിജപ്രകൃതിയാണെന്നു പറയുന്നു.

## മോക്ഷാനുഭൂതിയിലേയ്ക്കു നയിക്കുന്ന ജ്ഞാനം

അന്തർജ്ഞാനീയമായ അറിവു് മിഥ്യാജ്ഞാനത്തെ നശിപ്പിക്കുന്നു. തൽഫലമായി ആകർഷണം, വിദ്വേഷം, മോഹം എന്നിങ്ങനെയുള്ള ദോഷങ്ങൾ അപ്രത്യക്ഷമാകുന്നു. അപ്പോൾ കർമ്മവും അന്തർദ്ധാനം ചെയ്യുന്നു. കർമ്മംമൂലമുള്ള പുനർജ്ജന്മം പിന്നീടുണ്ടാകുന്നില്ല, തന്മൂലം ജനനംമൂലമുണ്ടാകുന്ന വേദനയും തിരോധാനം ചെയ്യുന്നു.

## സാംഖ്യം

### ആമുഖം

ബ്രഹ്മപുത്രനും, വിഷ്ണുവിന്റെ അവതാരവും, സാംഖ്യമതാചാര്യനുമായ കപിലമുനിയ്ക്കു പ്രണാമങ്ങൾ.

സാംഖ്യം എന്ന വാക്കു് സംഖ്യ എന്ന പദത്തിൽ നിന്നുത്ഭവിച്ചതാണു്. അതു് വിശ്വതത്വത്തിന്റെ ഒരു പരിസംഖ്യാനം നൽകുന്നു. അതുകൊണ്ടു് സാംഖ്യമെന്ന പേർ യുക്തംതന്നെയായി. സാംഖ്യം എന്ന പേർ വിചാരം അഥവാ തത്വചിന്തനം എന്നുള്ള അർത്ഥത്തിലും ഉപയോഗിക്കാറുണ്ടു്.



digitized by www.sreyas.in

സാംഖ്യ ശസ്ത്രത്തിൽ, പ്രകരണങ്ങളിലും വകുപ്പുകളിലും ആയി ക്രമപ്പെടുത്തിയിട്ടുള്ളതും, സ്ഥൂലമായ പ്രപഞ്ചത്തെപ്പററി വൈശ്ലേഷികമായതുമായ ഒരു ഗവേഷണം ഇല്ല. ഈ വിശ്വത്തിലുള്ള എല്ലാത്തിനേയും ഉല്പാദിപ്പിക്കുന്ന (പ്രകരോതി) പ്രകൃതി എന്നു പേരായ മൂലതത്വത്തിൽനിന്നും തുടങ്ങുന്ന സംശ്ലേഷണപൂർവ്വമായ ഒരു ഗവേഷണമാണുള്ളതു്.

പ്രത്യക്ഷം, അനുമാനം, ആപ്തവാക്യം എന്നീ മൂന്നുമാണ് സാംഖ്യശാസ്ത്രത്തിൻെറ പ്രമാണങ്ങൾ. ആപ്തമെന്ന വാക്കിനു് ശരിയായതു്, യുക്തമായതു് എന്നൎത്ഥമുണ്ടു്. ആ വാക്കു് വേദങ്ങളേയും ഋഷീശ്വരന്മാരേയും ഉദ്ദേശിച്ചു് ഉപയോഗിക്കപ്പെടുന്നു. നൈയ്യായികന്മാൎക്കു് നാലുവിധത്തിലുള്ള പ്രമാണങ്ങളാണുള്ളതു്. ധാരണ, അനുമാനം, താരതമ്യം, വാചികപ്രമാണങ്ങൾ എന്നിവയാണതു്. മീമാംസകന്മാൎക്കു് ആറു പ്രമാണങ്ങളാണുള്ളതു്.

## പുരുഷൻ പ്രകൃതി എന്ന ദ്വന്ദ്വഭാവന

ന്യായസമ്പ്രദായം പഠിച്ചശേഷമാണ് സാധാരണ സാംഖ്യസമ്പ്രദായം പഠിക്കാറുള്ളതു്. അതു് അത്യന്തം സുന്ദരമായ ഒരു സമ്പ്രദായമാണ്. പാശ്ചാത്യ തത്വശാസ്ത്രജ്ഞന്മാൎക്കുപോലും ഇതിനെപ്പററി വലിയ ബഹുമാനമാണുള്ളതു്. അതു് കൂടുതലും, പൂൎണ്ണമായ ദ്വൈതത്തേയാണ് അനുകൂലിക്കുന്നതു്. ശൂന്യതയിൽനിന്നും എന്തെങ്കിലും സൃഷ്ടിക്കാമെന്നുള്ളതിനെ അതു് നിഷേധിക്കുന്നു. അതു് പുരുഷനേയും പ്രകൃതിയേയും, അറിയപ്പെടുന്ന പരമാത്മാവിനേയും, അറിയപ്പെടുന്ന പ്രപഞ്ച വിഷയങ്ങളേയും അംഗീകരിക്കുന്നു.

പ്രകൃതിയും പുരുഷനും അനാദിയാണ്. അവ അനന്തങ്ങളാണ്. അവ തമ്മിലുള്ള വിവേചനാരാഹിത്യമാണ് ജനനമരണങ്ങളുടെ ഹേതു. പ്രകൃതിയും പുരുഷനും തമ്മിൽ വേർതിരിച്ചുള്ള അറിവു് മുക്തിനൽകുന്നു. പ്രകൃതിയും പുരുഷനും യഥാൎത്ഥമാണ്. പുരുഷൻ സ്വതന്ത്രനാണ്. സൎവ്വവ്യാപിയും ശാശ്വതനുമായ അന്ത:കരണമാണ്. പ്രകൃതിയാകട്ടെ കൎമ്മിയും, അനുഭോക്താവുമാണ്. ആത്മാക്കൾ അനന്തമാണ്.

## ഈശ്വരനിഷേധം

സാംഖ്യസമ്പ്രദായത്തെ നിരീശ്വര സാംഖ്യശാസ്ത്രമെന്നു വിളിക്കുന്നു. അതു് നിരീശ്വരപരമാണ്. സാംഖ്യസാസ്ത്രാനുയായികൾ



digitized by www.sreyas.in

ഈശ്വരനെ സ്വീകരിക്കുന്നില്ല. യാതൊരു പുരുഷനുമായി യോജി ക്കപ്പെട്ടിരിക്കുന്നൊ, ആ പുരുഷനുമായുള്ള ബന്ധത്തിൽനിന്നെല്ലാം സ്വതന്ത്രമായി, തൻേറതായ ഒരു വ്യക്തിത്വം പ്രകൃതിയാൽ സൃഷ്ടി ക്കപ്പെട്ടിട്ടുള്ളവയ്ക്കെല്ലാം ഉണ്ടു്. അതുകൊണ്ടു് പ്രപഞ്ചത്തെ സൃഷ്ടി ക്കുവാൻ ധീഷണാശാലിയായ ഒരു സൃഷ്ടികർത്താവിൻെറയോ പ്രപ ഞ്ചകാര്യങ്ങളുടെ മേൽനോട്ടംവഹിക്കുന്ന ഒരു പരാശക്തിയുടെയോ ആവശ്യം ഇല്ലെന്നു സാംഖ്യമതക്കാർ പറയുന്നു. ഇതൊരു തെററാ ണു്. പ്രകൃതി എല്ലായ്പോഴും ജഗദീശ്വരൻെറ നിയന്ത്രണത്തിനു കീഴിലാണു്. അതിന്നു് സ്വയം ഒന്നും ചെയ്യുവാനുള്ള കഴിവില്ല. ജഗദീശ്വരൻ പ്രകൃതിയെ വീക്ഷിക്കുന്നു. അപ്പോഠം മാത്രമേ അവഠം ചലിക്കയും സൃഷ്ടിയിലേർപ്പെടുകയും ചെയ്യുന്നുള്ളു. പ്രകൃതി ധിഷ ണാരഹിതയാണു്. പ്രപഞ്ചത്തെ സംബന്ധിച്ച് ചിന്തിച്ചാവിഷ്ക്ക രിച്ച ഒരു ആസൂത്രിതപദ്ധതി ഉണ്ടാക്കുവാൻ ഒരു ധിഷണാശാലി യായ സൃഷ്ടികർത്താവിനേ സാധിക്കയുള്ളു. പ്രകൃതി ഒരു സഹായി മാത്രമാണു്. ഇതാണു് വേദാന്തതത്വം.

## പരിണാമതത്വവും വിപരിണാമതത്വവും

സാംഖ്യം പരിണാമതത്വത്തേയും, വിപരിണാമതത്വത്തേയും അംഗീകരിക്കുന്നു. ഒരേ വസ്തുവിൻെറ, വളർച്ചയെത്തിയതും വളർച്ച യിലുള്ളതുമായ അവസ്ഥകളാണു് കാര്യവും കാരണവും. പരിപൂർണ്ണ നാശം എന്നൊരവസ്ഥയില്ല. നാശത്തിൽ കാര്യം കാരണത്തിൽ ലയിക്കുന്നു. അത്രയേയുള്ളു.

ശൂന്യതയിൽനിന്നു് ഒരു വസ്തുവും ഉണ്ടാക്കുവാൻ സാദ്ധ്യമല്ല. യാതൊന്നു് ഇല്ലാത്തതാണൊ അതിനെ ഉള്ളതാക്കിത്തീർക്കുവാൻ സാദ്ധ്യമല്ല. യഥാർത്ഥത്തിൽ ഇല്ലാത്ത ഒന്നിനെ, മനുഷ്യനു് കൊ മ്പുണ്ടാക്കുന്നതുപോലെ, ഉണ്ടാക്കുക എന്നുള്ളതു് അസാദ്ധ്യമാണു്. എന്തുകൊണ്ടെന്നാൽ ഒരു വസ്തുവിനെ ഉല്പാദിപ്പിക്കാൻ അതി ൻെറ മൂലമായി മററൊരു വസ്തുകൂടാതെ കഴിയുകയില്ല. അതുമല്ല, എല്ലാസമയത്തും എല്ലാം എല്ലാസ്ഥലത്തും, സംഭാവ്യമല്ല; എന്തുകൊ ണ്ടെന്നാൽ സംഭാവ്യമായ എന്തും അതിനെ ഉല്പാദിപ്പിക്കാൻ പര്യാ പ്തമായ എന്തെങ്കിലും ഒന്നിൽനിന്നുവേണം ഉത്ഭവിക്കുവാൻ.

ഇല്ലാത്ത ഒന്നിനെ ഒരു പ്രവർത്തകനു് ഉണ്ടാക്കുവാൻ സാദ്ധ്യ മല്ല. എണ്ണ നിലക്കടലയിലുണ്ടാകുന്നില്ലെങ്കിൽ അതു് ആട്ടിയതു കൊണ്ടു ഫലമില്ല. അതുപോലെതന്നെ കുറേ മണലോ നാരങ്ങ



digitized by www.sreyas.in

യോ ആട്ടിയാലും ആ ഫലം ലഭിക്കുന്നില്ല. എണ്ണയുടെ ആവിർഭാവം അതു് നിലക്കടലയിൽ ഉണ്ടെന്നുള്ളതിന്നു തെളിവാണു്. തന്മൂലം, അതു് ലഭിച്ചിട്ടുള്ളതു യാതൊന്നിൽനിന്നാണൊ അതിൻെറ അസ്തിത്വത്തിനു് അതു മതിയായ തെളിവാകുന്നു.

വാസ്തവത്തിൽ കാരണത്തിനു് മുൻകൂട്ടിത്തന്നെ കാര്യം ഉണ്ടു്. സാംഖ്യതത്വത്തിൻെറ മുഖ്യമായ ലക്ഷണങ്ങളിൽ ഒന്നിതാണു്. ഫലം ഗുപ്തരൂപത്തിൽ ഉൾക്കൊള്ളുന്ന ഒരു വസ്തുവാണു് കാരണം. ഒരു ബീജത്തിനുള്ളിൽ ഗുപ്തരൂപത്തിൽ വൃക്ഷം മുഴവനും ഉൾക്കൊള്ളുന്നതുപോലെ ഈ ലോകം മുഴുവൻ പ്രകൃതിയിൽ അവ്യക്തം, അഥവാ അവ്യാകൃതമായ അവസ്ഥയിൽ നിലകൊള്ളുന്നു. കാരണവും കാര്യവും ഒരേ പ്രകൃതിയിലുള്ളതാണു്. കാര്യമാകുന്ന വസ്തു കാരണമാകുന്ന വസ്തുവിൽനിന്നും വ്യത്യസ്തമല്ല.

## ഇരുപത്തഞ്ചുതത്വങ്ങളുടെ ചതുർവിഭാഗങ്ങൾ

സാംഖ്യം വിഭാഗങ്ങളെ അവയുടെ ഉല്പാദനശക്തിക്കനുസരിച്ചാണു് വിവരിച്ചിട്ടുള്ളതു്. അതായതു് 1. പ്രകൃതി 2. പ്രകൃതിയും വികൃതിയും 3. വികൃതി 4. അനുഭയരൂപ. ഈ നാലുവിഭാഗങ്ങൾ ഇരുപത്തിനാലു തത്വങ്ങളേയും ഉൾക്കൊള്ളുന്നു. പ്രകൃതി അഥവാ പ്രധാനമായതു് കേവലം ഉല്പാദനക്ഷമമാണു്. അതാണു് എല്ലാത്തിൻേറയും മൂലം. അതു് ഉല്പാദനമല്ല. അതു് സർഗ്ഗാത്മകശക്തിയും, ആവിഷ്കർത്താവും, നിർമ്മാതാവുമാണു്. ബുദ്ധി, അഹങ്കാരം, അഞ്ചു തന്മാത്രകൾ, എന്നിവ ഉല്പന്നങ്ങളും ഉല്പാദനശേഷിയുള്ളതുമായ ഏഴു തത്വങ്ങളാണു്. അഹങ്കാരം അതിൽനിന്നും ഉത്ഭവിക്കുന്നതുകൊണ്ടു് ബുദ്ധി ഉല്പാദനക്ഷമമാണു്. അതു പ്രകൃതിയിൽനിന്നുത്ഭവിച്ചതായതുകൊണ്ടു അതു് ഉല്പന്നവുമാണു്. അഹന്തയും ചേതനയിൽനിന്നുത്ഭവിച്ചതുകൊണ്ടു് അതും ഒരുല്പന്നമാണു്. പഞ്ചതന്മാത്രകൾക്കു് ഉത്ഭവസ്ഥാനമായതുകൊണ്ടു് അഹന്തയും ഉല്പാദനക്ഷമമാകുന്നു. സൂക്ഷ്മങ്ങളായ തന്മാത്രകൾ അഹങ്കാരത്തിൽനിന്നുണ്ടാകുന്നവയാണു്. അതുകൊണ്ടു് അവയും ഉല്പന്നങ്ങളാണു്. അവ പഞ്ചഭൂതങ്ങളുണ്ടാകുവാൻ കാരണമാകുന്നു. അതുകൊണ്ടു തന്മാത്രകളും ഉല്പാദനക്ഷമങ്ങളാകുന്നു. പതിനാറു തത്വങ്ങളും ഉല്പന്നങ്ങളാണു്. അവ ഇന്ദ്രിയങ്ങൾ പത്തും, മനസ്സും, പഞ്ചഭൂതങ്ങളുമാണു്. അവയൊന്നും അവയിൽനിന്നും വ്യത്യസ്ഥമായ ഒരു വസ്തുവിനേയും ഉത്ഭവിപ്പിക്കുവാൻ പര്യാപ്തങ്ങളല്ലാത്തതുകൊണ്ടു് ഉല്പാദന



digitized by www.sreyas.in

ക്ഷമങ്ങളല്ല. പുരുഷൻ അഥവാ ആത്മാവ് ഒരു ഉല്പന്നമോ ഉല്പാദനശേഷിയുള്ള വസ്തുവൊ അല്ല. ആത്മാവ് ഉപാധിരഹിതമാണ്.

## സാംഖ്യ തത്വത്തിൻെറ ഉദ്ദേശം

ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം * എന്നീ താപങ്ങളേയും, പുനർജ്ജന്മത്തേയും, നശിപ്പിക്കുന്നതിന്നുള്ള ഒരു മാർഗ്ഗത്തെ കണ്ടുപിടിക്കുവാൻ വേണ്ടിയാണ് ഈ സാംഖ്യ സമ്പ്രദായത്തെ പരിശോധിക്കുന്നത്. വേദന ഒരു ശല്യമാണ്. അത് യോഗസാധനകൾ നടത്തുന്നതിന്നും മോക്ഷം പ്രാപിക്കുന്നതിന്നും തടസ്ഥമായി നില്ക്കുന്നു. ഈ വേദനയെ നശിപ്പിക്കുന്നതിന്നുപയുക്തമായ ഇരുപത്തിനാലു തത്വങ്ങളുടെ ജ്ഞാനത്തെ കപിലമുനി ഉപദേശിച്ചു. ഇരുപത്തിനാലു തത്വങ്ങളുടേയും ജ്ഞാനം സിദ്ധിച്ചിട്ടുള്ള ഒരാൾ മോക്ഷം പ്രാപിക്കുന്നു എന്നാണ് സാംഖ്യശാസ്ത്ര സിദ്ധാന്തം. ത്രിവിധതാപങ്ങളുമായുള്ള ബന്ധത്തെ വിച്ഛേദിക്കലാണ് ജീവിതത്തിൻെറ പരമമായ ലക്ഷ്യം.

## പ്രകൃതി

പ്രകൃതി എന്നാൽ ആദിയിലുള്ളത്, അഥവാ സൃഷ്ടിക്കപ്പെട്ടിട്ടുള്ളതിൻെറ എല്ലാം മുമ്പുണ്ടായിരുന്നത് എന്നർത്ഥം. ''പ്ര'' (മുമ്പ്) എന്ന ധാതുവിൽനിന്നും ''കൃ'' (ഉണ്ടാക്കുക-ചെയ്യുക) എന്ന ധാതുവിൽനിന്നും ഉണ്ടായതാണ് അത്. വേദാന്തത്തിലെ മായയോട് അതിന്നു സാമ്യമുണ്ട്. അത് പ്രപഞ്ചത്തിൻെറ ഏകമൂലമാണ്. എല്ലാ പരിണാമങ്ങളും അതിനെ അടിസ്ഥാനപ്പെടുത്തിയായതുകൊണ്ട്, അതാണ് പ്രപഞ്ചത്തിൻെറയും പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളുടേയും മൂലം. അതുകൊണ്ട് അതിനെ പ്രധാനമായിക്കരുതുന്നു.

## പ്രകൃതിയുടെ സ്വഭാവങ്ങൾ

പ്രധാനം അഥവാ പ്രകൃതി ശാശ്വതവും സ്ഥാവരവും, സർവ്വവ്യാപിയുമാണ്. അത് ഏകമാണ്. അതിനു കാരണമില്ല. എന്നാൽ അത് എല്ലാത്തിൻെറയും കാരണവുമാണ്. പ്രകൃതി സ്വ

---

* ആദ്ധ്യാത്മികം = പനിമുതലായ ശാരീരികതാപങ്ങൾ
ആധിദൈവികം = ഇടി, ശൈത്യം, ഉഷ്ണം, മഴ മുതലായ പഞ്ചഭൂതങ്ങളിൽനിന്നുമുള്ള താപങ്ങൾ.
ആധിഭൗതികം = മററു ജന്തുക്കളിൽനിന്നുള്ള താപങ്ങൾ.



digitized by www.sreyas.in

തന്ത്രയും കാരണരഹിതയും ആയിരിക്കെ പ്രാപഞ്ചിക ഉല്പന്നങ്ങൾ കാരണമുള്ളവയും ആശ്രിതങ്ങളുമാണ്. അതിൽതന്നെ അന്തർല്ലീനങ്ങളായ ഗുണങ്ങളുടെ പ്രവർത്തനങ്ങളെ മാത്രമേ പ്രകൃതി ആശ്രയിക്കുന്നുള്ളു.

പ്രകൃതി ചേതനാരഹിതമാണ്. അതു് മൂന്നിഴയിലുള്ള ഒരു നൂലുപോലെയാണ്. മൂന്നു ഗുണങ്ങൾ മൂന്നിഴകളാണ്. ഗുണങ്ങൾ മൂലമുള്ള ചില സ്ഥാനികശക്തികളോടുകൂടിയ വെറും അചേതന വസ്തുവാണ് പ്രകൃതി.

## പ്രകൃതിയുടെ പരിവർത്തനങ്ങൾ

അസംസ്കൃതമായ പദാൎത്ഥത്തിന്നു് രൂപമില്ല. അതിന്റെ ആദ്യരൂപം മഹത്ത് അഥവാ ബുദ്ധിയാണ്. അഹങ്കാരത്തിന്നുള്ള മൂലപദാൎത്ഥം ബുദ്ധിയാണ്. അഹന്ത ബുദ്ധിയുടെ ഒരു രൂപമാണ് പഞ്ചഭൂതങ്ങളും, ഇന്ദ്രിയങ്ങളും ഉടലെടുത്തിട്ടുള്ളതു്. ഏതൊരു വസ്തുവിൽനിന്നാണൊ അതുതന്നെയാണ് അഹന്ത. പത്തു് ഇന്ദ്രിയങ്ങളും, പഞ്ചഭൂതങ്ങളും അഹന്തയുടെ രൂപഭേദങ്ങളാണ്. പ്രാഥമികങ്ങളായ പഞ്ചഭൂതങ്ങളുടെ രൂപഭേദങ്ങളാണ് സ്ഥൂലവസ്തുക്കൾ.

ചേതന, അഹങ്കാരം, സൂക്ഷ്മങ്ങളായ പഞ്ചതന്മാത്രകൾ ഇവ പ്രകൃതിയുടെ ഫലങ്ങളാണ്. ചേതനമുതൽ പഞ്ചഭൂതങ്ങളടക്കം ഉള്ള ഈ സൃഷ്ടി, പ്രകൃതിയിലുണ്ടാകുന്ന രൂപഭേദംകൊണ്ടു് ഉണ്ടാക്കപ്പെട്ടവയാണ്. അതിന്റെ ഫലങ്ങളെ നിരീക്ഷണം ചെയ്തിട്ടു്, കാരണം അനുമാനിക്കയാണ്.

അതിന്റെ സൂക്ഷ്മത്വംമൂലം പ്രധാനം, അതായതു് പ്രകൃതി, കാണുവാൻ പററാത്ത തരത്തിലാകുന്നു. അതുകൊണ്ടു് അതിന്റെ ഫലങ്ങളിൽനിന്നും അതിനെ അനുമാനിച്ചറിയണം.

## പ്രകൃതിയുടെ പ്രവർത്തനം

പ്രപഞ്ചത്തിലുള്ള വസ്തുനിഷ്ഠമായ എല്ലാത്തിന്റെയും അടിസ്ഥാനം പ്രകൃതിയാണ്. പ്രകൃതി തനിക്കുവേണ്ടി യാതൊന്നും സൃഷ്ടിക്കുന്നില്ല. എല്ലാ വസ്തുക്കളും ആത്മാവിന്റെ ആസ്വാദനത്തിന്നു വേണ്ടിയുള്ളവയാണ്. ഒരു സ്ഫടികപ്പാത്രം പൂവുമായി യോജിക്കുന്നതുപോലെ പുരുഷനുമായി സംയോഗം ഉണ്ടാകുമ്പോൾ മാത്രമേ പ്രകൃതി സൃഷ്ടിക്കുന്നുള്ളു. ഓരോ ആത്മാവി



digitized by www.sreyas.in

ൻെറയും മോചനത്തിനുവേണ്ടിയാണ് ഈ കർമ്മം ചെയ്യപ്പെടുന്നത്. പശുക്കുട്ടിക്ക് ആരോഗ്യം കൊടുക്കുക എന്നുള്ളത് പാലിൻെറ കർത്തവ്യമാണെന്നുള്ളതുപോലെ ആത്മാവിനു മോചനം നൽകേണ്ടതു് പ്രകൃതിയുടെ കർത്തവ്യമാണ്.

## ഗുണങ്ങൾ

സാംഖ്യതത്വങ്ങളനുസരിച്ച് പ്രകൃതി മൂന്നു ഗുണങ്ങളാൽ നിർമ്മിതമാണ്. സത്വം അതായതു് പരിശുദ്ധി, പ്രകാശം, സംയോജനം; രജസ്സ്, അതായതു് വികാരം, പ്രവൃത്തി, ചലനം; തമസ്സ്, അതായതു് ആലസ്യം, അന്ധകാരം, ചലനരാഹിത്യം, എന്നിവയാണ് ആ മൂന്നു ഗുണങ്ങൾ.

ഗുണം എന്നാൽ ഒരു ചരടെന്ന് അർത്ഥമുണ്ട്. ഗുണങ്ങൾ മൂന്നു പിരിവുകളുള്ള ഒരു ചരടുകൊണ്ടു് ആത്മാവിനെ ബന്ധിക്കുന്നു. ഈ ഗുണങ്ങൾ ന്യായത്തിലെ ഗുണങ്ങളല്ല. അവ പ്രത്യക്ഷത്തിൽ ഉള്ളവയും പ്രകൃതിയെ നിർമ്മിച്ചിട്ടുള്ളവയുമാണ്. പ്രകൃതിയിൽ നിന്നുത്ഭൂതങ്ങളായ ഈ പ്രപഞ്ചവസ്തുക്കളെല്ലാം ഇതിൻെറ പരിധികളുള്ളിൽ പെടുന്നു. അവ ഒരേ അളവിലല്ല സംശ്ലേഷിപ്പിക്കപ്പെട്ടിട്ടുള്ളതു്. നേരെ മറിച്ച് പല അളവിലുമാണ്. ഒന്നൊ അല്ലെങ്കിൽ മറ്റൊന്നു, കൂടിയും കുറഞ്ഞും ആണ്. വേദാന്തത്തിൻെറ ത്രിഗുണങ്ങൾ സത്തു് ചിത്തു് ആനന്ദം എന്നിങ്ങിനെയായിരിക്കെ, സത്വരജസ്തമസ്സുകളാണ് സാംഖ്യത്തിന്നടിസ്ഥാനമായ മൂന്നു ഗുണങ്ങൾ.

## ഗുണങ്ങൾ തമ്മിലുള്ള പരസ്പരപ്രവർത്തനം പരിണാമത്തിലേക്കു നയിക്കുന്നു

മൂന്നു ഗുണങ്ങളും ഒരിക്കലും വ്യത്യസ്തങ്ങളല്ല. അവ അന്യോന്യം സഹായകങ്ങളാണ്. അവ ഒന്നിനോടൊന്നു ചേരുന്നു. വിളക്കിൻെറ നാളവും തിരിയും എണ്ണയും പോലെ അവ ഏററവും ബന്ധപ്പെട്ടിരിക്കുന്നു. അവ പ്രകൃതിയുടെ കേവല സത്തയായിത്തീരുന്നു. എല്ലാ വസ്തുക്കളും ത്രിഗുണങ്ങളാൽ നിർമ്മിക്കപ്പെട്ടവയാണ്. ഗുണങ്ങൾ ഒന്നു മറ്റൊന്നിന്മേൽ പ്രവർത്തിക്കുന്നു. അപ്പോൾ അവിടെ പരിണാമം ഉണ്ടാകുന്നു. നാശമാകട്ടെ ഈ പരിണാമത്തിൻെറ രാഹിത്യമാണ്.

ഗുണങ്ങൾ വിഷയങ്ങളാണ്. പുരുഷൻ സാക്ഷിയായ കർത്താവാണ്. പുരുഷൻെറ സ്വാധീനശക്തികൊണ്ടു് പ്രകൃതി ആസൂത്ര



digitized by www.sreyas.in

ണം ചെയ്യുന്നു. പ്രകൃതിയുടെ ആസൂത്രണത്തിൽ പ്രഥമവും പ്രധാനവുമായ ഉല്പന്നമാണ് മഹത്ത് അഥവാ ബുദ്ധി. ബുദ്ധിയിൽനിന്നും അഹങ്കാരമുണ്ടാകുന്നു. അഹങ്കാരത്തിന്നാണ് കർത്തൃത്വമുള്ളത്. വ്യക്തിത്വത്തെ സൃഷ്ടിക്കുന്ന തത്വം അതുതന്നെയാണ്. അഹങ്കാരത്തിൽ നിന്നാണ് മനസ്സ് ഉണ്ടാകുന്നത്. കർമ്മേന്ദ്രിയങ്ങളിൽകൂടി ചിത്തത്തിൻെറ കല്പനകളെ മനസ്സ് നിറവേററുന്നു. അത് ചിന്തിക്കയും സംശയിക്കയും ചെയ്യുന്നു. അത് ഇന്ദ്രിയലബ്ധങ്ങളായ ബോധങ്ങളെ വിശേഷണംകൊണ്ട് ഗോചരങ്ങളാക്കിത്തീർക്കുന്നു. മനസ്സ് ഇന്ദ്രിയ ജ്ഞാനത്തിലും കർമ്മത്തിലും പങ്കെടുക്കുന്നു. സാംഖ്യസമ്പ്രദായത്തിൽ പ്രത്യേകമായ ഒരു പ്രമാണതത്വമില്ല. വേദാന്തത്തിൽ പ്രത്യേകമായ ഒരു പ്രമാണതത്വമുണ്ട്. സാംഖ്യചിന്താഗതിയിൽ മനസ്സ് ഇന്ദ്രിയങ്ങളോടുകൂടി പഞ്ചപ്രാണങ്ങളെ ഉല്പാദിപ്പിക്കുന്നു. ഇന്ദ്രിയങ്ങളുടെ ഒരു രൂപാന്തരമാണ് പ്രാണൻ. ഇന്ദ്രിയങ്ങളുടെ അഭാവത്തിൽ അതിനു് അസ്തിത്വമില്ല.

## മൂന്നുഗുണങ്ങളുടെ പ്രത്യേകതകൾ

സത്വഗുണം തുലനസ്ഥിതിയത്രേ. അതിൻെറ സാന്നിദ്ധ്യത്തിൽ ശാന്തിയുണ്ടാകുന്നു. രാഗദ്വേഷം, പ്രേമം, വെറുപ്പ്, ആകർഷണം, നിരാകരണം എന്നിവയിൽ കൂടി പ്രകടമാകുന്ന കർമ്മമാണ് രജസ്സ്. ആലസ്യം, മന്ദത, മൂഢങ്ങളായ പ്രവർത്തനങ്ങൾ എന്നിവക്കിടയാക്കുന്നതാണ് തമസ്സ്. അത് ബുദ്ധിഭ്രമത്തിനും വിവേചനാരാഹിത്യത്തിനും കാരണമാകുന്നു.

## ത്രിഗുണങ്ങൾ മനുഷ്യനെ എങ്ങിനെ ബാധിക്കുന്നു

എല്ലാ മനുഷ്യരിലും മൂന്നു ഗുണങ്ങളുണ്ട്. ചിലപ്പോൾ അവനിൽ സത്വഗുണം അധികരിച്ചിരിക്കും. അപ്പോൾ അയാൾ ശാന്തനും സ്വസ്ഥനുമായിരിക്കും. അയാൾ ചിന്താശീലനും ധ്യാനനിരതനുമായിരിക്കും. മററുചിലപ്പോൾ രജസ്സ് അധികമായിരിക്കും; അപ്പോൾ അയാൾ ലൗകികങ്ങളായ പല വ്യാപാരങ്ങളിലുമേർപ്പെടുന്നു. അയാൾ വികാരാധീനനും ഉത്സാഹശീലനുമായിക്കാണപ്പെടുന്നു. ചിലപ്പോൾ തമസ്സ് അവനിൽ കൂടുതലായി തീരുമ്പോൾ, അയാൾ അലസനും, നിരുത്സാഹിയും അശ്രദ്ധനുമായിത്തീരുന്നു. തമസ്സ് മിഥ്യാഭ്രമത്തിനുമിടയാക്കുന്നു.

പല മനുഷ്യരിലും ഇതിലേതെങ്കിലും ഒരു ഗുണം അധികരിച്ചു കാണാം. സാത്വികനായ ഒരാൾ ധർമ്മനിരതനായിരിക്കും. അയാൾ



digitized by www.sreyas.in

പരിശുദ്ധവും ആത്മീയവുമായ ജീവിതം നയിക്കുന്നു. രാജസിക നായ ഒരാഠം വികാരാധീനനും കുമ്മോദ്യുക്തനുമായിരിക്കും. താമസികനായ ഒരു മനുഷ്യൻ അലസനും ഉത്സാഹരഹിതനുമായിരിക്കും.

സത്വഗുണം ഒരാളെ ദിവ്യനും കുലീനനുമാക്കുന്നു. രജസ്സ് അയാളെ വളരെ മനുഷ്യത്വത്തോടുകൂടിയവനും സ്വാത്ഥിയുമാക്കുന്നു. തമസ്സ് അയാളെ മൃഗപ്രായനും അജ്ഞനുമാക്കുന്നു. ഒരു മഹാത്മാവിൽ സത്വഗുണം അധികമുണ്ടാകും; ഒരു ഭടനൊ, തന്ത്രജ്ഞനോ, വ്യാപാരിയ്ക്കൊ രാജസം അധികമായിരിക്കും.

## പുരുഷൻ

### പുരുഷൻെറ സ്വഭാവങ്ങരം

പുരുഷൻ അഥവാ ആത്മാവ് പ്രകൃതിക്കതീതനാണ്. പുരുഷൻ എന്നും പ്രകൃതിയിൽനിന്നു വേറിട്ടു നിൽക്കുന്നു. പുരുഷനു് ആദിയും അന്തവുമില്ല. ഉപാധികളും ഗുണങ്ങളുമില്ല. സൂക്ഷ്മവും സർവ്വവ്യാപിയുമാണ്. മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങളെന്നിവയ്ക്കതീതനുമാണ്. കാലത്തിനും ശൂന്യാകാശത്തിനും കാര്യകാരണങ്ങരംക്കും അതീതനാണ്. ആത്മാവു് ശാശ്വതനായ ജഗത്സാക്ഷിയാണ്. അതു് സമഗ്രവും സ്ഥിരവുമാണ്. ആത്മാവ് ചിദ്രൂപനാണ്.

പുരുഷൻ കർത്താവല്ല; സാക്ഷിയാണ്. സ്ഫടികം പോലെ വർണ്ണരഹിതനും ആണ്. അതിനുമുമ്പിൽ വെക്കുന്ന സാധനങ്ങളുടെ നിറങ്ങരം അതിൽ പതിഞ്ഞുകാണുന്നു എന്നുമാത്രമേയുള്ളു. അതു് ആധിഭൗതികമല്ല. അതു് സംയോഗങ്ങളുടെ ഫലവുമല്ല. അതുകൊണ്ടു് അതു് ശാശ്വതവുമാണ്. ആത്മാക്കരം നിരവധിയാണ്. ആത്മാക്കളെല്ലാം ഒന്നായിരുന്നു എങ്കിൽ ഒരാത്മാവു് മോക്ഷം പ്രാപിച്ചാൽ എല്ലാ ജീവാത്മാക്കളും മോക്ഷം പ്രാപിക്കേണ്ടതാണ്.

അടിസ്ഥാനപരമായി എല്ലാ ആത്മാക്കളുടേയും പ്രകൃതി ഒരേപോലെയാണ്. പുരുഷൻ ചലനരഹിതനാണ്. സ്വാതന്ത്ര്യം അഥവാ മോക്ഷം പ്രാപിക്കുമ്പോരം പുരുഷൻ അഥവാ ആത്മാവു് എവിടെയും പോകുന്നില്ല.

പ്രകൃതിയിൽനിന്നും, തമ്മിൽ തമ്മിലും, വേറെയായും ജീവാത്മാക്കരം സ്ഥിതി ചെയ്യുന്നു. ഓരോ ജീവാത്മാവും അതിൻേറതായ



digitized by www.sreyas.in

വ്യക്തിത്വത്തിൽതന്നെ വർത്തിക്കുന്നു. എത്ര ദേഹാന്തരപ്രാപ്തി കഴിഞ്ഞാലും അതിന്നു് മാററം വരുന്നില്ല. പ്രത്യേക സൃഷ്ടിയ്ക്കു്, ഓരോ ആത്മാവും, അതിൽ പങ്കെടുക്കാതെ തന്നെ സാക്ഷ്യം വഹിക്കുന്നു. ഒരു മുടന്തൻ ഒരു കുരുടൻെറ പുറത്തു കയറിയിരുന്നു സൃഷ്ടിവൈചിത്ര്യങ്ങളെ അറിയുന്നതുപോലെ, പുരുഷൻ ചേതനാരഹിതയായ പ്രകൃതിയുമായി യോജിച്ചു്, പ്രകൃതിക്കു് സ്വയം ആസ്വദിക്കുവാൻ കഴിയാത്ത പ്രകൃതിയിലെ പ്രതിഭാസങ്ങൾക്കു് സാക്ഷിയായി നിൽക്കുന്നു.

പുരുഷൻ അഥവാ, ആത്മാവു്, ഒരു സാക്ഷിയും, ദ്രഷ്ടാവും മദ്ധ്യസ്ഥനും, കേവലനും, നിഷ്ക്രിയനും, ഉദാസീനനുമാണു്.

## പുരുഷൻെറ അസ്തിത്വത്തെക്കുറിച്ചുള്ള അനുമാനം

ബുദ്ധി മനുഷ്യൻെറ മസ്തിഷ്ക്കത്തിലുള്ളതാകുവാൻ തരമില്ല. എന്തുകൊണ്ടെന്നാൽ. മസ്തിഷ്കം ഒരു വസ്തുവാണു്; തന്മൂലം ചേതനാരഹിതമായ പ്രകൃതിയുടെ ഫലവുമാണു്. കാരണത്തിൽ തന്നെ ബുദ്ധിശക്തി ഇല്ല എങ്കിൽ, അതിൽനിന്നുണ്ടാവുന്ന വസ്തുക്കളിലും ചേതനയുടെ സാന്നിദ്ധ്യമുണ്ടാകുന്നതെങ്ങിനെയാണു്. അതുകൊണ്ടു് ബുദ്ധിപരമായി വ്യക്തമായ ഒരു മൂലതത്വം ഉണ്ടായിരിക്കണം. ആ മൂലതത്വമാണു് പുരുഷൻ അഥവാ ആത്മാവു്.

അചേതനമായ ശരീരം സചേതനമായി കാണപ്പെടുന്നതു് ആത്മാവുമായുള്ള ബന്ധം മൂലമാണു്. ആത്മാവു് കർത്താവാണെന്നു തോന്നിക്കുകയും ചെയ്യുന്നു. ഒരു പാത്രത്തിൽ ചൂടുവെള്ളം വെക്കുമ്പോൾ പാത്രത്തിനു ചൂടും പച്ചവെള്ളം വെക്കുമ്പോൾ തണുപ്പും അനുഭവപ്പെടുന്നതുപോലെ, ആത്മാവിൻെറ സാന്നിദ്ധ്യം കൊണ്ടു് ബുദ്ധിയും മററു ശരീരാവയവങ്ങളുമെല്ലാം സചേതനമായി തോന്നുന്നുവെന്നേ ഉള്ളു. ഈ അന്യോന്യ ഘടകങ്ങളുടെ കൈമാററം ഇരുമ്പും, അഗ്നിയും, സൂര്യനും, വെള്ളവും പോലെയാണു്.

പ്രകൃതിയെക്കൂടാതെ പ്രകൃതിക്കു് ഉപരിയായി മേൽനോട്ടം വഹിക്കുന്ന ഒരു ശക്തി ഉണ്ടായിരിക്കണം. ആ ശക്തി പുരുഷൻ അഥവാ ആത്മാവത്രെ.

പ്രകൃതിയും അതിലെ ഉല്പന്നങ്ങളും ഭോഗവസ്തുക്കളാണു്. സചേതനനായ ഒരു ഭോക്താവും ഉണ്ടായിരിക്കണം. ഈ സചേതനനായ ഭോക്താവു് പുരുഷൻ അഥവാ ആത്മാവാണു്.



digitized by www.sreyas.in

കസേരയും ബഞ്ചും പരൻെറ ഉപയോഗത്തിനുവേണ്ടിയാണെന്നുള്ളതുപോലെ ഈ ശരീരവും മനസ്സും, ഇന്ദ്രിയങ്ങളും, ഗുണങ്ങാംക്കതീതവും, ഉപാധിരഹിതവും, അമൂർത്തവും ആയ ആത്മാവിൻെറ ആവശ്യത്തിനുള്ളവയാണ്. പുരുഷൻ അഥവാ ആത്മാവു് ഗുണങ്ങാംക്കു് സാക്ഷിയാണ്. ഗുണങ്ങാം വിഷയങ്ങളാണ്. പുരുഷനാകട്ടെ സാക്ഷിയായ കർത്താവാണ്. അതുകൊണ്ടു് ആത്മാവിനെ സന്തോഷം, സന്താപം, ഭ്രമം, എന്നിവ ബാധിക്കുന്നില്ല. വേദന പുരുഷനു് സ്വാഭാവികമാണെങ്കിൽ, പുരുഷൻ പ്രകൃത്യാ ഗുണങ്ങളുടെ പ്രവർത്തനത്തിൽനിന്നു് അസ്വതന്ത്രനമാണെങ്കിൽ ജനനമരണങ്ങളിൽനിന്നുമുള്ള മോചനം അസാദ്ധ്യമാണ്.

## പുരുഷനും പ്രകൃതിയും തമ്മിലുള്ള വൈരുദ്ധ്യം

പുരുഷൻെറയും പ്രകൃതിയുടേയും സ്വഭാവങ്ങാം തമ്മിൽ വളരെ വൈരുദ്ധ്യങ്ങാം ഉണ്ടു്. പുരുഷൻ ചേതനനാണ്. എന്നാൽ പ്രകൃതി അചേതനയാണ്. പുരുഷൻ ചലനരഹിതനാണ്. (അകർത്താവു്) എന്നാൽ പ്രകൃതി ചലിച്ചുകൊണ്ടിരിക്കുന്നു. (പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. പുരുഷൻ ഗുണരഹിതനാണ്. പ്രകൃതിയാകട്ടെ ത്രിഗുണസഹിതയാണ്. പുരുഷനു് വ്യതിയാനം ഇല്ല. പ്രകൃതിയിൽ വ്യതിയാനം ഉണ്ടായിക്കൊണ്ടിരിക്കുന്നു. പുരുഷൻ ജ്ഞാതാവും പ്രകൃതി ജ്ഞാനവും ആണ്. ജ്ഞാതാവു് നിഗ്ഗുബ്ബസാക്ഷിയും ജ്ഞാനം കാണപ്പെട്ട വസ്തുതയുമാണ്.

## പ്രപഞ്ചം

പ്രകൃതിയുടെ സമനിലയ്ക്കു ക്ഷോഭമുണ്ടാകുമ്പോാം പ്രപഞ്ചം അതിൻെറ വിവിധഘടകങ്ങളോടുകൂടി രൂപമെടുക്കുന്നു. നിരവധി ജീവാത്മാക്കാം പ്രകൃതിയുടെ മേൽ യാന്ത്രികമായി സമ്മർദ്ദം ചെലുത്തുമ്പോാം പ്രകൃതിയുടെ സമതുലനാവസ്ഥയ്ക്കു് ഉലച്ചിൽ തട്ടുകയും ഒരു ചലനം ഉണ്ടായിത്തീരുകയും ചെയ്യുന്നു. അതോടുകൂടി പ്രപഞ്ചത്തിൻെറ ആവിഷ്കരണം തുടരുന്നു.

## ഉദ്ഗമനവും അന്തർവിലയനവും

പ്രപഞ്ചത്തിൻെറ മൂലം പ്രകൃതിയാണ്. പ്രകൃതിയാണ് പ്രപഞ്ചത്തിൻെറ സാരവത്തായ ദ്രവ്യവും, മൂലകാരണവും. ഈ പ്രകൃതിയിൽനിന്നും ബുദ്ധി അഥവാ മഹത്തു് ഉത്ഭവിക്കുന്നു. ഈ ബുദ്ധിയിൽനിന്നും അഹങ്കാരതത്വം ഉണ്ടാകുന്നു. അഹങ്കാരത്തിൽനിന്നും



digitized by www.sreyas.in

പത്തു് ഇന്ദ്രിയങ്ങളും മനസ്സും ഉണ്ടാകുന്നു. അഞ്ചു് തന്മാത്രകളാകുന്ന ശബ്ദഗന്ധരസരൂപസ്പർശാദികളും ഉണ്ടാകുന്നു. ഈ തന്മാത്രകളിൽനിന്നും പൃഥ്വി, അപ്പ്, തേജോവായ്വാകാശാദി പഞ്ചഭൂതങ്ങളും ഉണ്ടാകുന്നു.

ആകാശത്തിൻെറ ഗുണം ശ്രവണഗോചരമായ ശബ്ദമാണു്. വായുവിൻെറ ഗുണം ത്വക്കിനു് ഗോചരവിഷയമായ സ്പർശമാണു്. തേജസ്സിൻെറ ഗുണങ്ങളായ രൂപം, നിറം എന്നിവ നേത്രങ്ങൾക്കു് ഗോചരമാണു്. അപ്പ് അഥവാ ജലത്തിനു്, രസനയ്ക്കു് ഗോചരമായ രസാസ്വാദനം ഗുണമാണു്. (പൃഥ്വി) ഭൂമിക്കുള്ള ഗുണം ഘ്രാണേന്ദ്രിയഗോചരമായ ഗന്ധമാണു്. ഈ ഓരോ ഘടകത്തിനും അതിൻേറതായ ഗുണത്തോടൊപ്പം, അതിനു മുമ്പു പറഞ്ഞ ഇന്ദ്രിയത്തിൻെറ, ഗുണങ്ങൾകൂടിയുണ്ടു്.

പ്രളയകാലത്തു് ഈ ഉല്പന്നങ്ങളെല്ലാം അതിൻെറ ഭൂതാവസ്ഥയിലേക്കു് മടങ്ങി അവസാനം പ്രകൃതിയിൽ ലയിക്കുന്നു, ഭൂമിയാകട്ടെ അതിൻെറ മൂലകാരണമായ ജലത്തിൽ ലയിക്കുന്നു. ജലമാകട്ടെ അഗ്നിയിലും, അഗ്നി വായുവിലും, വായു ആകാശത്തിലും, ആകാശം മഹത്തിലും, മഹത്തു പ്രകൃതിയിലും ലയിച്ചു പോകുന്നു. ഇതാണു് പ്രകൃതിയിലുള്ള വിലയനസമ്പ്രദായം. പ്രകൃതിലീലകൾക്കു് അഥവാ സംസാരത്തിനവസാനമില്ല. പ്രകൃതിയുടെ ഉദ്ഗമനവിലയനങ്ങളാകുന്ന ചക്രത്തിൻെറ ഗതിക്കു് ആദിയും അന്തവുമില്ല.

## ജ്ഞാനത്തിൻെറ പ്രക്രിയ

ഒരു വിഷയം ഇന്ദ്രിയങ്ങളെ വികാരാധീനമാക്കുന്നു. മനസ്സു ഇന്ദ്രിയഗോചരങ്ങളായ വികാരങ്ങളെ ക്രമീകരിക്കുന്നു. അഹങ്കാരം ഇവയെ ആത്മാവിലേക്കു് തിരിച്ചുവിടുന്നു. ബുദ്ധിയാണു് സങ്കല്പത്തിനു് രൂപം കൊടുക്കുന്നതു്. അതു് ഒരു അനുശാസനത്തെ സങ്കല്പമാക്കി മാററി അതിനെ പുരുഷനു് അഥവാ ബുദ്ധിക്കു് ഗോചരമാക്കുന്നു.

നിങ്ങൾ എന്തെങ്കിലും ഒരു കാര്യത്തിൽ പ്രവേശിക്കുമ്പോൾ ആദ്യം അതിനെ സശ്രദ്ധം വീക്ഷിക്കയും പിന്നെ അതിനെപ്പററി ആലോചിക്കയും പിന്നീടു് ''ഇതു ഞാൻ ചെയ്യേണ്ടതാണെന്നു്'' നിശ്ചയിക്കയും അതിന്നുശേഷം അതിന്നുവേണ്ടി പ്രവർത്തിക്കുവാൻ തുടങ്ങുകയും ചെയ്യുന്നു. ''ഇതു് എന്നാൽ ചെയ്യപ്പെടേണ്ട



digitized by www.sreyas.in

താണ്''' എന്നുള്ള ചിന്ത ബുദ്ധിയുടേ നിശ്ചയമാണ്. അഥവാ, അദ്ധ്യവസായമാണ്. മനസ്സും ഇന്ദ്രിയങ്ങളും സ്വീകരിക്കുന്ന രൂപങ്ങളെയും പ്രതിബിംബങ്ങളെയും ബുദ്ധിയാകുന്ന ഉപകരണം സ്വീകരിച്ച നിർണ്ണായകമായ ആശയങ്ങളാക്കി മാററി, ആ ആശയത്തെ ആത്മാവിനു നല്കുന്നു. അതിൻെറ കത്തവ്യമാണ് നിശ്ചയം.

മനസ്സ് പഞ്ചേന്ദ്രിയങ്ങൾ മൂലമുള്ള ഗ്രഹണത്തിനും, പ്രവൃത്തിക്കും പര്യാപ്തമായ ഒരു അവയവമാണ്. ഇന്ദ്രിയങ്ങൾ ബാഹ്യത്തിൽനിന്നും കേവലങ്ങളായ ചിത്താനുഭവങ്ങളെ സ്വീകരിക്കുന്നു. മനസ്സ് ഇന്ദ്രിയങ്ങളോട് സഹകരിക്കുമ്പോൾ അവ പ്രത്യക്ഷങ്ങളായി ഭവിക്കുന്നു. മനസ്സ് ചിന്തിക്കുന്നു. ബുദ്ധി നിശ്ചയിക്കുന്നു. അഹങ്കാരം സചേതനമായിത്തീരുന്നു.

കർത്തൃത്വം അഹങ്കാരത്തിലധിഷ്ഠിതമാണ്. അഹങ്കാരമാകട്ടെ, ഞാനാണ് കർത്താവെന്നുള്ള ഭാവവും സ്വയം പ്രകൃതിക്കധീനവുമാണ്. സദാ സാക്ഷിയായി മാത്രം വർത്തിക്കുന്ന പുരുഷന്, അഥവാ ആത്മാവിന് അതു് സ്വാധീനമല്ല.

ബുദ്ധി, അഹങ്കാരം, മനസ്സ്, കണ്ണുകൾ ഇവ ഒരു രൂപം ഒരേസമയത്തു് കാണുന്നു. ഉടനെതന്നെ ''ഇതൊരു കുടമാണ്''' എന്നുള്ള തീരുമാനത്തിലെത്തുകയും ചെയ്യുന്നു. ആദ്യത്തെ മൂന്നും രസനയുമായി യോജിച്ച രസത്തേയും, നാസികയുമായി യോജിച്ച് ഗന്ധത്തേയും. ചെവിയുമായി യോജിച്ച് ശ്രവണത്തേയും ത്വക്കമായി യോജിച്ച സ്പർശത്തെയും, ഗ്രഹിക്കുന്നു. ഈ പ്രവൃത്തി ചിലപ്പോൾ പെട്ടെന്നല്ലാതെ ക്രമേണയും സംഭവിക്കാം. ഒരാൾ റോഡിൽ കൂടി നടക്കുമ്പോൾ ദൂരത്തായി ഒരു വസ്തു കാണുന്നു. അയാളുടെ മനസ്സിൽ അതൊരു വിളക്കുകാലാണോ, അതോ, ഒരാളാണൊ എന്നുള്ള സംശയം ഉദിക്കുന്നു. തത്സമയം ഒരു പക്ഷി അതിൽ വന്നിരിക്കുന്നതു കാണുന്നു. അപ്പോൾ സംശയം, മനസ്സിലെ ആലോചനകൊണ്ടു് ഇല്ലാതെയാകുന്നു. ബുദ്ധി അതൊരു വിളക്കുകാൽ തന്നെയാണെന്നു തീർച്ചയാക്കുന്നു. അപ്പോൾ അഹങ്കാരം ''അതൊരു വിളക്കുകാലാണെന്ന് എനിക്കു തീച്ചയാണ്.'' എന്നു പറയുന്നു.

ഇത്തരത്തിൽ മനസ്സും ബുദ്ധിയും, അഹങ്കാരവും, കണ്ണുംകൂടി ക്രമത്തിലാണ് പ്രവർത്തിക്കുന്നതു്. കണ്ണിനു കാണ്മാനുള്ള സമയമുണ്ടു്, മനസ്സിനു ചിന്തിക്കുവാനും, അഹങ്കാരത്തിന് കർത്തൃത്വ



digitized by www.sreyas.in

മാരോപിക്കുവാനും ബുദ്ധിക്കു തീരുമാനത്തിലെത്തുവാനും സൗകര്യം കിട്ടുന്നു. മറെറാരുദാഹരണം നോക്കുക. ചെവി ഒരു വില്ലിൻെറ ഞാണൊലി കേഠംക്കുന്നു. മനസ്സ് ഒരു അമ്പ് അയക്കുന്നതിനുവേണ്ടിയായിരിക്കുമതെന്നു ചിന്തിക്കുന്നു. അഹങ്കാരം, അതെൻെറ നേരെയായിരിക്കുമെന്നു പറയുന്നു. ബുദ്ധിയാകട്ടെ ''ഞാൻ ഉടനെതന്നെ ഓടണം'' എന്നു നിശ്ചയിക്കുന്നു.

മനോബുദ്ധ്യഹങ്കാരങ്ങഠം ദ്വാരപാലന്മാരാണ്. അഞ്ചുകർമ്മേന്ദ്രിയങ്ങളും അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും ഗോപുരദ്വാരങ്ങളാണ്. ബുദ്ധിയാണ് ഇന്ദ്രിയങ്ങളും ആത്മാവും തമ്മിൽ യോജിപ്പിക്കുന്ന മദ്ധ്യവർത്തി.

## ബുദ്ധിയും അതിൻെറ പ്രവർത്തനങ്ങളും

പ്രകൃതിയിലെ ഉല്പന്നങ്ങളിൽ വെച്ചേററവും പ്രധാനമായതു് ബുദ്ധിയാണ്. ഇന്ദ്രിയങ്ങഠം അവയ്ക്കു് ഗോചരങ്ങളായ വസ്തുക്കളെല്ലാം ബുദ്ധിയ്ക്കു് കാഴ്ചവെക്കുന്നു. ബുദ്ധിയാകട്ടെ അവയെ പുരുഷനു് അഥവാ ആത്മാവിനു് കാഴ്ചവെയ്ക്കുന്നു. പുരുഷനും പ്രകൃതിയും തമ്മിലുള്ള വ്യത്യാസത്തെ ബുദ്ധി തിരിച്ചറിയുന്നു.

മററുള്ള അവയവങ്ങഠംക്കും ആത്മാവിനും തമ്മിലുള്ള ഒരു മദ്ധ്യവർത്തിയായ ഉപകരണമാണ് ബുദ്ധി. ഇന്ദ്രിയജന്യങ്ങളും, ചിന്തിച്ചുമനസ്സിലാക്കിയിട്ടുള്ളവയും, ആയ എല്ലാ ആശയങ്ങളും യാതൊരു ആത്മാവിൻെറ ഗുണത്തിനുവേണ്ടിയാണൊ അവയെല്ലാം സജ്ജീകരിക്കപ്പെട്ടിട്ടുള്ളതു്, ആ ആത്മാവിൽ എത്തുന്നതിനുമുമ്പ് ബുദ്ധിയാകുന്ന പ്രധാന ഉപകരണത്തിൽ നിക്ഷേപിക്കപ്പെടുന്നു. ഈ ആശയങ്ങഠം സത്വരജസ്തമോ ഗുണങ്ങളുടെ സമ്മർദ്ദം മൂലം തുഷ്ടി, സന്താപം, ജാഡ്യം എന്നീ ഗുണങ്ങളോടുകൂടി ഓരോ വൈകാരികാനുഭൂതികളെയും പ്രദാനം ചെയ്യുകയും ചെയ്യുന്നു.

വില്ലേജിൽ വില്ലേജധികാരി കരംപിരിച്ചു താലൂക്കിൻെറ മേലധികാരിയെ ഏല്പിക്കുന്നതുപോലെ താലൂക്കിൻെറ മേലധികാരി മന്ത്രിയെ ഏല്പിക്കയും മന്ത്രി അതു രാജാവിൻെറ ഉപയോഗത്തിനുവേണ്ടി സ്വീകരിക്കയും ചെയ്യുന്നതുപോലെ; മനസ്സ് ബാഹ്യേന്ദ്രിയങ്ങളിൽനിന്നും ആശയങ്ങളെ സ്വീകരിച്ചു് അഹങ്കാരത്തിലേക്കും, അഹങ്കാരം 'സർവ്വാധികാരിയായ ബുദ്ധിയിലേക്കും നയിക്കുന്നു. ബുദ്ധി, ചക്രവർത്തിയായ ആത്മാവിൻെറ ആവശ്യ



digitized by www.sreyas.in

ങ്ങൾക്കുവേണ്ടി അവയെ സ്വീകരിച്ച് അവയുടെ മേൽ അധികാര മേൽക്കുകയും ചെയ്യുന്നു.

ബുദ്ധിയാണ് ആത്മാവാകുന്ന പുരുഷന്റെ മന്ത്രി. അനുഭവിക്കേണ്ട എല്ലാത്തിന്റേയും ഫലങ്ങളെ അതു പുരുഷനു കൊടുക്കുന്നു. ബുദ്ധി സ്വയം അചേതനമാണെങ്കിലും അതിനോടേറ്റവും അടുത്തുള്ള പുരുഷന്റെ നിഴലിൽക്കൂടി സചേതനമായി കാണപ്പെടുകയാണ്.

## ജീവൻ

ഇന്ദ്രിയങ്ങളുമായി സംയുക്തനായ ആത്മാവാണ് ജീവൻ. അതു ശരീരപരിധികളുടെ ഉള്ളിൽ സ്ഥിതിചെയ്യുന്നു. അത് അഹങ്കാര സംയുക്തമാണ്. ബുദ്ധിയിൽ ഉള്ള പുരുഷന്റെ നിഴൽമൂലം, അഹങ്കാരം അനുഭവസിദ്ധമായ ആത്മാവായി കാണപ്പെടുന്നു. അത് അജ്ഞാനവും കർമ്മവുമായി ബന്ധിക്കപ്പെടുന്നു. അതു സുഖദുഃഖങ്ങൾക്കും, കർമ്മഫലങ്ങൾക്കും വിധേയമായി ജനനമരണ ചക്രത്തിൽപ്പെട്ട് ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു.

ജീവൻ പുരുഷന്റെ പരിപൂർണ്ണതയെക്കുറിച്ചറിഞ്ഞിരിക്കണം. ജീവനും പുരുഷന്റെ നിലയെ പ്രാപിക്കണം. ഓരോ ജീവനിലും മഹത്തായ പുരുഷൻ അന്തർലീനനാണ്. ആ മഹാപുരുഷന്റെ ശരിയായ പ്രകൃതിയെപ്പററി അവൻ അറിയണം. തന്റെ യഥാർത്ഥമായ ആത്മാവിലേക്കുള്ള പ്രത്യാഗമനമാണ് സ്വാതന്ത്ര്യം, അഥവാ പരിപൂർണ്ണത. നിങ്ങളുടെ യഥാർത്ഥ പ്രകൃതിയെ മറയ്ക്കുന്ന ഒരാവരണത്തെ മാററിക്കളയലാണത്.

### മോക്ഷം

ബന്ധം പ്രകൃതിയുടേതാണെങ്കിലും അതു പുരുഷനിൽ ആരോപിക്കപ്പെട്ടിരിക്കയാണ്. പുരുഷൻ എന്നും സ്വതന്ത്രനാണ്. വിവേചനാരാഹിത്യം മൂലം ഉണ്ടാകുന്ന പ്രകൃതിപുരുഷബന്ധത്തെ ബന്ധനമെന്നും പറയുന്നു. പുരുഷനേയും പ്രകൃതിയേയും വേർതിരിച്ചറിയാൻ കഴിവില്ലാതെ വരുന്നത് സംസാരത്തിനു ഹേതുവാകുന്നു, പുരുഷനും പ്രകൃതിയും തമ്മിൽ ബുദ്ധിപൂർവ്വം വേർതിരിച്ചറിയുന്നതുകൊണ്ടുണ്ടാകുന്നത് മോക്ഷവുമാണ്. മോക്ഷം പരമാത്മാവിൽ ലയിക്കലല്ല, പക്ഷേ പ്രകൃതിയിൽനിന്നുള്ള വേർപാടാണ്.



digitized by www.sreyas.in

ആത്മാവിനു്, പ്രകൃതിയുമായുണ്ടാകുന്ന ബന്ധം മൂലം സംഭവിക്കുന്ന ബന്ധനത്തിൽനിന്നും മോക്ഷം പ്രാപിക്കാനിടയാക്കുന്നതാണു് സാംഖ്യ ശാസ്ത്രത്തിന്റെ ഉദ്ദേശം.

സൃഷ്ടിയിലെ ഇരുപത്തിനാലു് പ്രധാന തത്വങ്ങളുടെയും ശരിയായ ജ്ഞാനം ഉണ്ടാക്കി, അവയിൽനിന്നും ആത്മാവിനെ വേർതിരിച്ചറിഞ്ഞാണു് അതു് സാധിക്കുന്നതു്.

സാംഖ്യ സമ്പ്രദായത്തിൽ സ്ഥാവരവസ്തുക്കളുടെ യഥാർത്ഥ്യം അറിയുന്നതിനുള്ള പ്രമാണങ്ങൾ മൂന്നാണു്: പ്രത്യക്ഷം, അനുമാനം, ആപ്തവചനം.

## മോക്ഷം എങ്ങിനെ ലഭിക്കുന്നു

സൽക്കർമ്മങ്ങളുടെയും ദുഷ്കർമ്മങ്ങളുടെയും ഫലം അവസാനിക്കുമ്പോൾ ജീവൻ ദേഹത്തിൽനിന്നും പിരിഞ്ഞുപോകുന്നു. അപ്പോൾ പ്രകൃതി ആത്മാവിനെ സംബന്ധിച്ചു് പ്രവൃത്തിക്കാതിരിക്കുകയും ശാശ്വതമായ മുക്തിയെ പ്രാപിക്കയും ചെയ്യുന്നു.

കർമ്മഫലങ്ങൾ അവസാനിച്ചു സ്ഥൂലവും സൂക്ഷ്മവുമായ ശരീരങ്ങൾ വിലയം പ്രാപിച്ചുകഴിഞ്ഞാൽ ആ ജീവാത്മാവിനെ സംബന്ധിച്ചിടത്തോളം പ്രകൃതി നിലനിൽക്കുന്നില്ല. ജീവാത്മാവു് കൈവല്യം പ്രാപിക്കുന്നു. ത്രിവിധ താപങ്ങളിൽനിന്നും അതു മുക്തിനേടുന്നു. ഒരു സ്ഥൂലശരീരത്തിൽനിന്നും മറ്റൊന്നിലേക്കു് ഓരോ പ്രാവശ്യവും ജനനമരണങ്ങൾക്കിടയിൽ മാറിക്കൊണ്ടിരിക്കുന്ന ലിംഗശരീരം, ബുദ്ധി, മനസ്സു്, അഹങ്കാരം, അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമ്മേന്ദ്രിയങ്ങളും പഞ്ചതന്മാത്രങ്ങളും കൂടിച്ചേർന്നു് ഉണ്ടായിട്ടുള്ളതാണു്. ഈ ലിംഗശരീരത്തിൽ പൂർവ്വജന്മത്തിൽ ചെയ്തിട്ടുള്ള കർമ്മങ്ങളുടെയെല്ലാം സംസ്കാരങ്ങൾ സ്ഥിരപ്രതിഷ്ഠിതങ്ങളാണു്. ലിംഗ ശരീരവും സ്ഥൂലശരീരവുംകൂടി ചേരുമ്പോൾ ജനനം ഉണ്ടാകുന്നു. ലിംഗശരീരം സ്ഥൂലശരീരത്തിൽനിന്നു വേർപെടുന്നതു് മരണമാകുന്നു. ഈ ലിംഗശരീരം ആത്മജ്ഞാനം കൊണ്ടു് നശിക്കുന്നു,

യഥാർത്ഥജ്ഞാനം ഒരാൾക്കു് ലഭിക്കുമ്പോൾ സൽക്കർമ്മദുഷ്കർമ്മങ്ങൾക്കു് ജനനകാരണമായ ശക്തി ഇല്ലാതാവുന്നു എങ്കിലും ശരീരം പൂർവ്വപ്രചോദനംമൂലം കുറച്ചുകാലംകൂടി തുടരുന്നു. കുശവന്റെ ചക്രം,



digitized by www.sreyas.in

തിരിച്ചിലിന്റെ ശക്തികൊണ്ടു് കുറച്ചുസമയംകൂടി തിരിയുന്നതു പോലെ ശരീരവും കുറച്ചുകാലംകൂടി ഭൂമിയിൽ നില്ക്കുന്നു.

## പ്രകൃതിലീലകളുടെ അവസാനം മാത്രമാണു് മോക്ഷം

ആത്മാവും പ്രകൃതിയുമായുള്ള സംയോഗം ഒരു മുടന്തനും കുരുടനുമായുള്ള ബന്ധംപോലെയാണു്. ഒരു കുരുടനും മുടന്തനും ഒരു കാട്ടിൽ അവരുടെ കൂടെയുള്ളവരാൽ ഉപേക്ഷിക്കപ്പെട്ടു. അവർ തമ്മിൽ കാണുക, ചലിക്കുക എന്നീ പ്രവർത്തനങ്ങളെ പങ്കിട്ടെടുക്കുവാൻ തീർച്ചയാക്കി. മുടന്തൻ കുരുടന്റെ ചുമലിൽ കയറി, കുരുടനു് വഴി പറഞ്ഞുകൊടുത്തുകൊണ്ടിരുന്നു. കുരുടനു തന്റെ മുടന്തനായ സ്നേഹിതന്റെ നിർദ്ദേശമനുസരിച്ചു് നേർവഴിക്കു് നടക്കുവാൻ കഴിഞ്ഞു. അതുപോലെ കാണുവാനുള്ള ശക്തി ആത്മാവിനുണ്ടു്. ചലിക്കുന്നതിനില്ല. പ്രകൃതിക്കാകട്ടെ കാണുവാനുള്ള ശക്തിയില്ല, പക്ഷേ ചലനശക്തിയുണ്ടു്. പ്രകൃതി കുരുടനെപ്പോലെയാണു്. മുടന്തനും കുരുടനും ഉദ്ദിഷ്ട സ്ഥലത്തെത്തിയപ്പോൾ പിരിഞ്ഞുപോയി. അതുപോലെ പ്രകൃതി ആത്മാവിന്റെ മോക്ഷത്തിനുള്ള വഴി തെളിയിച്ചശേഷം പ്രവർത്തനരഹിതയാകുന്നു. ആത്മാവു മോക്ഷം പ്രാപിക്കയും ചെയ്യുന്നു. അതുകൊണ്ടു് അവരുടെ രണ്ടുപേരുടേയും കർത്തവ്യങ്ങൾ നിർവ്വഹിക്കപ്പെട്ടശേഷം അവർ തമ്മിലുള്ള ബന്ധം വിച്ഛേദിക്കപ്പെടുന്നു. പ്രകൃതിയെപ്പററിയുള്ള ജ്ഞാനംമൂലം ആത്മാവു മോക്ഷത്തെ പ്രാപിക്കുന്നു.

ആത്മാവിന്റെ ഗുണത്തിനും ഉപഭോഗത്തിനും വേണ്ടിയാണു് പ്രകൃതിയുടെ കർത്തവ്യങ്ങളെല്ലാം. പ്രകൃതിയാകുന്ന മാതാവു് ആത്മാവാകുന്ന കുഞ്ഞിന്റെ കൈപിടിച്ചു പ്രപഞ്ചത്തിലെ ദൃശ്യങ്ങളെ മുഴുവനും കാണിച്ചുകൊണ്ടു് ലോകത്തിലെ ഉപഭോജ്യ വസ്തുക്കളിൽ നിന്നും ലഭിക്കാവുന്ന ആനന്ദം മുഴുവൻ അനുഭവിച്ചശേഷം ഒടുവിൽ മോക്ഷം പ്രാപിക്കുവാൻ സഹായിക്കയും ചെയ്യുന്നു.

സത്യത്തിൽ ആത്മാവു് ബദ്ധനൊ മുക്തനൊ അല്ല. അതു് ചലിക്കുന്നുമില്ല. എന്നാൽ പ്രകൃതിമാത്രമാണു് മററു പല ശക്തികളോടും ബന്ധപ്പെട്ട ബദ്ധയും, മുക്തയും ചലിക്കുന്നവളുമായി കാണപ്പെടുന്നതു്.

ഒരു നർത്തകി വേദിയിൽവന്നു പല നൃത്തങ്ങളും പ്രദർശിപ്പിച്ചശേഷം വേദിയിൽനിന്നും വിരമിക്കുന്നതുപോലെ തന്നെ, പ്രകൃതിയും, പുരുഷനു് അഥവാ ആത്മാവിനു് പ്രകൃതിദൃശ്യങ്ങളെ



digitized by www.sreyas.in

യെല്ലാം കാണിച്ച ശേഷം പ്രവർത്തന രഹിതമാകുന്നു. പുരുഷനാൽ താൻ അറിയപ്പെട്ടതായി മനസ്സിലായ പ്രകൃതിയേക്കാൾ വിനീതയായി മറ്റൊന്നുംതന്നെ ഭൂമിയിലില്ല. പിന്നീടവൾ പുരുഷൻെറ വീക്ഷണഗതിക്കു മുമ്പിൽ പ്രത്യക്ഷപ്പെടുന്നുമില്ല.

## യോഗം

### ആമുഖം

രാജയോഗകർത്താവും യോഗസമ്പ്രദായത്തെ ചിട്ടപ്പെടുത്തിയ ആചാര്യനുമായ പതഞ്ജലി മഹർഷിക്കായികൊണ്ടു് പ്രണാമങ്ങൾ അദ്ദേഹത്തിൻെറ ''യോഗസൂത്രങ്ങൾ'' ആണു് രാജയോഗത്തിൻെറ അടിസ്ഥാനപരമായ ഗ്രന്ഥം.

യോഗം എന്ന പദം (യുജ്) യോജിപ്പിക്കുക എന്നുള്ള പദത്തിൽനിന്നുത്ഭവിക്കുന്നു. മാനസിക വ്യാപാരങ്ങളുടെ നിയന്ത്രണമാണു് യോഗം. ജീവാത്മാവും പരമാത്മാവുമായുള്ള സംയോഗവുമാണു് ''യോഗം''.

എല്ലാ യോഗസമ്പ്രദായങ്ങളുടേയും സ്ഥാപകൻ ഹിരണ്യഗർഭനാണു്. പതഞ്ജലി മഹർഷിയാൽ സ്ഥാപിക്കപ്പെട്ട രാജയോഗസമ്പ്രദായം സാംഖ്യയോഗത്തിൻെറ ഒരു ശാഖയാണു്. അതിനാൽ അതിനോടു് ഒരു ആകർഷണീയത ചിന്താശീലന്മാരും തപസ്വികളുമായ യോഗവിദ്യാർത്ഥികൾക്കുണ്ടു്. ശരിയായ സാംഖ്യ സമ്പ്രദായത്തേക്കാൾ, സർവ്വശക്തനായ ഈശ്വരൻെറ അസ്തിത്വത്തെപ്പററി കുറേക്കൂടി കൂടുതൽ യഥാസ്ഥികത്വത്തോടുകൂടിയതാണു് ഈ സിദ്ധാന്തം.

പതഞ്ജലിയുടെ ഈശ്വരൻ ക്ലേശങ്ങൾ, കർമ്മങ്ങൾ, ഫലങ്ങൾ, മാദ്ധ്യമങ്ങൾ എന്നിവയാലൊന്നും ഒരു വിധത്തിലും ബന്ധപ്പെടാത്ത ഒരു പ്രത്യേക ആത്മാവോ പരമപുരുഷനൊ ആണു്. സർവ്വവ്യാപ്തിയുടെ ബീജത്തിൻെറ പരിധി അദ്ദേഹത്തിൽ നിക്ഷിപ്തമായിരിക്കുന്നു. കാലത്തിന്നധീനമല്ലാത്തതുകൊണ്ടു് അദ്ദേഹം ഋഷികൾക്കും ഗുരുവത്രെ: അദ്ദേഹം എന്നും സ്വതന്ത്രനമാണു്.

പ്രണവം അഥവാ ''ഓം'' എന്നുള്ള പരിശുദ്ധമന്ത്രം ഈശ്വരനെ പ്രതിനിധീകരിക്കുന്നു. ഓംകാരം ജപിക്കയും ഓംകാരത്തെ ധ്യാനിക്കയും ചെയ്യണം. ഇതു് എല്ലാ തടസ്ഥങ്ങളേയും നീക്കുകയും ഈശ്വരസാക്ഷാൽക്കാരത്തിന്നു വഴി തെളിയിക്കുകയും ചെയ്യും.



digitized by www.sreyas.in

## യോഗസൂത്രങ്ങൾ

യോഗസമ്പ്രദായത്തിലെ മൂലഗ്രന്ഥങ്ങൾ പതഞ്ജലിയുടെ യോഗസൂത്രങ്ങളാണ്. അതിന്ന് നാലദ്ധ്യായങ്ങളാണുള്ളത്. ആദ്യത്തെ അദ്ധ്യായമായ 'സമാധിപാദം' സമാധിയുടെ ഉദ്ദേശത്തേയും സമാധിയുടെ സമ്പ്രദായത്തേയും പററി പ്രതിപാദിക്കുന്നു. രണ്ടാമദ്ധ്യായമായ 'സാധനാപാദം' ഈ സമാധിയെ പ്രാപിക്കുന്നതിനുള്ള ഉപാധികളെപ്പററി വിവരിക്കുന്നു. മൂന്നാമത്തെ അദ്ധ്യായമായ 'വിഭൂതിപാദം' യോഗാഭ്യാസംകൊണ്ട് സിദ്ധിക്കാവുന്ന അത്ഭുതസിദ്ധികളെ വിവരിക്കുന്നു. നാലാമത്തെ അദ്ധ്യായമായ ''കൈവല്യപാദം'' മോക്ഷത്തിന്റെ പ്രകൃതിയെ വിവരിക്കുന്നു.

## രാജയോഗവും ഹഠയോഗവും

പതഞ്ജലിയുടെ യോഗം രാജയോഗം അഥവാ അഷ്ടാംഗയോഗമാണ്. രാജയോഗം മനോനിയന്ത്രണത്തേയും അതുകൊണ്ടുണ്ടാവുന്ന ആദ്ധ്യാത്മികശക്തികളെയും പററിയാണ് പ്രതിപാദിക്കുന്നത്. ഹഠയോഗമാകട്ടെ ശാരീരികനിയന്ത്രണത്തെയും പ്രാണായാമസമ്പ്രദായത്തേയും വിവരിക്കുന്നു. ഹഠയോഗത്തിന്റെ പരമകാഷ്ഠ രാജയോഗത്തിലെത്തിക്കുന്നു. ഹഠയോഗത്തിൽ ക്രമപ്രവൃദ്ധമായുണ്ടാകുന്ന പുരോഗതി രജയോഗത്തിലെത്തിക്കുന്നു. രാജയോഗവേദിയിലേക്ക് കയറുന്നതിനുള്ള ഒരു സോപാനമാണ് ഹഠയോഗം. കുംഭത്തിൽകൂടി പ്രാണന്റെ ഗതി സ്തംഭിപ്പിക്കുമ്പോൾ മനസ്സ് അവലംബരഹിതമാകുന്നു. ഹഠയോഗത്തിന്റെ യഥാൎത്ഥമായ ഉദ്ദേശം ശരീരികശുദ്ധിയും ശ്വാസനിയന്ത്രണവുമാണ്. ഷട്കൎമ്മങ്ങൾ അഥവാ പരിശുദ്ധിക്കുള്ള ആറു കൎമ്മങ്ങൾ, ധൌതി (ജഠരശുദ്ധീകരണം), ഭസ്തി (സഹജമായ വസ്തി), നേതി (നാസാദ്വാരങ്ങളുടെ ശുദ്ധീകരണം), ത്രടക് (കണ്ണടയ്ക്കാതെ ഒരു വസ്തുവിനെ സൂക്ഷിച്ചുനോക്കൽ), നൌളി (വയററിലെ പേശികളെ ചലിപ്പിക്കൽ), കപാലഭാതി (ഒരു തരം പ്രാണായാമംകൊണ്ടു കഫത്തെ കളയൽ), ആസനങ്ങളുടെയും മുദ്രകളുടേയും പരിശീലനംകൊണ്ടു ശരീരം, ആരോഗ്യപൂൎണ്ണവും, ലഘുവും, സുശക്തവും, സ്ഥിരവും ആയിത്തീരുന്നു.

## മനഃസംയമനത്തിനുള്ള ഒരു ക്രമീകൃത സമ്പ്രദായമാണ് യോഗം

യോഗം നിഷ്കൃഷ്ടയോടുകൂടിയ ഒരു ശാരീരികാഭ്യാസമാണ്, അതു്, ഭക്ഷണം, ഉറക്കം, സഹവാസം, പെരുമാററം, സംസാരം,



digitized by www.sreyas.in

ചിന്ത എന്നിവയെല്ലാം കർശനമായ നിയന്ത്രണങ്ങൾ ഏപ്പെട്ടുത്തുന്നു. അതു് ഒരു വിദഗ്ധനും സിദ്ധനുമായ യോഗിയുടെ മേൽനോട്ടത്തിൽ മാത്രം പരിശീലിക്കേണ്ടതാണു്.

പരിപൂർണ്ണതയെ പ്രാപിക്കുന്നതിനും, മനോനിയന്ത്രണത്തിനും ഉള്ള ഒരു ക്രമപ്രവൃദ്ധമായ പരിശ്രമമാണു് യോഗം. യോഗം ധാരണാശക്തിയെ വർദ്ധിപ്പിക്കയും, മനോവ്യാപാരങ്ങളേയും ചാഞ്ചല്യങ്ങളേയും നിയന്ത്രിച്ച് നിർവ്വികല്പസമാധി പ്രാപിക്കുന്നതിനു സഹായിക്കുകയും ചെയ്യുന്നു. മനസ്സിൻേറയും ശരീരത്തിൻെറയും വിശ്രമരാഹിത്യത്തെ നശിപ്പിക്കുകയും ചെയ്യുന്നു. മനസ്സിൻെറ മാലിന്യങ്ങളെ അകററി സുസ്ഥിരമാക്കുകയും ചെയ്യുന്നു. പരമാത്മാവുമായി ജീവാത്മാവിനു പരിപൂർണ്ണമായ ഐക്യം കൈവരുത്തുന്നതിനുള്ള ഒരു മാർഗ്ഗത്തെ അഭ്യസിക്കുക എന്നുള്ളതാണു് യോഗത്തിൻെറ ഉദ്ദേശം. പരമാത്മാവിൽ ജീവാത്മാവു ലയിക്കുന്ന അവസ്ഥ, മനോവൃത്തികളെ നിയന്ത്രിക്കുന്നതുകൊണ്ടു സാധിക്കുന്നു. മനസ്സിനു പ്രപഞ്ചവസ്തുക്കളുമായി ബന്ധമില്ലാതെയിരിക്കുന്നതുകൊണ്ടുണ്ടാകുന്ന സ്ഫടികം പോലെ നിർമ്മലമായ ഒരവസ്ഥയാണിതു്.

## യോഗവും സാംഖ്യവും

കപിലൻെറ സമ്പ്രദായത്തിൽ ഈശ്വരനില്ലാത്തതുകൊണ്ടു് നിരീശ്വര സാംഖ്യമാണു്. പതഞ്ജലിയുടെ സമ്പ്രദായം, സേശ്വര സാംഖ്യമാണു്. എന്തുകൊണ്ടെന്നാൽ, കർമ്മം, ഫലം, ഇച്ഛകൾ, ക്ലേശങ്ങൾ എന്നിവയ്ക്കതീതനായി ഒരു പരമപുരുഷൻ, അഥവാ ഈശ്വരനുണ്ടെന്നുള്ളതുകൊണ്ടു്. സാംഖ്യശാസ്ത്രത്തിലെ മനശ്ശാസ്ത്രപരങ്ങളായ തത്വങ്ങളെ അടിസ്ഥാനപ്പെടുത്തിയാണു് പതഞ്ജലി തൻെറ സമ്പ്രദായം കെട്ടിപ്പടുത്തിട്ടുള്ളതു്. പതഞ്ജലി ഇരുപത്തിനാലു തത്വങ്ങളെ അംഗീകരിക്കുന്നു. സാംഖ്യസമ്പ്രദായത്തിലെ മന:ശാസ്ത്രപരങ്ങളായ തത്വങ്ങളെ അദ്ദേഹം സ്വീകരിക്കയും ആത്മസാക്ഷാത്കാരത്തിന്നുവേണ്ടി ആത്മസംയമനത്തിലെ പ്രായോഗിക വശങ്ങൾക്കു് വളരെയധികം പ്രാധാന്യം കൊടുക്കുകയും ചെയ്യുന്നു.

സാംഖ്യം മന:ശാസ്ത്രപരമായ ഒരു സമ്പ്രദായമാണു്. യോഗമാകട്ടെ പ്രായോഗികമായ ഒരനുശാസനവുമാണു്. ഗവേഷണത്തിനും യുക്തിവാദത്തിനും, സാംഖ്യത്തിൽ പ്രാധാന്യം കൊടുക്കുമ്പോൾ യോഗത്തിൽ ഇച്ഛാശക്തിയെ കേന്ദ്രീകരിക്കുന്നതിന്നു പ്രാധാന്യം നൽകുന്നു.



digitized by www.sreyas.in

യോഗത്തിൽ ജീവാത്മാവിന്ന കൂടുതൽ സ്വാതന്ത്ര്യം ഉണ്ടു്. ഈശ്വരസഹായത്തോടുകൂടി ജീവാത്മാവിനു് മോക്ഷം ലഭിക്കാം. സാംഖ്യശാസ്ത്രത്തിൽ മോക്ഷത്തിന്നുള്ള മാർഗ്ഗം ജ്ഞാനമാണെന്നു സമർത്ഥിക്കുന്നു. യോഗശാസ്ത്രം ധാരണാ ധ്യാനസമാധികൾ കൊണ്ടു് കൈവല്യത്തെ പ്രാപിക്കാമെന്നും പറയുന്നു. തന്റെ എല്ലാ വ്യത്യസ്ഥ മാനസിക വ്യാപാരങ്ങളേയും അടക്കിനിർത്തി മന:ശക്തി യിൽ അഥവാ സ്വയം ജ്യോതിയായ പുരുഷനിൽ ഏകാഗ്രമാകു ന്നതാണു്യോഗാസനസമ്പ്രദായം.

## രാജയോഗത്തിൽ എട്ടു് ഘടകങ്ങൾ

രാജയോഗത്തെ, എട്ടുഘടകങ്ങളുള്ളതു് അഥവാ അഷ്ടാംഗയോ ഗമെന്നു വിളിക്കുന്നു. ആ എട്ടുഘടകങ്ങൾ 1. യമം, 2. നിയമം, 3. ആസനം 4. പ്രാണായാമം 5. പ്രത്യാഹാരം 6. ധാരണ 7. ധ്യാനം 8. സമാധി എന്നിവയാണു്. ആദ്യത്തെ അഞ്ചു ഘടകങ്ങളെ യോഗ ത്തിന്റെ ബഹിരംഗങ്ങൾ എന്നും അവസാനത്തെ മൂന്നു ഘടക ങ്ങളെ അന്തരംഗങ്ങൾ എന്നറിയുന്നു.

## യമനിയമങ്ങൾ

യമനിയമങ്ങൾ സദാചാരപരങ്ങളാണു്. യഥാർത്ഥ യോഗ സാധനയ്ക്കു് വിദ്യാർത്ഥിയെ അവ അർഹനാക്കുന്നു. യോഗസാധകൻ അഹിംസ, സത്യം, ബ്രഹ്മചര്യം, അസ്തേയം, അപരിഗ്രഹം എന്നി വയെ നിഷ്ഠയോടുകൂടി പാലിക്കേണ്ടതു് അത്യാവശ്യമാണു്. അവ യിൽ പ്രധാനമായതു് അഹിംസയാണു്. മറെറല്ലാ സൽഗുണങ്ങളും അഹിംസയിലധിഷ്ഠിതങ്ങളാണു്. അഹിംസ എന്നാൽ മറെറല്ലാ സമസൃഷ്ടികളോടും എല്ലാവിധത്തിലും ഉള്ള വിദ്വേഷ രാഹിത്യ മാണു്. അഹിംസ വെറും അക്രമരാഹിത്യം മാത്രമല്ല, വിദ്വേഷ രാഹിത്യവും കൂടിയാണു്. ജാതി, കാലം, ദേശം, ചുററുപാടുകൾ എന്നിവയ്ക്കെല്ലാം അതീതമായ ഒരു മഹാവ്രതമാണു് യമം. ഇതു് എല്ലാവരാലും പാലിക്കപ്പെടേണ്ടതാണു്. ഇവയ്ക്കു് നീക്കുപോ ക്കില്ല. ആത്മരക്ഷയ്ക്കുപോലും കൊല ഒരംഹിംസാ സാധകന്നു് ന്യായീകരിക്കാവുന്നതല്ല. തന്റെ ശത്രുവിനെപ്പോലും സാധകൻ കൊല്ലുവാൻ പാടില്ല.

## ആസനം പ്രാണായാമം പ്രത്യാഹ്യരം

''ആസനം'' സ്ഥിരവും സുഖകരവുമായ ഇരിപ്പാണു്. ധാര ണയ്ക്കു് ശാരീരികമായും ആസനം സഹായകമാണു്. ആസനജയം



digitized by www.sreyas.in

കൈവരിച്ച ഒരു സാധകൻ വൈരുദ്ധ്യങ്ങളിൽനിന്നുള്ള ചിത്തവിക്ഷേപങ്ങളാൽ പ്രക്ഷുബ്ധനാകുന്നില്ല. പ്രാണായാമം മനഃശാന്തിക്കും, സ്ഥിരചിത്തതയ്ക്കും ആരോഗ്യത്തിനും വഴിയുണ്ടാക്കുന്നു.

പ്രത്യാഹാരം മനസ്സിനെ അന്തർമുഖമാക്കുക എന്നുള്ളതാണ്; അതു് ഇന്ദ്രിയങ്ങളെ അവയുടെ വിഷയങ്ങളിൽനിന്നു വേർപെടുത്തലാണ്, യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം എന്നിവ യോഗത്തോടു സംയുക്തങ്ങളായ ഘടകങ്ങളാണ്.

## ധാരണ, ധ്യാനം, സമാധി

ധാരണാ, ധ്യാനം, സമാധി എന്നിവ ഒരേ മാനസികൈകാഗ്രതയുടെ തുടർച്ചയായ മൂന്നവസ്ഥകൾമാത്രമായതുകൊണ്ടു് അവ ഒരു ജൈവവസ്തുവിന്റെ മൂന്നു ഭാഗങ്ങളാണ്. ധാരണ എന്നു പറയുന്നതു് ഒരു വസ്തുവിൽ മനസ്സിനെ ഏകാഗ്രമാക്കി നിർത്തുന്നതിനുള്ള പരിശ്രമമാണ്. ആ വിഷയത്തിൽ തന്നെ മനസ്സിനെ തുടർച്ചയായും സ്ഥിരമായും നിർത്തുന്നതാണ് ധ്യാനം. ധ്യാനിക്കുന്ന വസ്തുവിൽതന്നെ വിലയം പ്രാപിക്കത്തക്കതും, തീവ്രവുമായ ഏകാഗ്രതയേയാണ് സമാധി എന്നു പറയുന്നതു്. മനസ്സ് യാതൊരു വസ്തുവിനെ ധ്യാനിക്കുന്നുവോ അതിൽ മനസ്സ് ലയിക്കയും അതുമായി താദാത്മ്യം പ്രാപിക്കയും ചെയ്യുന്നു.

സംയമം അഥവാ ധാരണ, ധ്യാനം, സമാധി എന്നിവ മൂന്നു ഇന്ദ്രിയാതീത വസ്തുക്കളുടെ ജ്ഞാനം തരുന്നവയാണ്. സിദ്ധികൾ ധാരണയുടെ ഉപഫലങ്ങളായുണ്ടാകുന്നു. എന്നാൽ സിദ്ധികൾ യഥാർത്ഥസമാധിക്ക് അഥവാ സ്വാതന്ത്ര്യത്തിന്നു് തടസ്ഥങ്ങളാണ്.

## യോഗസമാധിയും അതിന്റെ സ്വഭാവങ്ങളും

ധ്യാനം സമാധിയിൽ പര്യവസാനിക്കുന്നു. ധ്യാനത്തിന്റെ ഉദ്ദേശവും സമാധിയാണ്. യോഗചര്യയുടെ ലക്ഷ്യവും സമാധി തന്നെയാണ്. ബാഹ്യങ്ങളായ എല്ലാ വൈകാരികാനുഭൂതികളെ അപേക്ഷിച്ച് ശരീരവും മനസ്സും നിർവ്വികാരമായി വർത്തിക്കുന്നു. ബാഹ്യലോകവുമായുള്ള ബന്ധം വിച്ഛേദിക്കപ്പെടുന്നു. സമാധിയിൽ, ബാഹ്യലോകത്തിലുള്ള നിരന്തര ശബ്ദകോലാഹലങ്ങളാലൊന്നും സ്പർശിക്കാത്ത പരമമായ നിശ്ശബ്ദതയിൽ, യോഗി പ്രവേശിക്കുന്നു. മനസ്സ് പ്രവർത്തനരഹിതമാകുന്നു. ഇന്ദ്രിയങ്ങൾ മനസ്സിൽ ലയിക്കുന്നു. മനസ്സിന്റെ എല്ലാ പരിണാമങ്ങളും നിയ



digitized by www.sreyas.in

ന്ത്രിക്കപ്പെട്ടമ്പോഠം ദ്രഷ്ടാവ്‌ അഥവാ പരമപുരുഷൻ തന്നിൽ തന്നെ വിലീനനായി വിശ്രമിക്കുന്നു. പതഞ്ജലി അദ്ദേഹത്തിന്റെ യോഗസൂത്രങ്ങളിൽ ഇതിനു് ''സ്വരൂപ അവസ്ഥാനം'' എന്നു പറയുന്നു.

സമാധിക്കു തരവും അവസ്ഥാഭേദവുമുണ്ടു്; സംപ്രജ്ഞാത അഥവാ ഏകാഗ്രത, അസംപ്രജ്ഞാത അഥവാ നിർവ്വികല്പസമാധി. സംപ്രജ്ഞാതാസമാധിയിൽ മനസ്സിനെ ഏകാഗ്രതയിൽ നിർത്തുന്നതിനുള്ള ഉപാധിയായി ഒരു വിഷയമുണ്ടാകുന്നുണ്ടു്. മനസ്സു് ആ വിഷയത്തെപ്പററി പരിപൂർണ്ണ ബോധമുള്ളതായി വർത്തിക്കുന്നു. സവിതർക്കം (വിമർശനാത്മകം) നിർവ്വിതർക്കം (വിമർശനരഹിതം) സവിചാരം (ആലോചനാപൂർവ്വം) നിർവ്വിചാരം (ആലോചനാരഹിതം) സാനന്ദം (ആനന്ദപൂർവ്വകം) സാസ്മിതം (രൂപസഹിതം) ഇവയെല്ലാം സംപ്രജ്ഞാതാ സമാധിയുടെ ഘടകങ്ങളാണു്. സംപ്രജ്ഞാതാസമാധിയിൽ ധ്യാനവിഷയത്തെപ്പററി വ്യക്തമായ ജ്ഞാനം ഉണ്ടു്. കർത്താവിൽനിന്നും അതു വേറെയാണെന്നുമുള്ള ബോധവുമുണ്ടു്. അസംപ്രജ്ഞാതാസമാധിയിൽ ഈ വ്യത്യാസം അപ്രത്യക്ഷമാകുന്നു.

## രാജയോഗത്തിൽ വിജയത്തിനുള്ള ഉപാധികഠം

### യമനിയമങ്ങളുടെ പ്രാധാന്യം

ഈശ്വര സാക്ഷാൽക്കാരം ലഭിക്കണമെന്നാഗ്രഹിക്കുന്നവരെല്ലാം യോഗത്തിലെ എട്ടു അംഗങ്ങളും നിഷ്ഠയായി ശീലിക്കണം. അഷ്ടാംഗങ്ങളുടെ നിഷ്ഠയായ ആചരണം കൊണ്ടു് മാലിന്യങ്ങളെല്ലാം നീങ്ങിയശേഷം വിവേചനാപരമായ ജ്ഞാനത്തിലേക്കു നയിക്കുന്ന ജ്ഞാനപ്രകാശം ഉണ്ടാകുന്നു.

സമാധിയുടെ ലബ്ധിക്കും അഥവാ ഈശ്വരൈക്യത്തിന്നും, യമവും നിയമവും ഒഴിച്ചുകൂടാത്തതാണു്. അസത്യം, ചതി, ക്രൂരത, കാമം എന്നിവ മാററിയല്ലാതെ നിങ്ങളുടെ മനസ്സിന്നു് ഏകാഗ്രത ലഭിക്കുന്നില്ല. മാനസികമായ ഏകാഗ്രത കൂടാതെ ധ്യാനവും സമാധിയും സാദ്ധ്യമല്ല.

## പതഞ്ജലിയുടെ സമ്പ്രദായത്തിൽ ഉള്ള അഞ്ചു മാനസികനിലകഠം

ക്ഷിപ്തം, മൂഢം, വിക്ഷിപ്തം, ഏകാഗ്രം, നിരുദ്ധം എന്നിവയാണു് പതഞ്ജലിയുടെ രാജയോഗസമ്പ്രദായപ്രകാരമുള്ള അഞ്ചു



digitized by www.sreyas.in

മാനസിക നിലകരം. ക്ഷിപ്തനിലയിൽ, മനസ്സ് പല വൈകാരികവിഷയങ്ങളിലേക്കും പാഞ്ഞുകൊണ്ടിരിക്കുന്നു. മനസ്സ് രജസ്സുകൊണ്ട് നിറഞ്ഞിരിക്കയാണ്. മൂഢനിലയിൽ തമസ്സുമൂലം മനസ്സു നിദ്രാവസ്ഥയിൽ അഥവാ ജാഡ്യാവസ്ഥയിലാണ് വർത്തിക്കുന്നത്. വിക്ഷേപാവസ്ഥയിൽ സത്വഗുണം അധികരിച്ചിരിക്കുന്നു. മനസ്സ് സമാധിക്കും വിഷയാശ്രിതാവസ്ഥയ്ക്കും മദ്ധ്യത്തിൽ കിടന്ന് അങ്ങുമിങ്ങും പാഞ്ഞുകൊണ്ടിരിക്കുന്ന അവസ്ഥയാണത്. മനസ്സിൻെറ രശ്മികരം സാവധാനത്തിൽ ഒന്നിച്ചു സംഗ്രഹിക്കപ്പെടുകയാണ്. സത്വഗുണം അധികമാകുമ്പോരം മനസ്സിന്നു സന്തുഷ്ടിയും, ഏകാഗ്രതയും ഇന്ദ്രിയനിഗ്രഹവും ആത്മജ്ഞാനഗ്രഹണത്തിന്നുള്ള യോഗ്യതയും ഉണ്ടാകുന്നു. ഏകാഗ്രതാവസ്ഥയിൽ മനസ്സ് ഒരേ ലക്ഷ്യത്തിൽ സ്ഥിരപ്രതിഷ്ഠിതമാകുന്നു; ഗാഢമായ സമാധിയിൽ ലയിക്കുന്നു. സത്വഗുണം, രജസ്സും തമസ്സും ഇല്ലാത്തതാണ്. നിരുദ്ധാവസ്ഥയ ിൽ മനസ്സ് ശരിയായ നിയന്ത്രണത്തിന്നധീനമാണ്. മനസ്സിൻെറ വൃത്തികളെല്ലാം നശിപ്പിക്കപ്പെടുന്നു.

മനസ്സാകുന്ന തടാകത്തിൽ ഉണ്ടാകുന്ന ഒരു ചെറിയ തരംഗമാണ് വൃത്തി. ഓരോ വൃത്തിയും ഒരു സംസ്കാരത്തെ ഉണ്ടാക്കുന്നു. ഓരോ സംസ്കാരവും അവസരം വരുമ്പോരം ഒരു ബോധാവസ്ഥയായി പരിണമിക്കാം. ഒരേപോലുള്ള വൃത്തികരം ഒരേപോലുള്ള അവസ്ഥകളെ പുഷ്ടിപ്പെടുത്തുന്നു. എല്ലാവൃത്തികളും നിയന്ത്രിക്കപ്പെടുമ്പോരം മനസ്സു സമതുലനാവസ്ഥയെ അഥവാ സമാപത്തിയെ പ്രാപിക്കുന്നു.

രോഗം, ആലസ്യം, സംശയം, അശ്രദ്ധ, മടി, ലൌകികത, തെററായ വീക്ഷണം, ഏകാഗ്രത ലഭിക്കുവാൻ കഴിയായ്ക, ഏകാഗ്രതയിൽ തന്നെ വികല്പം, എന്നിവയെല്ലാം ധാരണയ്ക്കു വിഘ്നങ്ങളാണ്.

## പഞ്ചക്ലേശങ്ങളും അവയെ പരിഹരിക്കലും

പതഞ്ജലിയുടെ അഭിപ്രായത്തിൽ അവിദ്യ, അസ്മിത, രാഗദ്വേഷം, അഭിനിവേശം, എന്നിവയാണ് മനസ്സിനെ ബാധിക്കുന്ന അഞ്ചു മഹാക്ലേശങ്ങരം. ഇവയെ ചില യോഗചര്യകരം കൊണ്ടു കുറയ്ക്കുവാൻ കഴിയും. പക്ഷേ സമൂലം നശിപ്പിക്കുവാൻ കഴിഞ്ഞു എന്നു വരികയില്ല. അവ ബീജരൂപത്തിൽ അവിടെത്തന്നെ കിടക്കുന്നു. അനുകൂലമായ ചുററുപാടുകളും അവസരവും വരുമ്പോരം അവ വീണ്ടും മുളച്ചുപൊന്തുന്നു. എന്നാൽ അസംപ്രജ്ഞാതാ സമാധി ഈ ബീജങ്ങളെപ്പോലും നശിപ്പിക്കുന്നു.



digitized by www.sreyas.in

നമ്മുടെ സകലക്ലേശങ്ങളുടേയും കാരണം അവിദ്യയാണ്. അജ്ഞാനത്തിന്റെ ആസന്നഫലമാണ് അഹങ്കാരം. അതു നമ്മിൽ ആഗ്രഹങ്ങളും വിദ്വേഷങ്ങളും നിറച്ച് ആദ്ധ്യാത്മികദൃഷ്ടിയ്ക്ക് ആവരണമുണ്ടാക്കുന്നു. യോഗസമാധിയുടെ പരിശീലനം അവിദ്യയെ നശിപ്പിക്കുന്നു.

## ക്രിയായോഗാനുഷ്ഠാനം

ക്രിയായോഗം മനസ്സിനെ പരിശുദ്ധമാക്കുകയും, പഞ്ചക്ലേശങ്ങളെ ലഘൂകരിച്ചു സമാധിക്കു വഴിതെളിയിക്കുകയും ചെയ്യുന്നു. തപസ്സ്, സ്വാദ്ധ്യായം, ഈശ്വരപ്രണിധാനം എന്നിവ ക്രിയായോഗത്തിൽ പെടുന്നു.

തന്റെ സമന്മാരോടു മൈത്രിയും, തന്നിൽനിന്നു താഴ്ന്നവരോടു കരുണയും, തന്നേക്കാൾ മേലെയുള്ളവരോടു മുദിതവും (സന്തുഷ്ടിയും) ദുഷ്ടന്മാരോട് ഉപേക്ഷയും, (ഇതു് നല്ലകാര്യങ്ങളോടും ചീത്തക്കാര്യങ്ങളോടും, സന്തോഷസന്താപ വിഷയങ്ങളോടും ആകണം) ചിത്തപ്രസാദത്തെ അഥവാ മനഃസന്തുഷ്ടിയെ ഉണ്ടാക്കുന്നു.

ഈശ്വരഭക്തികൊണ്ടു് സമാധിയെ ഒരു സാധകനു് പ്രാപിക്കാം. ഈശ്വരഭക്തി സ്വാതന്ത്ര്യത്തെ പ്രദാനം ചെയ്യുന്നു. ഈശ്വരപ്രണിധാനം കൊണ്ടു് യോഗസാധകൻ ഈശ്വരാനുഗ്രഹം നേടുന്നു.

## അഭ്യാസവും വൈരാഗ്യവും

നിരന്തരപ്രയത്നവും, വൈരാഗ്യവും കൊണ്ടു് മനസ്സിനെ നിയന്ത്രിക്കുവാനും, സ്ഥിരമാക്കുവാനും സാധിക്കുന്നു. മനസ്സ് പിന്നെയും പിന്നേയും മററുവിഷയങ്ങളിലേക്കു് പായുമ്പോൾ നിയന്ത്രിച്ച് ഏകാഗ്രമാക്കിത്തീക്കണം. ഭക്തിപൂർവ്വം ഇടതടവില്ലാതെ നീണ്ടകാലത്തെ അഭ്യാസംകൊണ്ടു് സാധന, സ്ഥിരവും അചഞ്ചലവുമാകുന്നു.

മനസ്സു തൃഷ്ണകളുടെ ഒരു സമാഹാരമാണ്. വൈരാഗ്യം അഭ്യസിക്കുന്നതുകൊണ്ടു് തൃഷ്ണകൾ നശിപ്പിക്കപ്പെടുന്നു. വൈരാഗ്യം വിഷയങ്ങളിൽനിന്നു മനസ്സിനെ പിൻതിരിപ്പിക്കുന്നു. മനസ്സിനെ ബഹിർമുഖമായി സഞ്ചരിക്കുവാൻ അതു് അനുവദിക്കുന്നില്ലെന്നു മാത്രമല്ല അതിനെ അന്തർമുഖമാക്കുവാൻ സഹായകമാവുകയും ചെയ്യുന്നു.



digitized by www.sreyas.in

## കൈവല്യാവസ്ഥ അഥവാ പൂർണ്ണസ്വാതന്ത്ര്യം

പുരുഷൻ പ്രകൃതിയിൽനിന്നു് പരിപൂർണ്ണസ്വാതന്ത്ര്യം പ്രാപിക്കുന്നതാണു് ജീവിതലക്ഷ്യം. യോഗത്തിൽ സ്വാതന്ത്ര്യം എന്നു പറയുന്നതു്, കൈവല്യം അഥവാ പരിപൂർണ്ണസ്വാതന്ത്ര്യം നേടലാണു്. പ്രകൃതിയുടെ ചങ്ങലയിൽനിന്നു് ആത്മാവു സ്വതന്ത്രനാക്കപ്പെടുന്നു. പുരുഷൻ തന്റെ നിജസ്വരൂപത്തെ പ്രാപിക്കുന്നു. ആത്മാവു്, താൻ പരിപൂർണ്ണസ്വതന്ത്രനാണെന്നും താൻ ലോകത്തിൽ മറെറാന്നിനേയും ആശ്രയിക്കുന്നില്ലെന്നും മനസ്സിലാക്കുമ്പോഴാം മോക്ഷത്തെ അഥവാ കൈവല്യത്തെ പ്രാപിക്കുന്നു. വിവേകംകൊണ്ടു് ആത്മാവു് തന്റെ അവിദ്യയെ നീക്കുന്നു. ജ്ഞാനാഗ്നിയിൽ പഞ്ചക്ലേശങ്ങളാം ദഹിച്ചു ഭസ്മമാക്കപ്പെടുന്നു. ആത്മാവു് ചിത്തത്തിന്റെ അവസ്ഥകളാൽ സ്പർശിക്കപ്പെടുന്നില്ല. ഗുണങ്ങളാം വിശ്രമിക്കുവാനായി പിൻവാങ്ങുകയും, ആത്മാവു് തന്റേതായ ദിവ്യസത്തയിൽ നിലകൊള്ളുകയും ചെയ്യുന്നു. ഒരാറം മുക്തനായാലും പ്രകൃതിയും അതിന്റെ വികാരഭേദങ്ങളും മററുള്ള ജീവാത്മാക്കളെ സംബന്ധിച്ചിടത്തോളം നിലനിൽക്കുകയും ചെയ്യും.

## പൂർവ്വമീമാംസ

### മുഖവുര

പൂർവ്വ മീമാംസാസമ്പ്രദായസ്ഥാപകനും വ്യാസശിഷ്യനുമായ ശ്രീജൈമിനിയുടെ പദങ്ങളിൽ പ്രണാമങ്ങളാം.

വേദങ്ങളുടെ ആദ്യപാഠങ്ങളിലേക്കു് അഥവാ കർമ്മമീമാംസയിലേക്കുള്ള ഒരു ഗവേഷണമാണു് പൂർവ്വമീമാംസ. വേദങ്ങളിലടങ്ങിയിട്ടുള്ള ക്രിയാവിഭാഗത്തെ, അഥവാ മന്ത്രങ്ങളെയും ബ്രാഹ്മണങ്ങളേയും പററി മാത്രം പ്രതിപാദിക്കുന്ന ഭാഗങ്ങളെ, കുറിച്ചുള്ള ഒരു അന്വേഷണമാണിതു്. അതു കാലക്രമാനുസാരേണയല്ലെങ്കിലും, യുക്തിപരമായി ഉത്തര മീമാംസയേക്കാറം പഴക്കമുള്ളതുകൊണ്ടു്, അതിനെ പൂർവ്വമീമാംസ എന്നു പറയുന്നു.

## മീമാംസ വൈദികമായ ഒരു വ്യാഖ്യാനസമ്പ്രദായം

ഒരു തത്വശാസ്ത്രത്തിന്റെയും ശാഖയല്ല മീമാംസ. അതു കൂടുതലും ഒരു വൈദീക വ്യാഖ്യാനമാണു്. ബ്രാഹ്മണങ്ങളുടെ അഥവാ വേദത്തിലെ കർമ്മകാണ്ഡത്തിന്റെ നിരൂപണാത്മകമായ ഒരു വ്യാഖ്യാനത്തിനു തുല്യമായ തത്വപരമായ ചർച്ചയാണതു്. വേദങ്ങളെ



digitized by www.sreyas.in

അത്ര പദാനപദം വ്യാഖ്യാനിക്കുന്നു. പൂർവ്വ മീമാംസയിലെ പ്രധാന പ്രശ്നം കർമ്മങ്ങൾ ആണ്. മീമാംസയിലെ നിയമങ്ങളെ ജൈമിനി ക്രമപ്പെടുത്തി തൻെറ ഗ്രന്ഥത്തിൽ അവയുടെ സാധുതയെ അദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. ഹിന്ദു നിയമസംഹിത വ്യാഖ്യാനിക്കുന്നതിന് മീമാംസാസമ്പ്രദായ നിയമങ്ങൾ ഒരു വലിയ പങ്കു വഹിക്കുന്നു.

ജൈമിനിയുടെ മീമാംസാ സൂത്രങ്ങളിൽ പല യാഗങ്ങളുടേയും അവയുടെ ഉദ്ദേശങ്ങളുടേയും വിസ്തരിച്ചുള്ള വിവരണങ്ങളും അപൂർവ്വ തത്വസമ്പ്രദായത്തേയും മററു ചില തത്വസമ്പ്രദായങ്ങളേയും പററിയുള്ള പ്രസ്താവനകളും അടങ്ങിയിരിക്കുന്നു. അതിൽ പന്ത്രണ്ടദ്ധ്യായങ്ങൾ ഉണ്ട്.

ശബരനാണ് ജൈമിനിയുടെ കൃതിയുടെ പ്രധാന വ്യാഖ്യാതാവ്. ഈ സൂത്രങ്ങളേയും അവയുടെ ഭാഷ്യത്തേയും ഭവഭൂതിയുടെ ഗുരുവായ കുമാരിലൻ വ്യാഖ്യാനിച്ചിട്ടുണ്ട്. വേദങ്ങളുടെ ശാശ്വതാവസ്ഥയേയും വൈദിക കർമ്മങ്ങളുടെ കാര്യക്ഷമതയേയും അദ്ദേഹം സ്ഥാപിച്ചു. പ്രഭാകരൻ കുമാരിലൻെറ ശിഷ്യനാണ്. ശബരഭാഷ്യത്തെ അടിസ്ഥാനപ്പെടുത്തി അതിനു "ഭൃതി" എന്ന വ്യാഖ്യാനം രചിച്ചു.

ജൈമിനി, പ്രത്യക്ഷം, അനുമാനം, പ്രമാണം (ആധികാരികമായ പ്രമാണം അഥവാ വേദങ്ങൾ) എന്നിവയേ മൂന്നിനേയും സ്വീകരിക്കുന്നു. ശബ്ദം. ശാശ്വതമാണെന്നും വാക്കും അർത്ഥവും തമ്മിൽ നിരന്തരമായ ബന്ധം ഉണ്ടെന്നും സ്ഥാപിക്കുന്നു.

## ശാശ്വതങ്ങളും സ്വയംഭൃതങ്ങളുമായ വേദങ്ങൾ

ജൈമിനി യുക്തിവാദത്തിന്നും ആസ്തിക്യവാദത്തിന്നും എതിരായിരുന്നു. വേദമായിരുന്നു പരമാർത്ഥത്തിൽ അദ്ദേഹത്തിൻെറ ദൈവം. ശാശ്വതമായ വേദങ്ങൾക്കു് മറെറാരു അവലംബം ആവശ്യമില്ല. അമാനുഷപ്രവാചകനായി മറെറാരാളും ഇല്ല. വേദം സ്വയം പ്രാമാണികമാണ്. ധർമ്മത്തെക്കുറിച്ചു നമുക്കു് മനസ്സിലാക്കിത്തരുന്നതിനുള്ള ഏക ഉപാധി അതാണ്. അദ്ദേഹത്തിനും അദ്ദേഹത്തിൻെറ സമ്പ്രദായത്തിന്നും ഈശ്വരൻ ആവശ്യമില്ല. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ വേദങ്ങൾ സ്വയം പ്രാമാണികങ്ങളാണ്. അദ്ദേഹത്തിൻെറ ആദ്യസൂത്രമായ "അഥാതോ ധർമ്മ



digitized by www.sreyas.in

ജിജ്ഞാസ'' അദ്ദേഹത്തിൻെറ സമ്പ്രദായത്തിൻെറ ഉദ്ദേശവും ലക്ഷ്യവും വ്യക്തമാക്കുന്നുണ്ട്: അതായത് വേദാനുശാസിതങ്ങളായ ഉപാസനകളുടെയും കർമ്മങ്ങളുടെയും അനുഷ്ഠാനങ്ങളിൽകൂടി ധർമ്മത്തെ അറിയുവാനുള്ള തീവ്രമായ ആഗ്രഹം. ധർമ്മംതന്നെ ഫലങ്ങളെയും നൽകുന്നു. ധർമ്മത്തിൻെറ പ്രകൃതിയെക്കുറിച്ചുള്ള ഗവേഷണമാണ് പൂർവ്വമീമാംസയുടെ ഉദ്ദേശം.

പൂർവ്വമീമാംസയ്ക്ക് ചില ദേവതകളുണ്ട്. നേർച്ചകൾ അവയ്ക്കായി അർപ്പിക്കാം. വൈദിക ധർമ്മാചരണം ഈശ്വരനെയോ സ്വർഗ്ഗീയശക്തിയേയോ പ്രീതിപ്പെടുത്തുവാനുമല്ല. വൈദികമതത്തിന്ന് ഈശ്വരൻെറ സഹായം ആവശ്യമില്ല. ശാശ്വതങ്ങളും സ്വയംഭൂതങ്ങളുമായ വേദങ്ങൾ ജൈമിനിയുടേയും മറ്റെല്ലാ പൂർവ്വമീമാംസകന്മാരുടെയും ഉദ്ദേശങ്ങളുടെ ലബ്ധിക്ക പര്യാപ്തങ്ങളാണ്. ജൈമിനി ഈശ്വരനെ അവഗണിക്കുന്നത്രതന്നെ നിഷേധിക്കുന്നില്ല.

## വൈദികധർമ്മാനുഷ്ഠാനം—സന്തുഷ്ടിയുടെ താക്കോൽ

ധർമ്മങ്ങൾ വേദത്താലനുശാസിതങ്ങളാണ്. അതിൻെറ ആചരണം സന്തുഷ്ടിയിലേക്ക നയിക്കുന്നു. സ്മൃതി ശ്രുതിയോടു യോജിക്കുന്നില്ലെങ്കിൽ ആദ്യത്തേതിനെ തള്ളിക്കളയേണ്ടതാണ്. സൽക്കർമ്മാനുഷ്ഠാനവും, ആചാരാനുഷ്ഠാനങ്ങളുമാണ് സ്മൃതി കഴിഞ്ഞ് പിന്നെയുള്ളത്. ഒരു ഹിന്ദു വേദങ്ങളിൽ പറയുന്നതിന്നനുസരിച്ച വേണം ജീവിക്കാൻ. ഒരു ഹിന്ദു സന്ധ്യമുതലായ നിത്യകർമ്മങ്ങളും, നൈമിത്തികകർമ്മങ്ങളും മോക്ഷത്തിന്നുവേണ്ടി ആചരിക്കണം. ഇവയെല്ലാം നിരുപാധികമായ കർത്തവ്യങ്ങളാണ്. ഇവയെ അനുഷ്ഠിക്കാതിരുന്നാൽ പ്രത്യവായ ദോഷത്തിന്ന് അവൻ അർഹനാകുന്നു. കാമ്യകർമ്മങ്ങളെ പ്രത്യേകമായ ഉദ്ദേശ സാദ്ധ്യത്തിനായനുഷ്ഠിക്കുന്നു. ഒരാൾ നിഷിദ്ധ കർമ്മങ്ങളെ ശ്രദ്ധാപൂർവ്വം ചെയ്യാതിരുന്നാൽ അയാൾക്ക് നരകത്തിൽ പോകാതെ കഴിക്കാം. തൻെറ ചുമതലകൾ കൃത്യമായി നിർവ്വഹിച്ച ജീവിച്ചാൽ അയാൾക്ക് മോക്ഷത്തേയും പ്രാപിക്കാം.

പിന്നീടുണ്ടായിട്ടുള്ള ചില മീമാംസകന്മാർ എല്ലാകർമ്മങ്ങളും ഈശ്വരാർപ്പണമായി ചെയ്യണമെന്നുള്ള അഭിപ്രായക്കാരാണ്. അപ്രകാരം ചെയ്താൽ അവയും മോക്ഷത്തിനുള്ള കാരണങ്ങളാകുന്നു.



digitized by www.sreyas.in

കർമ്മങ്ങൾ ശ്രദ്ധയോടും ഭക്തിയോടും ഹൃദയപൂർവ്വം ചെയ്യാതെ വെറുതെ യാന്ത്രികമായ രീതിയിൽ ചെയ്യുന്നതായാൽ അവ മോക്ഷലബ്ധിക്ക സഹായകങ്ങളാകുകയില്ല. ഒരാൾ എത്ര യജ്ഞങ്ങൾ ചെയ്യുന്നു എന്നു വെച്ചാലും ശരിയായ ഭാവത്തോടും ശ്രദ്ധയോടും നിഷ്ഠയോടുംകൂടി ചെയ്യുന്നില്ലെങ്കിൽ അവ അയാളുടെ മാനസിക പരിവർത്തനത്തിന്നു് ഉപയുക്തങ്ങളാകുകയില്ല. വേണ്ടതു് ആഢംബരങ്ങളായ യജ്ഞകർമ്മങ്ങളല്ല. പക്ഷേ സ്വാർത്ഥങ്ങളുടെയും അഹങ്കാരത്തിൻേറയും രാഗദ്വേഷങ്ങളുടെയും ആഹുതിയാണു്.

## അപൂർവ്വതത്വം

യജ്ഞങ്ങളുടെയും മററും ഫലങ്ങൾ ദയാലുവായ ഈശ്വരനാൽ മനുഷ്യക്കു് നൽകപ്പെടുകയില്ല. 'അപൂർവ്വ'മാണു് ഈ ഫലം മനുഷ്യനു് കൊടുക്കുന്നതു്. കർമ്മവും ഫലവും തമ്മിൽ കൂട്ടിയിണക്കുന്ന കണ്ണി 'അപൂർവ്വ'മാണു്. അപൂർവ്വമാണു് അദൃഷ്ടം. കർമ്മഫലത്തിലേക്ക നയിക്കുന്നതും, കർമ്മംകൊണ്ടു സൃഷ്ടിക്കപ്പെട്ടിട്ടുള്ളതുമായ ഒരു അദൃശ്യവും വസ്തുനിഷ്ഠവുമായ ശക്തിയാണു് അദൃഷ്ടം. ഇതത്രെ ജൈമിനിയുടെ അഭിപ്രായം.

മററു ചിന്തകന്മാർ അചേതനമായ അപൂർവ്വത്തിന്നു് ഫലപ്രദാനത്തിനുള്ള കഴിവില്ലെന്നു വിമർശിക്കയാണു് ചെയ്യുന്നതു്. മീമാംസാശാസ്ത്രം ബുദ്ധിമാനും ചിന്തകനുമായ ഒരാളെ തൃപ്തിപ്പെടുത്തുവാൻ പ്രാപ്തമല്ല. അതുകൊണ്ടു് പിന്നീടുള്ള മീമാംസകന്മാർ ക്രമേണ ഈശ്വരനെ അതിൽ പ്രവേശിപ്പിച്ചു. യജ്ഞങ്ങൾ പരമാത്മാവായ ഈശ്വരൻെറ പ്രീതിക്കായി ചെയ്താൽ പരമമായ നന്മയ്ക്കു് അതു വഴിതെളിയിക്കുമെന്നു് അവർ ഉദ്ഘോഷിച്ചു. ഈശ്വരനാലോ, പരാശക്തിയാലോ പ്രവർത്തിപ്പിക്കപ്പെട്ടാലല്ലാതെ അപൂർവ്വത്തിനു് പ്രവർത്തിക്കുവാനുള്ള കഴിവില്ല. അപൂർവ്വത്തെ പ്രവർത്തിപ്പിക്കുന്ന ശക്തി ഈശ്വരനാണു്.

## ആത്മാവും അതിൻെറ സ്വഭാവങ്ങളും

ആത്മാവു് ശരീരത്തിൽനിന്നും, ഇന്ദ്രിയങ്ങളിൽനിന്നും, ബുദ്ധിയിൽനിന്നും വിഭിന്നമാണു്. ആത്മാവു് അനുഭോക്താവാണു്. ശരീരം അനുഭൂതികളുടെ വാസസ്ഥലമാണു്. ഇന്ദ്രിയങ്ങൾ അനുഭവത്തിൻെറ പ്രവർത്തനോപകരണങ്ങളാണു്. മനസ്സുമായി ബന്ധപ്പെട്ടിരിക്കുമ്പോൾ ആത്മാവു കാണുന്നു. ആത്മാവു് ആന്തരികമായി



digitized by www.sreyas.in

സുഖദുഃഖങ്ങളേയും, ബാഹ്യത്തിൽ മരങ്ങരം ചെടികരം നദികരം മുതലായവയേയും അനുഭവിച്ചറിയുന്നു.

ഇന്ദ്രിയങ്ങരംക്കു് ഹാനിതട്ടിയാലും അവ നശിച്ചാലും ആത്മാവിനെ അതു ബാധിക്കാത്തതുകൊണ്ടു് ഇന്ദ്രിയങ്ങളല്ല ആത്മാവു്. ശരീരം ദ്രവ്യനിർമ്മിതമാണു്. ദ്രഷ്ടാവായ ആത്മാവു ശരീരത്തിൽ നിന്നും വേറെയാണു്. ആത്മാവു് ശരീരത്തെ നയിക്കണം. ശരീരം ആത്മാവിൻെറ ദാസനാണു്. ഇന്ദ്രിയ ലബ്ധങ്ങളായ വികാരങ്ങളെയെല്ലാം സംശ്ലേഷിപ്പിക്കുന്ന ഒരു ശക്തിയുണ്ടു്. ആ ശക്തിയാണു് ആത്മാവു്. ആത്മാവു സർവ്വവ്യാപിയും നാശരഹിതനുമാണു്. ആത്മാക്കരം നിരവധിയാണു്.

യഥാർത്ഥ ആത്മാവു് ശരീരനാശത്തെ അതിജീവിക്കുന്നു. ഒരു യജ്ഞകർത്താവു് സ്വർഗ്ഗത്തെ പ്രാപിക്കുന്നു. ജൈമിനി മോക്ഷത്തിൽ വിശ്വസിക്കുന്നില്ല. കർമ്മംകൊണ്ടോ യജ്ഞംകൊണ്ടോ പ്രാപിക്കുവാൻ സാദ്ധ്യമായ ഒരു സ്വർഗ്ഗമുണ്ടെന്നു് അദ്ദേഹം വിശ്വസിക്കുന്നു. യജ്ഞകർത്താവിനു പരലോകത്തിൽ ലഭിക്കാവുന്ന സൽഫലങ്ങളെ വേദം വാഗ്ദാനം ചെയ്യുന്നു.

## പിന്നീടുള്ള മീമാംസകന്മാർ

### പ്രഭാകരനും കുമാരിലനും

ജൈമിനി സ്വർഗ്ഗീയ സുഖങ്ങരം ലഭിക്കുന്നതിന്നുള്ള വഴി കാണിച്ചുവെങ്കിലും മോക്ഷപ്രാപ്തിയാകുന്ന പ്രശ്നത്തെപ്പററി ഒന്നും പറയുന്നില്ല. മററെല്ലാ സമ്പ്രദായക്കാരുടേയും ശ്രദ്ധ മോക്ഷ വിഷയത്തിൽ കേന്ദ്രീകരിച്ചിരിക്കെ പിന്നീടുള്ള മീമാംസകന്മാരായ പ്രഭാകരനും കുമാരിലനും ആ വിഷയത്തെ വിട്ടുകളയുവാൻ തരമില്ലാതെയായി. ജനനമരണ ഹേതുവായ ധർമ്മാധർമ്മങ്ങളുടെ സമ്പൂർണ്ണമായ അഭാവത്തിൽ ശരീരം എന്നേക്കുമായി നശിക്കുമ്പോരം സ്വാതന്ത്ര്യം അഥവാ മോക്ഷം ലഭിക്കുന്നു. മനുഷ്യൻ കർമ്മങ്ങരം ചെയ്യാതിരിക്കുന്നതുകൊണ്ടു് സ്വർഗ്ഗീയ സുഖത്തെ പ്രാപിക്കുന്നു. പൂർവ്വാർജ്ജിതകർമ്മഫലങ്ങരം നശിപ്പിക്കുവാൻ വേണ്ടി പരിഹാരങ്ങരം ചെയ്യുന്നു. ആത്മസംയമനംകൊണ്ടു് സ്വയം കർശനമായ അച്ചടക്കം പാലിക്കുന്നു. അയാരം സത് സ്വഭാവങ്ങളെ തന്നിൽ വളർത്തി എടുക്കുന്നു. ആത്മാവിനെപ്പററിയുള്ള യഥാർത്ഥജ്ഞാനം കൊണ്ടു് പുനർജ്ജന്മത്തിൽ നിന്നും ഒരാരം സ്വതന്ത്രനാകുന്നു. കർമ്മങ്ങളുടെ നാശത്തിൽകൂടി മാത്രമേ മോക്ഷം പ്രാപിക്കുവാൻ സാ



digitized by www.sreyas.in

ഢ്യമാവുകയുള്ളു. ജ്ഞാനം കൂടുതൽ കർമ്മങ്ങളെ സമാഹരിക്കുന്നതു തടയുന്നു. കർമ്മം മാത്രംകൊണ്ടു് മോക്ഷം പ്രാപിക്കുവാൻ സാദ്ധ്യമല്ല. കർമ്മങ്ങൾക്കു് പ്രേരകങ്ങളായി ഭവിക്കുന്ന രാഗദ്വേഷാദികളെ മോക്ഷാർത്ഥി ആദ്യം നശിപ്പിക്കണം. മോക്ഷം സുഖദുഃഖങ്ങളിൽനിന്നുള്ള വിച്ഛേദമാണു്. ഉപാധിരഹിതനായ ആത്മാവിനു് പരമാനന്ദംപോലും അനുഭവയോഗ്യമല്ലാത്തതുകൊണ്ടു് അതു് ഒരു പരമാനന്ദാവസ്ഥയുമല്ല. അതു് ആത്മാവിന്റെ നിജപ്രകൃതിയാണു്.

കുമാരിലന്റെ അഭിപ്രായങ്ങൾ അദ്വൈതവേദാന്തവുമായി വളരെ സാമീപ്യമുള്ളവയാണു്. കുമാരിലൻ വേദങ്ങൾ ഈശ്വരനിർമ്മിതങ്ങളാണെന്നും അവ ശബ്ദരൂപിയായ ബ്രഹ്മം തന്നെയാണെന്നും സിദ്ധാന്തിക്കുന്നു. അദ്ദേഹത്തിന്നു മോക്ഷം ഒരു നിശ്ചിതാവസ്ഥയാണു്. അതു് ആത്മജ്ഞാനലബ്ധിയാണു്. അദ്ദേഹത്തിന്റെ അറിവിൽ മോക്ഷത്തിനു് വെറും ബാഹ്യജ്ഞാനം മാത്രം പോരാ. കർമ്മവും ജ്ഞാനവും രണ്ടുംകൂടി അനുഷ്ഠിച്ചാൽ മോക്ഷം പ്രാപിക്കാമെന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം.

## ജൈമിനിയുടെ തത്വസമ്പ്രദായം ചുരുക്കത്തിൽ

ജൈമിനിയുടെ അഭിപ്രായത്തിൽ വേദത്തിൽ അനുശാസിച്ചിട്ടുള്ള കർമ്മാനുഷ്ഠാനമാണു് സാധന അല്ലെങ്കിൽ മോക്ഷപ്രാപ്തിക്കുള്ള മാർഗ്ഗം. വേദത്തിലെ പ്രധാനഭാഗം കർമ്മകാണ്ഡമാണു്. നിഷിദ്ധകർമ്മങ്ങളുടെ അഥവാ നിരോധിച്ചിട്ടുള്ള കർമ്മങ്ങളുടെ അനുഷ്ഠാനമാണു് ബന്ധത്തിനു കാരണം. ജീവൻ ജഡചേതനയാകുന്നു; പ്രജ്ഞയുടേയും ഇന്ദ്രിയജ്ഞാനമില്ലായ്മയുടേയും ഒരു സമ്മേളനം. ജീവാത്മാക്കൾ നിരവധിയാണു്. ജീവൻ കർത്താവും അനുഭോക്താവുമാണു്. അദ്ദേഹം സർവ്വവ്യാപിയാണു്. ജൈമിനി ആഖ്യതിവാദത്തോടു് അനുകൂലിക്കുന്നു. അദ്ദേഹം പ്രപഞ്ചസൃഷ്ടിയിൽ വിശ്വസിക്കുന്നില്ല. സ്വർഗ്ഗസുഖങ്ങളുടെ അവസ്ഥാഭേദങ്ങളിലും സദാചാരത്തിലും, അതായതു് ''സത്യം വദ'' ''ധർമ്മം ചര'' എന്നിവയിലും അദ്ദേഹം വിശ്വസിക്കുന്നു.

## ജൈമിനിയുടെ തത്വശാസ്ത്രത്തിന്റെ വിമർശനം

പൂർവ്വമീമാംസാസമ്പ്രദായം അപൂർണ്ണവും അതൃപ്തികരവുമാണു്. പരമജ്ഞാനത്തെപ്പററിയും ആത്മാവും ഭൗതികവസ്തുക്കളെമായുള്ള ബന്ധത്തെപ്പററിയും അതു പ്രതിപാദിക്കുന്നില്ല. പ്രപഞ്ചത്തെ



digitized by www.sreyas.in

പ്പററി താത്വികമായ ഒരു വിവരണവുമില്ല. അതിലെ പ്രധാന പ്രതിപാദ്യവിഷയം യാഗാദികർമ്മങ്ങളാണ്. ഇവയുടെ അനുഷ്ഠാനം എത്രയും സുപ്രധാനമാണ്. ''യജ്ഞാദികർമ്മങ്ങളനുഷ്ഠിച്ച് സ്വർഗ്ഗത്തിൽ സുഖിച്ചാലും'' ഇതാണ് ജൈമിനിയുടെ ഉപദേശത്തിൻെറ സാരം. ഇതാണ് മോക്ഷം. സ്വർഗ്ഗീയ സുഖങ്ങൾ അസ്ഥിരവും, ന്യൂനവും, ലൌകികവുമാണെന്നറിയുന്ന ചിന്തകന്മാർക്ക് ഇതു തൃപ്തിയുണ്ടാക്കുന്നില്ല.

## വേദാന്തസമ്പ്രദായം

### ആമുഖം

ഉത്തരമീമാംസ അഥവാ വേദാന്ത സമ്പ്രദായത്തിൻെറ സ്ഥാപകനും പരാശരപുത്രനും വിഷ്ണുവിൻെറ അവതാരവുമായ ശ്രീ വ്യാസനു് പ്രണാമങ്ങളും അഭിവാദ്യങ്ങളും,

ഉത്തരമീമാംസ അഥവാ വ്യാസൻെറ വേദാന്തസമ്പ്രദായം പ്രധാനപ്പെട്ട ആറു യാഥാസ്ഥിതികസമ്പ്രദായങ്ങളിലുംവെച്ച് അവസാനത്തേതായാണ് പറഞ്ഞിട്ടുള്ളതെങ്കിലും അതു് ആദ്യത്തേതായിരിക്കേണ്ടതാണ്.

ഉപനിഷത്തിലെ തത്വങ്ങളോടു് വളരെ അധികം ഉത്തരമീമാംസ യോജിക്കുന്നുണ്ടു്. വേദാന്തം എന്ന വാക്കിനു് വേദങ്ങളുടെ അവസാനം എന്നാണർത്ഥം. അതിൽ വേദങ്ങളുടെ അവസാന അദ്ധ്യായങ്ങളിൽ ഉള്ള വിഷയങ്ങളാണ് ഉള്ളതു്. വേദങ്ങളുടെ അവസാന അദ്ധ്യായങ്ങളാണ് ഉപനിഷത്തുകൾ. ഉപനിഷത്തുകൾ യഥാർത്ഥത്തിൽ വേദങ്ങളുടെ സാരസർവ്വസ്വമാണ്.

## ഭഗവാൻ വ്യാസൻെറ ബ്രഹ്മസൂത്രങ്ങൾ

ശ്രീ വ്യാസൻ ബ്രഹ്മതത്വത്തെപ്പററി പ്രതിപാദിക്കുന്ന ബ്രഹ്മസൂത്രത്തെ അഥവാ വേദാന്ത സൂത്രങ്ങളെ രചിച്ചു. പരമനിർഗ്ഗുണ ബ്രഹ്മത്തിൻെറ രൂപവൽക്കരണത്തെപ്പററി പ്രതിപാദിക്കുന്നതുകൊണ്ടു് അവ ശാരീരിക സൂത്രങ്ങൾ എന്ന പേരിലും അറിയപ്പെടുന്നു. ഹിന്ദുമതത്തിലെ പ്രമാണഗ്രന്ഥങ്ങളായ പ്രസ്ഥാനത്രയത്തിൽ ഒന്നാണ് ''ബ്രഹ്മസൂത്രങ്ങൾ''. വ്യാസൻ വേദാന്ത തത്വങ്ങളെ, അവയിൽ കാണാവുന്ന പ്രതിഷേധങ്ങളെ മാററി ക്രമപ്പെടുത്തി. ബ്ഹ്മസൂത്രങ്ങൾ അഞ്ഞൂററയ്മ്പത്തി അഞ്ചെണ്ണമുണ്ടു്. ശ്രീശങ്കരൻ, രാമാനുജൻ, മദ്ധ്വൻ, നിമ്പാക്കൻ, വല്ലഭൻ, ഭാസ്കരൻ,



digitized by www.sreyas.in

യാദവപ്രകാശൻ, കേശവൻ, നീലകണ്ഠൻ, ബലദേവൻ വിജ്ഞാന ഭിക്ഷു, എന്നിവരാണ് ബ്രഹ്മസൂത്രത്തിന്റെ പ്രധാന വ്യാഖ്യാതാക്കൾ. ഓരോരുത്തരും അവരവരുടെ പ്രത്യേകരീതിയിൽ വ്യാഖ്യാനിച്ച പ്രത്യേക തത്വസംഹിതകൾ ഉണ്ടാക്കിയിട്ടുണ്ട്. വേദാന്തസമ്പ്രദായത്തിലെ ഏററവും പ്രധാനാചാര്യൻ ശ്രീശങ്കരനാണ്. പ്ലാറെറായുടെ തത്വസംഹിതകളോട് വേദാന്തതത്വങ്ങൾക്ക വളരെ സാമ്യമുണ്ട്.

ശ്രീവ്യാസൻ വൈശേഷിക തത്വങ്ങളേയും സാംഖ്യതത്വങ്ങളേയും വിമർശിച്ചിട്ടുണ്ട്. ബുദ്ധമതത്തിലെ പലസമ്പ്രദായങ്ങളേയും ഭാഗവത തത്വങ്ങളേയും അതിൽ പ്രതിപാദിച്ചിട്ടുണ്ട്.

അതിൽ സമന്വയം, അവിരോധം, സാധനാ, ഫലം എന്നിങ്ങനെ നാലദ്ധ്യായങ്ങളാണുള്ളത്. ആദ്യത്തെ അദ്ധ്യായത്തിൽ ബ്രഹ്മത്തിന്റെ പ്രകൃതിയേയും, ജീവാത്മാവും ലോകവുമായി അതിനുള്ള ബന്ധത്തേയും പററി പറഞ്ഞിരിക്കുന്നു. രണ്ടാം അദ്ധ്യായത്തിൽ അതിനു് എതിരായിട്ടുള്ള സാംഖ്യം, യോഗം, വൈശേഷികം എന്നീ തത്വങ്ങളെ വിമർശിക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾക്കെതിരായുള്ള വിമർശനങ്ങൾക്ക് യുക്തിപൂർവ്വകമായ മറുപടികളും അതിൽതന്നെ പറഞ്ഞിട്ടുണ്ട്. ബ്രഹ്മവിദ്യാസമ്പാദനത്തിനുള്ള മാർഗ്ഗങ്ങളെ മൂന്നാമദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്നു. നാലാമദ്ധ്യായത്തിൽ ബ്രഹ്മവിദ്യയുടെ ഫലങ്ങളുടെ വിവരണമാണുള്ളത്. ദേവയാനത്തിൽകൂടി ഒരു ജീവാത്മാവ് പിന്നീട് മടങ്ങിവരേണ്ടാത്തതായ ബ്രഹ്മപദത്തിലേക്ക് എങ്ങിനെ പ്രയാണം ചെയ്യുന്നു എന്നും പറയുന്നു. ഈ അദ്ധ്യായത്തിൽ ഒരു ജീവന്മുക്തന്റെ ലക്ഷണങ്ങളെപ്പററി പറയുന്നു. ഓരോ അദ്ധ്യായങ്ങൾക്കും നാലുഭാഗങ്ങളാണുള്ളത്. ഓരോ ഭാഗത്തിലുമുള്ള സൂത്രങ്ങൾ ഓരോ അധികരണങ്ങൾ അഥവാ വിഷയങ്ങളാണ്.

ആദ്യത്തെ അദ്ധ്യായത്തിലെ ആദ്യത്തെ അഞ്ചു സൂത്രങ്ങൾ സുപ്രധാനങ്ങളാണ്. ''അഥാതൊ ബ്രഹ്മ ജിജ്ഞാസ'' ''ഇനിയിപ്പോൾ ബ്രഹ്മത്തിലേക്കുള്ള ഒരന്വേഷണം'' ഈ സമ്പ്രദായത്തിന്റെ മുഴുവൻ ഉദ്ദേശത്തേയും ഈ ഒരു സൂത്രംകൊണ്ട് പറയുന്നു. അതാണ് ''ബ്രഹ്മ ജിജ്ഞാസ'' അഥവാ ബ്രഹ്മത്തെ അറിയൽ എന്നുള്ളതുകൊണ്ട് സൂചിപ്പിക്കുന്നത്. രണ്ടാമത്തെ സൂത്രം ''ജന്മാദ്യസ്യയത:'' ബ്രഹ്മമാണ് സൃഷ്ടിസ്ഥിതിസംഹാരങ്ങളുടെ



digitized by www.sreyas.in

എല്ലാം ഏകകാരണമായ പരമാത്മാവു്. മൂന്നാമത്തെ സൂത്രം– ''ശാസ്ത്രയോനി ത്വാത്'' ശാസ്ത്രങ്ങൾ മാത്രമാണു് ശരിയായ ജ്ഞാനസമ്പാദനത്തിനുള്ള വഴി. ശാസ്ത്രങ്ങളുടെ മൂലമായതുകൊണ്ടു് ബ്രഹ്മത്തിന്റെ സർവ്വജ്ഞത്വം അതിൽനിന്നുതന്നെ സ്പഷ്ടമാക്കപ്പെടുന്നു. നാലാമത്തെ സൂത്രം–''തത്തുസമന്വയാത്'' ബ്രഹ്മത്തെ ശാസ്ത്രത്തിൽനിന്നു മാത്രമേ മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു; മററാരു വഴിയിൽക്കൂടിയും സാദ്ധ്യമല്ല എന്നു സ്ഥാപിക്കുന്നു. എന്തുകൊണ്ടെന്നാൽ എല്ലാ വേദാന്തഗ്രന്ഥങ്ങളുടെയും പ്രധാന ഉദ്ദേശം അതാണു്. ഈക്ഷാദേന് ആ ശബ്ദം 'പ്രധാന'മല്ല ആദികാരണം എന്നു ചിന്തിക്കുന്നതുകൊണ്ടു്. നാലാമദ്ധ്യായത്തിലെ അവസാന സൂത്രം ''അനാവൃത്തി ശബ്ദാത്–അനാവൃത്തിശബ്ദാത്''. മുക്തിനേടിയ ജീവാത്മാക്കൾക്കു് ശാസ്ത്രങ്ങൾ അപ്രകാരം ഉൽഘോഷിക്കുന്നതുകൊണ്ടു് പ്രത്യാഗമനമില്ല.

## ബ്രഹ്മവും മായയും ജീവനും

### ബ്രഹ്മം

ബ്രഹ്മം പഞ്ചഭൂതങ്ങളെ സൃഷ്ടിച്ചിട്ടു് അവയിൽ പ്രവേശിക്കുന്നു. സൂര്യമദ്ധ്യത്തിൽ സ്വർണ്ണവർണ്ണത്തിലുള്ള ആൾ ബ്രഹ്മമാണു്. ആത്മാവിന്റെ പ്രകാശവും ബ്രഹ്മമാണു്; ബ്രഹ്മം നിത്യശുദ്ധനും സച്ചിദാനന്ദനും അദ്വിതീയനുമാണു്; അനന്തവും നിരുപാധികവുമാണു്. മനുഷ്യഹൃദയത്തിൽ. ബ്റഹ്മം വസിക്കുന്നു. എല്ലാത്തിന്റെയും മൂലവും ബ്റഹ്മം തന്നെ.

ബ്റഹ്മമാണു് പ്രപഞ്ചത്തിന്റെ ഉപാദാനകാരണവും നിമിത്തവും. കളിമണ്ണും കുടവും തമ്മിൽ വ്യത്യസ്ഥമല്ലാത്തതുപോലെ ബ്റഹ്മവും പ്രപഞ്ചവും വ്യത്യസ്തമല്ല. ബ്റഹ്മം തന്റെ ലീലയ്ക്കായിക്കൊണ്ടുതന്നെ പ്രപഞ്ചമായി പരിണമിക്കുന്നു. യാതൊരു വ്യതിയാനവും കൂടാതെയും അതിൽനിന്നും മററൊന്നാകാതേയും വിഹരിക്കുന്നു.

ബ്റഹ്മത്തിന്നു് അംഗങ്ങളൊ ഗുണങ്ങളോ, കർമ്മമോ, വികാരങ്ങളൊ ഇല്ല. ആദിയും അന്തവും ഇല്ല. അതുമാററാൻ കഴിയാത്തതുമാണു്. ഞാനെന്നൊ നീയെന്നൊ ഉള്ള ഭാവങ്ങളൊന്നും ബ്റഹ്മത്തിനില്ല. ഏക യഥാത്ഥവസ്തു ബ്റഹ്മം മാത്രമാണു്. വസ്ത്രത്തിനു നൂലെന്നപോലെയും, കുടത്തിനു മണ്ണെന്നപോലെയും, മോതിരത്തിന്നു സ്വർണ്ണമെന്നപോലെയുമാണു് ബാഹ്യലോകത്തിന്നു ബ്റഹ്മം.



digitized by www.sreyas.in

ബ്രഹ്മം പാരമാർത്ഥികസത്തയാണ്. ലോകം വ്യാവഹാരിക സത്തയാണ്. സ്വപ്നവിഷയം പ്രതിഭാസിക സത്തയുമാണ്.

## മായ

മായ ഈശ്വരന്റെ ശക്തിയാണ്. അത് ഈശ്വരന്റെ കാരണശരീരമാണ്. യഥാർത്ഥ പ്രകൃതിയെ മറയ്ക്കുകയും, അയഥാർത്ഥം യഥാർത്ഥമായി തോന്നിപ്പിക്കുകയും ചെയ്യുന്നു. അത് സത്തോ, അസത്തോ സദസത്തോ അല്ല. അത് അനിർവ്വചനീയമാണ്. മായയ്ക്ക് രണ്ടു ശക്തികളാണുള്ളത്. മറയ്ക്കുവാനുള്ള കഴിവ്, അഥവാ ആവരണശക്തിയും, ഉള്ളതിനെ പ്രദർശിപ്പിക്കുവാനുള്ള കഴിവ്, അതായത് വിക്ഷേപശക്തിയും ഉണ്ട്. മായയുടെ ശക്തികൊണ്ട് നിങ്ങൾ നിങ്ങളുടെ യഥാർത്ഥവും ദൈവികവുമായ പ്രകൃതിയെ മറന്നിരിക്കുന്നു. ഈ പ്രപഞ്ചം മായയുടെ വിക്ഷേപശക്തിയാൽ പ്രദർശിപ്പിക്കപ്പെടുകയാണ്.

## ജീവൻ

ഉള്ളിയുടെ തൊണ്ടുകൾപോലെ ജീവാത്മാവിനെ പഞ്ചകോശങ്ങൾ ആവരണം ചെയ്യുന്നു. പഞ്ചകോശങ്ങൾ, അന്നമയകോശം, പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം, ആനന്ദമയകോശം എന്നിവയാണ്. ആദ്യത്തെ കോശം അഥവാ ആവരണം സ്ഥൂലശരീരമാണ്. മററു മൂന്നും സൂക്ഷ്മശരീരമാണ്. അവസാനത്തെ ആവരണം കാരണശരീരവുമാണ്. ജീവാത്മാവ് ധ്യാനത്തിൽക്കൂടി പഞ്ചകോശങ്ങളേയും തരണം ചെയ്ത് പഞ്ചകോശങ്ങൾക്കും അതീതനായ പരമാത്മാവിൽ ഐക്യം പ്രാപിക്കണം. എന്നാലെ ആ ജീവാത്മാവിനു് സ്വാതന്ത്ര്യം അഥവാ മോക്ഷം ലഭിക്കുന്നുള്ളു.

ജീവാത്മാവിനു് മൂന്നു നിലയിലുള്ള അഥവാ അവസ്ഥയിലുള്ള ബോധമാണുള്ളത്, അതായത് ജാഗ്രദവസ്ഥ, സ്വപ്നാവസ്ഥ സുഷുപ്ത്യവസ്ഥ. തുരീയാവസ്ഥ അഥവാ നിർവ്വികല്പസമാധിയാണു നാലാമത്തേത്. തുരീയം ബ്റഹ്മം തന്നെയാണ്. തുരീയം മററു മൂന്നവസ്ഥകളുടേയും നിശ്ശബ്ദസാക്ഷിയാണ്. ജീവാത്മാവ് ആദ്യത്തെ മൂന്നവസ്ഥകളേയും തരണം ചെയ്തു തുരീയാവസ്ഥയിൽ ലയിക്കണം. എന്നാലെ ബ്രഹ്മൈക്യം പ്രാപിക്കുവാൻ സാധിക്കുകയുള്ളു.

ജീവാത്മാവിന്റെ കാരണ ശരീരമാണ് അവിദ്യ എന്നു പറയുന്നത്. അവിദ്യമൂലം ജീവൻ തന്റെ ശരീരവും മനസ്സും ഇന്ദ്രിയ



digitized by www.sreyas.in

ങ്ങളുമായി താദാത്മ്യം പ്രാപിക്കുന്നു. സന്ധ്യാസമയത്തു് കയറിനെ പാമ്പാണെന്നു ധരിക്കുന്നതുപോലെ, ശരീരമാണു് ആത്മാവെന്നു തെററിദ്ധരിക്കുന്നു. സ്വയം അടിച്ചേല്പിക്കപ്പെട്ട അജ്ഞതയിൽനിന്നു വേദാന്തതത്വപാനം കൊണ്ടുണ്ടാകുന്ന ശരിയായ ജ്ഞാനംകൊണ്ടും വിചാരംകൊണ്ടും, ആലോചനകൊണ്ടും, പരബ്ഹ്മ ധ്യാനം കൊണ്ടും എല്ലാ മായാഭ്രമങ്ങളും നീങ്ങുന്നു. ജീവാത്മാവും, പരമാത്മാവും ഇക്കാണുന്ന പ്രപഞ്ചം മുഴുവനും ബ്രഹ്മവുമായുള്ള താദാത്മ്യം വീണ്ടും സ്ഥാപിക്കപ്പെടുന്നു. ജീവൻ ശാശ്വതാനന്ദത്തേയും അമരത്വത്തേയും പ്രാപിക്കുന്നു. ജീവൻ ബ്രഹ്മത്തിൽ ലയിക്കുന്നു; അഥവാ സച്ചിദാനന്ദസമുദ്രത്തിൽ ലയിക്കുന്നു.

ബാദരായണൻ, ജീവിച്ചിരിക്കുമ്പോൾ തന്നെ ജീവൻ മുക്താവസ്ഥയെ പ്രാപിക്കുന്നതിൽ വിശ്വസിക്കുന്നു.

## വിഖ്യാതങ്ങളായ വേദാന്തവാക്യങ്ങൾ

വേദാന്തത്തിലെ കേൾവികേട്ട വാക്യങ്ങൾ താഴെ പറയുന്നവയാണു്.

''ഏകമേവാദ്വിതീയം ബ്രഹ്മഃ''
''ബ്രഹ്മഃ സത്യം ജഗന്മിഥ്യ
ജീവോബ്രഹ്മൈവനാപരഃ''
''സർവ്വം ഖല്വിദം ബ്രഹ്മഃ''
''സത്യം ജ്ഞാനം അനന്തം ബ്രഹ്മ''
ബ്രഹ്മവിദ് ബ്രഹ്മൈവ ഭവതി''
''ശാന്തം ശിവം അദ്വൈതം''
''അയമാത്മാ ശാന്തഃ''
''അസംഗോ അയം പുരുഷഃ''
''ശാന്തം, അജരം, അമൃതം, അഭയം പരം''

നിങ്ങൾക്കെല്ലാവർക്കും വേദാന്ത തത്വങ്ങൾ മനസ്സിലാകുമാറാകട്ടെ! നിങ്ങൾ എല്ലാവരും ഏകത്വത്തിൻെറ ആനന്ദം അറിയുമാറാകട്ടെ! നിങ്ങളെല്ലാവരും ഈ ജീവിതത്തിൽതന്നെ ജീവന്മുക്തരാകട്ടെ!



digitized by www.sreyas.in

# അദ്ധ്യായം 12

## ഹിന്ദുമത തത്വശാസ്ത്രം

### (വേദാന്ത സമ്പ്രദായങ്ങരം)

#### ആമുഖം

വ്യാസൻെറ സൂത്രങ്ങരം വേദാന്ത തത്വങ്ങളെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ളവയാണ്. പല വ്യാഖ്യാതാക്കന്മാരാലും ഈ സൂത്രങ്ങരം പലവിധത്തിലും വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. ഈ വ്യാഖ്യാനങ്ങളിൽനിന്നു പലവിധത്തിലുള്ള വേദാന്ത തത്വസമ്പ്രദായങ്ങളും ഉണ്ടായിട്ടുണ്ട്. അവ താഴെ പറയും പ്രകാരമാണ്:-

1. ശ്രീശങ്കരാചാര്യൻെറ കേവലാദ്വൈതം
2. ശ്രീരാമാനുജാചാര്യൻെറ വിശിഷ്ടാദ്വൈതം
3. ശ്രീമാദ്ധ്വാചാര്യൻെറ ദ്വൈതസമ്പ്രദായം
4. ശ്രീനിംബാക്കാചാര്യൻെറ ഭേദാഭേദസമ്പ്രദായം
5. ശ്രീവല്ലഭാചാര്യൻെറ അദ്വൈതവാദം.
6. ശ്രീചൈതന്യദേവൻെറ അചിന്ത്യ ഭേദാഭേദവാദം
7. ശ്രീമേയ്ക്കണ്ടരുടെ സിദ്ധാന്തവാദം.

ഓരോ സമ്പ്രദായങ്ങളും പ്രധാനമായി മൂന്നു വിഷയങ്ങളെപ്പററിയാണ് പരിഗണിക്കുന്നത്. അതായത് ഈശ്വരൻ, പ്രപഞ്ചം, ആത്മാവ് എന്നിവയെപ്പററി. പലേ തത്വസമ്പ്രദായങ്ങളും സത്യത്തെ കണ്ടുപിടിക്കുവാനുള്ള വ്യത്യസ്ത മാർഗ്ഗങ്ങളാണെന്നേ ഉള്ളു.

വിവിധ മതവിശ്വാസികളായ പല ആചാര്യന്മാരും ഒരോ മതവിഭാഗത്തിൻെറ സ്ഥാപകന്മാരും മഹാന്മാരായ സിദ്ധാന്ത കർത്താക്കളുമായിട്ടുണ്ട്. അവരവരുടെ അഭിപ്രായമനുസരിച്ച് വേദാന്തസൂത്രങ്ങളെ വ്യാഖ്യാനിച്ച് അവയെ അനുകരിക്കുന്നതിനുള്ള അർഹതയേയും, അവരുടെ സമ്പ്രദായം പരമ്പരാഗതമായി രൂപവൽക്കരിക്കപ്പെട്ടവയാണെന്നും സമർത്ഥിക്കുവാനും അവരുടെ യാഥാസ്ഥിതികത്വത്തെ സ്ഥാപിക്കുവാനും ഈ ഓരോ സമ്പ്രദായക്കാരും ശ്രമിച്ചിട്ടുണ്ട്.

### ശ്രുതി-എല്ലാ സമ്പ്രദായങ്ങളുടേയും സാമാന്യംടിസ്ഥാനം

വേദാന്ത സമ്പ്രദായക്കാർ അവരുടെ തത്വങ്ങളെയെല്ലാം ഉപനിഷത്തുകളെ അടിസ്ഥാനപ്പെടുത്തിയാണുണ്ടാക്കിയിട്ടുള്ളത്. ഉപ



digitized by www.sreyas.in

നിഷത്തുകളും, വേദാന്ത സൂത്രങ്ങളും, ശ്രീമൽഭഗവത്ഗീതയുമാണ് വേദാന്തങ്ങളെ വ്യാഖ്യാനിക്കുന്നതിനുള്ള പ്രാമാണിക ഗ്രന്ഥങ്ങളായി കണക്കാക്കപ്പെട്ടിട്ടുള്ളത്. അവയെ പ്രസ്ഥാനത്രയ ഗ്രന്ഥങ്ങൾ എന്നു പറയുന്നു. ബ്രഹ്മത്തിൻെറ യഥാർത്ഥ പ്രകൃതിയെപ്പററി വേദാന്തസൂത്രങ്ങളുടെ ഭാഷ്യകാരന്മാരായ പലരും പല വ്യത്യസ്ഥ അഭിപ്രായങ്ങളാണ് സ്വീകരിച്ചുകാണുന്നത്. എന്നാൽ അവരുടെയെല്ലാംതന്നെ പ്രധാന പ്രമാണഗ്രന്ഥം ശ്രുതിയാണ്. ഇതിലേതെങ്കിലുമൊരഭിപ്രായത്തെ നിഷേധിക്കുക എന്നുവെച്ചാൽ ശ്രുതിയെത്തന്നെ നിഷേധിക്കലാണ്.

## പ്രധാനപ്പെട്ട മൂന്ന് ആദ്ധ്യാത്മികസമ്പ്രദായങ്ങൾ

### ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം

ശ്രീശങ്കൻ, ശ്രീരാമാനുജൻ, ശ്രീമദ്ധ്വൻ എന്നിവരാണ് വേദാന്തസൂത്രങ്ങളുടെ പ്രസിദ്ധരായ മൂന്നു ഭാഷ്യാകരന്മാർ. ഈ വ്യാഖ്യാതാക്കൾ അവരുടെ സ്വന്തമായ പ്രമാണങ്ങളെ സ്ഥാപിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. അവയാണ് അദ്വൈതം, അതായത് രണ്ടാമതൊന്നില്ലാത്തത്, അഥവാ പരമശ്രേഷ്ഠമായത്. വിശിഷ്ടാദ്വൈതം അതായത് ബ്രഹ്മവും പ്രകൃതിയും അഭിന്നമാണ് എന്നുള്ള ചിന്ത; ദ്വൈതവാദം അതായത് പ്രകൃതിയും പുരുഷനും അഥവാ ബ്രഹ്മവും, ഭിന്നങ്ങളാണെന്നുള്ള വാദം. വേദാന്തസൂത്രങ്ങൾക്ക ഭാഷ്യം എഴുതുന്ന സമയത്ത്, വെറും കർമ്മങ്ങൾക്കുമാത്രം പ്രാധാന്യംകൊണ്ടുള്ള മൂഢാചരണങ്ങൾ മൂലം ഹിന്ദുമതത്തിനുണ്ടായ ദുഷ്ഫലങ്ങളെ എതിർത്തു നശിപ്പിക്കുവാനുള്ള ഉദ്ദേശമാണ് ശ്രീശങ്കരനുണ്ടായിരുന്നത്.

ദ്വൈതവും, വിശിഷ്ടാദ്വൈതവും, അദ്വൈതവുമാണ് പ്രധാനമായ തത്വചിന്താസമ്പ്രദായങ്ങൾ. അവയെല്ലാം പരമാർത്ഥമായ സത്യത്തിലേക്കുള്ള അഥവാ ബ്രഹ്മത്തിലേക്കുള്ള പ്രയാണത്തിലെ പല അവസ്ഥാഭേദങ്ങളും യോഗസോപാനത്തിലെ പല പടികളുമാണ്. അവ ഒരിക്കലും അന്യോന്യവിരുദ്ധങ്ങളല്ല. നേരെ മറിച്ച് പരസ്പരപൂരകങ്ങളാണ്. ആദ്ധ്യാത്മികാനുഭൂതിയുടെ ക്രമപ്രവൃദ്ധമായ അഭിവൃദ്ധിയിൽ ഈ ഓരോനിലയും വളരെ യോജിപ്പോടുകൂടി ഘടിപ്പിക്കപ്പെട്ടിരിക്കയാണ്. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നിവയെല്ലാം ഒടുവിൽ അതീന്ദ്രിയ ത്രിഗുണാതീത–അനന്ത–ബ്രഹ്മത്തിൽ അതായത് അദ്വൈതവേദാന്താനുഭൂതിയിൽ ചെന്നെത്തുന്നു.



digitized by www.sreyas.in

ശ്രീമദ്ധ്വൻ ''മനുഷ്യൻ ഈശ്വരന്റെ ദാസനാണ്'' എന്നു പറഞ്ഞുകൊണ്ട് തന്റെ ദ്വൈതസമ്പ്രദായത്തെ സ്ഥാപിച്ചു. രാമാനുജനാകട്ടെ, 'മനുഷ്യൻ ഈശ്വരന്റെ ഒരു കലയാണ്'' എന്നു സമർത്ഥിച്ചുകൊണ്ട് തന്റെ വിശിഷ്ടാദ്വൈതത്തെ സ്ഥാപിച്ചു. ശ്രീ ശങ്കരൻ ''മനുഷ്യനും ബ്രഹ്മവും ഒന്നുതന്നെ'' എന്നുള്ള തന്റെ കേവലാദ്വൈതത്തേയും സ്ഥാപിച്ചു.

ഒരു ദ്വൈതിയ്ക്ക് ഈശ്വരനെ ദാസഭാവത്തിലാരാധിക്കുവാനാണ് ആഗ്രഹം. ഈശ്വരനുമായി ലീലകളിലേർപ്പെടുവാൻ അദ്ദേഹം ആഗ്രഹിക്കുന്നു. അദ്ദേഹം കൽക്കണ്ടത്തിന്റെ മാധുര്യം ആസ്വദിക്കുവാനിഷ്ടപ്പെടുന്നു. ഒരു വിശിഷ്ടാദ്വൈതി ശ്രീനാരായണനു തുല്യനായി ഈശ്വരലാഭാനുഭൂതി അനുഭവിക്കുവാനിച്ഛിക്കുന്നു. അദ്ദേഹം ഭഗവാനിൽ ലയിക്കുവാനൊ താദാത്മ്യം പ്രാപിക്കുവാനൊ ഇച്ഛിക്കുന്നില്ല. അദ്ദേഹം ഒരു തീപ്പൊരി മാത്രമായിരിക്കുവാനാഗ്രഹിക്കുന്നു. എന്നാൽ ഒരു ജ്ഞാനി ബ്രഹ്മത്തിൽ ലയിക്കുന്നു. ബ്രഹ്മവുമായി താദാത്മ്യം പ്രാപിക്കുവാനിച്ഛിക്കുന്നു. അദ്ദേഹം കൽക്കണ്ടം തന്നെയായിത്തീരാനാണ് ശ്രമിയ്ക്കുന്നത്.

ജനങ്ങൾക്ക് വ്യത്യസ്ഥ സ്വഭാവങ്ങളും വ്യത്യസ്ഥ നിലയിലുള്ള കഴിവുകളുമാണുള്ളത്. അതുകൊണ്ട് വ്യത്യസ്ഥ രീതിയിലുള്ള തത്വസമ്പ്രദായങ്ങളും ആവശ്യമാണ് ഏറ്റവും ഉപരിയായത് അദ്വൈത സമ്പ്രദായമാണ്. ഒരു ദ്വൈതിയും വിശിഷ്ടാദ്വൈതിയും ഒടുവിൽ കേവലാദ്വൈതിയായിത്തീരുന്നു.

## ബ്രഹ്മത്തെപ്പററിയുള്ള പല സങ്കല്പങ്ങളും ബ്രഹ്മത്തെ പ്രാപിക്കുവാനുള്ള വിവിധ മാർഗ്ഗങ്ങൾ മാത്രമാണ്

നിംബാർക്കാചാര്യൻ ശ്രീശങ്കരന്റെയും, രാമാനുജന്റെയും, മദ്ധ്വന്റെയും മററുള്ളവരുടെയും സമ്പ്രദായങ്ങളെ കൂട്ടിയിണക്കി, എല്ലാസമ്പ്രദായങ്ങളിലേയും അഭിപ്രായങ്ങൾ, അവരവർ ബ്രഹ്മത്തെ സമീപിച്ചിട്ടുള്ള മാർഗ്ഗമനുസരിച്ചു ശരിയാണെന്നു സമർത്ഥിക്കയും ചെയ്യുന്നു. ശങ്കരൻ ബ്രഹ്മത്തെ മാനുഷിക ഗ്രഹണശക്തികൾക്കതീതമായ ഒരവസ്ഥയിലുള്ളതായാണ് കരുതുന്നത്. രാമാനുജനാകട്ടെ ബ്രഹ്മത്തെ സർവ്വാന്തര്യാമിത്വത്തിലാണ് വീക്ഷിക്കുന്നത്. എന്നാൽ നിംബാർക്കനാകട്ടെ, വ്യത്യസ്താചാര്യന്മാരുടെ വ്യത്യസ്ത അഭിപ്രായങ്ങളെ കൂട്ടിയിണക്കിയിരിക്കയാണ്.



digitized by www.sreyas.in

ശ്രീശങ്കരാചാര്യർ, ശ്രീരാമാനുജാചാര്യർ, ശ്രീമദ്ധ്വാചാര്യർ, ശ്രീവല്ലഭാചാര്യർ, ശ്രീനിംബാർക്കാചാര്യർ എന്നിവരെല്ലാംതന്നെ മഹാത്മാക്കളാണ്. നമുക്ക് ശ്രീശങ്കരൻ, ശ്രീരാമാനുജനേക്കാറം ശ്രേഷ്ഠനായിരുന്നു എന്നോ ശ്രീവല്ലഭൻ ശ്രീനിംബാർക്കാചാര്യനേക്കാറം യോഗ്യനായിരുന്നു എന്നോ പറയുവാൻ തരമില്ല. എല്ലാവരും അവതാരപുരുഷന്മാരായിരുന്നു. ഒരു പ്രത്യേക ഉദ്ദേശത്തോടുകൂടി ഒരു പ്രത്യേകനിലയിൽ എത്തിയിരുന്ന ചില വിഭാഗം ജനങ്ങളുടെ ഉദ്ധാരണത്തിനുവേണ്ടി ഒരു പ്രത്യേകകാലത്ത്, അവരുടെ ഇടയിൽ ചില പ്രത്യേക തത്വങ്ങറം ഉപദേശിച്ച് അവരെ ഉദ്ധരിക്കുവാൻവേണ്ടി അവതരിച്ചവരാണവർ. എല്ലാ തത്വസമ്പ്രദായങ്ങളും ആവശ്യമാണ്. ഓരോ തത്വസമ്പ്രദായവും ഒരു പ്രത്യേകവിഭാഗം ജനങ്ങറംക്ക് യോജിച്ചതാണ്. ബ്രഹ്മത്തെപ്പററിയുള്ള പല വ്യത്യസ്ത വിവരണങ്ങറം സത്യത്തിലേക്കുള്ള വ്യത്യസ്ത മാർഗ്ഗങ്ങളാണെന്നുമാത്രമേയുള്ളൂ. ഒരു ജീവാത്മാവിനു് പെട്ടെന്നു് ആദ്യന്തരഹിതനും സർവ്വവ്യാപിയുമായ പരമാത്മാവിനെപ്പററി അറിയുവാൻ വളരെ ബുദ്ധിമുട്ടായിരിക്കും; അതിലേറെ അതിനെ വാക്കുകളിൽ പറയുവാനും വിഷമമായിരിക്കും. ശ്രീശങ്കരന്റെ കേവലാദ്വൈതം എല്ലാവർക്കും പെട്ടെന്നു് അത്ര എളുപ്പത്തിൽ ഗ്രഹിക്കുവാൻ കഴിഞ്ഞു എന്നു വരികയില്ല. ശ്രീശങ്കരന്റെ അദ്വൈതവേദാന്തം ഗ്രഹിക്കത്തക്ക നിലയിലേക്ക് മനസ്സിനെ ശരിയായി നിയന്ത്രിച്ച് ഉയർത്തിക്കൊണ്ടുവരേണ്ടതത്യാവശ്യമാണ്.

എല്ലാ ആചാര്യന്മാർക്കും പ്രണാമങ്ങളും അഭിവാദ്യങ്ങളും! അവരുടെ അനുഗ്രഹം നമുക്കെല്ലാവർക്കും ലഭിക്കുമാറാകട്ടെ!

അദ്വൈതത്തിന്റെ ആദ്യത്തെ വ്യവസ്ഥാപിത വ്യാഖ്യാതാവ് എട്ടാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഗൌഡപാദനായിരുന്നു. ശ്രീശങ്കരന്റെ പരമഗുരു (അതായത് ഗുരുവിന്റെ ഗുരു) വായിരുന്നു ഗൌഡപാദൻ. ഗൌഡപാദന്റെ ശിഷ്യനായിരുന്നു ഗോവിന്ദൻ. അദ്ദേഹം ശ്രീശങ്കരന്റെ ഗുരുവായി. ഗൌഡപാദൻ തന്റെ കേറംവികേട്ട കൃതിയായ ''മാണ്ഡൂക്യകാരിക'' എന്ന ഗ്രന്ഥത്തിൽ അദ്വൈതവേദാന്തത്തിന്റെ കാതലായ തത്വത്തെപ്പററി പ്രതിപാദിച്ചിട്ടുണ്ട്. പക്ഷേ അദ്വൈതവേദാന്തത്തെ മനോഹരമാക്കി അതിനെ അദ്വിതീയവും സമഗ്രവുമാക്കിയതു് ശ്രീശങ്കരനാണ്. പ്രധാനപ്പെട്ട ഉപനിഷത്തുകറംക്കും ബ്രഹ്മസൂത്രത്തിനും ശ്രീമദ് ഭഗവത്ഗീതയ്ക്കും ശ്രീശങ്കരനെഴുതിയിട്ടുള്ള വ്യാഖ്യാനങ്ങളെ



digitized by www.sreyas.in

ശ്രദ്ധിച്ച പഠിച്ചുനോക്കുക. അദ്വൈതതത്വത്തെ നിങ്ങൾക്കു വ്യക്തമായി മനസ്സിലാക്കുവാൻ കഴിയും. വേദാന്ത സൂത്രങ്ങൾക്ക് അദ്ദേഹം എഴുതിയിട്ടുള്ള ഭാഷ്യം ശാരീരികഭാഷ്യം എന്ന പേരി ലറിയപ്പെടുന്നു.

ഒരു ശ്ലോകാർത്ഥം കൊണ്ടുതന്നെ ശ്രീശങ്കരന്റെ ഉപദേശങ്ങളെ സംഗ്രഹിക്കാം.

''ബ്രഹ്മ:സത്യം ജഗന്മിഥ്യാ
ജീവോബ്രഹ്മൈവ നാ പര:''

'ബ്രഹ്മം മാത്രം സത്യമാണ്. ഈ ലോകം അസത്യമാണ്. ജീവാത്മാവ് ബ്രഹ്മത്തിൽനിന്നന്യമല്ല'' ഇതാണ് ശ്രീശങ്കരന്റെ തത്വസംഹിതയുടെ രത്നച്ചുരുക്കം.

ശ്രീശങ്കരനാൽ ഉപദേശിക്കപ്പെട്ട അദ്വൈതം കഠിനവും പരിപൂർണ്ണവും ആണ്. ശ്രീശങ്കരന്റെ അഭിപ്രായത്തിൽ യാതൊന്ന് ഉണ്ടോ അത് ബ്രഹ്മം തന്നെയാകുന്നു. ബ്രഹ്മം പരിപൂർണ്ണമായും ഏകരൂപമാണ്. എല്ലാ വ്യത്യാസങ്ങളും ദ്വന്ദ്വഭാവങ്ങളും ഭ്രമം മാത്രമാണ്.

## ബ്രഹ്മം അദ്വിതീയമാകുന്നു

ആത്മാവ് സ്വത:സിദ്ധമാണ്. അതു പ്രതിഷ്ഠാപിതമല്ല. ഈ ആത്മാവിനെ ഒരാൾക്കു നിഷേധിക്കുവാൻ കഴിയുന്നില്ല. എന്തുകൊണ്ടെന്നാൽ നിഷേധിക്കുന്നവന്റെ സത്തതന്നെയാണ് ആത്മാവ്. എല്ലാത്തരം ജ്ഞാനത്തിന്റെയും പൂർവ്വഭാവനകളുടേയും, പ്രമാണങ്ങളുടെയും അടിസ്ഥാനം ബ്രഹ്മമാണ്. ആത്മാവ് അന്തര്യാമിയും, ബഹിർപ്രകാശിതവുമാണ്; ആത്മാവു മുമ്പിലും പിമ്പിലുമുണ്ട്. ഇടത്തും വലത്തും ആത്മാവുണ്ട്. മുകളിലും താഴെയും ആത്മാവുണ്ട്.

ബ്ഹ്‌രഹ്മം ഒരു വസ്തുവല്ല. അത് അദൃശ്യവും മനുഷ്യദൃഷ്ടിക്കതീതവുമാണ്. അതുകൊണ്ടാണ് ഉപനിഷത്തുകൾ ''നേതി–നേതി''''ഇതല്ല' 'ഇതല്ല' എന്നു പറയുന്നത്. ഇതുകൊണ്ട് ബ്രഹ്മം ഇല്ലാത്ത ഒരു വസ്തുവോ, അതിഭൌതികമായ മറ്റൊരവസ്ഥയോ, ശൂന്യതയോ അല്ല. അത് പരിപൂർണ്ണവും, അനന്തവും പരിവർത്തനരഹിതവും, സ്വയംഭൂവും, ആത്മജ്ഞാനപൂർണ്ണവും ആത്മാനന്ദിയും



digitized by www.sreyas.in

ആണ്. അത് സ്വരൂപസത്തയുമാകുന്നു. അത് അറിവുള്ളവക്ക് മൂലതത്വവുമാണ്. ദ്രഷ്ടാവും തുരീയവും നിശ്ശബ്ദസാക്ഷിയുമാണത്.

ശ്രീശങ്കരൻെറ പരബ്രഹ്മം, അമൂത്തവും നിർഗ്ഗുണവും നിരാകാരവും നിർവ്വിശേഷവും, അവ്യയവും, ശാശ്വതവും, അകത്താവുമാണ്. അത് ആഗ്രഹങ്ങൾക്കും ആവശ്യങ്ങൾക്കും അതീതവുമാണ്. കത്താവായതുകൊണ്ട് സാക്ഷിയായി നിൽക്കുന്നു. ഇന്ദ്രിയാതീതനായതുകൊണ്ട് ബ്രഹ്മം ഒരിക്കലും ഒരു വിഷയമായിത്തീരുന്നില്ല. ബ്രഹ്മം അദ്വിതീയമാണ്. (രണ്ടാമതൊന്നില്ലാത്തത്). അതിന് തുല്ല്യമായി മറ്റൊന്നില്ല. ആന്തരികമൊ ബാഹ്യമോ ആയ വ്യത്യാസങ്ങൾ അതിനില്ല. ബ്രഹ്മത്തെ വർണ്ണിക്കുവാൻ സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ വർണ്ണന പ്രത്യേകതകളെ സൂചിപ്പിക്കുന്നു. ബ്രഹ്മത്തെ മറ്റൊന്നിൽനിന്ന് തിരിച്ചറിയുവാനും സാദ്ധ്യമല്ല. ബ്രഹ്മത്തിന് വിഷയവും അതിൻെറ ഉപാധിയും എന്നുള്ള പ്രത്യേകത ഇല്ല. സച്ചിദാനന്ദമാണ് ബ്രഹ്മത്തിൻെറ യഥാത്ഥ സ്വരൂപം; അല്ലാതെ അതിൻെറ ഉപാധികളല്ല.

ശ്രീശങ്കരൻെറ നിർഗ്ഗുണ ബ്രഹ്മം അമൂത്തമാണ്. അത് മായയുമായി ബന്ധപ്പെടുമ്പോൾ മാത്രമേ സഗ്ഗുണബ്രഹ്മം അഥവാ വ്യക്തിഗതനായ ഈശ്വരനാകുന്നുള്ളൂ.

സഗ്ഗുണബ്രഹ്മവും നിർഗ്ഗുണബ്രഹ്മവും രണ്ടല്ല. നിർഗ്ഗുണബ്രഹ്മം സഗ്ഗുണബ്രഹ്മത്തിൻെറ വ്യതിരേകമൊ, വിപരീതമൊ അത്ഥവൈപരീത്യമൊ അല്ല. ഭക്തന്മാരുടെ ഭക്തിപൂർവ്വമായ ആരാധനയ്ക്ക് വേണ്ടി നിർഗ്ഗുണബ്രഹ്മം സഗ്ഗുണബ്രഹ്മമായിത്തീരുകയാണ്. ഒരേസത്യം രണ്ടു വ്യത്യസ്തവീക്ഷണഗതിയിൽക്കൂടി പ്രകടമാകുന്നു. നിർഗ്ഗുണബ്രഹ്മം പരമാത്ഥിക വീക്ഷണഗതിയിൽ ഉള്ള പരബ്രഹ്മമാണ്. സഗ്ഗുണബ്രഹ്മമാകട്ടെ വ്യാവഹാരിക വീക്ഷണഗതിയിൽ കുറച്ചുകൂടി താഴ്ന്ന നിലയിലുള്ളതാണ്.

## പ്രപഞ്ചം ഒരു സാപേക്ഷമായ യാഥാർത്ഥ്യമാണ്

ശങ്കരൻെറ അഭിപ്രായത്തിൽ ലോകം മിഥ്യയല്ല. അദ്ദേഹത്തിന് പ്രപഞ്ചം വ്യാവഹാരികസത്തയും ബ്രഹ്മം പാരമാത്ഥിക സത്തയുമാണ്. പ്രപഞ്ചം അവിദ്യയിൽ അഥവാ മായയിൽ



digitized by www.sreyas.in

നിന്നുള്ള ഉല്പന്നമാണ്. പരിവർത്തനരഹിതമായ ബ്റഹ്മം മായയാകുന്ന ആവരണത്തിൽക്കൂടി നശ്വരമായ പ്രപഞ്ചമായി കാണപ്പെടുന്നു. മായ നിഗൂഢവും വർണ്ണനാതീതവുമായ ഈശ്വരശക്തിയാണ്. അതു് സത്യത്തെ മറയ്ക്കുകയും അസത്യത്തെ പ്രകടിപ്പിക്കുകയും ചെയ്യുന്നു. ശാശ്വതജ്ഞാനം ലഭിക്കുമ്പോൾ മായ മറഞ്ഞുപോകുന്നതുകൊണ്ടു് അതു മിഥ്യയാണ്. എന്നാൽ നിങ്ങൾക്കു് ആ ജ്ഞാനം ലഭിക്കുന്നതുവരെ മായ നിലനിൽക്കുന്നതുകൊണ്ടു് അതു് തീരെ അസത്യമാണെന്നും പറഞ്ഞുകൂടാ. ബ്രഹ്മത്തിന്റെ മീതെയായി പ്രപഞ്ചത്തെ വീക്ഷിക്കുന്നതു് അവിദ്യമൂലമാണ്.

## ജീവന്റെ പ്രകൃതിയും മോക്ഷമാർഗ്ഗവും

ശ്രീശങ്കരനു് ജീവാത്മാവു് സാപേക്ഷികമായി മാത്രമേ യഥാർത്ഥമാകുന്നുള്ളു. അജ്ഞാനം മൂലം അതു് ഉപാധികൾക്കു പരിമിതികൾക്കു വിധേയമായിരിക്കുന്നിടത്തോളം കാലം മാത്രമേ അതിന്റെ വ്യക്തിത്വം നിലനിൽക്കുന്നുമുള്ളു. ജീവൻ അവിദ്യയാൽ ഭ്രമിപ്പിക്കപ്പെടുമ്പോൾ ശരീരം, മനസ്സ്, ഇന്ദ്രിയങ്ങൾ എന്നിവയുമായി ഐക്യം പ്രാപിക്കുന്നു. താൻ പ്രവർത്തിക്കുന്നു അനുഭവിക്കുന്നു എന്നെല്ലാം അവിദ്യകൊണ്ടു് അവൻ വിചാരിക്കയാണ്. വാസ്തവത്തിൽ അവൻ ബ്രഹ്മത്തിൽനിന്നും വ്യത്യസ്തനല്ല. ഉപനിഷത്തുകൾ ഉച്ചൈസ്തരം ഉൽഘോഷിക്കുന്ന ''തത്വമസി'' നീ അതാകുന്നു. നീർക്കുമിളകൾ പൊട്ടുമ്പോൾ സമുദ്രവുമായി യോജിക്കുന്നതുപോലെയും, ഘടാകാശം ഘടം പൊട്ടുമ്പോൾ ആകാശത്തിൽ ലയിക്കുന്നതുപോലെയും ബ്റഹ്മജ്ഞാനം ലഭിക്കുമ്പോൾ അനുഭവസിദ്ധനായ ജീവൻ ബ്റഹ്മത്തിൽ വിലയം പ്രാപിക്കുന്നു. അവിദ്യയുടെ നാശംകൊണ്ടു് ജീവനിൽ ജ്ഞാനോദയം ഉണ്ടാകുമ്പോൾ തന്റെ വ്യക്തിത്വത്തിൽനിന്നും പരിധികൾക്കുള്ളിൽനിന്നും സ്വതന്ത്രനായി ജീവൻ തന്റെ യഥാർത്ഥമായ സച്ചിദാനന്ദപ്രകൃതിയെ അറിയുന്നു. അവൻ സ്വയം ആനന്ദസമുദ്രത്തിൽ ലയിക്കുന്നു. ജീവിതനദി അസ്തിത്വമാകുന്ന സമുദ്രത്തോടു ചേരുന്നു. ഇതാണ് സത്യം. ജീവൻ ബ്റഹ്മത്തിൽനിന്നു വേറെയാണെന്നുള്ള മിഥ്യാബോധത്തെ തള്ളിക്കളഞ്ഞു് ജീവാത്മാവു് സമ്പൂർണ്ണമായും ബ്റഹ്മത്തിൽ ലയിക്കുന്നതാണ് സംസാരമോചനം എന്നാണ് ശ്രീശങ്കരന്റെ അഭിപ്രായം. ശ്രീശങ്കരന്റെ അഭിപ്രായത്തിൽ കർമ്മവും ഭക്തിയും മോക്ഷമാകുന്ന ജ്ഞാനത്തിനുള്ള മാർഗ്ഗങ്ങളാണ്.



digitized by www.sreyas.in

## വിവർത്തവാദം

ശ്രീശങ്കരൻ ഈ പ്രപഞ്ചം ഒരു വ്യാവഹാരികസത്തയാണ്. അദ്ദേഹം വിവർത്തവാദത്തെ അനുകൂലിച്ചു. സന്ധ്യാസമയത്ത് ഒരു കയർ പാമ്പാണെന്നുള്ള മിഥ്യാബോധം ഉണ്ടാകുന്നതുപോലെ ബ്രഹ്മം അഥവാ പരമാത്മാവ്, ഈ പ്രപഞ്ചവും ശരീരവും ആണെന്നുള്ള മിഥ്യാബോധം മനുഷ്യനുണ്ടാകുന്നു. നിങ്ങൾക്ക് കയറിനെപ്പററിയുള്ള യഥാർത്ഥജ്ഞാനം ലഭിക്കുമ്പോൾ അതു പാമ്പാണെന്നുള്ള തെററിദ്ധാരണ നശിക്കുന്നു. അതുപോലെതന്നെ അവിനാശിയായ ബ്ഹ്മജ്ഞാനം ലഭിക്കുമ്പോൾ ശരീരത്തേയും പ്രപഞ്ചത്തേയും പററിയുള്ള മിഥ്യാഭ്രമം നശിക്കുന്നു. വിവർത്തവാദത്തിൽ കാരണം, സ്വയം പരിവർത്തനവിധേയമാകാതെതന്നെ കാര്യത്തെ ഉല്പാദിപ്പിക്കുന്നു. കയറു പാമ്പാണെന്നു തോന്നുന്നത് തെററിദ്ധാരണമൂലമാണ്. പാൽ തൈരാകുന്നതുപോലെ കയറ് പാമ്പായി പരിണമിച്ചിട്ടില്ല. ബ്ഹ്മം അവ്യയവും ശാശ്വതവുമാണ്. അതുകൊണ്ട് അതിന്ന് പ്രപഞ്ചമായി പരിണമിക്കുവാൻ സാദ്ധ്യമല്ല. അതിൻെറ ഗഹനവും പരമരഹസ്യവുമായ ശക്തിയാകുന്ന മായയിൽ കൂടിയാണ് ബ്ഹ'മം പ്രപഞ്ചത്തിന് കാരണമാകുന്നത്. പാമ്പല്ല കയറാണെന്നുള്ള വസ്തുത മനസ്സിലാകുമ്പോൾ നിങ്ങളുടെ ഭയം നീങ്ങുന്നു. നിങ്ങൾ അതിൻെറ അടുക്കൽനിന്ന് ഓടിപ്പോകുന്നില്ല. അതുപോലെതന്നെ നിങ്ങൾ അവ്യയവും ശാശ്വതവുമായ ബ്ഹ്മത്തെ അറിഞ്ഞുകഴിഞ്ഞാൽ ഈ പ്രപഞ്ചത്തിലെ നാമരൂപാദി ഗോചരവിഷയങ്ങൾകൊണ്ടൊന്നും നിങ്ങൾക്ക് ഒരു ബന്ധവും വരികയില്ല. ശാശ്വതമായ ബ്ഹ്മത്തിൻെറ ജ്ഞാനം ലഭിക്കയും മിഥ്യാജ്ഞാനം യഥാർത്ഥസത്തയുടെ ജ്ഞാനത്താൽ നശിപ്പിക്കപ്പെടുകയും ചെയ്യുമ്പോൾ നിങ്ങൾ നിങ്ങളുടെ യഥാർത്ഥമായ ദിവ്യത്വത്തിൽ പ്രകാശിക്കും.

## അദ്വൈതം അതുല്യമായ ഒരു തത്വശാസ്ത്രം

ശ്രീശങ്കരൻെറ അദ്വൈതം ഉന്നതവും, വിശിഷ്ടവും, അദ്വിതീയവുമാണ്. അതൊരു പ്രഗത്ഭവും യുക്തിവാദപരവുമായ വിദഗ്ദ്ധശാസ്ത്രമാണ്. അത് അത്യധികം ആകർഷകവും, പ്രബോധനാത്മകവും, ശ്രേഷ്ഠവുമാണ്. മററൊരു തത്വശാസ്ത്രസമ്പ്രദായത്തിന്നും, ധൃഷ്ടതയിലും, ഗാംഭീര്യത്തിലും, സൂക്ഷ്മചിന്തനത്തിലും ഇതിനു



digitized by www.sreyas.in

മുമ്പിൽ നിൽക്കുവാൻ കഴിവില്ല. ശ്രീശങ്കരന്റെ തത്വശാസ്ത്ര സമ്പ്രദായം കളങ്കരഹിതവും സമഗ്രവുമാണ്.

ശ്രീശങ്കരൻ അമാനുഷനായ ഒരു ധിഷണശാലിയും. ന്യായ പണ്ഡിതനും അഗാധചിന്തകനും പരമമായ സാക്ഷാൽക്കാരം പ്രാപിച്ചിട്ടുള്ള ഋഷീശ്വരനുമായിരുന്നു. ശ്രീശങ്കരൻ ശിവന്റെ അവതാരമായിരുന്നു. അദ്ദേഹത്തിന്റെ തത്വചിന്തകൾ ഭൂമിയുടെ കിഴക്കും പടിഞ്ഞാറുമുള്ള വളരെയേറെ ജനങ്ങൾക്ക് ശാന്തിയും സമാധാനവും ആത്മപ്രകാശവും നല്കിയിട്ടുണ്ട്. പാശ്ചാത്യചിന്തകന്മാർ ശ്രീശങ്കരന്റെ പാദപത്മങ്ങളിൽ പ്രണമിക്കുന്നു. എത്രയോ ക്ലേശങ്ങളും ദുഃഖങ്ങളും അനുഭവിച്ച നിരാശരായ ജനങ്ങളുടെദുഃഖങ്ങളെ അകററി, അദ്ദേഹത്തിന്റെ തത്വശാസ്ത്രം സമാധാനവും, ആശയും, സന്തുഷ്ടിയും, സ്വാതന്ത്ര്യവും മന:ശാന്തിയും നൽകിയിട്ടുണ്ട്. അദ്ദേഹത്തിന്റെ തത്വശാസ്ത്രം ലോകത്തിന്റെ മുഴുവൻ ആദരാഞ്ജലികൾക്ക് പാത്രമായിട്ടുണ്ട്. ശ്രീശങ്കരൻ വിജയിക്കട്ടെ!

## ശ്രീരാമാനുജന്റെ വിശിഷ്ടാദ്വൈതം

### ആമുഖം

അദ്വൈതത്തെ അല്ലെങ്കിൽ ഈശ്വരന്റെ ഏകത്വത്തെ വിശേഷണങ്ങളോടുകൂടി മനസ്സിലാക്കിത്തരുന്നതുകൊണ്ട് ഈ സമ്പ്രദായത്തെ വിശിഷ്ടാദ്വൈതം എന്നു വിളിക്കുന്നു. ഈശ്വരൻമാത്രം വർത്തിക്കുന്നു. മററു കാണപ്പെടുന്ന വസ്തുക്കളെല്ലാം ഈശ്വരന്റെ ആവിഷ്കരണങ്ങളാണ്. ശ്രീരാമാനുജന്റെ ഭഗവാനായ ശ്രീനാരായണൻ സങ്കീർണ്ണവും സജീവവും ആയ വിശിഷ്ട പൂർണ്ണബ്റഹ്മം തന്നെയാണ്; അതു് ഏകവുമാണ്. അതുകൊണ്ട് വിശിഷ്ടാദ്വൈതം എന്നു പേർ പറയുന്നു.

ശ്രീശങ്കരന്റെ അഭിപ്രായത്തിൽ ആവിഷ്കരണം, അവാസ്തവവും, താൽക്കാലികവുമാണ്. അതു് അവിദ്യ അഥവാ അജ്ഞാനമാണ്. രാമാനുജന്റെ അഭിപ്രായത്തിൽ ലക്ഷണങ്ങൾ വാസ്തവങ്ങളും സ്ഥിരങ്ങളുമാണ് എങ്കിലും അവ ഏകമായ ബ്റഹ്മത്തിന്റെ കീഴിലുള്ളവയാണ്. എന്തുകൊണ്ടെന്നാൽ അവയ്ക്ക് തനിച്ചു വർത്തിക്കുവാനുള്ള കഴിവില്ല; അവ സ്വതന്ത്രങ്ങളല്ല. അവ ബ്റഹ്മത്തിന്റെ പ്രകാരങ്ങളും, ശേഷങ്ങളും, നിയമങ്ങളുമാണ്.

ശ്രീരാമാനുജാചാര്യർ, ശ്രീപെരുംപുത്തൂർ എന്ന സ്ഥലത്തു് ഏ. ഡി. 1037_ൽ ഭൂജാതനായി. രാമാനുജന്റെ കേൾവികേട്ട



digitized by www.sreyas.in

വിശിഷ്ടാദ്വൈതസമ്പ്രദായം ഒരു വിശേഷത്തോടുകൂടിയ അദ്വൈതം തന്നെയാണ്. അത് ദ്വന്ദ്വഭാവത്തെ അംഗീകരിക്കുന്നു. ശ്രീരാമാനുജന്റെ ഭഗവാൻ അഥവാ ശ്രീനാരായണൻ ബഹുരൂപിയായി ജീവികളിലും വസ്തുക്കളിലും വർത്തിക്കുന്നു. അതുകൊണ്ട് അതിനെ വിശിഷ്ടാദ്വൈതമെന്നു വിളിക്കുന്നു. വിശിഷ്ടാദ്വൈതം വൈഷ്ണവമതമാണ്. രാമാനുജന്റെ സമ്പ്രദായത്തെ ശ്രീസമ്പ്രദായമെന്നു പറയുന്നു. അദ്ദേഹത്തിന്റെ അനുയായികൾ വൈഷ്ണവരാണ്. രാമാനുജൻ വൈഷ്ണവസമ്പ്രദായത്തെ ചിട്ടപ്പെടുത്തി. മഹാലക്ഷ്മിക്ക് അഥവാ ശ്രീക്ക് ആ സമ്പ്രദായത്തിൽ ഒരു പ്രധാന കൈങ്കര്യം ഉള്ളതുകൊണ്ടും അതിനെ ശ്രീസമ്പ്രദായമെന്നു പറയുന്നു.

ശ്രീശങ്കരന്റെ തത്വസമ്പ്രദായം സാധാരണജനങ്ങളിൽ അധികം പേർക്കും വളരെ ഉന്നതവും, സൂക്ഷ്മവും, ഗൂഢവുമാണ്. ഭക്തിയുടെ ബീജങ്ങൾ കൂടുതൽ ഹൃദയത്തിൽ ഉള്ള ജനങ്ങൾക്ക് ശ്രീരാമാനുജന്റെ തത്വസമ്പ്രദായമാണ് പററിയത്. രാമാനുജസമ്പ്രദായത്തിൽ ശ്രീ നാരായണന് അഭേദ്യങ്ങളായ രണ്ടു പ്രത്യേകാകൃതികളാണുള്ളത്. അതായത് പ്രപഞ്ചവും ജീവാത്മാക്കളും. ശരീരം ആത്മാവിനോടെന്നപോലെ ഇവ ഭഗവാനോട് ബന്ധപ്പെട്ടിരിക്കുന്നു. ഭഗവാനിൽ നിന്നന്യമായ ഒരസ്തിത്വം അവയ്ക്കില്ല. ഒരു വസ്തുവിൽ അതിന്റെ ഘടകങ്ങളെന്നപോലെ ഭഗവാനിൽ അവ നിലകൊള്ളുന്നു. ദ്രവ്യവും ആത്മാക്കളുംകൂടി ഭഗവാന്റെ ശരീരമായിത്തീരുന്നു. ഭഗവാൻ അവയ്ക്കുള്ളിൽ അധിവസിക്കുന്നു. എല്ലാത്തിനേയും നിയന്ത്രിക്കുന്ന ശക്തി ഭഗവാനാണ്. ദ്രവ്യവും ആത്മാക്കളും അപ്രധാനങ്ങളായ അവയവങ്ങളാണ്. അവയെ വിശേഷണങ്ങൾ അഥവാ ഉപാധികളെന്നു പറയുന്നു. ഈശ്വരൻ വിശേഷ്യം അഥവാ വിശേഷിക്കപ്പെടുന്നത് ആണ്.

## വിശിഷ്ടാദ്വൈതവും അതിന്റെ വളർച്ചയും

വിശിഷ്ടാദ്വൈതസിദ്ധാന്തം വളരെ പുരാതനമായുള്ളതാണ്. ക്രിസ്തുവിന് മുമ്പ് 400–ാംവർഷത്തിൽ ബോധായനൻ തന്റെ 'വൃത്തി' എന്ന കൃതിയിൽ അതിനെപ്പററി പറയുന്നുണ്ട്. അത് രാമാനുജന്റെ തത്വശാസ്ത്രത്തിനു തുല്യമാണ്. രാമാനുജന്റെ ബ്രഹ്മസൂത്രഭാഷ്യത്തിൽ ബോധായനനേയാണ് അനുകരിച്ചിട്ടുള്ളത്.

ഭക്തിസമ്പ്രദായക്കാർ വ്യക്തിഗതനായ ഈശ്വരനെ ആരാധിച്ചിരുന്നു. അവർ വാസുദേവനെ അഥവാ നാരായണനെ ഭജിച്ചു



digitized by www.sreyas.in

വന്നു. വ്യക്തിഗതനായ ഈശ്വരന്റെ ആരാധകരെ ഭാഗവതന്മാരെന്നു വിളിച്ചിരുന്നു. അവർക്ക് ''പഞ്ചരാത്രാഗമങ്ങൾ'' എന്ന അവരുടെ പ്രമാണഗ്രന്ഥങ്ങളുണ്ട്. അതിനെ അവർ ഉപനിഷത്തുകൾക്ക് തുല്യമായി കരുതുന്നു. പന്ത്രണ്ട് ആഴ്വർ മഹാത്മാക്കളുടെ കൃതികൾ ദക്ഷിണ ഇന്ത്യയിൽ ഭക്തിപ്രസ്ഥാനത്തിന്നു ശക്തികൂട്ടി. ആഴ്വർമാരുടെ സ്തുതിഗീതങ്ങൾ മുഴുവൻകൂടി നാലായിരം പ്രബന്ധങ്ങളെന്നപേരിലറിയപ്പെടുന്നു.

പിന്നീട് നാഥമുനി, യമുനാചാര്യൻ, രാമാനുജാചാര്യർ എന്നീ വൈഷ്ണവയോഗികൾ ഉണ്ടായി. അവർ വലിയ വിദ്വാന്മാരായിരുന്നു. അവർ അവരുടെ വിശ്വാസങ്ങൾക്കും ആചരണങ്ങൾക്കും ഒരു താത്വികാടിസ്ഥാനവും നിറവും കൊടുത്തു. ആഴ്വർമാർ, ഭക്തിയെ മാത്രമാണ് ആശ്രയിച്ചിരുന്നത്. എന്നാൽ ഈ ആചാര്യന്മാരാകട്ടെ ഈശ്വരസാക്ഷാൽക്കാരത്തിനുള്ള മാർഗ്ഗമായി ഭക്തിയെ ജ്ഞാനവും കർമ്മവുമായി കോർത്തിണക്കി. ജ്ഞാനത്തേയും കർമ്മത്തേയും ഈശ്വരസാക്ഷാൽക്കാരത്തിന്നുള്ള മാർഗ്ഗങ്ങളായി അവർ കണക്കാക്കി. അവരുടെ ഉദ്ദേശം വേദങ്ങളേയും ഉപനിഷത്തുകളേയും ഗീതയേയും തമിഴ പ്രബന്ധങ്ങളുമായി പൊരുത്തപ്പെടുത്തുവാനായിരുന്നു. അവർ ഗീതയുടേയും ഉപനിഷത്തുകളുടേയും വെളിച്ചത്തിൽ തമിഴ പ്രബന്ധങ്ങളെ വ്യാഖ്യാനിച്ചു. അതുകൊണ്ട് അവർ ഉഭയവേദാന്തികൾ എന്ന പേരിലറിയപ്പെടുന്നു. രാമാനുജൻ തന്റെ സമ്പ്രദായത്തിന്നടിസ്ഥാനമായി വേദങ്ങളേയും ഉപനിഷത്തുകളെയും ആഴ്വർമാരുടെ തമിഴ പ്രബന്ധങ്ങളെയും സ്വീകരിച്ചിരിക്കുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ സമ്പ്രദായത്തെ ഉഭയവേദാന്തമെന്നു പറയുന്നു.

നാഥമുനി പ്രബന്ധങ്ങളെ വേദങ്ങളുടെ നിലയിലേക്കുയർത്തി. യമുനാചാര്യൻ അടിസ്ഥാനമുറപ്പിച്ചതിനു മുകളിലാണ് രാമാനുജൻ തന്റെ തത്വസമ്പ്രദായത്തെ കെട്ടിപ്പടുത്തത്. രാമാനുജൻ ബ്രഹ്മസൂത്രത്തെ ശ്രീഭാഷ്യം എന്നപേരിൽ വ്യാഖ്യാനിച്ചു. ഭഗവദ് ഗീതയ്ക്കും അദ്ദേഹം വ്യാഖ്യാനമെഴുതി. അദ്ദേഹം വേറെയും മൂന്നു ഗ്രന്ഥങ്ങളെഴുതി. അവ 'വേദാന്തസാരം' 'വേദാർത്ഥസംഗ്രഹം', 'വേദാന്ത ദീപം . എന്നിവയാണ്. അവയാണ് വിശിഷ്ടാദ്വൈത സമ്പ്രദായത്തിലെ പ്രധാന ഗ്രന്ഥങ്ങൾ.

രാമാനുജൻ ജ്ഞാനത്തിന്നു് പ്രബലങ്ങളായ ഉത്ഭവസ്ഥാനങ്ങളായി അനുഭവത്തേയും, അനുമാനത്തേയും, ശാസ്ത്രത്തേയും സ്വീകരിക്കുന്നു.



digitized by www.sreyas.in

വേദങ്ങളും സ്മൃതികളും മാത്രമാണ് ബ്രഹ്മജ്ഞാനത്തിന്ന് സ്വതന്ത്ര പ്രമാണങ്ങൾ. അദ്ദേഹം സത്കാര്യവാദത്തേയും, പരിണാമവാദത്തേയും സ്വീകരിക്കുന്നു.

## രാമാനുജൻെറ ബ്രഹ്മം വ്യക്തിഗതനും ഉപാധിസഹിതൻമായ ഒരീശ്വരനാണ്

രാമാനുജൻെറ അഭിപ്രായത്തിൽ യാതൊരു വസ്തു ഉണ്ടോ അതു ബ്ഹ്മമാണ്. എന്നാൽ ബ്ഹ്മം പ്രകൃത്യാ ഏകജാതീയമല്ല. അതു തൻെറ ഉള്ളിൽ തന്നെ അനേകത്വത്തിൻെറ ബീജങ്ങളെ ധരിച്ചുകൊണ്ട് നാനാപ്രകാരേണയുള്ള ലോകത്തിൽ സ്വയം പ്രകടീകൃതമാകുന്നു. രാമാനുജൻെറ ബ്ഹ്മം ഒരു വ്യക്തിഗതനായ ഈശ്വരനാണ്: സർവ്വശക്തനും, സർവ്വജ്ഞനും തൻെറ ശക്തിയാൽ നിറയപ്പെട്ടതും ചേതനാപൂർണ്ണമാക്കപ്പെട്ടതുമായ ഒരു യഥാർത്ഥലോകത്തിൻെറ അധീശനുമാണ്. അതുകൊണ്ട് പരമനിർഗ്ഗുണബ്ഹ്മവും അപരമസഗുണബ്ഹ്മവും തമ്മിലും, ഈശ്വരനും ബ്ഹ്മവും തമ്മിലും ഭേദമില്ല. രാമാനുജൻെറ ബ്രഹ്മം സവിശേഷബ്ഹ്മം, അതായതു് ഗുണയുക്തമായ ബ്രഹ്മമാണ്.

രാമാനുജൻെറ ബ്ഹ്മം അമൂർത്തമായ ബ്ഹ്മമല്ല; എങ്കിലും സർവ്വജ്ഞനും, സർവ്വശക്തനും, സർവ്വവ്യാപിയും അപാരപ്രേമസ്വരൂപനുമായ വ്യക്തിഗതനായ ഈശ്വരനാണ്. ഈശ്വരൻ സഗുണനാണ്. വേദങ്ങളിൽ ഈശ്വരൻ നിർഗ്ഗുണനാണെന്നു പറയുമ്പോൾ, ദുഃഖം, വേദന, മരണം, വ്യതിയാനം, വാർദ്ധക്യം മുതലായ പരിണാമങ്ങളൊന്നും ഇശ്വരനില്ലെന്നുള്ളതാണ് അർത്ഥം.

ഈശ്വരൻ പരസ്പരം ഉള്ളിലേക്ക് തറഞ്ഞുകയറുന്നതും ആത്മാവിൻെറ സത്തയും അന്തര്യാമിയും, വിഭുവും ജീവാത്മാവിൽ ഐക്യം ഉള്ളതുമാണ്. ഈശ്വരൻ പരമാത്മാവും, സൽഗുണങ്ങളുടെ ഭണ്ഡാഗാരവുമാണ്. ഈശ്വരപ്രകൃതി സത്യം, ജ്ഞാനം, ആനന്ദമാണ്. ജീവാത്മാവിൻെറ അവലംബവും ഈശ്വരനാണ്. എല്ലാ ജീവരാശികളുടെയും, ഈ പ്രപഞ്ചത്തിൻെറ മുഴുവനും, ആധാരവും ഈശ്വരനാണ്. ഈശ്വരൻ ലോകനിയന്താവും ആണ്. ജീവൻ അഥവാ ജീവാത്മാവ് (നിയന്ത്രിക്കപ്പെടുന്നതു്) ശേഷം അഥവാ നിയമ്യമാണ്.

ഈശൗരൻ സർവ്വാന്തര്യാമിയാണ്. അദ്ദേഹം സർവ്വാതിശായിയും അവ്യയനുമാണ്. ഈ പ്രപഞ്ചം മുഴുവനും പ്രളയകാലത്തു് ഈ



digitized by www.sreyas.in

ശ്വരനിൽ ലയിച്ചുകിടക്കുന്നു. പ്രപഞ്ചം സൃഷ്ടിയിൽ ആവിഷ്കരിക്കപ്പെടുന്നു എങ്കിലും അതു് ഈശ്വരൻെറ സത്തയെ ബാധിക്കുന്നില്ല. രാമാനുജൻെറ ഈശ്വരനു് സ്വഗതഭേദം ഉണ്ടു്. അതൊരു സംശ്ലേഷിതവും അവികലവുമായ പൂർണ്ണബ്രഹ്മമാണു്. ജീവാത്മാക്കളും ദ്രവ്യങ്ങളും അതിൻെറ രൂപഭേദങ്ങളാണു്. പരാ, വ്യൂഹ, വിഭവ (അവതാരങ്ങൾ) അർച്ച (മൂർത്തി) അന്തര്യാമി എന്നിങ്ങനെ അഞ്ചാണു് ഭഗവാൻെറ രൂപഭേദങ്ങൾ.

രാമാനുജൻ ഭഗവാനെ ശ്രീനാരായണനായിക്കാണുന്നു. അദ്ദേഹം തൻെറ ശക്തിഭേദമായ മഹാലക്ഷ്മിയാകുന്ന പട്ടമഹഷിയോടു കൂടി വൈകുണ്ഠത്തിൽ വസിക്കുന്നു. മഹാലക്ഷ്മി ഐശ്വര്യദേവതയാണു്; ജഗന്മാതാവുമാണു്. അമ്മ മനുഷ്യർക്കുവേണ്ടി ഭഗവാനോടു പ്രാർത്ഥിക്കുന്നു. മനുഷ്യനെ ഭഗവാനുമായി പരിചയപ്പെടുത്തി അവനു മോക്ഷം ലഭിക്കുമാറാക്കുന്ന മഹാലക്ഷ്മിക്കു് വൈഷ്ണവ മതത്തിൽ വളരെ പ്രധാനമായ ഒരു ഭാഗമാണുള്ളതു്.

## പ്രപഞ്ചം ബ്രഹ്മപ്രകൃതിയുടെ ഒരു യഥാർത്ഥഭാഗം

പല സ്ഥൂലവസ്തുക്കളും ജീവാത്മാക്കളും അടങ്ങിയ പ്രപഞ്ചം അയഥാർത്ഥമായ മായയല്ല. പക്ഷെ ബ്ഹ്മത്തിൻെറ ഒരു യഥാർത്ഥഭാഗമാണു്. അതു് ഭഗവാൻെറ ശരീരമാണു്. ദ്രവ്യം യഥാർത്ഥമാണു്. അതു് അചിത്തു് അഥവാ ജഡവസ്തുവാണു്. അതു് ഒരു ശരിയായ പരിണാമമാണു്. പ്രളയകാലത്തു് സൂക്ഷ്മരൂപത്തിൽ ഈശ്വരൻെറ ഒരു പ്രമാണമെന്ന നിലയിൽ അതു വർത്തിക്കുന്നു. ശാശ്വതമാണെങ്കിലും അതു് എന്നും ആശ്രയിയായി വർത്തിക്കുകയും ഈശ്വരൻെറ ഇച്ഛയാൽ നിയന്ത്രിക്കപ്പെടുകയും ചെയ്യുന്നു. അതു നല്ലതോ ചീത്തയോ അല്ല. ജീവാത്മാക്കളുടെ കർമ്മങ്ങളനുസരിച്ചു് അതു സന്തോഷത്തിനൊ സന്താപത്തിനൊ കാരണഭൂതമാകുന്നു. അതു ജീവാത്മാക്കൾക്കു് അനുഭവഗോചരമായും തീരുന്നു.

പ്രകൃതിക്കു മൂന്നുഗുണങ്ങളുണ്ടു്; സത്വരജസ്തമോഗുണങ്ങൾ. എന്നാൽ ശുദ്ധതത്വത്തിന്നു് സത്വം മാത്രമേ ഉള്ളു. അതു് പരിശുദ്ധമായ ദ്രവ്യമാണു്. ശുദ്ധസത്വം ഈശ്വരസ്വരൂപത്തിൻെറ ഉപാധിയാണു്. അതിനെ ഭഗവാൻെറ നിത്യവിഭൂതി എന്നും പറയുന്നു. കാണപ്പെടുന്ന ലോകം ഭഗവാൻെറ ലീലാവിഭൂതിയാണു്.



digitized by www.sreyas.in

## ആത്മാവ് ഒരു പ്രത്യേക വ്യക്തിഗതസത്ത

ആത്മാവ് വസ്തുവിനെക്കാൾ മേലെയുള്ള ഈശ്വരപ്രാകാരമാണ്, എന്തുകൊണ്ടെന്നാൽ അതു് സചേതനമായ അസ്തിത്വമാണ്. അതു് ഈശ്വരസത്തയുമാണ്. രാമാനുജൻെറ അഭിപ്രായത്തിൽ, ഈശ്വരൻ, ആത്മാവ്, പ്രകൃതി, എന്നിവ മൂന്നും മൂന്നു പ്രത്യേക ശാശ്വത വസ്തുക്കളാണ്. ആത്മാവ്, ആത്മബോധമുള്ളതും, അവ്യയവും ഭാഗികമല്ലാത്തതും, അണുവുമാണ്. ഈ അണുക്കൾ അഥവാ ജീവാത്മാക്കൾ വളരെയുണ്ട്. രാമാനുജൻെറ ജീവാത്മാവ് ശരിയായും വ്യക്തിഗതമാണ്. അതു യഥാർത്ഥവും ഈശ്വരനിൽനിന്നു വ്യത്യസ്ഥവുമാണ്. അതു് ബ്രഹ്മത്തിനുള്ളിൽനിന്നു പുറത്തുവന്നതും, ഒരിക്കലും ബ്രഹ്മത്തിനു വെളിയിൽ ഉള്ളതും അല്ല. എങ്കിലും അതു് ബ്രഹ്മത്തിൽനിന്നും പരിപൂർണ്ണമായി വേറെയായ അസ്തിത്വത്തോടും, വ്യക്തിഗതവൈശിഷ്ട്യത്തോടുംകൂടി നില നിൽക്കുന്നു.

## മൂന്നുതരം ജീവാത്മാക്കൾ

രാമാനുജൻെറ അഭിപ്രായത്തിൽ ജീവാത്മാക്കൾ മൂന്നുവിധത്തിലുള്ളവയാണ്; നിത്യവും മുക്തവും ബദ്ധവും. ശാശ്വതാത്മാക്കൾ ഒരിക്കലും ബദ്ധരായിരുന്നില്ല. അവർ എന്നെന്നും സ്വതന്ത്രരാണ്. അവർ വൈകുണ്ഠത്തിൽ ഈശ്വരനോടുകൂടി വസിക്കുന്നു. ഈ സ്വതന്ത്രരായ ആത്മാക്കൾ ഒരു കാലത്തു് സംസാരബദ്ധരായിരുന്നു. എന്നാൽ ഇപ്പോൾ മോക്ഷം ലഭിച്ച് ഈശ്വരൻെറകൂടെ ജീവിക്കുകയാണ്. സംസാരബദ്ധരായ ആത്മാക്കളാകട്ടെ എന്നും സ്വതന്ത്രരാകുവാൻ ശ്രമിക്കുകയുമാണ്. അവർ ഒരു ജീവിതത്തിൽ നിന്നു മറെറാരു ജീവിതത്തിലേക്കു് മോക്ഷം കിട്ടുന്നതുവരെ സഞ്ചരിക്കുന്നു.

മനുഷ്യൻ അഥവാ ജീവാത്മാവ് ഈശ്വരൻെറ ഒരു ചെറിയ അംശം മാത്രമാണ്. ഒരു വലിയ അഗ്നിപടലത്തൻെറ ഒരു പൊരിപോലെയാണ് ജീവാത്മാവ്. ഒരു മുഴുവനായ മാതളപ്പഴംപോലെയാണ് രാമാനുജൻെറ ബ്രഹ്മം. അതിലെ ഓരോ കുരുക്കളും ഓരോ ജീവാത്മാക്കളെപ്പോലെയാണ്.

## ജീവാത്മാവിൻെറ വളർച്ചയും മോക്ഷവും

ഒരു ജീവാത്മാവ് സംസാരത്തിൽ ബന്ധപ്പെട്ടു കിടക്കുന്നിടത്തോളം കാലം ആ ജീവനിൽ ജ്ഞാനം സങ്കുചിതാവസ്ഥയിലാണ്.



digitized by www.sreyas.in

തന്റെ ജന്മാന്തര കർമ്മമനുസരിച്ചാണ് അതിന് ശരീരം ലഭിക്കുന്നതും, ഒരു ജനനത്തിൽനിന്നു മരണത്തിലേയ്ക്കും മരണത്തിൽനിന്നും ജനനത്തിലേക്കും, മോക്ഷം കിട്ടുന്നതുവരെ, സഞ്ചരിക്കുന്നതും. മോക്ഷം കിട്ടുമ്പോൾ അതിന്റെ ജ്ഞാനം വികസിക്കുന്നു; അത് സർവ്വജ്ഞനാകുന്നു. ജീവാത്മാവിന്റെ ഹൃദയത്തെ സങ്കുചിതമാക്കുന്ന എല്ലാ പ്രവൃത്തികളും ചീത്തയാണ്. ജീവാത്മാവിന്റെ ഹൃദയത്തെ വികസിപ്പിക്കുന്ന എല്ലാ പ്രവൃത്തികളും നല്ലതുമാണ്. ഇതാണ് രാമാനുജന്റെ വാദം. ആത്മാവ് ഈ സംസാരത്തിൽ പ്രവൃത്തിയുടെ പ്രകൃതിക്കനുസരിച്ച് വികസിക്കയോ സങ്കോചിക്കയോ ചെയ്തു കൊണ്ട് ശ്രീനാരായണന്റെ അനുഗ്രഹത്താൽ അന്ത്യത്തിൽ മോക്ഷം പ്രാപിക്കുന്നതുവരെ മുന്നോട്ടുള്ള പ്രയാണം തുടരുകയും ചെയ്യുന്നു. ഈശ്വരാനുഗ്രഹത്തിനുവേണ്ടി പരിശ്രമിക്കുന്ന ജീവാത്മാക്കളിൽ ആണ് കാരുണ്യവർഷം ഉണ്ടാകുന്നത്.

### മോക്ഷം അഥവാ സ്വർഗ്ഗപ്രവേശം

രാമാനുജന്റെ ചിന്താഗതിയിൽ മോക്ഷം എന്നാൽ ഈ ലോകത്തിലെ ദുഃഖങ്ങളിൽനിന്നും ക്ലേശങ്ങളിൽനിന്നും വൈകുണ്ഠത്തിലേക്കുയന്ന് ജീവാത്മാവ് യാതൊരു പ്രതിബന്ധങ്ങളും കൂടാതെ എന്നെന്നും ശാശ്വതമായ പരമാനന്ദമനുഭവിച്ചുകൊണ്ട് ജീവിക്കുക എന്നുള്ളതാണ്. മുക്തനായ ജീവൻ ഈശ്വരന്റെ പ്രകൃതിയായും തീരുന്നു. എങ്കിലും ഈശ്വരനായിത്തീരുന്നില്ല; ഭഗവാനെ സേവിച്ചുകൊണ്ടോ ധ്യാനിച്ചുകൊണ്ടോ നിരന്തരം ഈശ്വരസഹവാസത്തിൽ കഴിച്ചുകൂട്ടുന്നു. തന്റെ വ്യക്തിത്വം ഒരിക്കലും വിട്ടുപിരിയുന്നില്ല. രാജാനുജന്റെ ജീവന് ജീവമുക്തി എന്നൊന്നില്ല. ശരീരം വെടിയുമ്പോൾ ആത്മാവ് മുക്തനാകുന്നു.

### ഭക്തി മോക്ഷമാർഗ്ഗം

ജീവിതാവസാനത്തിൽ മുക്തി ഈശ്വരാനുഗ്രഹംകൊണ്ടും ഭക്തികൊണ്ടും മാത്രമേ ലഭിക്കുവാൻ തരമുള്ളു. ഭക്തികൊണ്ടും, പ്രപത്തി അഥവാ സമ്പൂർണ്ണ ശരണാഗതികൊണ്ടും, ഭഗവാന്റെ കാരുണ്യം ഭക്തനിൽ വർഷിക്കപ്പെടുന്നു. കർമ്മവും ജ്ഞാനവും ഭക്തിക്കുള്ള മാർഗ്ഗങ്ങൾ മാത്രമാണ്.

### ശ്രീമദ്ധ്വാചാര്യരുടെ ദ്വൈതവാദം

#### ആമുഖം

ശ്രീമദ്ധ്വാചാര്യർ പ്രസ്ഥാനത്രയത്തിൽനിന്നും (ഉപനിഷത്ത്, ഗീത, ബ്രഹ്മസൂത്രം) ഒരു ദ്വൈതസിദ്ധാന്തത്തെ ഉണ്ടാക്കി.



digitized by www.sreyas.in

അതൊരു അയോഗ്യത കല്പിക്കുന്ന ദ്വൈതവാദമാണ്. അതു് പന്ത്ര ണ്ടാം നൂററാണ്ടിലാണ് സ്ഥാപിക്കപ്പെട്ടതു്.

ശ്രീമദ്ധ്വൻ എ. ഡി. 1199 ൽ ഉഡുപ്പിക്കടുത്തുള്ള ഒരു വില്ലേജിൽ ഭൂജാതനായി. രാമാനുജൻെറ ശ്രീവൈഷ്ണവമതത്തിൽനിന്നു തിരിച്ചറിയുവാൻവേണ്ടി മദ്ധ്വൻെറ മതത്തെ സദ്-വൈഷ്ണവമതമെന്നു വിളിക്കുന്നു. മദ്ധ്വൻ ഈശ്വരനും, സചേതനവും അചേതനവുമായ വസ്തുക്കളും, തമ്മിൽ പരിപൂർണ്ണമായ വ്യത്യാസം ഉണ്ടെന്നു സ്ഥാപിക്കുന്നു. ഈശ്വരൻ മാത്രമാണ് സ്വതന്ത്രമായ യാഥാർത്ഥ്യം. സചേതനവും അചേതനവുമായ വസ്തുക്കളെല്ലാം പരാശ്രയികളായ യാഥാർത്ഥ്യങ്ങളായാണ് പറയപ്പെടുന്നതു്. മദ്ധ്വൻെറ വേദാന്തം കേവലമായ ഭിന്നതകളുടെ തത്വശാസ്ത്രമാണ്. അതൊരു അത്യന്ത ഭേദദർശനമാണ്. അദ്ദേഹം പഞ്ചഭേദങ്ങളെപ്പററി പ്രസ്താവിക്കുന്നു: 1) ഈശ്വരനും ജീവാത്മാവും തമ്മിലുള്ള വ്യത്യാസം. 2) ഈശ്വരനും ജഡമായ വസ്തുവും തമ്മിലുള്ള ഭേദം. 3) ജീവാത്മാവും ദ്രവ്യവും തമ്മിലുള്ള ഭേദം. 4) ഒരു ജീവനും മറെറാരുജീവനും തമ്മിലുള്ള വ്യത്യാസം. 5) ഒരു വസ്തുവും മറെറാരു വസ്തുവും തമ്മിലുള്ള വ്യത്യാസം. മദ്ധ്വാചാര്യൻെറ, തത്വസമ്പ്രദായം വ്യക്തമായി നിർവ്വചിക്കപ്പെട്ടിട്ടുള്ള ഒരു തത്വസമ്പ്രദായമാണ്. ഈ പഞ്ചഭേദങ്ങളിൽ മദ്ധ്വസമ്പ്രദായത്തിൽ ഉള്ള എല്ലാവക്കും പൂർണ്ണവിശ്വാസമുണ്ടായിരിക്കണം. മദ്ധ്വാചാര്യരുടെ ബ്രഹ്മസൂത്ര വ്യാഖ്യാനവും, അനുവ്യാഖ്യാനവും, ഉപനിഷത്തുകളുടെ വ്യാഖ്യാനവും ഗീതാഭാഷ്യവും, ഭാരത താല്പര്യനിർണ്ണയവും, ഭാഗവതഭാഷ്യവും നല്ലപോലെ പഠിച്ചാൽ അദ്ദേഹത്തിൻെറ തത്വസമ്പ്രദായത്തെപ്പററി വ്യക്തമായി മനസ്സിലാക്കുവാൻ കഴിയും.

ശ്രീമദ്ധ്വൻെറ തത്വസമ്പ്രദായത്തിൽ പല ആശയങ്ങൾക്കും ശ്രീരാമാനുജൻെറ ആശയങ്ങളോടു് സാമ്യമുണ്ടു്. മദ്ധ്വൻെറ സമ്പ്രദായത്തിൽ ''ഹരി''യാണ് സർവ്വേശ്വരൻ. ലോകം സത്യമാണ്; വ്യത്യാസവും യഥാർത്ഥമാണ്; എല്ലാ ജീവാത്മാക്കളും സർവ്വേശ്വരനായ ശ്രീഹരിയെ ആശ്രയിക്കുന്നു. ജീവാത്മാക്കളുടെ പ്രകൃതിയിൽ ഉച്ചനീചത്വങ്ങളുണ്ടു്. ജീവാത്മാവു് അതിൻേറതായ ഒരാനന്ദം അനുഭവിക്കുന്നു. ഇതാണ് മോക്ഷം അഥവാ പരമപദപ്രാപ്തി. കളങ്കരഹിതമായ ഭക്തി മോക്ഷമാർഗ്ഗമാണ്. ഗ്രഹണം, അനുമാനം, ശാസ്ത്രങ്ങൾ ഇവയാണ് ജ്ഞാനസമ്പാദനത്തിനുള്ള മൂന്നു പ്രമാണങ്ങൾ. ശ്രീഹരിയെ വേദങ്ങളിൽക്കൂടിമാത്രമേ അറി



digitized by www.sreyas.in

യാൻ കഴിയുകയുള്ള, ശ്രീമദ്ഭാഗവതപുരാണത്തിൽ പഠിപ്പിക്കുന്ന വിധത്തിലുള്ള ശ്രീകൃഷ്ണോപാസനയെ കേന്ദ്രീകരിച്ചതാണ് മദ്ധ്വസമ്പ്രദായം.

## പദാൎത്ഥങ്ങൾ

മദ്ധ്വാചാൎയ്യന്റെ അഭിപ്രായപ്രകാരം പദാൎത്ഥങ്ങൾ രണ്ടു വിധമാണ്; സ്വതന്ത്രവും, പരതന്ത്രവും. പരമാത്മാവായ ഈശ്വരൻ മാത്രമാണ് സ്വതന്ത്രയാഥാൎത്ഥ്യം. ആത്മാവും പ്രപഞ്ചവും ആശ്രയികളായ യാഥാൎത്ഥ്യങ്ങളാണ്. ഈശ്വരൻ അവയെ ഭരിക്കുന്നു. ആശ്രയികളായ വസ്തുക്കൾ സ്പഷ്ടവും നിഷേധാത്മകവുമായി രണ്ടു തരത്തിലുള്ളവയാണ്; സചേതനങ്ങളായ ജീവാത്മാക്കളും, അവയിൽ അചേതനങ്ങളും കാലദ്രവ്യാത്മകങ്ങളുമായ പദാൎത്ഥങ്ങളും സ്പഷ്ടമായവയാണ്. അചേതനവസ്തുക്കൾ വേദങ്ങളപ്പോലെ ശാശ്വതങ്ങളും പ്രകൃതി. കാലം, ശൂന്യാകാശം, എന്നിവയെപ്പോലെ ശാശ്വതങ്ങളും, നശ്വരങ്ങളും; അല്ലെങ്കിൽ പ്രകൃതിയിലെ ഉല്പന്നങ്ങളെപ്പോലെ അശാശ്വതങ്ങളുമാകാം.

## പരമാത്മാവും അദ്ദേഹത്തിന്റെ സഹധൎമ്മിണിയും

പരമാത്മാവ് മഹാവിഷ്ണുവാണ്. അദ്ദേഹം വ്യക്തിഗതമായ ആദ്യകാരണവുമാണ്. അദ്ദേഹം ധിഷണാശാലിയായ ലോകനിയന്താവാണ്. അദ്ദേഹം തന്റെ സഹധൎമ്മിണിയായ മഹാലക്ഷ്മിയുമൊത്തു വൈകുണ്ഠത്തിൽ വസിക്കുന്നു. ഭഗവാൻ നാരായണനും ശ്രീലക്ഷ്മിയും യഥാൎത്ഥമാണ്. ബ്രഹ്മാവും വായുവും അദ്ദേഹത്തിന്റെ രണ്ടു പുത്രന്മാരാണ്. അദ്ദേഹത്തിന്റെ പ്രകൃതിയെ വേദത്തിൽനിന്നും നിങ്ങൾക്കു മനസ്സിലാക്കാവുന്നതാണ്. അദ്ദേഹം തന്റെ പലേ വ്യൂഹങ്ങളിൽക്കൂടിയും അവതാരങ്ങളിൽ കൂടിയും സ്വയം പ്രകടമാകുന്നു. അദ്ദേഹം ദിവ്യങ്ങളായ വിഗ്രഹങ്ങളിൽ കുടികൊള്ളുന്നു. എല്ലാ ആത്മാക്കളിലും അന്തൎയ്യാമിയായി നിന്നു് അവരെ നിയന്ത്രിക്കുന്നതും അദ്ദേഹമത്രെ! അദ്ദേഹം സൃഷ്ടിക്കുകയും പരിപാലിക്കുകയും, സംഹരിക്കയും ചെയ്യുന്നു.

ഈശ്വരൻ ദോഷരഹിതനാണ്. സൎവ്വസൽഗുണങ്ങളുടേയും വിളനിലവുമാണ്. സൎവ്വവ്യാപിയും സ്വതന്ത്രനുമാണ്. കാലദേശാദികൾക്കും അതീതനുമാണ്. മഹാലക്ഷ്മിയേക്കാൾ ശ്രേഷ്ഠനുമാണ്. മഹാലക്ഷ്മിയേക്കാൾ ശ്രേഷ്ഠയായി വേറൊരു ശക്തിയും ഇല്ല. ഭഗവാനെ ആശ്രയിക്കുന്നവരിൽ ഏററവും പ്രധാനി ലക്ഷ്മിതന്നെയാണ്.



digitized by www.sreyas.in

ലക്ഷ്മി ഭഗവാൻെറ ശക്തിയാണ്. ഭഗവാൻെറ ക്രിയാത്മികാ ശക്തിയുടെ മൂർത്തിമദ്ഭാവമാണ് മഹാലക്ഷ്മി. ഒരു ശരീരംകൂടാതെതന്നെ പല രൂപഭേദങ്ങളേയും മഹാലക്ഷ്മിക്ക് സ്വീകരിക്കുവാൻ കഴിയും. സർവ്വവ്യാപിയായ വിഷ്ണുവിനോടൊപ്പം ലക്ഷ്മിയും ശാശ്വതയാണ്. ദേവി ഭഗവാൻെറ മഹിമയെ അനന്തതയിൽ കൂടി വഹിക്കുന്നു. സംസാരത്തിൽനിന്നും സ്വതന്ത്ര്യയും നിത്യമുക്തയും ആണ് ഈ ദേവി. ദേവിയെ ദുഃഖവും വേദനയും സ്പർശിക്കുന്നില്ല. ദേവി ധീഷണാരൂപിണിയാണ്.

## പ്രകൃതി പ്രപഞ്ചത്തിൻെറ ഭൗതികഹേതു

ഈശ്വരൻ ലോകത്തിൻെറ കാര്യക്ഷമമായ ഹേതുവാണ്. എന്തുകൊണ്ടെന്നാൽ ലോകവസ്തുവായ പ്രകൃതി അദ്ദേഹത്തിൽനിന്നും വേറെയാണ്. പ്രകൃതിയാണ് പ്രപഞ്ചത്തിൻെറ സ്ഥൂലകാരണം. അതു കാണപ്പെടുന്ന ലോകമായി പരിണമിക്കുന്നു. എല്ലാ വസ്തുക്കളും, ശരീരങ്ങളും, ജീവാത്മാക്കളുടെ അവയവങ്ങളും പ്രകൃതിയിൽ നിന്നുണ്ടാക്കപ്പെട്ടവയാണ്, ഈശ്വരൻ പ്രകൃതിയെ ലക്ഷ്മിയുടെ സഹായത്തോടുകൂടി പ്രവർത്തനത്തിലേക്ക് പ്രചോദിപ്പിക്കുന്നു. അപ്പോഠം സൃഷ്ടി ഉണ്ടാകുന്നു. പ്രകൃതിയുടെ മൂന്നു ഭാവങ്ങഠം, മഹാലക്ഷ്മിയുടെ മൂന്നു ഭാവങ്ങളാൽ അതായതു്, ലക്ഷ്മി, ഭൂമിദേവി, ദുർഗ്ഗ ഈ ഭാവങ്ങളാൽ നിയന്ത്രിക്കപ്പെടുന്നു. അവിദ്യ പ്രകൃതിയുടെ ഒരു രൂപഭേദമാണ്. ജീവാത്മാവിൻെറ ആദ്ധ്യാത്മിക ശക്തികളെ അതു് നിഷ്പ്രഭമാക്കുന്നു. അതു ജീവാത്മാവിൽനിന്നും പരമാത്മാവിനെ മറയ്ക്കുന്ന ഒരാവരണമായിത്തീരുന്നു.

മഹത്തു്, അഹങ്കാരം, ബുദ്ധി, മനസ്സ്, പത്തിന്ദ്രിയങ്ങഠം, അഞ്ചു് ഇന്ദ്രിയവിഷയങ്ങഠം, പഞ്ചഭൂതങ്ങഠം എന്നിവയെല്ലാം പ്രകൃതിയുടെ പരിണാമങ്ങളാണ്.

## പ്രപഞ്ചം ഈശ്വരനിൽനിന്നും തികച്ചും വ്യത്യസ്തമാണ്

മദ്ധ്വാചാര്യൻെറ അഭിപ്രായത്തിൽ ലോകം ഒരു ഭ്രാന്തിയല്ല. പാലും തൈരുംപോലെ ഈശ്വരൻെറ മറെറാരു രൂപഭേദവുമല്ല. ലോകം ഈശ്വരൻെറ ശരീരമാണെന്നു മദ്ധ്വാചാര്യർ സമ്മതിക്കുന്നില്ല. ഈശ്വരനും ലോകവുമായുള്ള വ്യത്യാസം നിർവ്വികല്പവും നിരുപാധികവുമാണ്. അതുകൊണ്ടു് മദ്ധ്വസമ്പ്രദായത്തെ ദ്വൈതമെന്നു പറയുന്നു.



digitized by www.sreyas.in

## ജീവാത്മാവ്—ഒരു ഭിന്നവും വ്യക്തവുമായ സത്തയാണ്

ജീവാത്മാക്കൾക്ക് ബഹുത്വമുണ്ട്. അവയെല്ലാം അണുപ്രമാണങ്ങളാണ്. ലോകം മുഴുവനും ജീവാത്മാക്കളാൽ നിറയപ്പെട്ടിരിക്കയാണ്. ശൂന്യാകാശത്തിലെ ഓരോ അണുപ്രമാണമായ സ്ഥലത്തുപോലും ജീവാത്മാക്കൾ ഉണ്ട്. മദ്ധ്വൻ അദ്ദേഹത്തിൻെറ "തത്വനിർണ്ണയ"ത്തിൽ "ശൂന്യാകാശത്തിൻെറ അണുപ്രമാണമുള്ള സ്ഥലത്തുപോലും ഉള്ള ജീവാത്മാക്കൾ നിരവധിയാണ്." എന്നു പറയുന്നു.

രണ്ടു ജീവാത്മാക്കൾ ഒരേ സ്വഭാവത്തിലുള്ളവയായിരിക്കയില്ല. അവ ഓരോന്നും വ്യക്തമായും വിഭിന്നമാണ്. മോക്ഷാനന്തരം അവരനുഭവിക്കുന്ന ആനന്ദത്തിനുപോലും പല അളവുമാണുള്ളതു്.

## ജീവനും ബ്രഹ്മവും തമ്മിലുള്ള ഒരു യഥാൎത്ഥ പ്രത്യേകത

ജീവാത്മാക്കൾ ഈശ്വരനിൽനിന്നും പദാൎത്ഥത്തിൽനിന്നും വ്യത്യസ്തമാണ്. ബ്രഹ്മനും ജീവനും തമ്മിലുള്ള വ്യത്യാസം മദ്ധ്വാചാര്യൻ യഥാൎത്ഥമായി കരുതുന്നു. ജീവൻെറ വലിപ്പം വളരെ പരിമിതമാണെങ്കിലും ബുദ്ധിശക്തി ഉള്ളതുകൊണ്ടു് അതു് ശരീരത്തെമുഴുവനും വ്യാപിക്കുന്നു. ജീവാത്മാക്കൾ പ്രവൎത്തനക്ഷമങ്ങളാണെങ്കിലും അവ ഈശ്വരൻെറ നിയന്ത്രണത്തെ അവലംബിക്കുന്നു. ഈശ്വരൻ ജീവാത്മാക്കളെ പൂർവ്വകൎമ്മമനുസരിച്ച് പ്രവൎത്തിപ്പിക്കുന്നു, അവ ശാശ്വതങ്ങളും പ്രകൃത്യാ ആനന്ദപൂൎണ്ണങ്ങളുമാണ്. ജന്മാന്തരകൎമ്മംകൊണ്ടു സ്ഥൂലശരീരവുമായുണ്ടാകുന്ന ബന്ധത്താൽ അവർ ക്ലേശങ്ങളനുഭവിക്കയും ഒരു ശരീരം വിട്ടാൽ മറെറാരു ശരീരത്തിൽ പ്രവേശിക്കയും ചെയ്യുന്നു. അവരുടെ മാലിന്യങ്ങൾ തീരുന്നതുവരെ അവർ സംസാരത്തിൽ അലഞ്ഞുതിരിയുന്നു. അവർ ജനനത്തിൽനിന്നു മരണത്തിലേയ്ക്കും മരണത്തിൽനിന്നു ജനനത്തിലേയ്ക്കും അങ്ങുമിങ്ങുമായലഞ്ഞുകൊണ്ടിരിക്കുന്നു. അവരുടെ മാലിന്യങ്ങൾ നീങ്ങുമ്പോൾ അവർ മോക്ഷം പ്രാപിക്കുന്നു. ജീവാത്മാവിൻെറ പ്രകൃത്യാ ഉള്ള ആനന്ദസ്വരൂപം മോക്ഷാവസ്ഥയിൽ തെളിഞ്ഞു പ്രകാശിക്കുന്നു.

## മോക്ഷംകൊണ്ടു് ജീവാത്മാവിനു് ഈശ്വരസമത്വത്തിനുള്ള അൎഹത ലഭിക്കുന്നില്ല

ജീവാത്മാവു് ഈശ്വരസമത്വം പ്രാപിക്കുന്നില്ല. അതിനു് ഈശ്വരനെ സേവിക്കുവാനുള്ള അർഹതയേ ഉള്ളു.



digitized by www.sreyas.in

സ്വർഗ്ഗത്തിൽ പോലും ജീവാത്മാക്കൾ തമ്മിൽ വ്യത്യാസങ്ങളുണ്ട്. ആനന്ദ സാമ്രാജ്യത്തിൽ ജീവാത്മാക്കൾ പലതരക്കാരുമാണ്. മോക്ഷം പ്രാപിച്ച ആത്മാക്കൾ എല്ലാവരും സമനിലയിലുള്ളവരല്ല. പക്ഷേ അവർ തമ്മിൽ ഒരു സ്പർദ്ധയുമില്ല. എന്തുകൊണ്ടെന്നാൽ എല്ലാവരും ബ്രഹ്മജ്ഞാനം ലഭിച്ചവരും ദോഷരഹിതരുമാണ്.

## ജീവാത്മാക്കളുടെ തരംതിരിക്കൽ

മദ്ധ്വൻ ശ്രീരാമാനുജൻെറ തരംതരിക്കലിനെയാണ് പിന്തുടരുന്നത്. അതായത് നിത്യർ (ശ്രീലക്ഷ്മീദേവിയെപ്പോലെയുള്ളവർ) മുക്തന്മാർ. (ദേവന്മാർ ഋഷികൾ, മനുഷ്യർ, മഹാത്മാക്കൾ, പിതൃക്കൾ, എന്നിവർ) ബദ്ധന്മാർ എന്നിങ്ങനെ. മൂന്നാമത്തെ വിഭാഗക്കാർ രണ്ടു തരക്കാരുണ്ട്. 1 മുക്തിക്കർഹരായവർ (മുക്തിയോഗ്യർ) 2. മോക്ഷത്തിന്നർഹരല്ലത്താവർ. മോക്ഷാർഹതയില്ലാത്തവരെ വീണ്ടും രണ്ടായി തിരിക്കുന്നു. 1. നിത്യസംസാരികൾ അതായത് എന്നും സംസാരചക്രത്തിൽ ബന്ധപ്പെട്ടു കിടക്കുന്നവർ 2. തമോയോഗ്യർ, അതായത് അന്ധകാരപൂർണ്ണമായ നരകത്തിൽ പതിക്കുന്നവർ.

ചിലർ അവരുടെ രുചിക്കനുസരിച്ച് മോക്ഷാർഹരായി ആദ്യം തന്നെ അനുഗ്രഹിക്കപ്പെടുന്നു. മററു ചിലരാകട്ടെ എന്നെന്നും സംസാരചക്രത്തിൽ ചുററിത്തിരിയുവാനൊ അന്ധകാരപൂർണ്ണമായ നരകത്തിൽ പതിക്കുവാനൊ മാത്രം യോഗ്യരാകുന്നു. സാത്വികാത്മാക്കൾ സ്വർഗ്ഗത്തിലേക്കു പോകുന്നു. രാജസാത്മാക്കൾ സംസാരത്തിൽ കറങ്ങുന്നു. താമസാത്മാക്കൾ നരകത്തിൽ പതിക്കുന്നു.

## മോക്ഷമാർഗ്ഗം ഭക്തിയാണ്

മോക്ഷത്തിനുള്ള മാർഗ്ഗം ഭക്തിയാണ്. ഈശ്വരകാരുണ്യംകൊണ്ടു ആത്മാക്കൾ മോക്ഷം പ്രാപിക്കുന്നു. ആ മോക്ഷം വിഷ്ണുപുത്രനായ വായുവിൻെറ മദ്ധ്യസ്ഥതയിൽക്കൂടി മാത്രമേ ജീവാത്മാവിന്നു ലഭിക്കുന്നുള്ളൂ. വായു മദ്ധ്യവർത്തിയാണ്. ഈശ്വരാനുഗ്രഹവർഷം ഭക്തിയുടെ ആധിക്യമനുസരിച്ചിരിക്കും.

ഈശ്വരാരാധന ഈശ്വരാനുഗ്രഹലബ്ധിക്കുള്ള അനിവാര്യമായ പ്രഥമോപാധിയാണ്. ഈശ്വരൻെറ നിയന്ത്രണത്തിൻകീഴിലും ഈശ്വരനെ ആശ്രയിച്ചുമാണ് താൻ ജീവിക്കുന്നതെന്നുള്ള ബോധം



digitized by www.sreyas.in

ജീവാത്മാവിനെ രക്ഷിക്കുന്നു. യഥാർത്ഥജ്ഞാനം ഈശ്വരപ്രേമത്തിലേക്കു നയിക്കുന്നു. ഈശ്വരന്റെ മഹിമാതിരേകത്തെ അറിയുന്നതിന്റെ ഫലമായാണ് ഭക്തി ഉണ്ടാകുന്നത്.

### അങ്കണം, നാമകരണം, ഭജനം, സ്മരണ

വിഷ്ണുവിന്റെ ആരാധന നാലു കാര്യങ്ങളിലാണ് നടത്തപ്പെടുന്നത്. 1) അങ്കണം, അതായത് ശരീരാവയവങ്ങളിൽ വൈഷ്ണവചിഹ്നങ്ങളെ മുദ്രണം ചെയ്യുക. 2. നാമകരണം. അതായത് കുഞ്ഞുങ്ങൾ മുതലായ കുടുംബാംഗങ്ങൾക്ക് വിഷ്ണുവിന്റെ നാമങ്ങളിടുക, 3. ഭജനം, ഭഗവാന്റെ മഹിമകളെ ഗാനം ചെയ്യുക. 4. ശ്രീമദ്ധ്വാചാര്യർ നിരന്തരമായ ഈശ്വരസ്മരണയ്ക്കു് വളരെ അധികം പ്രാധാന്യം കൊടുക്കുന്നു. അദ്ദേഹം പറയുന്നു: സദാപി ഈശ്വരനെ സ്മരിക്കുന്ന സ്വഭാവം സ്ഥിരമാക്കുക; എന്നാലെ മരണസമയത്ത് ഈശ്വരനെ സ്മരിക്കുവാൻ നിങ്ങൾക്ക് കഴിയുകയുള്ളു. ഭഗവാൻ അവതരിക്കുമ്പോൾ പ്രാകൃതമോ സ്ഥൂലമോ ആയ ശരീരം ഭഗവാൻ സ്വീകരിക്കുന്നില്ല എന്നദ്ദേഹം പറയുന്നു. മദ്ധ്വൻ തന്റെ ശിഷ്യന്മാർക്ക് നിഷ്ഠയായ ഉപവാസവും കല്പിച്ചിരിക്കുന്നു.

### സാധനാനുഷ്ഠാനം

നല്ല സദാചാരത്തോടുകൂടിയ ജീവിതചര്യ മോക്ഷത്തിന്റെ ആദ്യസോപാനമാണ്. ഈശ്വരദർശനം ലഭിക്കണമെങ്കിൽ വേദാദ്ധ്യയനം, ഇന്ദ്രിയ നിഗ്രഹം, വികാരരാഹിത്യം സമ്പൂർണ്ണമായ ആത്മസമർപ്പണം എന്നിവയാൽ ഒരു ഭക്തൻ സ്വയം പരിശുദ്ധനാകണം. ത്യാഗം, ഭക്തി, ഈശ്വരനുമായി ധ്യാനത്തിൽകൂടിയുള്ള സമ്പർക്കം, എന്നിവ മോക്ഷത്തിലേക്കു നയിക്കുന്നു. ധ്യാനംകൊണ്ടും ഭഗവാന്റെ കാരുണ്യംകൊണ്ടും ഭഗവാന്റെ പ്രത്യക്ഷ ദർശനം ഭക്തനു ലഭിക്കുന്നു. അപ്പോൾ അയാൾ ജനനമരണങ്ങളിൽനിന്നും മുക്തനാകുന്നു.

ദ്വൈത സമ്പ്രദായാചാര്യനും വിഖ്യാതനുമായ മദ്ധ്വാചാര്യരുടെ ഉപദേശങ്ങളിൽ പ്രധാനമായ ചിലതു് ഇവയെല്ലാമാണ്.

### ശ്രീനിംബാർക്കന്റെ ദ്വൈതാദ്വൈതസമ്പ്രദായം

ഈ സമ്പ്രദായത്തെ ഭേദാഭേദസമ്പ്രദായമെന്നും പറയുന്നു. ശ്രീനിംബാർക്കാചാര്യനാണ് ഈ തത്വസമ്പ്രദായസ്ഥാപകൻ. നിംബാർക്കൻ വൈഷ്ണവനും തെലുങ്കുബ്രാഹ്മണനുമായിരുന്നു. അദ്ദേഹം



digitized by www.sreyas.in

ശ്രീരാമാനുജന്റെ കാലത്തിനുശേഷവും ശ്രീമദ്ധ്വന്റെ കാലത്തിനു മുൻപുമായി ഏകദേശം ഏ. ഡി. പതിനൊന്നാം നൂററാണ്ടിലാണ് ജീവിച്ചിരുന്നതു്. അദ്ദേഹത്തെ സൂര്യന്റെ അവതാരമായി ജനങ്ങൾ കരുതുന്നു.

''വേദാന്ത പാരിജാത സൌരഭം'' എന്ന ബ്രഹ്മസൂത്രഭാഷ്യവും ''ദശശ്ലോകി'' എന്ന കൃതിയും അദ്ദേഹം നിർമ്മിച്ചു. അദ്ദേഹത്തിന്റെ വ്യാഖ്യാനത്തിൽ ബ്രഹ്മന്റെ പരിണാമത്തെപ്പററി വിസ്തരിക്കുന്നു.

നിംബാർക്കന്റെ അഭിപ്രായങ്ങൾ ഒമ്പതാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഭാസ്കരന്റെ ദ്വൈതാദ്വൈതസമ്പ്രദായത്തിലുള്ള വേദാന്ത ഭാഷ്യത്തെ വളരെ അധികം അവലംബിച്ചുള്ളതാണ്. അതു് ഭാസ്കരന്റെ പുതിയ കണ്ടുപിടുത്തമല്ല. ആ സമ്പ്രദായത്തെ, വ്യാസൻ തന്നെ തന്റെ വേദാന്ത സൂത്രങ്ങളിൽ പറയുന്ന, ഔഢുലോമി എന്ന ഋഷീശ്വരൻ അനുകൂലിച്ചിരുന്നു.

## ഈശ്വരനും ജീവാത്മാവും പ്രപഞ്ചവും

നിംബാർക്കന്റെ അഭിപ്രായത്തിൽ ഈശ്വരനും, ജീവാത്മാവും, ലോകവും തമ്മിൽ വ്യത്യസ്തനിലയിലുള്ള താദാത്മ്യഭാവമാണ്. ജീവാത്മാവും പ്രപഞ്ചവും ഈശ്വരനിൽനിന്നു ഭിന്നമാണ്. എന്തുകൊണ്ടെന്നാൽ ഈശ്വരനിൽനിന്നും വ്യത്യസ്തമായ ഗുണങ്ങൾ അവയ്ക്കുണ്ട്. എന്നാൽ ഈശ്വരൻ സർവ്വവ്യാപിയും, അവ ഈശ്വരാശ്രയികളും ആയതുകൊണ്ടു്, ഈശ്വരനിൽനിന്നും വ്യത്യസ്തങ്ങളല്ല.

നിംബാർക്കന്റെ തത്വശാസ്ത്രപ്രകാരം ബ്രഹ്മം അദ്വിതീയമായ പരമസത്യമാണ്; ബ്രഹ്മത്തിന്റെ ശക്തിയുടെ അംശീഭൂതങ്ങളായ ആവിഷ്കരണം മാത്രമാണ് ലോകവും ജീവാത്മാക്കളും.

ജീവനും ബ്രഹ്മനും സ്വാത്മബോധമുള്ളവയാണ്. ജീവൻ പരിമിതമാണ്. ബ്രഹ്മം അപരിമിതമാണ്. ബ്രഹ്മം വാസ്തവികജ്ഞാനത്തിൽനിന്നും സ്വതന്ത്രനാണ്. ജീവാത്മാവും പ്രകൃതിയും പരാശ്രയികളായ യാഥാർത്ഥ്യങ്ങളാണ്. ജീവൻ ഭോക്താവാണ്. ലോകം ഭോഗ്യമാണ്. ബ്രഹ്മമാകട്ടെ നിയന്താവുമാണ്.

ഈശ്വരനും, ജീവനും, പ്രപഞ്ചവും, പരിപൂർണ്ണമായും വേർതിരിക്കപ്പെട്ടവയല്ല. പരമാത്മാവു് ജഗത്തിൽനിന്നും ജീവാത്മാവിൽ



digitized by www.sreyas.in

നിന്നും പൂർണ്ണമായും വേർതിരിക്കപ്പെട്ടിരിക്കയാണെങ്കിൽ അതു് സർവ്വവ്യാപിയാകുവാൻ തരമില്ലല്ലൊ. അങ്ങിനെയായാൽ ഈശ്വരനും ജീവാത്മാവിനേയും പ്രപഞ്ചത്തെയും പോലെ പരിധിയുള്ളതായിപ്പോകും. അങ്ങിനെയാണെങ്കിൽ ഈശ്വരനെ അവയുടെ നിയന്താവായി കണക്കാക്കുവാൻ സാദ്ധ്യവുമല്ല. നിംബാർക്കൻ പറയുന്നതു് വ്യത്യാസവും വ്യത്യാസരാഹിത്യവും രണ്ടും യഥാർത്ഥമാണെന്നാണു്. ജീവനും ജഗത്തും ബ്രഹ്മത്തിൽനിന്നു വ്യത്യസ്തമാണു്. എന്തുകൊണ്ടെന്നാൽ അവയുടെ പ്രകൃതിയും ഗുണങ്ങളും ബ്രഹ്മത്തിൻേറതിൽനിന്നും വ്യത്യസ്തമാണു്. അവ വ്യത്യസ്തങ്ങളല്ലാത്തതു്, അവയ്ക്കു് ബ്രഹ്മത്തെ പരിപൂർണ്ണമായി ആശ്രയിക്കുന്നതുകൊണ്ടു് വ്യത്യസ്തമായ നിലനില്പില്ലാത്തതുകൊണ്ടാണു്. ഇങ്ങിനെയുള്ള ഒരു ബന്ധം സൂര്യനും തൻെറ രശ്മികളും, അഗ്നിയും അതിൻെറ തീപ്പൊരികളും തമ്മിൽ നിലനില്ക്കുന്നു. ആത്മാക്കളും, ദ്രവ്യവും ഈശ്വരനിൽനിന്നും വ്യത്യസ്തമാണു്. പക്ഷേ അലകൾ വെള്ളത്തിനോടെന്നപോലെയും, കയറിൻെറ ചുററുകൾ കയറിനോടും ബന്ധപ്പെടുന്നതുപോലെ ജീവാത്മാവും പ്രപഞ്ചവും ഈശ്വരനും ബന്ധപ്പെട്ടിരിക്കുന്നു. അവ ഇങ്ങിനെ ബ്രഹ്മത്തിനോടു ബന്ധപ്പെട്ടും ബന്ധമില്ലാതെ വ്യത്യസ്തമായും രണ്ടുവിധത്തിലും കാണപ്പെടുന്നു.

## പരമാത്മാവും സ്വഭാവവും

ഈ സമ്പ്രദായത്തിൽ ബ്രഹ്മത്തെ ലോകത്തിൻെറ മൂലവസ്തുവായും കർമ്മക്ഷമമായ കാരണമായും കണക്കാക്കുന്നു. ബ്രഹ്മം സൃഷ്ടികൊണ്ടു് അവസാനിക്കാത്തതും പ്രപഞ്ചാതീതവുമായി കാണപ്പെടുന്നതുകൊണ്ടു് നിർഗ്ഗുണവും സഗ്ഗുണവുമായി കരുതപ്പെടുന്നു.

## പരമജ്ഞാനത്തിൻെറ നാലുരൂപങ്ങൾ

പരമജ്ഞാനത്തിനു് നാലുരൂപങ്ങളാണുള്ളതു്. അതിൻെറ ആദ്യരൂപത്തിൽ അതു് അവ്യയവും നിരുപാധികവുമായ പരബ്രഹ്മമാണു്. രണ്ടാമത്തെ രൂപമാകട്ടെ ജഗദീശ്വരനായാണു്. മൂന്നാമത്തെ രൂപത്തിൽ ജീവൻ അഥവാ ജീവാത്മാവാണു്. നാലാമത്തെ രൂപത്തിൽ അതു് പ്രപഞ്ചമായും അതിലെ നാമരൂപഭേദത്തിലറിയുന്നതെല്ലാമായും പ്രകടിതമാകുന്നു. പ്രപഞ്ചപ്രതിഭാസം ബ്രഹ്മത്തിൻെറ ഒരു ഭാഗമാണു്. അതിനു് ബ്രഹ്മത്തിൽനിന്നു വേറെയായോ സ്വതന്ത്രമായോ ഒരു നിലനില്പില്ല. ലോകവും ബ്രഹ്മവും



digitized by www.sreyas.in

തമ്മിലുള്ള ബന്ധവും ഭേദാഭേദമായുള്ളതാണ്. ലോകം ബ്രഹ്മത്തിൽനിന്നു വ്യത്യസ്തമല്ല.

## ശ്രീകൃഷ്ണൻ പരമാത്മാവാണ്

പരമാത്മാവ് സർവ്വദോഷരഹിതനാണ്. അദ്ദേഹം സർവ്വസൽഗുണങ്ങളുടെയും വിളനിലമാണ്. ഭഗവാന് ദിവ്യശരീരമാണുള്ളത്. ഭഗവാൻ സൌന്ദര്യത്തിൻെറയും, പ്രേമത്തിൻെറയും മാധുര്യത്തിൻെറയും ആകർഷണീയതയുടേയും സമാഹാരമാണ്.

നിംബാർക്കൻ പരബ്രഹ്മത്തെ ശ്രീകൃഷ്ണനുമായി സമീകരിക്കുന്നു. അദ്ദേഹം സർവ്വമംഗളങ്ങളുടെയും സമാഹാരമാണ്. അഹങ്കാരം, അജ്ഞത, വികാരം, ബന്ധം എന്നിവയിൽനിന്നെല്ലാം സ്വതന്ത്രനാണ് അദ്ദേഹം. അദ്ദേഹത്തിന് നാലുരൂപങ്ങളുണ്ട്. (വ്യൂഹങ്ങൾ) അതായത് വാസുദേവൻ, പ്രദ്യുമ്നൻ, സങ്കർഷണൻ, അനിരുദ്ധൻ. അദ്ദേഹം അവതാരങ്ങളായും ലോകത്തിൽ പ്രകടീഭവിക്കുന്നു. നിംബാർക്കസമ്പ്രദായത്തിൽ ശ്രീകൃഷ്ണനും, ശ്രീരാധയും ശ്രീനാരായണൻെറയും ലക്ഷ്മിയുടെയും സ്ഥാനത്തെ എടുക്കുന്നു. രാധ ഗോപികളിൽ ശ്രേഷ്ഠയാണെന്നു മാത്രമല്ല ഭഗവാൻെറ ശാശ്വത സഹചാരിയുമാണ്.

## ബ്രഹ്മം ആധിഭൌതികവും ലോകത്തിൻെറ കാര്യക്ഷമമായ ഹേതുവുമാണ്

ബ്രഹ്മം ലോകത്തിൻെറ കാര്യക്ഷമായ ഹേതുവും ആധിഭൌതികവുമാണ്. ആദ്ദേഹത്തിൻെറ സത്തും ചിത്തുമാകുന്നവ സൂക്ഷ്മരൂപത്തിൽ പ്രകടമാകുന്നു. അതുകൊണ്ട് അദ്ദേഹം ആധിഭൌതികഹേതുവാണ്. ജീവാത്മാക്കളെ അവരുടെ കർമ്മങ്ങളും ഫലങ്ങളുമായി യോജിപ്പിക്കുവാൻ കാരണമാകുന്നു. അവരുടെ അനുഭവങ്ങൾക്കു വേണ്ടതായ ഉപകരണങ്ങളെയും ഈശ്വരൻ സജ്ജീകരിക്കുന്നു. അതുകൊണ്ട് ഈശ്വരൻ കാര്യക്ഷമമായ ഒരു കാരണവുമാകുന്നു.

ബ്രഹ്മത്തിന് പ്രപഞ്ചത്തെ സൃഷ്ടിക്കുവാൻ അസംസ്കൃത പദാർത്ഥങ്ങൾ ഒന്നും വേണ്ട. അദ്ദേഹത്തിന്നു പ്രവർത്തിക്കുന്നതിന്ന് കൈകളൊ മററുപകരണങ്ങളൊ വേണ്ട. അദ്ദേഹം സർവ്വശക്തനാണ്. ഭഗവാൻെറ ഇച്ഛമാത്രംകൊണ്ട് പ്രപഞ്ചം സൃഷ്ടിക്കപ്പെടുന്നു. ഭഗവാൻെറ സത്സങ്കല്പം പ്രപഞ്ചമായി രൂപപ്പെടുന്നു. ഒരു എട്ടുകാലി തന്നിൽനിന്നുതന്നെ വലകെട്ടി ഉണ്ടാ



digitized by www.sreyas.in

ക്കുന്നതുപോലെ ബ്രഹ്മവും തന്നിൽനിന്നുതന്നെ ഈ പ്രപഞ്ചത്തെ ഉണ്ടാക്കുന്നു. ഇതാണ് ഉപനിഷത്തുകളും പ്രഖ്യാപിക്കുന്നത്. ഇങ്ങിനെ പ്രപഞ്ചസൃഷ്ടി നടത്തുന്നതുകൊണ്ടു് പ്രപഞ്ചത്തിൻെറ മൂലവസ്തുവും കാരണവും ബ്രഹ്മം തന്നെയായിത്തീരുന്നു. സർവ്വശക്തനായതുകൊണ്ടു് പ്രപഞ്ചമായി രൂപാന്തരപ്പെടുവാനും, പ്രപഞ്ചാതീതനായി വർത്തിക്കുവാനും ബ്റഹ്മത്തിന്നു കഴിയുന്നു. ഈ അഭിപ്രായത്തോടു് ബ്റഹ്മസൂത്രവും ഉപനിഷത്തുകളും യോജിക്കുന്നു. ബ്റഹ്മത്തിൻെറ അജ്ഞാതാജ്ഞേയാവസ്ഥയെ ബാധിക്കാതെതന്നെ ബ്റഹ്മം പ്രപഞ്ചമായി രൂപാന്തരപ്പെന്നു. ബ്റഹ്മത്തിൻെറ പ്രകൃത്യാലുള്ള ദുർഗ്രാഹ്യമായ ഉല്പാദനശക്തികൊണ്ടാണ് ഇപ്രകാരം സംഭവിക്കുന്നതു്.

## ജീവാത്മാവും പരമാത്മാവുമായുള്ള ബന്ധം

### അനുഷ്ഠാനപരമായ വ്യത്യാസവും സാരവത്തായ താദാത്മ്യവും

ജീവാത്മാവു് പരമാത്മാവിൻെറ ഒരു ഭാഗമാണ്. എങ്കിലും അതു് യഥാർത്ഥത്തിൽ പരമാത്മാവുതന്നെയാണ്. സമുദ്രത്തിലെ ഒരു തിര സമുദ്രത്തിൽനിന്നു (ഒരു ഭാഗം മാത്രമെന്നനിലയിൽ) വ്യത്യസ്തവും (വെള്ളമെന്ന നിലയിൽ) ഏകാത്മകവുമാണ്; അതുപോലെതന്നെ ജീവാത്മാവു് (പരമാത്മാവിൻെറ അംശമെന്ന നിലയിൽ) പരമാത്മാവിൽനിന്നു വ്യത്യസ്തവും, (രണ്ടും ഒരേചൈതന്യപ്രകൃതിയിലുള്ളവയായതുകൊണ്ടു്) പരമാത്മാവുമായി ഏകാത്മകത്വമുള്ളതുമാണ്. ജീവാത്മാവും പരമാത്മാവുമായുള്ള ബന്ധം ബാഹ്യദൃഷ്ട്യാ വ്യത്യസ്തവും യഥാർത്ഥത്തിൽ ഏകാത്മകവും ആണ്. ജീവനും ബ്റഹ്മവും തമ്മിൽ പ്രകൃതത്തിൽ വ്യത്യാസമൊന്നുമില്ല. വ്യത്യാസം അളവിൽ മാത്രമേയുള്ളു.

പ്രതിഭാസ സംബന്ധമായി ജീവൻ ബ്റഹ്മത്തിൽനിന്നു വ്യത്യസ്തമാണ്. അപരിച്ഛേദ്യമായ പൂർണ്ണബ്രഹ്മത്തിൻെറ അജ്ഞാതാജ്ഞേയാവസ്ഥയെ സംബന്ധിച്ചിടത്തോളം ബ്റഹ്മംപോലെ തന്നെയാണ് ജീവാത്മാവും. ഇതാണ് ഭേദാഭേദമെന്നു പറയുന്നതു്.

ഒരു നല്ല കാററു് സമുദ്രത്തെ ക്ഷോഭിപ്പിക്കുമ്പോാം അലകറം ഉണ്ടാകുന്നു. അല സമുദ്രത്തിൻെറ ഒരു ഭാഗമാണെങ്കിലും അതിൽനിന്നും വ്യത്യസ്തമാണ്. കാററു ശമിക്കുകയും അല അടങ്ങുകയും ചെയ്യുന്നു. അപ്പോാം അലയെ സമുദ്രത്തിൽനിന്നു തിരിച്ചറിയുവാൻ സാദ്ധ്യമല്ല. അതുപോലെതന്നെ മനസ്സു് ആഗ്രഹങ്ങളും



digitized by www.sreyas.in

ആകാംക്ഷകളും മൂലം ക്ഷുബ്ധമാകുന്നു. അതു് ഇന്ദ്രിയങ്ങളോടൊപ്പം വിഷയങ്ങളുടെ നേരെ പാഞ്ഞു് ഒരു പ്രത്യേക വ്യക്തിത്വത്തെപ്പററി അറിയുന്നു. അതായതു്, അഹങ്കാരത്തോടുകൂടി കാണപ്പെടുന്ന പ്രപഞ്ചത്തെയും അതിലെ ദൃശ്യങ്ങളെയും കാണുകയും അനുഭവിക്കുകയും ചെയ്യുന്നു.

ആഗ്രഹങ്ങളെല്ലാം നശിപ്പിക്കപ്പെട്ട മനസ്സ് ശാന്തവും നിശ്ചലവുമാകുമ്പോൾ അതു് പ്രവർത്തനരഹിതമാവുകയും മനോവൃത്തികളെല്ലാം അടങ്ങുകയും ബാഹ്യലോകം അപ്രത്യക്ഷമാവുകയും ജീവാത്മാവ് പരമാത്മാവിൽ ലയിക്കയും ചെയ്യുന്നു.

## ജീവനും അതിൻെറ ഉപാധികളും

ജീവാത്മാക്കൾ നിരവധിയും വലുപ്പത്തിൽ അണുസദൃശവും അതിസൂക്ഷ്മവുമാണു്.

ശ്രീശങ്കരൻെറ അഭിപ്രായമതല്ലെങ്കിലും, ജീവൻ ജ്ഞാനസ്വരൂപൻ തന്നെയാണു്. സൂര്യൻ പ്രകാശമാണു്; പ്രകാശത്തിൻെറ ഉത്ഭവസ്ഥാനവുമാണു്; അതുപോലെത്തന്നെ ജീവൻ ജ്ഞാനസ്വരൂപവുമാണു്, ജ്ഞാനത്തിൻെറ ഉത്ഭവസ്ഥാനവുമാണു്. ജീവനും അതിൻെറ ഉപാധിയും തമ്മിലുള്ള ബന്ധം ധർമ്മിയും ധർമ്മവും തമ്മിലുള്ള ബന്ധം പോലെയാണു്. അതു ഭേദാഭേദമാണു്.

ജീവൻെറ സർവ്വവ്യാപകജ്ഞാനം ഹേതുവായി അണുവിൻെറ വലുപ്പത്തിലുള്ളതാണെങ്കിലും അതു ശരീരത്തിലെവിടെയും ഉണ്ടാകുന്ന സുഖദുഃഖങ്ങളെ അനുഭവിക്കുന്നു. അതു് ശാശ്വതമാണു്. അതു് അഗാധമായ നിദ്രയിലും, മുക്താവസ്ഥയിലും വർത്തിക്കുന്നു. ജീവാത്മാക്കളും പ്രപഞ്ചവും പ്രളയകാലത്തു് സൂക്ഷ്മരൂപത്തിൽ പരമാത്മാവിൽ ലയിക്കുന്നു. ജനനമരണങ്ങൾ ശരീരത്തിനാണു്; ആത്മാവിനല്ല.

ജീവാത്മാവു് പ്രവർത്തന കർത്താവാണു്. അതിന്നു് സ്വതന്ത്രമായ കർത്തൃത്വബോധമില്ല. ജീവാത്മാക്കളും പ്രപഞ്ചവും സ്വയംപര്യാപ്തങ്ങളല്ല. അവ ഈശ്വരനാൽ നിയന്ത്രിക്കപ്പെടുന്നു. അവയെല്ലാം ഈശ്വരനാൽ പരിപാലിക്കപ്പെടുകയും ചെയ്യുന്നു. ബ്രഹ്മത്തിൻെറ വ്യക്തിഗതമായ ഒരു രശ്മിയാണു് ഓരോ ജീവാത്മാവും. ആനന്ദം ജീവാത്മാവിനു് എല്ലാ അവസ്ഥയിലും ഉണ്ടു്.



digitized by www.sreyas.in

## ജീവന്റെ രണ്ടുഭാഗങ്ങൾ

ജീവൻ രണ്ടുതരത്തിലുണ്ട്. 1) ദൃശ്യങ്ങളൊന്നും ബ്രഹ്മത്തിൽ നിന്നു വേറെയല്ലെന്നുള്ള ബോധം ലഭിച്ചിട്ടുള്ളവരും, അന്തർയ്യാമിയും സർവ്വവ്യാപിയുമായ പരമാത്മാവിനെ അറിഞ്ഞവരും ആയ ജീവാത്മാക്കൾ; അവരെ മുക്തന്മാരെന്നു പറയുന്നു. അവക്ക് അജ്ഞാനമില്ല. 2) ദൃശ്യമായ നാമരൂപങ്ങൾക്കവലംബവും, സർവ്വവ്യാപിയും അന്തർയ്യാമിയുമായ പരമാത്മാവിനെപ്പററി ബോധമില്ലാത്തവരും, പ്രപഞ്ചത്തിലെ ബാഹ്യദൃശ്യങ്ങളെമാത്രം കാണുന്നവരുമായ ജീവാത്മാക്കൾ; അവരെ ബദ്ധന്മാരെന്നു പറയുന്നു.

## പ്രപഞ്ചം ഈശ്വരന്റെ ഒരു യഥാർത്ഥ ആവിഷ്കരണം

ലോകം ഈശ്വരനിൽ സൂക്ഷ്മമായി കുടികൊള്ളുന്ന ശക്തിയുടെ പരിണാമമായതുകൊണ്ട് അതു മിഥ്യയായി നിംബാർക്കൻ കരുതുന്നില്ല.

ലോകം മിഥ്യയോ അസത്യമോ അല്ല. എന്നാൽ അതു് ബ്രഹ്മത്തിന്റെ യഥാർത്ഥ പ്രാദുർഭാവമാണ്. അതിന്റെ ഇപ്പോഴത്തെ നിലനില്പിൽ അതു് സ്വയം പര്യാപ്തമല്ലെന്നു മാത്രമല്ല അതിന്നു് ബ്രഹ്മത്തിൽനിന്നന്യമായി ഒരു നിലനില്പില്ല എന്നുള്ള അർത്ഥത്തിലും ലോകം യഥാർത്ഥമല്ല എന്നു പറയാവുന്നതാണ്. ജഗത്തു ബ്രഹ്മത്തോടു് ഐക്യമുള്ളതും അതേസമയത്തുതന്നെ വ്യത്യസ്തവുമാണ്. ഒരു നീർകുമിളയോ അലയോ ജലത്തിൽ നിന്നു വ്യത്യസ്തമായും അതേസമയത്തുതന്നെ ജലംതന്നെയായും ഇരിക്കുന്നതുപോലെയാണതും.

മൂന്നു പ്രധാന തത്വങ്ങളാണുള്ളതു്, 1) അപ്രാകൃതം, അതായതു് ബീജഭൂതമായ പ്രകൃതിയിൽനിന്നുത്ഭൂതമല്ലാത്തതും, ഭഗവാന്റെ ദിവ്യശരീരത്തിന്റെ പദാർത്ഥം തന്നെയായതും, ശ്രീരാമാനുജന്റെ ശുദ്ധസത്വത്തിന്നു തുല്യമായതും ഈശ്വരന്റെ നിത്യവിഭൂതിയ്ക്കധിഷ്ഠാനമായതുമാണ്.

2) മൂന്നു ഗുണങ്ങളാകുന്ന സത്വരജസ്തമസ്സുകളോടുകൂടിയ പ്രകൃതി.

3) കാലം: ജീവാത്മാക്കളെപ്പോലെത്തന്നെ ഈ മൂന്നു തത്വങ്ങളും ശാശ്വതങ്ങളാണ്.



digitized by www.sreyas.in

ബ്രഹ്മത്തിൻെറ ശക്തിയാണു് പ്രപഞ്ചത്തിൻെറ മൂലകാരണമെന്നാണു് നിംബാക്കൻെറ അഭിപ്രായം. ശക്തിയിലുണ്ടാകുന്ന വ്യതിയാനങ്ങൾ ബ്ഹ്മത്തിൻെറ പൂണ്ണത്വത്തെ ബാധിക്കുന്നില്ല. രാമാനുജൻ ബ്രഹ്മത്തിൻെറ ശരീരമായി പറയുന്നതാണു് നിംബാക്കൻ ബ്രഹ്മത്തിൻെറ ശക്തിയായി പറയുന്നതു്.

## മോക്ഷം

അവിദ്യയ്ക്കു് ആദി എന്നൊന്നില്ല. അവിദ്യയുടെ ഫലമായുണ്ടാകുന്ന കമ്മംമൂലം ജീവാത്മാവിൻെറ പരിശുദ്ധി മറയ്ക്കപ്പെടുന്നു. ഈ അവിദ്യയെ ഈശ്വരൻെറ കാരുണ്യംകൊണ്ടു നശിപ്പിക്കാം.

## യഥാത്ഥ ഭക്തിയും ജ്ഞാനവും മോക്ഷത്തിലേക്കുള്ള വഴികളാണു്

പ്രപത്തി അഥവാ ഈശ്വരനിൽ പരിപൂണ്ണമായ ശരണാഗതി, മോക്ഷത്തിനു വഴിതെളിയിക്കുന്നു. സമ്പൂണ്ണശരണാഗതനായ ഭക്തനിൽ ഭഗവാൻ തൻെറ കാരുണ്യത്തെ വഷിക്കുന്നു. ഭഗവൽകാരുണ്യം ഭക്തനെ മോക്ഷപ്രാപ്തിക്കർഹമായ വിധത്തിൽ ഉദ്ധരിക്കുന്നു. ഭഗവാൻ അവരുടെ ഭക്തിയെ പരിപുഷ്ടമാക്കുകയും തൽഫലമായി ഭക്തൻ ഈശ്വരസാക്ഷാൽക്കാരം പ്രാപിക്കയും ചെയ്യുന്നു.

ബ്ഹ്മം, ജീവൻെറ പ്രകൃതി, ഭഗവൽ കാരുണ്യത്തിൻെറ ഫലമായ മുക്തി, ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ് എന്നിവയാണു താനെന്നുള്ള തെററായ ധാരണമൂലം ഈശ്വര സാക്ഷാൽക്കാരത്തിനുള്ള തടസ്സങ്ങളുടെ പ്രകൃതി, എന്നിവയെയെല്ലാം പററിയുള്ള ജ്ഞാനം ഭക്തിയിൽ അടങ്ങിയിരിക്കുന്നു.

മോക്ഷം ശരിയായ ജ്ഞാനംകൊണ്ടും യഥാത്ഥ ഭക്തികൊണ്ടും ലഭിക്കുന്നു. യഥാത്ഥ ജ്ഞാനം സവ്വവ്യാപിയായ ബ്ഹ്മത്തിൻെറ പ്രകൃതിയെ മനസ്സിലാക്കിത്തരുന്നു. യഥാർത്ഥ ഭക്തി സമ്പൂർണ്ണശരണാഗതിയിലേക്കു് നയിക്കുന്നു. ജീവാത്മാവു് ഭഗവാനുമായുള്ള ഭോഗസാമ്യത്വത്തെ അനുഭവിക്കുന്നതിനുവേണ്ടി തൻെറ വ്യക്തിത്വം വെച്ചുകൊണ്ടിരിക്കുന്നു. എങ്കിലും, ആ ജീവൻെറ ഇച്ഛാശക്തി ബ്ഹ്മത്തിൻെറ ഇച്ഛാശക്തിയിൽ ലയിച്ചിരിക്കയാണു്. ജീവാത്മാവിൻെറ വ്യക്തിത്വം മോക്ഷാവസ്ഥയിൽ ലയിച്ചുപോകുന്നില്ല. മോക്ഷാവസ്ഥയിൽപോലും ജീവാത്മാവു് ബ്ഹ്മത്തിൽ നിന്നു വ്യത്യസ്തമായിരിക്കയും അതേസമയ



digitized by www.sreyas.in

ത്തുതന്നെ ബ്ഹ്മത്തോട് താദാത്മ്യമുള്ളതായും വർത്തിക്കുന്നു. ഇതാണ് വ്യത്യാസത്തോടുകൂടിയ താദാത്മ്യം, അഥവാ ഭേദാഭേദതത്വം.

## മോക്ഷം അഥവാ ഈശ്വരൈക്യത്തെപ്പററിയുള്ള പരിപൂർണ്ണജ്ഞാനാവസ്ഥ

ബ്രഹ്മം ഒരു ജീവന്മുക്തനു തന്റെ പ്രാക്തനമഹിമയോടുകൂടി പ്രത്യക്ഷപ്പെടുന്നു; എന്നാൽ അതു് ഒരു ദേവതാസ്വരൂപത്തിലല്ല. അപ്പോൾ ആത്മാവു ബ്ഹ്മത്തിന്റെ ഒരു അവിഭാജ്യഘടകമാണെന്നു് അറിയുന്നു. താൻ ഒരു വ്യത്യസ്ത വ്യക്തിയാണെന്നു ബദ്ധാവസ്ഥയിൽ തോന്നിയിരുന്നതുപോലെ പിന്നീടു് അവനു തോന്നുന്നില്ല. അവൻ സ്വന്തമായതും ബ്രഹ്മം തന്നെയായതുമായ മഹിമയിൽ വിശ്രമംകൊള്ളുന്നു. ഈശ്വരനുമായി തനിക്കുള്ള ഐക്യത്തെപ്പററി പരിപൂർണ്ണ ബോധവാനുമാണു്. അവൻ ഇഹലോകത്തിലേക്കു തിരിച്ചുവരികയുമില്ല; ജനന മരണങ്ങളിൽനിന്നു മുക്തനുമാണു്. ബ്രഹ്മവുമായുള്ള ഐക്യം മൂലം ബ്രഹ്മത്തിന്റെ നിലയിലേക്കുതന്നെ ഉയർത്തപ്പെടുന്നുവെങ്കിലും, സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു ജീവാത്മാവിനു ശക്തിയില്ല.

## ശ്രീവല്ലഭന്റെ ശുദ്ധാദ്വൈതവാദം

### ആമുഖം

ശ്രീവല്ലഭന്റെ തത്വസമ്പ്രദായം ശുദ്ധാദ്വൈതം, അഥവാ പരിശുദ്ധമായ അദ്വൈതമാണു്. എന്തുകൊണ്ടെന്നാൽ അദ്ദേഹം ശ്രീശങ്കരനെപ്പോലെ, മായയെ അനുകൂലിക്കുന്നില്ല. ജീവാത്മാക്കളും മററെല്ലാം കൂടിയുള്ള ഈ ജഗത്തു യഥാർത്ഥമാണെന്നും ഈശ്വരന്റെ ഒരു സൂക്ഷ്മരൂപംമാത്രമാണെന്നും അദ്ദേഹം വിശ്വസിക്കുന്നു. ലോകത്തെ വിവരിക്കുവാൻ മായയെ അവലംബിക്കുന്നവർ പരിശുദ്ധാദ്വൈതികളല്ല; എന്തുകൊണ്ടെന്നാൽ അവർ രണ്ടാമതായി ഒരു ബ്ഹ്മത്തെ അനുകൂലിക്കുന്നു. മായയെ അവലംബിക്കാതെതന്നെ ബ്ഹ്മത്തിനു ഈ പ്രപഞ്ചം മുഴുവൻ സൃഷ്ടിക്കുന്നതിന്നു കഴിവുണ്ടെന്നു ശ്രീവല്ലഭൻ അഭിപ്രായപ്പെടുന്നു. എന്നാൽ ശ്രീശങ്കരൻ മായയിൽക്കൂടി പ്രപഞ്ചത്തെ ബ്രഹ്മമാകുന്ന മൂലവുമായി ബന്ധിക്കുന്നു. അതുകൊണ്ടു് ശ്രീവല്ലഭന്റെ സമ്പ്രദായത്തെ ശുദ്ധാദ്വൈതം എന്നു പറയുന്നു. ശ്രീവല്ലഭൻ തന്റെ ബ്രഹ്മസൂത്രഭാഷ്യമായ ''അനുഭാഷ്യം'' എന്ന ഗ്രന്ഥത്തിൽ



digitized by www.sreyas.in

ഈ സമ്പ്രദായത്തെ വിവരിക്കുന്നു. ശ്രീശങ്കരൻെറ കേവലാദ്വൈത ത്തിൽനിന്നും ശ്രീരാമാനുജൻെറ വിശിഷ്ടാദ്വൈതത്തിൽനിന്നും വ്യത്യസ്തമായി ശ്രീവല്ലഭൻ തൻെറ ശുദ്ധാദ്വൈതസമ്പ്രദായം സ്ഥാപിച്ചു. ശ്രീവല്ലഭൻ എ. ഡി. 1401-ൽ ജനിച്ച ദക്ഷിണേ ന്ത്യയിലെ ഒരു തെലുങ്കുബ്ʼറാഹ്മണനായിരുന്നു. അദ്ദേഹം ഉത്തരേ ന്ത്യയിലേക്കു് കുടിയേറിപ്പാർത്തു്, പതിമൂന്നാം നൂററാണ്ടിൽ ജീവി ച്ചിരുന്ന വിഷ്ണുസ്വാമിയുടെ തത്വങ്ങളെ ഗ്രഹിച്ചു്, അവയെ വിക സിപ്പിച്ചു. അദ്ദേഹത്തിൻെറ ചിന്താസമ്പ്രദായം ബ്രഹ്മവാദം എന്ന പേരിലറിയപ്പെടുന്നു. പ്രപഞ്ചം മുഴുവൻ യഥാർത്ഥമാണെന്നും സൂക്ഷ്മ രൂപത്തിൽ ബ്ʼറഹ്ʼമമാണെന്നും, ശ്രീ വല്ലഭൻ പറയുന്നു. യഥാ ർത്ഥത്തിൽ ജീവാത്മാക്കളും ഈ ലോകവും ബ്ʼറഹ്ʼമം തന്നെയാ ണു്. ജീവനും കാലവും, പ്രകൃതിയും ശാശ്വതവസ്തുതകളാണു്. അവ ക്ക്ʼ ബ്ʼറഹ്ʼമത്തിൽനിന്നന്യമായ നിലനില്പില്ല.

ശ്രീവല്ലഭൻ വലിയ സംസ്ʼകൃത പണ്ഡിതനായിരുന്നു. അദ്ദേ ഹം ആദ്യം ഉത്തരമധുരയിലും പിന്നീടു് വാരാണസിയിലും താമ സിച്ചിരുന്നു. വൈഷ്ണവ തത്വത്തേയും വൈഷ്ണവാരാധനാ സമ്പ്ര ദായത്തേയും വളരെ ആവേശത്തോടുകൂടി അദ്ദേഹം പ്രചരിപ്പിച്ചു. രാജസ്ഥാനിലും ഗുജറാത്തിലുമുള്ള വലിയ വൈഷ്ണവമഠങ്ങളുടെയും സ്ഥാപകൻ അദ്ദേഹമായിരുന്നു. നാഥദ്വാരയിൽ അദ്ദേഹത്തിൻെറ ശിഷ്യന്മാരെ ധാരാളമായി കണ്ടുവരുന്നു.

## ശ്രീവല്ലഭൻെറ പ്രധാനകൃതികൾ

ശ്രീവല്ലഭൻ, ശ്രീമദ്ʼ ഭഗവദ്ʼഗീതയേയും, ഉപനിഷത്തുകളെ യും, ബ്ʼറഹ്ʼമസൂത്രത്തേയും മാത്രമല്ല, ശ്രീമദ്ʼ ഭാഗവത പുരാണ ത്തേയും പ്രമാണ ഗ്രന്ഥങ്ങളായി അംഗീകരിക്കുന്നു. അദ്ദേഹത്തി ൻെറ പ്രധാനകൃതികൾ ''വ്യാസസൂത്രഭാഷ്യം'' (അണുഭാഷ്യം) ''ജൈ മിനി സൂത്രഭാഷ്യം'' ''ഭാഗവത ടീകാസുബോധിനി'' ''പുഷ്ടിപ്ര വാഹമര്യാദ'', ''സിദ്ധാന്ത രഹസ്യം'', എന്നിവയാണു്. ഇവയെ ല്ലാം സംസ്ʼകൃത ഭാഷയിലുള്ള ഗ്രന്ഥങ്ങളാണു്. വ്രജഭാഷയിലും അദ്ദേഹം പലേ ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ടു്. ശ്രീവല്ലഭനു് വേദ ശാസ്ത്രങ്ങളാണു് പ്രമാണങ്ങൾ.

## ഉപാസനയിലും കാരുണ്യത്തിലുമുള്ള നിർബ്ബന്ധം

ശ്രീവല്ലഭൻെറ മതം, ശ്രീവിഷ്ണുവിനെ ശ്രീകൃഷ്ണരൂപത്തിൽ ആരാധിക്കുന്നതിനെ അവലംബിച്ചിട്ടുള്ളതാണു്. അതു് അധികവും



digitized by www.sreyas.in

ശ്രീചൈതന്യമഹാപ്രഭുവിൻെറ സമ്പ്രദായംപോലെ ശ്രീരാമാനു ജാചാര്യരുടെ വൈഷ്ണവ തത്വചിന്താഗതിയിൽനിന്നുമാണ് ഉപ ന്യസിക്കപ്പെട്ടിട്ടുള്ളതു്. സച്ചിദാനന്ദസ്വരൂപിയും വ്യക്തിഗതനു മായ ഈശ്വരനെപ്പററിയുള്ള സങ്കല്പത്തെ കേന്ദ്രീകരിച്ചുള്ളതാണ് അതു്. ശ്രീകൃഷ്ണനാണ് പരമമായ ബ്ഹ്മം. ശ്രീകൃഷ്ണശരീരം സച്ചി ദാനന്ദമയമാണ്. അദ്ദേഹത്തെ പുരുഷോത്തമനെന്നു വിളിക്കുന്നു.

ശ്രീവല്ലഭൻെറ അനുയായികൾ വാത്സല്യഭാവത്തോടുകൂടി ശ്രീ ബാലകൃഷ്ണനെ ഭജിക്കുന്നു. ശ്രീവല്ലഭൻ പുഷ്ടി അഥവാ കാരുണ്യ ത്തിനും ഭക്തിക്കും കൂടുതൽ പ്രാധാന്യം കൊടുക്കുന്നു. സാധകനെ ഈശ്വരസാക്ഷാൽക്കാരത്തിനു് സഹായിക്കുന്ന ഏററവും വലിയ അനുഗ്രഹം മഹാപുഷ്ടിയാണ്.

## ഈശ്വരൻ മാത്രമേ ഉള്ളു

ശ്രീവല്ലഭൻെറ മതമനുസരിച്ചു് ഭഗവാൻ ഈശ്വരനത്രേ പരമ ശ്രേഷ്ഠമായതു്. അഥവാ ഭഗവാനാണ് പുരുഷോത്തമൻ. അദ്ദേഹം പരിപൂർണ്ണനാണ്. അദ്ദേഹം സച്ചിദാനന്ദസ്വരൂപനാണ്. അദ്ദേഹം ആദ്യന്തരഹിതനും, ശാശ്വതനും, സർവ്വവ്യാപിയും, സർവ്വജ്ഞനും സർവ്വ ശക്തനുമാണ്. സകല സദ്ഗുണങ്ങളും അദ്ദേഹത്തിലുണ്ടു്, ഭഗവാൻ ഉപാധിരഹിതനാണെന്നു പറയുന്ന ശ്രുതിഗ്രന്ഥങ്ങൾ അദ്ദേഹ ത്തിന്നു് സാധാരണ ഗുണങ്ങൾ ഇല്ലന്നേ പറയുന്നുള്ളു.

ഈശ്വരൻ യഥാർത്ഥമാണ്. ഈശ്വരനല്ലാതെ മറെറാന്നും സത്യ മല്ല. സാരമായ ഏക വസ്തുത ഈശ്വരനാണ്. ഈ പ്രപഞ്ചത്തി ൻെറയും എല്ലാ ജീവാത്മാക്കളുടേയും ഉത്ഭവസ്ഥാനവും ഈശ്വര നാണ്. ഈ പ്രപഞ്ചത്തിൻെറ ഏകമൂലകാരണവും അദ്ദേഹമാണ്. തൻെറ ഇച്ഛാശക്തികൊണ്ടുമാത്രം അദ്ദേഹം ഈ ലോകത്തെ സൃഷ്ടി ക്കുന്നു. ബ്രഹ്മം തൻെറ ഇച്ഛാശക്തികൊണ്ടു് സ്വയം ഈ പ്രപ ഞ്ചമായും ജീവാത്മാക്കളായും പ്രകടമാവുന്നു എങ്കിലും അദ്ദേഹ ത്തിനു തൻെറ നിജപ്രകൃതിയിൽ യാതൊരു വ്യതിയാനവും വരു ന്നുമില്ല. സച്ചിദാനന്ദമാകുന്ന 'അക്ഷര'ത്തിൽനിന്നു, അഗ്നിയിൽ നിന്നു തീപ്പൊരികൾ എന്നപോലെ വസ്തുക്കൾ ബഹിർഗമിക്കുന്നു. ബ്രഹ്മം ലോകസ്രഷ്ടാവുതന്നെയാണ്. ബ്ഹ്മം ലോകവുമാണ്.

ജ്ഞാനം ക്രിയ എന്നിവയുള്ളപ്പോൾ ഈശ്വരൻ ശ്രീകൃഷ്ണനായി രൂപാന്തരപ്പെടുന്നു. തൻെറ ഭക്തന്മാരെ സന്തോഷിപ്പിക്കുവാനാ യി അദ്ദേഹം പല രൂപത്തിലും പ്രത്യക്ഷപ്പെടുന്നു.



digitized by www.sreyas.in

## പ്രകൃതിയുടേയും മിഥ്യാബന്ധങ്ങളുടേയും ലോകം

സൃഷ്ടി ബ്ʼറഹ്മത്തിൻെറ ആവിഷ്കരണമാണ്. ബ്ʼറഹ്ʼമത്തിൻെറ പരിണാമഫലമായാണ് പ്രപഞ്ചമുണ്ടാകുന്നത്. പ്രപഞ്ചം ബ്ʼറഹ്ʼമത്തെപ്പോലെതന്നെ ശാശ്വതവും യഥാർത്ഥവുമാണ്. അചേതനമായ പ്രപഞ്ചം ബ്ʼറഹ്ʼമം കൊണ്ട് നിറയപ്പെട്ടതാണ്. ലോകം ഒരു മിഥ്യയായ പ്രതിഭാസമല്ല. അന്തഃസത്തയിൽ അത് ബ്ʼറഹ്ʼമത്തിൽനിന്നു വ്യത്യസ്തമല്ല.

ജഗത്ത് പ്രകൃതിയുടെ ലോകമാണ്. അത് മിഥ്യയല്ല; അത് സത്യമാണ്. ഒരർത്ഥത്തിൽ ഈശ്വരൻ തന്നെയാണത്. എന്നാൽ സംസാരം മിഥ്യയാണ്. സംസാരം ഞാനെന്നും എൻേറതെന്നുമുള്ള ജീവൻെറ മിഥ്യാബോധത്തിൽനിന്നും സൃഷ്ടിക്കപ്പെടുന്നതാണ്. അഹങ്കാരംമൂലം ഈശ്വരനിൽനിന്നുണ്ടാകുന്ന വിയോഗം ജീവാത്മാവിനു തൻെറ മൌലികമായ യഥാർത്ഥ ദിവ്യപ്രകൃതിയെ മറക്കുവാനിടയാക്കുന്നു. ഞാനെന്നും എൻേറതെന്നുമുള്ള ഭാവത്തിന്മേൽ ചുററിപ്പററിയുള്ള ജീവൻെറ ഭാവനയുടെയും പ്രവൃത്തികളുടെയും ഫലമാണ് സംസാരം. തൻെറ സ്വാർത്ഥംകൊണ്ട് ജീവൻ മററു ജീവാത്മാക്കളും ബാഹ്യപ്രപഞ്ചവുമായി മിഥ്യാബന്ധങ്ങളിലേപ്പെടുന്നു. ജീവൻ തൻേറതായ ഒരു വലയം സൃഷ്ടിച്ച് അതിൽ തന്നെ കുടുങ്ങിപ്പോകുന്നു. വലയത്തിന് യാഥാർത്ഥ്യമില്ലാത്തതുകൊണ്ട് ഇതൊരു മിഥ്യാഭ്രമമാണ്. മിഥ്യാബന്ധങ്ങളാൽ ഉണ്ടാകുന്ന പ്രപഞ്ചമാകുന്ന സംസാരംതന്നെയാണ് മായ. ഈശ്വരനിൽനിന്നന്യമായ ഒരു അവസ്ഥ ഇല്ലാത്തതായ ജീവൻ, ഒരു സ്വതന്ത്ര വ്യക്തിയായോ തൻെറ അസ്തിത്വത്തിൽമാത്രം അധിഷ്ഠിതനായോ, തുടരുവാൻ ശ്രമിക്കുമ്പോഠം സംസാരം അഥവാ മായ ഉയർന്നെഴുന്നേല്ക്കുന്നു. ഈശ്വരനിൽനിന്നും അന്യമാണാത്മാവ് എന്നുള്ളത് ഒരു ഭ്രമംതന്നെയാണ്. അതിൻെറ ശരീരം മിഥ്യയാണ്; ലോകവും അസത്യമാണ്. ഇതെല്ലാമാണ് സംസാരം. ഇത് പ്രകൃതിയുടെ ലോകത്തിൽനിന്നും വളരെ വ്യത്യസ്തമാണ്.

## ജീവനും ബ്രഹ്മവും

അഗ്നിയും തീപ്പൊരിയും എന്നുള്ള ഉപമ

ജീവന്മാർ പരിണാമഫലങ്ങളല്ല. അവർ ഈശ്വരാംശങ്ങളാണ്. അവയിൽനിന്നും തീപ്പൊരികഠം ബഹിർഗമിക്കുന്നതുപോലെ ജീവാത്മാക്കഠം പരമാത്മാവിൽനിന്ന് സ്വേച്ഛയാ ബഹിർഗ്ഗമിക്ക



digitized by www.sreyas.in

യാണ്. ബ്റഹ്മം ആണ് പൂർണ്ണമായ മൂലം. ജീവാത്മാവ് ബ്റഹ്മത്തിൻെറ ഒരു അംശമാണ്. ബ്റഹ്മത്തെപ്പോലെതന്നെ അന്ത:സത്തയോടുകൂടിയതാണ് ജീവാത്മാവെന്നുള്ളതുകൊണ്ടു് ജീവാത്മാവും ബ്റഹ്മവുമായി വ്യത്യാസമില്ല. ജീവാത്മാവും ബ്റഹ്മവും ഒന്നുതന്നെ. അതു് ബ്റഹ്മത്തെപ്പോലെ ശാശ്വതവും യഥാത്ഥവുമാണ്.

അവിദ്യയാകുന്ന ആവരണംകൊണ്ടു് മറയ്ക്കപ്പെട്ട ബ്റഹ്മമല്ല ജീവാത്മാവ്. അതിലുള്ള ആനന്ദമാകുന്ന ഉപാധി നിരോധിക്കപ്പെട്ടിരിക്കുന്ന ബ്റഹ്മം തന്നെയാണതു്. ജീവാത്മാവിൽ ആനന്ദം അടിച്ചമർത്തപ്പെട്ടിരിക്കയാണ്. അചേതനമായ പ്രപഞ്ചവസ്തുക്കളിൽ ആനന്ദവും ചേതനയും നിരോധിക്കപ്പെട്ടിരിക്കുന്നു. ജീവാത്മാവ് ശാശ്വതാനന്ദത്തെ പ്രാപിക്കയും അചേതനമായ പ്രപഞ്ചം സചേതനവും ആനന്ദപൂർണ്ണവുമാകുമ്പോൾ ബ്റഹ്മവും ഇവയും തമ്മിലുള്ള വ്യത്യാസവും അപ്രത്യക്ഷമാകുന്നു.

ജീവാത്മാവു കർത്താവും ഭോക്താവുമാണ്. അതു് വലുപ്പത്തിൽ അണുപ്രമാണത്തിലുള്ളതാണ്. ചന്ദനം അതില്ലാത്ത സ്ഥലംപോലും സുഗന്ധവ്യാപ്തമാക്കുന്നതുപോലെയും മുറിയുടെ ഒരു ഭാഗത്തുമാത്രമുള്ള ദീപംകൊണ്ടു് ആ മുറിമുഴുവൻ പ്രകാശമാനമാക്കുന്നതുപോലെയും, ശരീരം മുഴുവനും ജീവാത്മാവ് അതിൻെറ ബുദ്ധിഗുണംകൊണ്ടു് വ്യാപ്തമാണ്.

## ജീവാത്മാക്കളുടെ വിഭജനം

മൂന്നു തരം ജീവാത്മാക്കളുണ്ടു്. 1. ശുദ്ധജീവന്മാർ. ഇവരിൽ അജ്ഞാനംമൂലം ഐശ്വര്യം ആവരണം ചെയ്യപ്പെട്ടിട്ടില്ല. 2. സംസാരികൾ. ഇവർ അവിദ്യയുടെ പിടിയിൽപെട്ടവരാണ്. സൂക്ഷ്മസ്ഥൂലശരീരങ്ങളുമായി അവർക്കുള്ള ബന്ധംമൂലം അവർ ജനനമരണങ്ങൾ അനുഭവിക്കുന്നു. 3. മുക്തന്മാർ. ഇവർ വിദ്യയാൽ സംസാരബന്ധത്തിൽനിന്നു മോചനം ലഭിച്ചവരാണ്. ജീവൻ മോക്ഷം പ്രാപിക്കുമ്പോൾ ജീവനിൽ നിരോധിക്കപ്പെട്ട ഗുണങ്ങൾ വീണ്ടുകിട്ടി ഈശ്വര സാക്ഷാൽക്കാരം അഥവാ ബ്റഹ്മസായൂജ്യം ലഭിക്കുന്നു. ബ്രഹ്മസാക്ഷാൽക്കാരം ലഭിച്ചവർക്കു് ലോകം ബ്റഹ്മമായിത്തന്നെ തോന്നുന്നു.



digitized by www.sreyas.in

മറെറാരുതരം വിഭജനമുണ്ട്. അതായത്, പുഷ്ടിജീവന്മാർ, മര്യാദാജീവന്മാർ, പ്രവാഹികജീവന്മാർ–ഇവരെല്ലാം നിജപ്രകൃതിയിൽ ഒന്നു മറെറാന്നിനോട് അവരുടെ ഉത്ഭവത്തിലും, പ്രകൃതിയിലും, അന്ത്യത്തിലും, വ്യത്യസ്തങ്ങളാണ്. ഈ വ്യത്യാസങ്ങളോടുകൂടി അവരെല്ലാം ഈശ്വരനിൽനിന്നും ബഹിർഗമിക്കുന്നു.

ഭഗവാൻെറ ആനന്ദകായത്തിൽനിന്നുത്ഭവിക്കുന്നതുകൊണ്ട് പുഷ്ടിജീവന്മാരാണ് ഏററവും ശ്രേഷ്ഠരായവർ. ഈശ്വരൻെറ ശരീരാംശങ്ങളാണിവർ. ഭഗവാൻ അംശിയുമാണ്. അവർ ഭഗവാൻെറ കാരുണ്യത്തിൻെറ ആത്മാക്കളാണ്. അവരിൽ, അന്ത്യത്തിൽ ഫലിക്കുന്ന ദിവ്യബീജങ്ങൾ അടങ്ങിയിരിക്കുന്നു. അവർ അവസാനം ഭഗവാൻെറ അനുഗ്രഹംകൊണ്ടു നിർദ്ദിഷ്ടലക്ഷ്യത്തിലെത്തുന്നു. അവക്ക് ശ്രീകൃഷ്ണനുമായി സമ്പക്കവും സൗഹാർദ്ദവും ഉണ്ടാകുന്നു. ഭഗവാൻെറ അനുഗ്രഹംകൊണ്ട് അവരിൽ ഭക്തി വളന്നു വരുന്നതു്. ഭക്തി സ്വയം ഉപായവും ഉപേയവുമാണ്.

ഭഗവാൻെറ വാക്കിൽനിന്നും മര്യാദാജീവന്മാർ ഉടലെടുക്കുന്നു. അവർ നിയമത്താലാണ് കാരുണ്യത്താലല്ല ഭരിക്കപ്പെടുന്നതു്. അവർ ആദ്യം അവരുടെ സ്വാത്ഥലബ്ധിക്കുവേണ്ടി കമ്മങ്ങൾ ചെയ്യുന്നു. പിന്നീട് നിഷ്കാമഭാവത്തിൽ പ്രവേശിച്ച് സ്വാത്ഥരാഹിത്യത്തോടുകൂടി കമ്മങ്ങൾ അനുഷ്ഠിക്കുന്നു. ഇതു് മനസ്സിനെ പരിശുദ്ധമാക്കുന്നു. അവർ ഈശ്വരൻെറ ആവാസസ്ഥലത്തേക്കുള്ള പ്രവേശനമാർഗ്ഗമായ അക്ഷരത്തിലേക്ക് പ്രവേശിക്കുന്നു. അതിന്നു ശേഷം ഭഗവാൻെറ പരമധാമത്തേയും പ്രാപിക്കുന്നു.

പ്രവാഹികാത്മാക്കൾ ഭഗവാൻെറ മനസ്സിൽനിന്നുത്ഭവിക്കുന്നവരാണ്. അവർ സാംസാരികജീവന്മാരാണ്. അവർ കാരുണ്യത്തിൻെറയോ നിയമത്തിൻെറയോ അധീനത്തിലുള്ള ആത്മാക്കളല്ല. അവർ തുടച്ചയായി പ്രവഹിക്കുന്നവരാണ്.

ഈ മൂന്നു വിഭാഗങ്ങളെയും പിന്നെയും പിന്നെയും വിഭജിച്ച്, പുഷ്ടി–പുഷ്ടി, പുഷ്ടി–മര്യാദ, പുഷ്ടി–പ്രവാഹിക, മര്യാദാ–മര്യാദ, മര്യാദാ–പുഷ്ടി, മര്യാദാ–പ്രവാഹിക, പ്രവാഹികാ–പ്രവാഹിക, പ്രവാഹികാ–പുഷ്ടി, പ്രവാഹികാ–മര്യാദ, എന്നിങ്ങനെയുള്ള വിഭാഗങ്ങൾ ഉണ്ടാക്കിയിരിക്കുന്നു.



digitized by www.sreyas.in

## പുഷ്ടിമാർഗ്ഗം അഥവാ കാരുണ്യത്തിൻെറ മാർഗ്ഗം

ശ്രീവല്ലഭനാൽ പ്രവചിക്കപ്പെട്ട ജീവിതസമ്പ്രദായവും മോക്ഷമാർഗ്ഗവും പുഷ്ടിമാർഗ്ഗമാണ്. പാപത്താൽ മനുഷ്യാത്മാവ് ക്ഷീണിതനും കൃശനുമാകുന്നു. അതുകൊണ്ട് ആ ജീവൻെറ ഉന്നതിക്കും മോക്ഷത്തിന്നും ഭഗവാൻെറ കാരുണ്യം അത്യന്താപേക്ഷിതമാണ്. ഭഗവാൻെറ കാരുണ്യം പോഷണത്തെ കൊടുക്കുന്നു. അതിനാൽ പുഷ്ടിമാർഗ്ഗം അഥവാ കാരുണ്യമാർഗ്ഗം എന്ന് അതിനെ പറയുന്നു.

ഭഗവാൻെറ കാരുണ്യംകൊണ്ടുമാത്രമേ ജീവാത്മാവിന്ന് മോക്ഷം ലഭിക്കുകയുള്ളൂ. മോക്ഷത്തിന്നുള്ള പ്രധാനമാർഗ്ഗം ഭക്തിയാണ്. ജ്ഞാനം ഉപകാരപ്രദമാണ്. മഹാപുഷ്ടി അഥവാ പരമകാരുണ്യം വലിയ തടസ്ഥങ്ങളെയെല്ലാം നീക്കി ഈശ്വരസാക്ഷാൽക്കാരത്തിന്ന് സഹായിക്കുന്നു. പ്രത്യേക കാരുണ്യത്താൽ വളൎന്നുവരുന്ന ഭക്തിയെ പുഷ്ടിഭക്തി എന്നു പറയുന്നു.

### നാലുവിധത്തിലുള്ള ഭക്തി

പുഷ്ടിഭക്തി നാലുവിധത്തിലുണ്ട്

1. പ്രവാഹപുഷ്ടിഭക്തി. 2. മൎയ്യാദാപുഷ്ടിഭക്തി. 3. പുഷ്ടിപുഷ്ടിഭക്തി. 4. ശുദ്ധപുഷ്ടിഭക്തി.

പ്രവാഹപുഷ്ടിഭക്തി ലൌകികന്മാരായി ജീവിച്ചുകൊണ്ടുതന്നെ ഈശ്വരസാക്ഷാൽക്കാരത്തിന്ന് ശ്രമിക്കുന്നവൎക്കുള്ള മാർഗ്ഗമാണ്. ലൌകികജീവിതത്തെ ഒരു നദിയുടെ പ്രവാഹത്തോടുപമിച്ചിരിക്കുന്നു. മൎയ്യാദാപുഷ്ടിഭക്തിയാകട്ടെ ഭഗവാൻെറ ഉപാസനയ്ക്ക് യുക്തമായ ജ്ഞാനം ലഭിക്കുവാൻ ഭഗവാൻെറ അനുഗ്രഹംകൊണ്ട് അർഹരായിത്തീൎക്കപ്പെട്ടവൎക്കുള്ള മാർഗ്ഗമാണ്. അവൎക്ക് ഈശ്വരൻെറ മാർഗ്ഗങ്ങൾ എല്ലാം അറിയാം. അവർ സ്വന്തം ശ്രമത്തെത്തന്നെയാണ് ജ്ഞാനസമ്പാദനത്തിന്നുവേണ്ടി അവലംബിക്കുന്നതു്. പുഷ്ടിപുഷ്ടിഭക്തിയിൽ, സാധകർ ആത്മസംയമനത്തെ കൎശനമായി പാലിക്കുന്നു. അവർ ഈശ്വരനെപ്പററിയുള്ള വിവരങ്ങൾ ശ്രവിക്കുന്നു. അവർ സങ്കീർത്തനം പാടുകയും ഭഗവന്നാമം ജപിക്കുകയും മന്ത്രജപം നടത്തുകയും ചെയ്യുന്നു.

### ശുദ്ധപുഷ്ടിഭക്തി

അഥവാ ഏററവും പരിശുദ്ധമായ ഭക്ത്തിമാർഗ്ഗം

ശുദ്ധപുഷ്ടി ഭക്ത്തിയിൽ ഭക്ത്തന്മാർ ഭഗവന്നാമം ജപിക്കയും ഭഗവാൻെറ സങ്കീർത്തനം നടത്തുകയും ചെയ്യുന്നു. അവർ ഭഗവാനെ



digitized by www.sreyas.in

സ്തുതിക്കുകയും ചെയ്യുന്നു. ഈ കാര്യങ്ങൾ ചെയ്യുന്നതിൽ അവർ അത്യാവേശമുള്ളവരായിക്കാണപ്പെടുന്നു. ഇത്തരം ഭക്തി ഭഗവാൻ തന്നെ ഭക്തനിലുളവാക്കുന്നു; ഭഗവൽകാരുണ്യം ഭക്തനിൽ വർഷിക്കപ്പെടുന്നു. ഭക്തനു് ഭഗവാനോടു് മമത ഉണ്ടാകുന്നു. ഈ മമത ക്രമേണ പ്രേമഭക്തിയായി പരിണമിക്കുന്നു. ഭക്തനു് ഭഗവാനെപ്പററിയുള്ള ജ്ഞാനം ലഭിക്കുന്നു. ഭഗവാനിലവനു് ആസക്തിയും ഉണ്ടാകുന്നു. അവനു് ഭഗവൽ സാക്ഷാൽക്കാരം ലഭിക്കുന്നതിന്നു് അത്യാഗ്രഹം ഉണ്ടാകുന്നു. ഇതാണു് ആസക്തിയുടേയും ഭഗവാനോടുള്ള പ്രേമത്തിൻെറയും പരിപക്വാവസ്ഥ. അതിനെ വ്യസനമെന്നും പറയുന്നു. ഈ വ്യസനം ജീവിതലക്ഷ്യത്തിൽ അഥവാ പരമാനന്ദത്തിൻെറ പരമകാഷ്ഠയിലെത്തിക്കുന്നു.

ശ്രീകൃഷ്ണപ്രേമം വളരെ അധികം വർദ്ധിക്കുമ്പോൾ ഭക്തൻ എല്ലായിടത്തും ശ്രീകൃഷ്ണനെ കാണുന്നു. അതുകൊണ്ടു് കാണുന്നതെല്ലാം പ്രേമവിഷയമായി ഭക്തൻ വീക്ഷിക്കുന്നു. എല്ലാത്തിനോടും ഭക്തനു് തന്മയീഭാവം ഉണ്ടായിത്തീരുന്നു. ഈ അനുഭൂതി ഗോപികൾക്കു് ഉണ്ടായിരുന്നു. അവർ സർവ്വത്ര ശ്രീകൃഷ്ണനെ ദർശിച്ചു. അവർ അവരെത്തന്നെയും ശ്രീകൃഷ്ണനായിക്കണ്ടു. ജ്ഞാനികളുടേയും വേദാന്തികളുടേയും ബ്രഹ്മജ്ഞാനത്തിന്നു തുല്യമായ പരാഭക്തിയാണിതു്. അങ്ങിനെയുള്ള ഭക്തന്മാക്കു് ബാഹ്യവും ആന്തരികവുമായ ജഗത്തു മുഴുവൻ പുരുഷോത്തമനായ ശ്രീകൃഷ്ണമയമായി കാണപ്പെടുന്നു. ഈ ഭക്തിയുടെ ഫലമായി ഭഗവാൻെറ നിത്യലീലകളിൽ ചേരുവാനുള്ള അനുവാദം ലഭിക്കുന്നു.

പരമലക്ഷ്യം മോക്ഷമല്ല. പരമലക്ഷ്യം ശ്രീകൃഷ്ണസേവയും ശ്രീകൃഷ്ണൻെറ നിത്യരാസത്തിൽ വൃന്ദാവനപുണ്യഭൂമിയിൽ ഭഗവാനോടുകൂടി ആനന്ദിക്കലുമാണു്. വ്യസനത്തെ അഥവാ ഭഗവൽ പ്രാപ്തിക്കായുള്ള അത്യന്തമായ വ്യഗ്രതയേ പ്രാപിച്ചിട്ടുള്ള ഭക്തന്മാർ ചതുർവിധ മുക്തികളെയും തള്ളിക്കളയുന്നു. മര്യാദാഭക്തന്മാർ സായൂജ്യമുക്തിയെ പ്രാപിക്കുന്നു. അവർ ശ്രീകൃഷ്ണനിൽ ലയിക്കുന്നു. പുഷ്ടിഭക്തന്മാരാകട്ടെ മുക്തിയെ തള്ളിക്കളഞ്ഞു് ശ്രീകൃഷ്ണഭഗവാൻെറ നിത്യലീലകളിൽ ഭാഗഭാക്കുകളാകുന്നു. അവർ ആനന്ദപൂർവ്വം ഭഗവാൻെറ ശാശ്വതമായ സേവയിൽ ലയിക്കുന്നതിന്നാഗ്രഹിക്കുന്നു. ഭക്തന്മാർ പശുക്കളുടേയും, പക്ഷികളുടേയും വൃക്ഷങ്ങളുടേയും നദികളുടേയും മററും രൂപം സ്വീകരിച്ചു് ഭഗവാൻെറ പരമാനന്ദദായിയായ സാമീപ്യത്തെ അനുഭവിക്കുന്നു. ഈ



digitized by www.sreyas.in

ലീലകരം വ്രജത്തിലും വൃന്ദാവനത്തിലും ഭഗവാൻ ചെയ്തവയോടു തുല്യമാണു്. വൃന്ദാവനത്തിലെ ദിവ്യലീലയിൽ ചേരുവാൻ ചില ഭക്തന്മാർ ഗോപന്മാരുടേയും ഗോപികളുടേയും രൂപമെടുക്കുന്നു.

## പലതരത്തിലുള്ള മുക്തന്മാർ

മുക്തന്മാർ പലവിധത്തിലുള്ളവരാണു്. ചിലർ സനകനെപ്പോലെ ജീവന്മുക്തന്മാരാണു്. ചിലർ വൈകുണ്ഠത്തിൽ വസിച്ചു് ഭഗവാൻെറ അനുഗ്രഹത്തോടുകൂടി മോക്ഷം പ്രാപിക്കുന്നു. മററുചിലരാകട്ടെ പരമപ്രേമികളായി ഭഗവാൻെറ ലീലയിൽ ഭാഗഭാക്കുകളാകുന്നു.

## ശ്രീചൈതന്യദേവൻെറ അചിന്ത്യഭേദാഭേദ സമ്പ്രദായം

ഉത്തരേന്ത്യയിലെ ഏററവും മഹാനായ വൈഷ്ണവാചാര്യനായിരുന്നു ശ്രീചൈതന്യൻ അഥവാ ശ്രീഗൗരാംഗൻ. അദ്ദേഹം വൈഷ്ണവമതത്തിനു് ഒരു നൂതനരൂപം നൽകി. അദ്ദേഹം ഏ. ഡി. 1486-ാം മാണ്ടിലാണു് ജനിച്ചതു്.

അദ്ദേഹത്തിനു് വളരെ വിശാലമായ ഒരു ഹൃദയമാണുണ്ടായിരുന്നതു്. അദ്ദേഹം ഇസ്ലാംമതസ്ഥരെ ധാരാളമായി തൻെറ മതത്തിലേക്കു് സ്വീകരിച്ചിരുന്നു. അദ്ദേഹത്തിൻെറ ശിഷ്യനായ ഹരിദാസ് ഒരു മുസ്ലീം ഫക്കീറായിരുന്നു. ചൈതന്യമതത്തെ ശ്രീനിത്യാനന്ദൻ ഭാരതത്തിൽ വളരെയേറെ സ്ഥലങ്ങളിൽ പ്രചരിപ്പിച്ചു. കർണ്ണാടകത്തിലെ ഒരു രാജകുടുംബത്തിലെ അംഗങ്ങളും ബംഗാളിൽ സ്ഥിരതാമസമാക്കിയിരുന്നവരുമായ രൂപനും സനാതനനും അവരുടെ അനന്തിരവനായ ശ്രീ ജീവഗോസ്വാമിയും വലിയ സംസ്കൃത പണ്ഡിതന്മാരും ചൈതന്യമതസ്ഥാപകന്മാരുമായിരുന്നു. ആ മതത്തിലെ തത്വസംഹിതയെ രചിച്ചതു് ശ്രീജീവഗോസ്വാമിയും ബലദേവനുമായിരുന്നു. ആ മതത്തിലെ പ്രമാണഗ്രന്ഥങ്ങൾ ജീവഗോസ്വാമിയുടെ ''സത്സന്ദർഭം'' അതിനുള്ള അദ്ദേഹത്തിൻെറതന്നെ വ്യാഖ്യാനമായ ''സർവസംവാദിനി'' ബലദേവൻെറ ബ്രഹ്മസൂത്രങ്ങളുടെ ഭാഷ്യമായ ''ഗോവിന്ദഭാഷ്യവുമാകുന്നു. ബലദേവൻെറ ''പ്രമേയരത്നാവലി'' മററൊരു പ്രധാന ഗ്രന്ഥമാണു്. ജീവഗോസ്വാമിയിലും ബലദേവനിലും ശ്രീ രാമാനുജൻെറയും മദ്ധ്വൻെറയും തത്വങ്ങൾ വളരെ അധികം സ്വാധീനം ചെലുത്തിയിട്ടുണ്ടു്. അവർ ഈശ്വരൻ, ജീവാത്മാവു്, മായ അഥവാ പ്രകൃതി, ശുദ്ധസത്വം, കാലം, എന്നിവയെ സ്വീകരിക്കുന്നു.



digitized by www.sreyas.in

ഈശ്വരനിൽനിന്നും വ്യത്യസ്തവും വേറെയുമാണെങ്കിലും പ്രപഞ്ചവും ജീവാത്മാക്കളും ഈശ്വരനെ ആശ്രയിച്ചു നിലനിൽക്കുന്നു. അവർ ഈശ്വരനിൽ താദാത്മ്യം പ്രാപിച്ചവരുമല്ല; ഈശ്വരനിൽ നിന്നന്യരുമല്ല. അതുകൊണ്ടു് മനസ്സിലാക്കുവാൻ പ്രയാസമുള്ള വ്യത്യാസവും വ്യത്യാസരാഹിത്യവും അവക്കുണ്ടു്. അതുതന്നെയാണു് ''അചിന്ത്യഭേദാഭേദഭാവന''

ലോകത്തിൽ ഉപാസിക്കപ്പെടുന്ന വളരെയേറെ മൂർത്തിഭേദങ്ങളും ഒരേ ഈശ്വരനിൽ ഐക്യം പ്രാപിക്കുന്നു എന്നു ചൈതന്യൻ സമത്ഥിച്ചു.

## പരമലക്ഷ്യമായ സത്യം

പരമലക്ഷ്യം ശ്രീവിഷ്ണുഭഗവാനാണു്. പ്രേമത്തിൻേറയും കാരുണ്യത്തിൻെറയും വിളനിലവും അദ്വിതീയനും, സച്ചിദാനന്ദസ്വരൂപനും, മായാഗുണങ്ങൾ ബാധിക്കാത്തതുകൊണ്ടു നിർഗ്ഗുണനും, സവ്വജ്ഞത്വം, സവ്വശക്തത്വം എന്നീ ഉപാധികളുള്ളതുകൊണ്ടു് സഗുണനും ആകുന്നു. അദ്ദേഹം പ്രപഞ്ചത്തിൻെറ മൂലകാരണവും ഉത്ഭവസ്ഥാനവും, അവലംബവും, അന്ത്യവും ആണു്. തൻെറ പരാശക്തിയിൽക്കൂടി പരമകാരണമായിത്തീരുകയും ചെയ്യുന്നു. അപരാശക്തിയിൽക്കൂടിയുംആദ്യശക്തിയിൽക്കൂടിയും അദ്ദേഹം സ്ഥൂലകാരണവുമായിത്തീരുന്നു.

## അജ്ഞേയങ്ങളും നിഗൂഢങ്ങളുമായ ഭഗവാൻെറ ശക്തികൾ

സൂര്യനു് പ്രകാശമുള്ളതുപോലെയും, അഗ്നിക്കു് ചൂടുള്ളതുപോലെയും, ശ്രീകൃഷ്ണനു് തൻെറ നിഗൂഢങ്ങളും അജ്ഞേയങ്ങളുമായ ശക്തികളുണ്ടു്. ഈ ശക്'തികൾ സ്വതന്ത്രങ്ങളല്ല. അവ ഭഗവാനെ ആശ്രയിച്ചുള്ളവയാണു്. ഈശ്വരനും അദ്ദേഹത്തിൻെറ ശക്'തികളും തമ്മിൽ താദാത്മ്യമുള്ളവയൊ അല്ലെങ്കിൽ വ്യത്യസ്തങ്ങളൊ ആണു്.

ഈ ശക്'തികൾ, ചിത്'ശക്'തി, ജീവശക്'തി, മായാശക്'തി എന്നിങ്ങനെയാണു്. അവയെ അന്തരംഗ, തതസ്ഥ, ബഹിരംഗ എന്നും പറയാറുണ്ടു്, ജീവശക്'തി, ചിത്'ശക്'തിക്കും മായാശക്'തിക്കും ഇടയിലുള്ളതാകയാൽ അതിനെ തതസ്ഥശക്'തി എന്നു പറയുന്നു.



digitized by www.sreyas.in

## സൃഷ്ടികർമ്മം

ചിത്ശക്തി വൈകുണ്ഠത്തെ സൃഷ്ടിച്ചു. വൈകുണ്ഠത്തിൽ പരിശുദ്ധസത്വം മാത്രമേ ഉള്ളു. മായയ്ക്കു് അവിടെ പ്രവേശന മില്ല. കാലത്തിനു് അതിന്റെ നശീകരണശക്തിയെ അവിടെ പ്രയോഗിക്കുവാൻ സാധിക്കുന്നില്ല.

ഭഗവാന്റെ തടസ്ഥശക്തി അഥവാ ജീവശക്തികൊണ്ടു് ജീവാത്മാക്കൾ സൃഷ്ടിക്കപ്പെടുന്നു. ഭഗവാന്റെ സ്വരൂപശക്തി ജീവശക്തിയെ താങ്ങുന്നു.

ഭഗവാൻ മഹത്തത്വത്തിൽനിന്നും പ്രഞ്ചത്തെ സൃഷ്ടിക്കുന്നു. അദ്ദേഹം വേദങ്ങളെ പ്രകടമാക്കി ബ്രഹ്മദേവനു് വെളിപ്പെടുത്തി ക്കൊടുക്കുന്നു. മററുള്ള പ്രപഞ്ചത്തിലെ വസ്തുക്കളെ സൃഷ്ടിക്കുക എന്നു ള്ളജോലി ബ്രഹ്മദേവനെ ഏല്പിക്കുന്നു. ഭഗവാന്റെ ഊർജ്ജശക്തി യുടെ പ്രഭാസങ്ങളാണു്. ജീവാത്മാക്കളും മററു കാണപ്പെടുന്ന വസ്തു ക്കളും എന്നു് ജീവഗോസ്വാമിയും ബലദേവനും അഭിപ്രായപ്പെ ടുന്നു. ഭഗവാന്റെ വീക്ഷണം കൊണ്ടുമാത്രം മായ പ്രവർത്തനക്ഷമ യായിത്തീരുന്നു.

## ഭഗവാന്റെ വിവിധരൂപത്തിലുള്ള അവതാരങ്ങൾ

ഭഗവാൻ ശ്രീകൃഷ്ണൻ ജ്ഞാനികൾക്കു് ബ്രഹ്മായി പ്രത്യ ക്ഷമാകുന്നു. യോഗികൾക്കു് പരമാത്മാവായും ഭക്തനു് മധുര്യമയനും അപാരമഹിമാവും സർവ്വസൌന്ദര്യങ്ങളുടെയും മൂർത്തിമത്ഭാവമായും, സർവ്വഗുണസമ്പന്നനായും ദർശനം നൽകുന്നു. ഭഗവാൻ ശ്രീകൃഷ്ണൻ എല്ലാ ജീവാത്മാക്കളുടേയും പരമാത്മാവും, പ്രപഞ്ചത്തിലെ എല്ലാ ത്തിന്റെയും സർവ്വേശ്വരനുമാണു്. ഒരു ഭക്തനുമാത്രമേ വ്യക്തി ഗതനായ സർവ്വേശ്വരനെയും അദ്ദേഹത്തിന്റെ ഗുണഗണങ്ങളേയും പററിയുള്ള ജ്ഞാനം മുഴുവൻ ലഭിക്കുന്നുള്ളു. ശ്രീകൃഷ്ണസ്വരൂപം അതുല്യമാണു്. ഭഗവാൻ അനന്തമില്ലാത്തരൂപങ്ങളിൽ പ്രത്യക്ഷ പ്പെടുന്നു. ഈ രൂപങ്ങളെ മൂന്നുവിധമായി തിരിക്കാം. അതായതു് സ്വയംരൂപം, തദേകാത്മരൂപം, അവസ്ഥാരൂപം.

മത്സ്യം, കൂർമ്മം, വരാഹം, നരസിംഹം, വാമനം, ശ്രീരാമ ചന്ദ്രൻ, ശ്രീകൃഷ്ണൻ എന്നിവയെല്ലാം തന്നെ ഭഗവാന്റെ ലീലാ വതാരങ്ങളാണു്. ഗുണാവതാരങ്ങളും മന്വന്തരാവതാരങ്ങളുമുണ്ടു്. നാലു സനകാദിയോഗീശ്വരന്മാർ, നാരദൻ, പൃഥു, പരശുരാമൻ



digitized by www.sreyas.in

ബ്രഹ്മാവു്, വൈകുണ്ഠത്തിൽ ആദിശേഷൻ, ഭൂമിയെ ധരിച്ചു കൊണ്ടിരിക്കുന്ന അനന്തൻ എന്നിവരാണു് ഈശ്വരനിൽനിന്നും നേരിട്ടു ശക്'തി ലഭിക്കുന്ന പ്രധാന അവസ്ഥാവതാരങ്ങൾ സനകാദികളിൽ ജ്ഞാനശക്'തി, നാരദനിൽ ഭക്തിശക്'തി ബ്രഹ്മാവിൽ സൃഷ്ടിശക്'തി, അനന്തനിൽ ഭൂമിയെ ധരിക്കുവാനുള്ള ശക്'തി, ശേഷനിൽ ഭഗവാനെ സേവിക്കുവാനുള്ള ശക്'തി, പൃഥുവിൽ ജനങ്ങളുടെ നിലനില്പിനുപയുക്'തമായ ശക്'തി, പരശുരാമനിൽ ശത്രുസംഹാരശക്'തി എന്നിങ്ങനെയാണു് ഭഗവാന്റെ ശക്'തി അവരിൽ വീതിക്കപ്പെട്ടിട്ടുള്ളതു്.

## ശ്രീ രാധാകൃഷ്ണൻ

പരമാത്മാവും അവതാരങ്ങളും ഒന്നുതന്നെ. അവർ ജീവാത്മാക്കളെപ്പോലെ അംശങ്ങളല്ല. ഭഗവാൻ എത്രയോ അധികം രൂപങ്ങളെടുക്കുന്നു. അവയിൽ മുഖ്യം ശ്രീകൃഷ്ണനാണു്. ശ്രീരാധ ശ്രീകൃഷ്ണന്റെ ഹ്ലാദിനീ ശക്'തിയാണു്. ഭഗവാൻ സർവ്വജീവാത്മാക്കളുടേയും നാഥനും സർവ്വവ്യാപിയുമാണു്,

## ജീവൻ

ജീവൻ ഒരണുവിന്റെ വലുപ്പത്തിലുള്ളതാണു്. അതു് ഭഗവാന്റെ ശാശ്വതസേവകനാണു്. അഗ്നിയോടു് ഒരു തീപ്പൊരിക്കും, സൂര്യനോടു് രശ്മികൾക്കും ഉള്ള ബന്ധമാണു് ജീവനു് ഈശ്വരനോടുള്ളതു്. സൂര്യരശ്മി സൂര്യനിൽനിന്നു ബഹിർഗമിക്കുന്ന സൂര്യന്റെ അംശംതന്നെയാണെങ്കിലും അതു് സൂര്യനല്ല. അതുപോലെ തന്നെ, ജീവനും അതിന്റെ സ്വതസ്സിദ്ധമായ ചൈതന്യത്തെ സംബന്ധിച്ചിടത്തോളം ഈശ്വരസാമ്യമുള്ളതാണെങ്കിലും, അതിന്റെ മൃഗീയപ്രകൃതിയാലും. അതിനെ മായയ്ക്കു് സ്വാധീനിക്കാൻ കഴിവുള്ളതായതുകൊണ്ടും അതു് ഈശ്വരനല്ല

ആത്മാവു് മായയുടെ ശക്'തിയാൽ ബദ്ധനാണു്. തന്റെ സ്വന്തമായതും ഒഴിച്ചുകൂടാത്തതും വാസ്തവമായതും ദിവ്യവും ആയ പ്രകൃതിയെ മായ മറപ്പിക്കുന്നു. മായയാൽ പ്രകാശിപ്പിക്കപ്പെട്ടതും ഭ്രമിപ്പിക്കപ്പെട്ടതുമായ ജീവനു് പ്രകൃത്യാ ശ്രീകൃഷ്ണനെപ്പററിയുള്ള ജ്ഞാനം ഉണ്ടാകാൻ തരമില്ല. അതുകൊണ്ടു് ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ കാരുണ്യാതിരേകത്താൽ വേദങ്ങളെ സൃഷ്ടിച്ചു. അതുകൂടാതെ വേദശാസ്ത്രങ്ങൾ, ഗുരു സഹജാവബോധം എന്നിവയിൽകൂടി പ്രക



digitized by www.sreyas.in

ടമാകുകയും ചെയ്യുന്നു. അപ്പോൾ, ശ്രീകൃഷ്ണൻ തന്റെ ഭഗവാനും രക്ഷകനുമാണെന്നു് ജീവനു് ബോദ്ധ്യപ്പെടുന്നു.

ശ്രീകൃഷ്ണപ്രേമം അഥവാ പരാഭക്തിയിൽക്കൂടി ജീവനു് ഈശ്വര സാക്ഷാൽക്കാരം ലഭിക്കാം. ഭക്തി കർമ്മത്തിന്റെ ശക്തിയെ കീഴടക്കുന്നു. ഭക്തിയാൽ ഈശ്വരതുല്യമായ ഒരവസ്ഥയിലെത്തുന്നു എങ്കിലും, ഭക്തൻ ഭഗവാനിൽ വിലയം പ്രാപിക്കുന്നില്ല. അയാൾ ജനനമരണചക്രത്തിൽനിന്നും സ്വതന്ത്രനാകുന്നു.

## ഭക്തിയുടെ ഉൽക്കർഷം

ഗാഢവും സമ്പൂർണ്ണവുമായ ഭക്തികൊണ്ടു മാത്രമേ ഈശ്വരനെ സാക്ഷാൽക്കരിക്കുവാൻ സാദ്ധ്യമാവുകയുള്ളു. എന്നു് ചൈതന്യമഹാപ്രഭു പഠിപ്പിച്ചു. കർമ്മനിരതമായ ജീവിതം നയിക്കുന്ന ഒരാൾക്കു് മോക്ഷത്തിനു് വല്ലമാർഗ്ഗവുമുണ്ടോ എന്നു് മഹാപ്രഭുവിനോടു് ചോദിച്ച ഒരു രാജമന്ത്രിക്കു് അദ്ദേഹം ഇപ്രകാരം മറുപടി എഴുതി: ''ഒരു വേശ്യ തന്റെ കുടുംബത്തിൽ ജീവിച്ചുകൊണ്ടുതന്നെ നിരന്തരം തന്റെ ജാരനേപ്പറ്റി ചിന്തിക്കുന്നതുപോലെ, നിങ്ങളും നിങ്ങളുടെ കർത്തവ്യങ്ങൾ നിർവ്വഹിച്ചുകൊണ്ടുതന്നെ നിരന്തരം ശ്രീഹരിയെ ധ്യാനിക്കുക.''

ശ്രീചൈതന്യന്റെ അഭിപ്രായത്തിൽ ഭക്തിയെ വളർത്തിയെടുക്കുന്നതിൽനിന്നു്, ശ്രദ്ധ ഉണ്ടാകുന്നു. ശ്രദ്ധ തീവ്രമാകുമ്പോൾ അതിനെ പ്രേമമെന്നു പറയുന്നു.

രുചിയിൽനിന്നും ആസക്തിയും ആസക്തിയിൽനിന്നും ശ്രീകൃഷ്ണനിൽ രതിയും ഉണ്ടായിത്തീരുന്നു. ആ വികാരം വർദ്ധിക്കുമ്പോൾ അതു പ്രേമമായി പരിണമിക്കുന്നു. ഇതാണു് ശ്രീകൃഷ്ണഭക്തിയുടെ സ്ഥിരമായ അവസ്ഥ.

കരിമ്പിൽനിന്നും, കരിമ്പിൻ നീരും, ശർക്കരയും, പഞ്ചസാരയും, കൽക്കണ്ടവും, ലഭിക്കുന്നതുപോലെ പ്രേമം വളരുമ്പോൾ അതിൽനിന്നു ക്രമത്തിൽ, സ്നേഹം, പ്രണയം, അനുരാഗം, ഭാവം, മഹാഭാവം എന്നിവ ക്രമത്തിൽ വളരുന്നു.

ഭാവവും രസവും ഒരുമിച്ചുചേരുമ്പോൾ അതു് വിഭാവവും അനുഭാവവും, സാത്വികവും, വ്യഭിചാരിയുമായി മാറുന്നു. ശർക്കരയും, കുരുമുളകും, പച്ചക്കർപ്പൂരവും ചേരുമ്പോൾ തയിരു ''രസാൽ''



digitized by www.sreyas.in

എന്ന അതിമധുരമായ ഒരു പദാർത്ഥമായി മാറുന്നതുപോലെയാണതു്.

വിഭാവം രണ്ടുതരമാണു്. 1. ശ്രീകൃഷ്ണനാൽ ഭക്തഹൃദയത്തിൽ ഉജ്ജ്വലിക്കപ്പെടുന്ന ആലംബനം 2. ഭഗവാൻെറ മുരളീരവശ്രവണാദികളാൽ ഹൃദയത്തിലുണർത്തപ്പെടുന്ന ഉദ്ദീപനം. അനുഭവത്തെ, പുഞ്ചിരി, സംഗീതം, നൃത്തം, എന്നിവകൊണ്ടു് ഉത്തേജിപ്പുന്നു. മാന്ദ്യവും മററു വികാരഭേദങ്ങളും സാത്വികാനുഭവങ്ങളിൽ പെടുന്നു. വ്യഭിചാരീഭാവമാകട്ടെ ആനന്ദം, പുളകം, എന്നിങ്ങനെ മുപ്പത്തിമൂന്നു തരത്തിലുണ്ടു്.

രസങ്ങൾ അഞ്ചു വിധത്തിലുണ്ടു്. അവ ശാന്തം, ദാസ്യം, സഖ്യം, വാത്സല്യം, മാധുര്യം എന്നിവയാണു്. ശാന്തരസത്തിൽ രതി പ്രേമത്തിൻെറ നിലയിലേക്കുയരുന്നു. ദാസ്യത്തിൽ രാഗത്തിലേയ്ക്കും, സഖ്യം വാത്സല്യവും ഉച്ചനിലയാകുന്ന അനുരാഗത്തിലേക്കുമുയരുന്നു.

## ശ്രീകൃഷ്ണപ്രേമം - ഏററവും മഹത്തായ നേട്ടം

പ്രേമീഭക്തൻ ഏതു സമയത്തും ഭഗവാനുമായുള്ള സല്ലാപത്തിലേപ്പെടുന്നു. ലൌകീകങ്ങളായ ദുഃഖങ്ങളൊ ക്ലേശങ്ങളൊ ഒന്നുംതന്നെ ആ ഭക്തനെ ബാധിക്കുന്നില്ല. ലൌകീകവസ്തുക്കളോടൊന്നും അദ്ദേഹത്തിന്നു് ആകർഷണമില്ല; ഭയമില്ല. പ്രാപഞ്ചികങ്ങളായ വിജയങ്ങളെക്കുറിച്ചു് ആ ഭക്തനു് ഒരു ശ്രദ്ധയുമില്ല. അദ്ദേഹം ശ്രീകൃഷ്ണനുമായുള്ള സംയോഗത്തിൽ മാത്രം അത്യധികം ആഗ്രഹിക്കുന്നു.

ജീവിതത്തിൽ നേടേണ്ടതായ ഏററവും മഹത്തായ ലാഭം ശ്രീകൃഷ്ണപ്രേമമാണു്. ഭക്തിയാണതു് ലഭിക്കുവാനുള്ള മാർഗ്ഗം. ശ്രീകൃഷ്ണപ്രേമമാണു് ജീവിതത്തിൻെറ പരമമായ നേട്ടം. ഈ പ്രേമം സ്വാർത്ഥരഹിതമായ ഭഗവൽസേവയിൽ ഭക്തനെ നിരതനാക്കി ഭഗവാൻെറ മാധുര്യത്തെ ആസ്വദിക്കുവാൻ സഹായിക്കുന്നു. ഭക്തികൊണ്ടുമാത്രമേ ശ്രീകൃഷ്ണനെ ലഭിക്കയുള്ളു. അതുകൊണ്ടുതന്നെയാണതിനെ അവിദ്ധ്യ എന്നു പറയുന്നതു്. ധനം. സുഖസൗകര്യങ്ങളെ തരികയും, സുഖസൗകര്യങ്ങളെ അനുഭവിക്കുമ്പോൾ പ്രാപഞ്ചികദുഃഖങ്ങൾ സ്വയം നശിക്കയും ചെയ്യുന്നതുപോലെ ഭക്തി, കൃഷ്ണപ്രേമത്തിന്നു് കാരണമാകുകയും, ജനന



digitized by www.sreyas.in

മരണരൂപമാകുന്ന സംസാരചക്രം സ്വയം നശിച്ചുപോകുകയും ചെയ്യുന്നു. ദുഃഖങ്ങളിൽനിന്നുമുള്ള മോചനവും പുനർജ്ജന്മത്തിന്റെ നാശവും അല്ല യഥാർത്ഥത്തിൽ പ്രേമത്തിന്റെ ഫലം. മോക്ഷം പ്രേമത്തിന്റെ ദാസിയാണ്. അതുകൊണ്ട് ശ്രീകൃഷ്ണപ്രേമം ഏററവും പരമമായ ലാഭമായി കരുതപ്പെടുന്നു.

## ചൈതന്യന്റെ മററുപദേശങ്ങൾ

ചൈതന്യമഹാപ്രഭുവിന്റെ സിദ്ധാന്തങ്ങളിൽ പ്രാധാന്യമർഹിക്കുന്നത് ഗുരുവിനെ ആദരിക്കുന്നതിന്നാണ്. വേദാദ്ധ്യയനം, ഭാഗവതപാരായണം എന്നിവയും, നിർദ്ദിഷ്ടങ്ങളാണ്. സദാചാരങ്ങളെ ശ്രദ്ധാപൂർവ്വം പരിപാലിക്കേണ്ടതും, സഹജീവികളോട് കരുണ, വിനയം, ഹൃദയശുദ്ധി, ലൌകികാഗ്രഹങ്ങളിൽ നിന്നുമുള്ള സ്വാതന്ത്ര്യം, ശാന്തത, സത്യം എന്നീ ഗുണങ്ങൾ വളർത്തിക്കൊണ്ടുവരേണ്ടതും അത്യന്താപേക്ഷിതമാണ്. ജാതിവ്യത്യാസം നിഷ്കാസനം ചെയ്യണം. ആക്കം ഭഗവൽക്കാരുണ്യത്തിന്ന് പാത്രമാകാം.

താഴെ പറയുന്ന ഗുണങ്ങൾ ഒരാളെ വൈഷ്ണവനാക്കുന്നു. അദ്ദേഹം, കരുണ, സത്യം, പവിത്രത, നിഷ്കളങ്കത, ദയാലുത്വം, സൗമ്യത, പരിശുദ്ധി, വിദ്വേഷരാഹിത്യം, വിനയം, ശാന്തി, മൃദുലത, സൌഹാർദ്ദം, മൌനം, എന്നീ ഗുണങ്ങളെ അവശ്യം തന്നിൽ വളർത്തിയെടുക്കേണ്ടതാണ്. അദ്ദേഹം ഒരു വിശ്വസഹായിയാണ്. ശ്രീകൃഷ്ണനിൽ സമ്പൂർണ്ണ ശരണാഗതനും ആഗ്രഹരഹിതനുമാണ്. അദ്ദേഹം ഭക്ഷണത്തിൽ പരിവർജ്ജന ശീലമുള്ളവനും ആത്മനിയന്ത്രണമുള്ളവനുമാണ്. ഷഡ്‌വൈരികളെയും അദ്ദേഹം ജയിച്ചവനമാണ്. അദ്ദേഹം മററുള്ളവരെ മാനിക്കയും സ്വയം മാന്യതയെ നിരസിക്കയും ചെയ്യുന്നു.

## സങ്കീർത്തനം-പരമമായ ആരോഗ്യദായിനി

ഈ കലികാലത്ത് പരമമായ ആരോഗ്യപ്രദായിനിയാണ് നാമസങ്കീർത്തനം. അത് വൈദികയജ്ഞങ്ങൾക്ക് തുല്യമാണ്. യഥാർത്ഥ ത്യാഗി, ശ്രീകൃഷ്ണപാദലബ്ധിയാൽ സമ്മാനിതനാകുന്നു. ലോകത്തേയും പാപങ്ങളെയുമെല്ലാം ജയിക്കുവാൻ സങ്കീർത്തനം നിങ്ങളെ സഹായിക്കുന്നു. അത് ആത്മപരിശുദ്ധിയേയും എല്ലാവിധ ഭക്തിയേയും പ്രദാനം ചെയ്യുന്നു. അതിന്ന് കാല



digitized by www.sreyas.in

ദേശാദികളില്ല. അതു് എവിടെയും പ്രവർത്തനക്ഷമമാണു്. അതിന്നു് സർവ്വശക്തി എന്നും പേർ ഉണ്ടു്.

തൃണാദപി സുനീചേന തരോരപി സഹിഷ്ണുനാ
അമാനിനാ മാനദേന കീർത്തനീയ: സദാഹരി:

(എപ്പോഴും ചവുട്ടിത്താഴ്ത്തപ്പെടുന്ന) ഒരു പുല്ലിനേക്കാം വിനീതനും, ഒരു വൃക്ഷത്തേക്കാം ക്ഷമാശീലവും കാരുണ്യവും ഉള്ളവനും (ഒരു വൃക്ഷം വെട്ടിമുറിക്കപ്പെടുമ്പോഠ രോദനം ചെയ്യുന്നില്ല. വെയിൽകൊണ്ടു കരിയുമ്പോഠപോലും ജലത്തിന്നത്ഥിക്കുന്നില്ല. നേരേമറിച്ചു് തന്നിലുള്ള ഫലങ്ങളെ അത്ഥികഠക്കു് കാരുണ്യപൂർവ്വം പ്രദാനം ചെയ്യുന്നതിൽ ഉത്സുകനുമാണു്. മഴയും വെയിലും ക്ഷമയോടെ സഹിക്കുകയും തന്റെ തണലിൻകീഴിൽ പരന്മാരെ വെയിലിൽനിന്നും മഴയിൽനിന്നും രക്ഷിക്കുകയും ചെയ്യുന്നു.) എത്ര തന്നെ സ്വയം മാന്യനായിരുന്നാലും ആ മാന്യതയെ ആഗ്രഹിക്കാതെ അന്യക്കു് എല്ലാ ബഹുമതികളും നൽകുന്നതിൽ സന്തോഷിക്കയും ചെയ്യുന്നു (ഭഗവാന്റെ സർവ്വാന്തര്യ്യാമിത്വത്തിൽ വിശ്വസിക്കുന്നു). മേൽ പറഞ്ഞ പ്രകാരമുള്ള ഒരു ഭക്തൻ ഹരിനാമം ജപിക്കുന്നു. ആദ്ദേഹം ശ്രീകൃഷ്ണപ്രേമത്തിന്നർഹനാകുന്നു.

# അദ്ധ്യായം 13

## ഹിന്ദുതത്വശാസ്ത്രം III

### (ശൈവസിദ്ധാന്തവും ശക്തിസിദ്ധാന്തവും)

### ശൈവസിദ്ധാന്തം

#### ആമുഖം

ശൈവമതത്തെക്കുറിച്ചു് പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളിൽ നാലു സമ്പ്രദായങ്ങളെക്കുറിച്ചു പറയുന്നു. അവ നകുലീശപാശുപതം, ശൈവം, പ്രത്യഭിജ്ഞം, രസേശ്വരം എന്നിവയാണു്.

ദാക്ഷിണാത്യ ശൈവമതത്തെയാണു് ശൈവസിദ്ധാന്തമെന്നു പറയുന്നതു്. ഒരു ഗ്രന്ഥകത്താവിൽ മാത്രമല്ല അതിന്റെ ഉത്ഭവം ആരോപിക്കപ്പെട്ടിട്ടുള്ളതു്. അതു് ശ്രീശങ്കരന്റെ അദ്വൈതത്തിനും ശ്രീരാമാനുജന്റെ വിശിഷ്ടാദ്വൈതത്തിന്നും മദ്ധ്യവത്തിയായ ഒന്നാണു്. അതിലെ ഗ്രന്ഥങ്ങഠ പ്രധാനമായും 1. ഇരു



digitized by www.sreyas.in

പത്തെട്ടു ശൈവാഗമങ്ങൾ 2. തിരുമുറൈ എന്ന പേരിൽ അറിയപ്പെടുന്ന ശൈവഗീതസമാഹാരം 3. ശൈവസിദ്ധന്മാരുടെ ജീവചരിത്രസമാഹാരമായ പെരിയപുരാണം 4. മെയ്ക്കണ്ടരുടെ ശിവജ്ഞാനബോധം 5. അരുൾനന്ദിയുടെ ശിവജ്ഞാനസിദ്ധിയാർ. 6. ഉമാപതിയുടെ കൃതികൾ ഇവയാണ്. പിന്നീടുണ്ടായിട്ടുള്ള ശൈവസിദ്ധാന്ത സമ്പ്രദായത്തിന്റെ അടിസ്ഥാനം തിരുമൂലരുടെ തിരുമന്ത്രം എന്നകൃതിയാണ്.

ശൈവ സിദ്ധാന്തത്തിലെ പ്രധാനമായ തത്വം, ശ്രീപരമേശ്വരനാണ് പരമമായ സത്യം എന്നും, ശിവന്റെ സത്തയോടു തുല്യമാണ് ജീവാത്മാവ് എങ്കിലും അതിന് ശിവനോട് ഐക്യം ഇല്ല എന്നുമുള്ളതാണ്. പതി (ഈശ്വരൻ) പശു (ആത്മാവ്) പാശം (ബന്ധങ്ങൾ) പ്രപഞ്ചത്തിന്റെ മൌലികഘടകങ്ങളായ മുപ്പത്തിആറു തത്വങ്ങൾ എന്നിവയെല്ലാം യഥാർത്ഥങ്ങളാണ്.

ശൈവസിദ്ധാന്തം വേദാന്തത്തിന്റെ കറകളഞ്ഞ സത്താണ്. ക്രിസ്തുവർഷാരംഭത്തിന്നു മുമ്പുതന്നെ അത് ദക്ഷിണേന്ത്യയിൽ പ്രചാരത്തിൽ ഉണ്ടായിരുന്നു. ശൈവസിദ്ധാന്ത സമ്പ്രദായകേന്ദ്രങ്ങൾ തിരുനൽവേലിയും മധുരയും ആയിരുന്നു. ഇപ്പോഴും ദക്ഷിണേന്ത്യയിൽ ശൈവമതത്തിന്നു വളരെ പ്രചാരമുണ്ട്. വൈഷ്ണവമതത്തിന്റെ എതിരാളിയാണ് ശൈവമതം.

## പരമാത്മാവിന്റെ സ്വഭാവം

പരമാത്മാവിനെ ശിവനെന്നു വിളിക്കുന്നു. അദ്ദേഹം അനന്തമായ ചേതനയാണ്. അദ്ദേഹം ശാശ്വതനനും, അവ്യയനും, അരൂപിയും, സ്വതന്ത്രനും, സർവ്വവ്യാപിയും സർവ്വജ്ഞനും, അദ്വിതീയനും, ആദ്യന്തരഹിതനും, അകാരണനും, കളങ്കരഹിതനും, സ്വയംഭൂവും, സദാ സ്വതന്ത്രനും, ശുദ്ധനും, പരിപൂർണ്ണനുമാണ്. കാലത്തിന് അദ്ദേഹത്തെ ബാധിക്കുവാൻ തരമില്ല. അദ്ദേഹം പരമാനന്ദസ്വരൂപനും പരമജ്ഞനനുമാണ്. ദോഷരഹിതനും സർവ്വകർത്താവും സർവ്വജ്ഞാതാവുമാണ്.

ശ്രീപരമേശ്വരൻ പ്രേമമൂർത്തിയാണ്. ഭഗവാന്റെ കാരുണ്യം അപാരമാണ്. അദ്ദേഹം രക്ഷകനും ഗുരുവുമാണ്. പ്രാപഞ്ചികാടിമത്വത്തിൽനിന്നും ജീവാത്മാക്കളെ സ്വതന്ത്രരാക്കുകയാണ് ഭഗവാന്റെ കർത്തവ്യം. ജീവാത്മാക്കളോടുള്ള പ്രേമാതിരേകത്താൽ



digitized by www.sreyas.in

ഭഗവാൻ ഒരു ഗുരുവിന്റെ രൂപം സ്വീകരിക്കുന്നു. എല്ലാവരും തന്നെ അറിയണമെന്നും ശിവപദം പ്രാപിക്കണമെന്നും ഭഗവാൻ ആഗ്രഹിക്കുന്നു. ജീവാത്മാക്കളുടെ പ്രയത്നങ്ങളെ ഭഗവാൻ ശ്രദ്ധിക്കയും അവരുടെ പുരോഗതിയിൽ അവരെ സഹായിക്കയും ചെയ്യുന്നു. ജീവാത്മാക്കളെ എല്ലാബന്ധങ്ങളിൽനിന്നും ഭഗവാൻ സ്വതന്ത്രരാക്കുന്നു.

## ഭഗവാന്റെ പഞ്ചകൃത്യങ്ങൾ

ഭഗവാന്റെ പഞ്ചകൃത്യങ്ങൾ, സൃഷ്ടി, സ്ഥിതി, സംഹാരം, തിരോഭാവം, അനുഗ്രഹം എന്നിവയാണ്. അവയെ ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, മഹേശ്വരൻ, സദാശിവൻ എന്നിവരുടെ കർത്തവ്യങ്ങളായി കണക്കാക്കപ്പെട്ടിരിക്കുന്നു.

## ശിവനും ശക്തിയും മായയും

സദാശിവൻ തന്റെ ശക്തിയാൽ ഈ ലോകം മുഴുവൻ വ്യാപിച്ചിരിക്കുന്നു. അദ്ദേഹം തന്റെ ശക്തിയിൽക്കൂടി പ്രവർത്തിക്കുന്നു. ശക്തി ശിവന്റെ ചേതനാശക്തിയാണ്. മഹേശ്വരശരീരം തന്നെയാണത്. ഒരു പാത്രത്തിന്റെ ആദികാരണം കുശവനാണ്. വടിയും കുശവന്റെ ചക്രവും ഉപകരണ കാരണങ്ങളാണ്. ചളിയാണ് പാത്രത്തിന്റെ ഉപാദാനകാരണം. അതുപോലെതന്നെ പരമശിവനാണ് ലോകത്തിന്റെ മൂലകാരണം. ശക്തി ഉപകരണ കാരണമാണ്. മായ ഉപാദാനകാരണവുമാണ്.

ശക്തി ചൈതന്യസ്വരൂപമായതുകൊണ്ട് ഉപാദാനകാരണമാകുന്നില്ല. ശക്തി പരിശുദ്ധമായ ചേതനയാണ്. എന്നാൽ ദ്രവ്യം അചേതനമാണ്. ശക്തി അവയുരണ്ടിനുമിടയിലുള്ള മദ്ധ്യവർത്തിയാണ്.

ശക്തി അനിച്ഛാനുസാരിയായ സഹപ്രവർത്തകയാണ്. അതിന് ശിവനിൽ നിന്നന്യമായ അസ്തിത്വമില്ല. ശിവൻ ജീവരാശികളോടുള്ള തന്റെ പരമമായ പ്രേമം മൂലം, ഈ രൂപത്തെ സ്വീകരിക്കയാണ്. ശിവൻ, തന്നെ എല്ലാവരും അറിയണമെന്നിച്ഛിക്കുന്നു.

## ശുദ്ധമായയിൽനിന്നു തത്വങ്ങളുടെ ആവിഷ്കരണം

ജീവാത്മാക്കൾക്കുവേണ്ടിയാണ് പ്രപഞ്ചത്തിൽ ആവിഷ്കരണങ്ങളുണ്ടാകുന്നത്. ഈ സൃഷ്ടി മുഴുവൻതന്നെ ജീവാത്മാക്കളുടെ



digitized by www.sreyas.in

മോക്ഷത്തിന്ന വേണ്ടിയുള്ളതാണ്. ലോകം സത്യവും യഥാൎത്ഥത്തി ലുള്ളതുമാണ്. ദ്രവ്യമയമായ ഭൂമിയും, ജീവാത്മാക്കളും ഈശ്വര ശരീരമാണ്.

സാംഖ്യശാസ്ത്രത്തിൽ ഇരുപത്തഞ്ചു തത്വങ്ങളാണ്. എന്നാൽ ശൈവ സിദ്ധാന്തത്തിൽ പ്രപഞ്ചത്തെ മുപ്പത്താറു തത്വങ്ങളിലാണ് വിഭജിച്ചിട്ടുള്ളത്. പ്രപഞ്ചത്തിന്റെ സ്ഥൂലകാരണമായ മായ യിൽനിന്നാണ് ഈ മുപ്പത്താറുതത്വങ്ങൾ ഉണ്ടാകുന്നത്. മായയെ അതിന്റെ പ്രാഥമികാവസ്ഥയിൽ ശുദ്ധ മായ എന്ന പറയുന്നു. അതിൽനിന്നും അഞ്ചു പരിശുദ്ധ തത്വങ്ങൾ ഉത്ഭവിക്കുന്നു. അവ ശിവതത്വം, ശക്തിതത്വം, സദാശിവതത്വം, ഈശ്വരതത്വം, ശുദ്ധ വിദ്യാതത്വം എന്നിവയാണ്. ഈ അഞ്ചു തത്വങ്ങളിൽക്കൂടി ശിവൻ പ്രവൎത്തിക്കുന്നു.

മായ ആദ്യം സൂക്ഷ്മതത്വങ്ങളായും, പിന്നീട് സ്ഥൂലതത്വങ്ങ ളായും പരിണമിക്കുന്നു. എല്ലാ ചേതനകളുടെയും കൎമ്മങ്ങളുടെയും അടിസ്ഥാനം ശിവതത്വമാണ്. അത് നിഷ്ക്കള ശുദ്ധ മായയാണ്. ശിവശക്തി അവളുടെ പ്രവൎത്തനം തുടങ്ങുന്നു. അപ്പോൾ ശിവൻ അനുഭോക്താവാകുന്നു. അപ്പോൾ അദ്ദേഹത്തെ സദാശിവൻ എന്നും, ശിവനിൽനിന്നും വ്യത്യസ്തനല്ലാത്തതുകൊണ്ട് സദാഖ്യനെന്നും വിളിക്കുന്നു. ശുദ്ധ മായ പ്രവൎത്തനക്ഷമയാകുന്നു. അപ്പോൾ അനു ഭോക്താവായ ശിവൻ ഭരണകൎത്താവാകുന്നു. ആ അവസ്ഥയി ലാകട്ടെ സദാശിവനിൽനിന്നും വ്യത്യസ്തനല്ലാത്ത ഈശ്വരനായി ത്തീരുന്നു. ശുദ്ധവിദ്യയാണ് യഥാൎത്ഥ ജ്ഞാനത്തിന്റെ കാരണം.

## ജീവാത്മാവിനെ ബന്ധിക്കുന്ന ബന്ധങ്ങൾ

### ആണവം കൎമ്മം മായ

ജീവാത്മാക്കൾ ശിവനെപ്പോലെ അനന്തവും സൎവ്വവ്യാപികളും ശാശ്വതങ്ങളും സൎവ്വജ്ഞന്മാരുമാണ്. എങ്കിലും അവർ സ്വയം പരി ച്ഛേദ്യരും, പരിധികൾക്കും, അജ്ഞതക്കും അല്പജ്ഞതക്കും വിധേയരും താൽക്കാലികമായ അസ്തിത്വത്തോടുകൂടിയവരുമാണെന്ന കരുതുന്നു. ഇതു് അവരുടെ ബന്ധങ്ങൾ മൂലമാണ് സംഭവിക്കുന്നത്; അതായത് ആണവം, കൎമ്മം, മായ എന്നീ മൂന്ന മലങ്ങൾ മൂലമാണ്. സൎവ്വ വ്യാപിയായ ആത്മാവിനെ അണുസദൃശനാണെന്ന കരുതുന്നതാണ് ആണവം. അതു പരിച്ഛേദമാകുന്ന തെററിദ്ധാരണക്കിടയാക്കുന്നു. രണ്ടാമത്തെ അശുദ്ധി കൎമ്മമാണ്. ആത്മാവ് അതിന്റെ പരിധികൾ ക്കുള്ളിൽനിന്ന് ചില വിധത്തിൽ പ്രവൎത്തിച്ചുകൊണ്ട് സൽക്ക



digitized by www.sreyas.in

ർമ്മങ്ങളും ദുഷ്കർമ്മങ്ങളും ചെയ്യുന്നു. കർമ്മം, ആത്മാവും ശരീരവുമായി ബന്ധിപ്പിക്കുന്നു. കർമ്മഫലങ്ങൾ ലോകത്തിൽ അനുഭവിച്ചു തീരേണ്ടതുണ്ടു്. ജ്ഞാനസമ്പാദനത്തിനും, കർമ്മഫലങ്ങളുടെ അനുഭൂതിക്കുമായി ലോകങ്ങളും ശരീരങ്ങളും ഉണ്ടായിരിക്കണം. ഇവയെ മായയാകുന്ന മൂന്നാമത്തെ അശുദ്ധി ഉണ്ടാക്കിത്തീർക്കുന്നു. മായയാണു് പ്രപഞ്ചത്തിന്റെ സ്ഥൂലകാരണം. മായയിൽക്കൂടി ആത്മാവിനു് അനുഭവങ്ങളും പരിമിതമായ ജ്ഞാനവും ലഭിക്കുന്നു.

ഈ പ്രപഞ്ചം ക്ലേശഭൂയിഷ്ഠവും നശ്വരവുമാണെന്നും ശിവത്വം പ്രാപിക്കുക അഥവാ ശിവപ്രകൃതിയെ പ്രാപിക്കുക, അഥവാ ഈശ്വരസാക്ഷാൽക്കാരം നേടുക എന്നുള്ളതുകൊണ്ടുമാത്രമേ ശാശ്വതാനന്ദവും അനശ്വരതയും പ്രാപിക്കുവാൻ സാദ്ധ്യമാവുകയുള്ളു എന്നും വളരെ കാലത്തെ അനുഭവംകൊണ്ടു മനസ്സിലാക്കുന്നു. ആ ജീവൻ വിവേകത്തേയും വൈരാഗ്യത്തേയും വളർത്തിക്കൊണ്ടു വരുന്നു; അതായതു് സത്യവും മിഥ്യയും, ശാശ്വതമായതും നശ്വരമായതും, തിരിച്ചറിയുന്നു.

## മൂന്നുതരത്തിലുള്ള പശുക്കൾ അഥവാ ജീവാത്മാക്കൾ

സിദ്ധാന്തികൾ ജീവാത്മാക്കളെ മൂന്നു തരമായി തിരിച്ചിരിക്കുന്നു. അവർ വിജ്ഞാനകാലന്മാർ, പ്രളയകാലന്മാർ, സകളന്മാർ. വിജ്ഞാനകാലന്മാർക്കു് ആണവമലങ്ങൾ മാത്രമാണുള്ളതു്. മായയും കർമ്മവും വിശ്ലേഷിക്കപ്പെട്ടിട്ടുണ്ടു്. പ്രളയകാലത്തു് മായയിൽനിന്നുമാത്രം സ്വതന്ത്രരായവരാണു്, പ്രളയകാലന്മാർ. സകളന്മാർ എല്ലാ മാലിന്യങ്ങളും ഉള്ളവരാണു്.

മാലിന്യങ്ങൾ ഈശ്വരനെ ബാധിക്കുന്നില്ല; ജീവാത്മാക്കളെ മാത്രമേ ബാധിക്കുന്നുള്ളു. ഈ മാലിന്യങ്ങളിൽനിന്നെല്ലാം സ്വതന്ത്രരായവർ ശിവത്വത്തെ അഥവാ ശിവപ്രകൃതിയെ പ്രാപിക്കുന്നു.

## ശിവത്വം അഥവാ ഈശ്വരസാക്ഷാൽക്കാരം പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങൾ

നിങ്ങൾ മോക്ഷത്തെ ആഗ്രഹിക്കുന്നുണ്ടെങ്കിൽ മൂന്നു ബന്ധങ്ങളിൽനിന്നും സ്വതന്ത്രരാകണം. എല്ലാ പാപങ്ങളുടേയും മൂലമായ മായയെ നശിപ്പിക്കണം. പുനർജ്ജന്മത്തിനു കാരണമായ എല്ലാ കർമ്മങ്ങളെയും ഇല്ലാതാക്കണം. പരിധികൾക്കുള്ളിലുള്ള ഒന്നാണു് താനെന്നുള്ള തെററായ ബോധം ജീവാത്മാവു് കളയണം.



digitized by www.sreyas.in

ഈ മൂന്നു ബന്ധങ്ങളെയും, കഠിനമായ തപസ്സ്, ശരിയായ നിഷ്ഠ, ഗുരുവിൻെറ സഹായം, അവയ്ക്കെല്ലാമുപരിയായി പരമ ശിവൻെറ കാരുണ്യം ഇവകൊണ്ടു നശിപ്പിക്കാം. ചര്യാ, ക്രിയ, യോഗം, എന്നിവയാണ് നിഷ്ഠയിൽപ്പെടുന്നത്.

ശ്രദ്ധാഭക്തിപുരസ്സരം, ചര്യയേയും, ക്രിയയേയും, യോഗത്തെയും ശീലിക്കുന്ന ആൾക്ക് പരമശിവൻെറ കാരുണ്യം ലഭിക്കുന്നു. അപ്പോൾ ഭഗവാൻ ആത്മാവിനു് ഉപദേശം കൊടുക്കുകയും സ്വയം പ്രത്യക്ഷപ്പെടുകയും, ഭക്തനിൽ പ്രകാശം നിറയ്ക്കുകയും ചെയ്യുന്നു. ജീവാത്മാവ് തൻെറ ശിവസ്വരൂപത്തെ അറിയുന്നു.

നിഷ്ഠയും കാരുണ്യവും ജ്ഞാനത്തിൽ പര്യവസാനിക്കുന്നു. പരമാനന്ദപ്രാപ്തിക്ക് അഥവാ മോക്ഷത്തിന്നു് ജ്ഞാനമാണ് പരമമായ മാർഗ്ഗം. കർമ്മവും മററു മാർഗ്ഗങ്ങളിൽ അതിൻെറ സഹായികളാണന്നേ ഉള്ളൂ.

ശിവത്വം പ്രാപിക്കൽ എന്നുവെച്ചാൽ ശിവനിൽ ജീവാത്മാവ് ലയിക്കുന്നു എന്നർത്ഥമില്ല. സ്വാതന്ത്ര്യം പ്രാപിച്ച ജീവനു് അതിൻെറ വ്യക്തിത്വം നഷ്ടപ്പെടുന്നില്ല. വ്യത്യാസങ്ങളുണ്ടെങ്കിലും ജീവൻ അന്ത:സത്തയിൽ ഐക്യം അനുഭവിക്കുന്നതാണ് ശിവത്വം. ജീവൻ ശിവപ്രകൃതിയെ പ്രാപിക്കുന്നു എങ്കിലും ശിവനാകുന്നില്ല.

## ശക്ത്യുപാസനാമാർഗ്ഗം

### ആമുഖം

ശക്തിയോഗസമ്പ്രദായത്തിൽ ശിവൻ സർവ്വവ്യാപിയും, വ്യക്തിത്വരഹിതനും, കർമ്മരഹിതനുമാണ്. അദ്ദേഹം പരിശുദ്ധ ചേതനയാണ്. ശക്തിയാകട്ടെ വീര്യമേറിയതുമാണ്. പ്രകാശവും വിമർശവും തമ്മിലെന്നപോലെ ശിവനും ശക്തിയും തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു ശക്തി അഥവാ വിമർശം പരിശുദ്ധ ചേതനയിലടങ്ങിയിട്ടുള്ള വീര്യവിശേഷമാണ്. വിമർശം ജഗത്തിലെ പ്രത്യേകതകൾക്കെല്ലാം കാരണമാകുന്നു. ശിവൻ ചിത്താണ്. ശക്തിയാകട്ടെ ചിദ്രൂപിണിയുമാണ്. ശക്തിയെ അനുസരിച്ചുകൊണ്ട് ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നു. ഇച്ഛാജ്ഞാനക്രിയാദികൾ ശക്തിയിലുണ്ട്. ശിവ



digitized by www.sreyas.in

നം ശക്തിയും ഒന്നുതന്നെ. ശക്തിതത്വം ശിവതത്വം അപരിച്ഛേദ്യങ്ങളാണ്. ശിവൻ എപ്പോഴും ശക്തിതന്നെയാണ്.

## ശിവതത്വം ശക്തിതത്വം

പരമശിവൻെറ സൃഷ്ട്യാത്മികാഭാവത്തെ ശക്തി എന്നു പറയുന്നു. ശക്തിതത്വം ശിവൻെറ ഇച്ഛയാണ്. പ്രപഞ്ചത്തിൻെറ മുഴുവൻ യോനിയും ബീജവും അതുതന്നെയാണ്.

ശിവന് രണ്ടു ഭാവമുണ്ട്. ഒരു ഭാവത്തിൽ ശിവൻ പരമവും വ്യതിയാനരഹിതവുമായ സച്ചിദാനന്ദമാണ്. ഇതു് പരാസംവിത് ആണ്. നിഷ്കളശിവൻ നിർഗ്ഗുണശിവനുമാണ്. അദ്ദേഹത്തിനു് ക്രിയാത്മികാശക്തിയുമായി ബന്ധമില്ല. മറേറ ഭാവത്തിൽ അദ്ദേഹം പ്രപഞ്ചത്തെ മാററിമറിക്കുന്നു. ഈ മാററത്തിൻെറ കാരണം ശിവതത്വമാണ്. ശക്തിതത്വമാണ് ബ്രഹ്മത്തിൻെറ ആദ്യത്തെ ആഗന്തുകഭാവം. ഈ ശിവതത്വവും ശക്തിതത്വവും അപരിച്ഛേദ്യമാണ്.

## ശക്തി മായയുടെ നിയന്താവ്

മായ അഥവാ പ്രകൃതി, ശക്തിയുടെ യോനിയിൽ ഉള്ളതാണ്. മായ ഈ ലോകത്തിൻെറ ഭൂമികയാണ്. മായ ലയാവസ്ഥയിലും പ്രബലമായി വർത്തിക്കുന്നു. സൃഷ്ടിയിൽ മായ ശക്തിയുള്ളവളാണ്. മായ സ്വയം വളരെയേറെ സ്ഥൂലബീജങ്ങളായും എല്ലാ പ്രപഞ്ചവസ്തുക്കളുടെയും അവയവങ്ങളായും ശക്തിയുടെ നിർദ്ദേശമനുസരിച്ച് പരിണമിക്കുന്നു.

ശക്തിസമ്പ്രദായത്തിലും മുപ്പത്തി ആറു തത്വങ്ങൾ ഉണ്ടു്.

## ശക്തി സർവ്വാന്തര്യാമിയായ ഈശ്വരൻെറ ക്രിയാത്മികാഭാവമാണ്

സർവ്വാന്തര്യാമിയായ ഭഗവാൻെറ ക്രിയാത്മികഭാവമാണ് ശക്തി. ശിവനോ, ബ്രഹ്മമോ പരിവർത്തനരഹിതമായ ചേതനയും. ഭഗവാൻെറ പരിവർത്തനക്ഷമമായ ഭാവമാകുന്ന ശക്തിയാണ് മനസ്സും ദ്രവ്യവുമാകുന്നതു്. ശക്തി വീര്യത്തിൻെറ മൂർത്തിമദ്ഭാവമാണ്. പ്രപഞ്ചനാടകത്തിൻെറ സംവിധായകനും ശക്തിയാണ്. ഭഗവാൻെറ ലീലാവിലാസങ്ങളെ പരിരക്ഷിക്കുന്നതും ശക്തിയാണ്. ഈ പ്രപഞ്ചത്തിൻെറ അവലംബവും ശക്തിയാണ്.



digitized by www.sreyas.in

ജഗന്മാതാവും, ദുർഗ്ഗാ, ചണ്ഡികാ, ചാമുണ്ഡി, ത്രിപുരസുന്ദരി, രാജേശ്വരി, ലളിതാ, കുണ്ഡലിനി, പാർവ്വതി എന്നിവരും ശക്തി തന്നെയാണ്. അഗ്നിയും അതിൻെറ ദഹനശക്തിയും തമ്മിൽ അന്തരമില്ലാത്തതുപോലെ ഈശ്വരനും, ശക്തിയും വ്യത്യസ്തമല്ല.

പരമശിവൻെറ ശക്തിയാണ് ദേവി. ദേവി ജഡശക്തിയും ചിത്ശക്തിയുമാണ്. പ്രകൃതി ജഡശക്തിയാണ്. ശുദ്ധമായ, ചിത്ശക്തിയാണ്. നാദം ബിന്ദു എന്നിവയെല്ലാം ശക്തിയുടെ വിവിധഭാഗങ്ങളെ സൂചിപ്പിക്കുന്ന നാമങ്ങളാണ്. ശക്തി പ്രകൃതിയും മായയും മഹാമായയും ശ്രീവിദ്യയും ആണ്. ശക്തി ബ്രഹ്മംതന്നെയാണ്. ശക്തി ദശമഹാവിദ്യാരൂപത്തിൽ മഹാദേവൻെറ മുമ്പിൽ പ്രത്യക്ഷയായി. ആ ദശമഹാവിദ്യകൾ, കാളീ, ബഗളാമുഖി, ഛിന്നമസ്താ, ഭുവനേശ്വരി, മാതംഗീ, ഷോഡശീ, ധൂമവതി, ത്രിപുരസുന്ദരീ, താരാ, ഭൈരവി എന്നിവരാണ്.

ശക്തി ചിദ്രൂപിണിയാണ്; പരിശുദ്ധ പരമാനന്ദ ചേതനയുമാണ്. ശക്തി പ്രകൃതിയുടെ മാതാവാണ്. അവൾ സ്വയം പ്രകൃതിയുമാണ്. അവൾ ഈ ജഗത്തിനെ സൃഷ്ടിക്കുന്ന ജഗത് ജനനിയാണ്; മഹിഷാസുരമർദ്ദിനിയാണ്; ഭ്രാന്തിനാശിനിയാണ്; (എല്ലാ മിഥ്യാഭ്രമങ്ങളേയും നശിപ്പിക്കുന്നവൾ) ദാരിദ്ര്യങ്ങളെ നശിപ്പിക്കുന്ന ദാരിദ്ര്യനാശിനിയാണ്.

പ്രപഞ്ചം ശക്തിയുടെ ഒരു ആവിഷ്കരണമാണ്. ജഗദംബയുടെ ദിവ്യപാദപാംസുക്കൾ മാത്രമാണ് നാം കാണുന്ന നിരവധി പ്രപഞ്ചവ്യൂഹങ്ങൾ. അമ്മയുടെ യശസ്സ് അനിർവ്വചനീയമാണ്. അമ്മയുടെ തേജസ്സ് വർണ്ണനാതീതമാണ്. അമ്മയുടെ മാഹാത്മ്യം നിർണ്ണയിക്കാൻ സാദ്ധ്യമല്ലാത്തതാണ്. ആത്മാർത്ഥതയുള്ള തൻെറ ഭക്തന്മാരിൽ അമ്മ കാരുണ്യം വർഷിക്കുന്നു. അമ്മ ജീവാത്മാവിനെ ഒരു ചക്രത്തിൽ നിന്നു മറെറാരു ചക്രത്തിലേക്കുയർത്തി, ഒരവസ്ഥയിൽനിന്നുമുപരിയായ മറെറാരവസ്ഥയിലേക്കു നയിച്ച് സഹസ്രാരചക്രത്തിൽ പരമശിവനുമായി യോജിപ്പിക്കുന്നു.

## അമ്മയുടെ അവതാരഭേദങ്ങൾ

പരമാത്മാവിനെ പ്രതിനിധീകരിക്കുന്നത് ശിവനും, അദ്ദേഹത്തിൻെറ ശക്തിയെ ശിവപത്നിയായ ശക്തി, ദുർഗ്ഗ അഥവാ കാളിയുമാണ്. ദമ്പതികൾ അവരുടെ കുടുംബക്ഷേമത്തെ അന്വേ



digitized by www.sreyas.in

ഷിക്കുന്നതുപോലെ ശിവനും തന്റെ ശക്തിയും ഈ ലോകക്ഷേമത്തെ അന്വേഷിക്കുന്നു.

ജഗന്മാതാവിനു് എവിടെയും മൂന്നു ഭാവങ്ങളുണ്ടു്. ദേവിയിൽ മൂന്നു ഗുണങ്ങളുമുണ്ടു്; അതായതു് സത്വം രജസ്സു് തമസ്സു്. ഇവ മൂന്നും ദേവിയിലടങ്ങിയിരിക്കുന്നു. ദേവി ഇച്ഛാശക്തിയായും ക്രിയാശക്തിയായും ജ്ഞാനശക്തിയായും പ്രകടീഭൂതയാകുന്നു. ബ്രഹ്മാവുമായി യോജിച്ചു്, ബ്രഹ്മശക്തി അതായതു് സരസ്വതിയായിത്തീരുന്നു. വിഷ്ണുവുമായി സംയോഗംകൊണ്ടു് വിഷ്ണുശക്തിയായ മഹാലക്ഷ്മിയും, പരമശിവനുമായുള്ള ബന്ധത്താൽ ശിവശക്തിയായ ഗൗരിയുമായും ഭവിക്കുന്നു. അതുകൊണ്ടു് ദേവിയെ ത്രിപുരസുന്ദരി എന്നു വിളിക്കുന്നു.

പ്രകൃതിയുടെ അഥവാ ദേവിയുടെ അഞ്ചു പ്രധാനരൂപങ്ങൾ രാധ, ദുർഗ്ഗാ, ലക്ഷ്മി, സരസ്വതി, സാവിത്രി എന്നിവയാണു്. ദുർഗ്ഗ, മധുകൈടഭന്മാരെ വിഷ്ണുവിൽക്കൂടി നിഗ്രഹിച്ചു. മഹാലക്ഷ്മിയുടെ നിലയിൽ മഹിഷാസുരനെ നിഗ്രഹിച്ചു. സരസ്വതിയുടെ നിലയിൽ ശുംഭനിശുംഭന്മാരെയും അവരുടെ സഹായികളായ ധൂമ്രലോചനൻ, ചണ്ഡൻ മുണ്ഡൻ രക്തബീജൻ എന്നിവരെയും നിഗ്രഹിച്ചു.

## ജഗദംബയുടെ ആസ്ഥാനം

ജഗദംബയുടെ അഥവാ ത്രിപുരസുന്ദരിയുടെ ആസ്ഥാനത്തിനു് ശ്രീനഗരം എന്നു പറയുന്നു. ആ രാജധാനിക്കു് ഇരുപത്തഞ്ചു തത്വങ്ങളെ പ്രതിനിധീകരിക്കുന്ന ഇരുപത്തഞ്ചു മതിൽക്കെട്ടുകളുണ്ടു്. അതിന്റെ മദ്ധ്യത്തിലത്രെ അംബയുടെ വാസസ്ഥലമായ ചിന്താമണിഗൃഹം. ആ അത്ഭുതകരമായ കൊട്ടാരത്തിൽ ശ്രീചക്രത്തിന്നു് മദ്ധ്യത്തിലുള്ള ബിന്ദുപീഠത്തിൽ അമ്മ ഇരിക്കുന്നു. ഇതുപോലെ തന്നെ മനുഷ്യശരീരത്തിന്നകത്തും അമ്മയ്ക്കു് ഒരാവാസസ്ഥാനമുണ്ടു്.

ശരീരം ശക്തിയാണു്. ശരീരത്തിന്റെ ആവശ്യങ്ങൾ ശക്തിയുടെ ആവശ്യങ്ങളാണു്. മനുഷ്യൻ സുഖമനുഭവിക്കുമ്പോൾ ശക്തി തന്നെയാണു് മനുഷ്യനിൽക്കൂടി സുഖമനുഭവിക്കുന്നതു്. ശക്തി മനുഷ്യദൃഷ്ടിയിൽക്കൂടി കാണുകയും, മനുഷ്യശ്രോത്രത്തിൽക്കൂടി കേൾക്കുകയും മനുഷ്യന്റെ കൈകളിൽക്കൂടി വേലചെയ്യുകയും ചെയ്യുന്നു. ശരീരം, മനസ്സു് പ്രാണൻ, ബുദ്ധി, അഹങ്കാരം, അവയവങ്ങൾ



digitized by www.sreyas.in

എന്നിവയുടെയെല്ലാം പ്രവൎത്തനങ്ങൾ ശക്തിയുടെ ആവിഷ്കരണമാണ്.

പ്രപഞ്ചം മുഴുവൻ അമ്മയുടെ ശരീരമാണ്. പൎവ്വതങ്ങൾ അസ്ഥികളും, നദികൾ ഞരമ്പുകളും, സമുദ്രം ക്ലോമവുമത്രെ. സൂൎയ്യചന്ദ്രന്മാർ അമ്മയുടെ കണ്ണുകളും, വായു ശ്വാസവും, അഗ്നി ജിഹ്വയുമാണ്.

## ദേവിയുടെ അവൎണ്ണനീയമായ മഹിമ

### യക്ഷന്റെ കഥ

കേനോപനിഷത്തിൽ ഒരു കഥ പറയുന്നുണ്ട്. ദേവന്മാർ അസുരന്മാരെ ജയിച്ച് വളരെ അഹങ്കാരികളായിത്തീൎന്നു. അവരുടെ സ്വന്തം വീൎയ്യംകൊണ്ടും ശക്തികൊണ്ടുമാണ് ഈ വിജയമുണ്ടായതെന്ന് അവർ വിചാരിച്ചു. ഭഗവാൻ അവരെ ഒരു പാഠം പഠിപ്പിക്കുവാൻ നിശ്ചയിച്ചു, ആദിയും അന്തവും തിരിച്ചറിയാൻ കഴിയാത്തവിധത്തിൽ അത്യുഗ്രനായ ഒരു യക്ഷന്റെ രൂപത്തിൽ ഭഗവാൻ ദേവന്മാരുടെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഈ രൂപത്തിന്റെ മൂലവും പരിധികളുമറിയുവാനായി അവർ അഗ്നിഭഗവാനെ പറഞ്ഞയച്ചു. യക്ഷൻ അഗ്നിയോട് ''നിന്റെ പേരെന്താണ്. നിനക്കെന്തു ശക്തിയുണ്ട്?'' എന്നു ചോദിച്ചു. ''ഞാൻ ജാതവേദസ്സായ അഗ്നിയാണ്. എനിക്ക് ഒരു നിമിഷംകൊണ്ട് ഈ പ്രപഞ്ചം മുഴുവൻ ദഹിപ്പിക്കുവാൻ കഴിയും'' എന്ന് അഗ്നി മറുപടി പറഞ്ഞു. യക്ഷൻ അഗ്നിയുടെ മുമ്പിൽ ഒരു ഉണങ്ങിയ പുല്ലിന്റെ കഷ്ണം വച്ച് അതു കത്തിക്കുവാൻ ആവശ്യപ്പെട്ടു. അഗ്നിക്കതു കത്തിക്കുവാൻ കഴിഞ്ഞില്ല. നാണംകെട്ട് യക്ഷന്റെ അടുക്കൽനിന്ന് അഗ്നി ഓടിപ്പോയി. ദേവന്മാർ പിന്നീട് വായുവിനെ പറഞ്ഞയച്ചു. വായുവിനോടും യക്ഷൻ ''നിന്റെ പേരെന്താണ്, നിനക്കെന്തു ശക്തിയുണ്ട്,''' എന്നു ചോദിച്ചു. ''ഞാൻ വായുവാണ്. ഒരു നിമിഷത്തിനകം ഈ ലോകത്തെ മുഴുവൻ പറപ്പിക്കുവാനുള്ള ശക്തി എനിക്കുണ്ട്''' എന്ന് വായു പറഞ്ഞു. യക്ഷൻ വീണ്ടും ഒരു പുല്ലിന്റെ കഷ്ണം വായുവിന്റെ മുമ്പിൽവച്ച് അതിനെ പറപ്പിക്കുവാൻ പറഞ്ഞു. അതിരുന്ന സ്ഥലത്തുനിന്ന് ഒരിഞ്ചുപോലും നീക്കുവാൻ വായുവിന് സാധിച്ചില്ല. വായുവും അപമാനത്തോടുകൂടി സ്ഥലംവിട്ടു- ഇന്ദ്രൻ ആ സ്ഥലത്തു വന്നുനോക്കിയപ്പോഴേക്ക് യക്ഷൻ അപ്രത്യക്ഷനായിട്ടുണ്ടായിരുന്നു.

അപ്പോൾ ഉമാദേവി ഇന്ദ്രന്റെ മുമ്പിൽ പ്രത്യക്ഷയായി യക്ഷന്റെ യാഥാൎത്ഥ്യം വെളിപ്പെടുത്തി. ദേവി ഇന്ദ്രനോടു പറഞ്ഞു. ''ജഗ



digitized by www.sreyas.in

ദംബികയുടെ ശക്തികൊണ്ടാണ്, ദേവന്മാരുടെ ശക്തികൊണ്ടല്ല, ദേവന്മാർ വിജയികളായത്. എല്ലാ ദേവന്മാരുടേയും ശക്തിയുടെ കാരണവും ശ്രീകൃഷ്ണന്റെ സഹോദരിയായ ഉമാദേവിയുടെ അഥവാ ഹൈമവതിയുടെ ശക്തിയാണ്. അതുതന്നെയാണ് ദേവന്മാരുടെയെല്ലാം ശക്തിയുടെ ഉത്ഭവസ്ഥാനവും.''

ശക്തി ഒരു വലിയ ജ്ഞാനഗുരുവാണ്. ദേവി തന്റെ ഭക്തന്മാർക്ക് ജ്ഞാനത്തെ പ്രദാനം ചെയ്യുന്നു.

## ദേവന്മാർക്കു പിന്നിലുള്ള ദേവി

വിഷ്ണുവും ശിവനും അസുരന്മാരെ നിഗ്രഹിച്ച അവസരങ്ങളിലെല്ലാം ദേവിയുടെ ശക്തി അവരുടെ പിന്നിലുണ്ടായിരുന്നു. ബ്രഹ്മവിഷ്ണുമഹേശ്വരന്മാരെ ആഹ്വാനം ചെയ്ത് ദേവി അവർക്ക് സൃഷ്ടി, സ്ഥിതി, സംഹാരം എന്നിവ നടത്തുവാനുള്ള ശക്തി കൊടുത്തു. പ്രപഞ്ചജീവിതത്തിന്റെ കേന്ദ്രബിന്ദുവായി ദേവിയുടെ ശക്തി നിലകൊള്ളുന്നു. നമ്മുടെ ശരീരങ്ങളിലുള്ള മൂലാധാരത്തിൽ ദേവി സ്ഥിതിചെയ്യുന്നു. സുഷുമ്നാനാഡിയിൽക്കൂടി ദേവി ശരീരത്തെ സജീവമാക്കുന്നു. മഹാമേരുപർവ്വതത്തിന്റെ മുകളിൽ ഇരുന്നുകൊണ്ട് ദേവി ഈ ജഗത്തിനെ മുഴുവൻ സചേതനമാക്കുന്നു.

## രക്ഷിക്കുന്ന ജഗന്മാതാവ്

യാതൊന്നു കാരണമായി നാം ജീവിക്കുയും ഈ ലോകത്തിൽ കഴിഞ്ഞുകൂടുകയും ചെയ്യുന്നുവോ, അതിനെ ശക്തി എന്നു പറയുന്നു. ഈ ലോകത്തിൽ തന്റെ കുഞ്ഞിന്റെ എല്ലാ ആവശ്യങ്ങളും ഒരു അമ്മയാണ് നിറവേററിക്കൊടുക്കുന്നത്. കുട്ടിയുടെ ശാരീരിക വളർച്ചയും ബുദ്ധിയുടെ വികാസവും ജീവസന്ധാരണവും അമ്മ ശ്രദ്ധാപൂർവ്വം സംരക്ഷിക്കുന്നു. അതുപോലെതന്നെ ജീവിതത്തിലെ എല്ലാ ആവശ്യങ്ങളും, ഈ ജഗത്തിലെ എല്ലാ സംരംഭങ്ങളും, അതിന്നുവേണ്ട ഊർജ്ജശക്തിയും ജഗദംബയെ അവലംബിച്ചിരിക്കുന്നു.

ഒരു മനുഷ്യശിശുവൊ, ഒരു നാൽക്കാലിക്കിടാവൊ, ആദ്യമുച്ചരിക്കുന്നത് അമ്മയുടെ പേരാണ്. ഒരു അമ്മയുടെ പ്രേമവും വാത്സല്യവുമാണ് തന്റെ എല്ലാ അഭ്യുദയത്തിനും ഹേതുവെന്നറിഞ്ഞ് അമ്മയോടു കടപ്പാടില്ലാത്ത ഏതെങ്കിലും ഒരു കുഞ്ഞ് ഭൂമിയിലുണ്ടോ? അമ്മയാണ് നിങ്ങളെ രക്ഷിക്കുന്നതും, സമാധാനിപ്പിക്കു



digitized by www.sreyas.in

ന്നതും, സന്തോഷിപ്പിക്കുന്നതും, ശുശ്രൂഷിക്കുന്നതും. അമ്മ എന്നും നിങ്ങളുടെ സുഹൃത്തും, തത്വോപദേശിയും, ഗുരുവുമാണ്. ഭൂമിയിലെ അമ്മ ജഗന്മാതാവിന്റെ ഒരു ആവിഷ്കരണമാണ്. എല്ലാ സ്ത്രീകളും ജഗന്മാതാവിന്റെ പ്രതിരൂപങ്ങളാണ്.

## ശക്തിസമ്പ്രദായത്തിലെ പ്രമാണഗ്രന്ഥങ്ങൾ

ഋഗ്വേദത്തിലെ ദേവീസൂക്തം, ശ്രീസൂക്തം, ദുർഗ്ഗാസൂക്തം, ഭൂസൂക്തം, നീലസൂക്തം എന്നിവയും; ശാക്തോപനിഷത്തുകളായ ത്രിപുരസുന്ദരീ ഉപനിഷത്ത്, സീതോപനിഷത്ത്, ദേവീ ഉപനിഷത്ത്, സൌഭാഗ്യോപനിഷത്ത്, സരസ്വത്യുപനിഷത്ത്, ഭവാന്യുപനിഷത്ത്, ബഹ്വ്രിചോപനിഷത്ത് എന്നീ ശാക്തോപനിഷത്തുകളും, ദേവിയുടെ ജഗന്മാതൃഭാവത്തെ വളരെ ഉറപ്പിച്ചു പ്രഖ്യാപിക്കുന്നു. കേനോപനിഷത്ത് ഇന്ദ്രനും ദേവന്മാർക്കും ആത്മജ്ഞാനമുപദേശിച്ച ഉമാഹൈമവതിയെപ്പററി പറയുന്നു.

## ശക്തിസമ്പ്രദായം_സാർവ്വലൌകികമായ സമ്പ്രദായം

സൃഷ്ടിസ്ഥിതി സംഹാരകാരിണിയായ പരാശക്തിയെ ജഗദംബയായി ആരാധിക്കുന്നവനാണ് ശാക്തൻ.

ശക്ത്യാരാധന ലോകത്തിലെ ഏററവും പുരാതനവും പ്രചുരപ്രചാരമുള്ളതുമായ ഒരു ആരാധനാസമ്പ്രദായമാണ്. ലോകത്തിലെല്ലാവർക്കും ശക്തിക്കാഗ്രഹമുണ്ട്. ശക്തികൊണ്ട് മനുഷ്യൻ അഹങ്കരിക്കുന്നു. മററുള്ളവരുടെ അധീശത്വവും ആഗ്രഹിക്കുന്നു. ശക്തിക്കുള്ള അത്യാഗ്രഹത്തിന്റെ ഫലമായാണ് ലോകത്തിൽ യുദ്ധങ്ങൾ ഉണ്ടാകുന്നത്. ശാസ്ത്രജ്ഞന്മാർ ശക്ത്യുപാസകരാണ്. ഇച്ഛാശക്തിയെ പുഷ്ടിപ്പെടുത്തുവാനും ആകർഷകമായ ആത്മവൈശിഷ്ട്യം കൈവരുത്തുവാനും ആഗ്രഹിക്കുന്നവർ ശക്ത്യുപാസകരാണ്. യഥാർത്ഥത്തിൽ ഈ ലോകത്തിലുള്ള എല്ലാ മനുഷ്യരും ശക്തി സമ്പ്രദായാനുസാരികളാണ്.

ഇപ്പോൾ ലോകത്തിലെല്ലാംതന്നെ ഊർജ്ജശക്തിയാണെന്നും എല്ലാ സ്ഥൂലവസ്തുക്കളുടേയും സ്ഥൂലമായ അടിസ്ഥാനതത്വവും ഊർജ്ജമാണെന്നും ശാസ്ത്രജ്ഞർ പറയുന്നു. ശാക്തസമ്പ്രദായാനുയായികൾ ഇതു് മുമ്പുതന്നെ പറഞ്ഞിട്ടുള്ളതാണ്. എന്നാൽ അവരുടെ അഭിപ്രായത്തിൽ ഈ ഊർജ്ജശക്തി മഹാശക്തിയുടെ ഒരു പരിമിതമായ ആവിഷ്കരണം മാത്രമാണ്.



digitized by www.sreyas.in

## വേദാന്തവും ശക്ത്യുപാസനയും

ശക്ത്യുപാസനയുടെ അടിസ്ഥാനം വേദമാണ്. ബ്രഹ്മൻ മുതലായ അതീന്ദ്രിയവസ്തുക്കളുടെയെല്ലാം പ്രമാണം വേദമാണെന്നു ശക്തിസമ്പ്രദായം പറയുന്നു. ശക്തിവാദം അഥവാ ശാക്തദർശനം ഒരുതരം അദ്വൈതവാദമാണ്. ശക്തി സമ്പ്രദായം വേദാന്തം മാത്രവുമാണ്. ശാക്തന്മാർക്ക് വേദാന്തികൾക്കുണ്ടാകുന്നതുപോലെ തന്നെയുള്ള അനുഭൂതികളാണുണ്ടാകുന്നത്.

ശക്തിസമ്പ്രദായത്തിൽ വ്യക്തിഗതമായതും അവ്യക്തമായതും ആയ ഈശ്വരതത്വത്തെപ്പററി പ്രതിപാദിക്കുന്നു. ബ്രഹ്മം പ്രകൃതിയോടുകൂടി സകളനും പ്രകൃതിയെ കൂടാതെ നിഷ്കളനുമാണ്. വേദാന്തികൾ നിരുപാധികബ്രഹ്മത്തെപ്പററിയും (മായാരഹിതനായ പരിശുദ്ധ നിർഗ്ഗുണബ്രഹ്മം); സോപാധികബ്രഹ്മത്തെപ്പററിയും (ഉപാധിയോടുകൂടിയതും മായാസഹിതനുമായ സഗ്ഗുണബ്രഹ്മം) പറയുന്നു. എല്ലാം ഒന്നുതന്നെയാണ്. പേരുകൾ വേറെയാണെന്നു മാത്രം അതൊരു ശബ്ദജാലമാണ്. ജനങ്ങൾ വാക്കിന്മേൽമാത്രം യുദ്ധം നടത്തുന്നു. അവർ വാക്കുകൾകൊണ്ട് യുദ്ധം ചെയ്യുകയും, ന്യായംകൊണ്ടു ശസ്ത്രക്രിയ നടത്തുകയും, ബുദ്ധികൊണ്ട് ഇന്ദ്രജാലം കാണിക്കുകയും ചെയ്യുന്നു. യഥാർത്ഥത്തിൽ വസ്തുതയെല്ലാംഒന്നുതന്നെ. കളിമണ്ണുമാത്രം യഥാർത്ഥമാണ്; പാത്രം മുതലായ അതിൻെറ ആവിഷ്കരണങ്ങളെല്ലാം നാമമാത്രങ്ങളുമാണ്. നിർഗ്ഗുണബ്രഹ്മത്തിൽ ശക്തി ഉപപന്നമാണ്, എന്നാൽ സഗ്ഗുണബ്രഹ്മത്തിൽ ശക്തി വീര്യമേറിയതാണ്.

## ശക്തിയോഗസാധന

ശക്തിയോഗം വെറും താത്വികസിദ്ധാന്തമല്ല. അതു നിഷ്ഠയോടുകൂടിയ യോഗസാധനയേയും, സാധകൻെറ കഴിവിനും, അഭിരുചിക്കും, ആദ്ധ്യാത്മിക പുരോഗതിക്കുമനുസരിച്ചുള്ള നിയമനിഷ്ഠയേയും, നിർദ്ദേശിക്കുന്നു. തന്നിലുള്ള ശക്തിയെ വെളിപ്പെടുത്തുകയോ അഥവാ ഉണർത്തുകയോ ചെയ്യുന്നതിന്നാണ് സാധന എന്നു പറയുന്നത്. ശാക്തിസാധന ഭക്തനിലുള്ള കുണ്ഡലിനീ ശക്തിയെ ഉണർത്തുകയും പരമശിവനുമായി ഐക്യത്തിലെത്തിച്ച് ശാശ്വതമായ പരമാനന്ദാനുഭൂതി അഥവാ നിർവ്വികല്പസമാധിക്കിടയാക്കുകയും ചെയ്യുന്നു. ശരീരത്തിനകത്ത് അന്തർലീനങ്ങളായിക്കിടക്കുന്ന ശക്തികളെ ഉണർത്തി ശിവനുമായി ഐക്യം പ്രാപി



digitized by www.sreyas.in

പ്പിക്കുകയും ചെയ്യുന്ന സാധന ഒരു ശാക്ത്തൻ അനുഷ്ഠിക്കുന്നു. കുണ്ഡലിനീശക്ത്തിയെ ഉണർത്തുവാനും ഷഡ്ചക്രങ്ങളെ ഭേദിക്കുവാനും സാധിക്കുമ്പോഠം ഒരു സാധകൻ സിദ്ധനായിത്തീരുന്നു. സാധകൻെറ കഴിവുകളെയും പൂർവ്വസംസ്കാരങ്ങളെയും അനുസരിച്ചാണ് സാധനയുടെ സമ്പ്രദായം സ്വീകരിക്കേണ്ടതു്.

## ഭാവം

സാധകൻ ജഗത്തിനെ ദേവീസ്വരൂപമായി കാണുന്നു. അദ്ദേഹം തൻെറ രൂപംപോലും അംബയുടെ രൂപഭേദമാണെന്നു കരുതുന്നതുകൊണ്ടു് എല്ലായിടത്തും താദാത്മ്യഭാവം കാണുന്നു. ജഗദംബ ബ്രഹ്മംതന്നെയാണെന്നു സാധകൻ കരുതുന്നു.

വളരെ പുരോഗമിച്ച സാധകൻ ''ഞാൻ ദേവിയാണു്; ദേവി എന്നിൽ അധിവസിക്കുന്നു'' എന്നു വിശ്വസിക്കുന്നു. അദ്ദേഹം ബാഹ്യവസ്തുക്കളെ പൂജിക്കുന്നതിനു പകരം, തന്നെത്തന്നെ ആരാധിക്കുന്നു. അദ്ദേഹം ''സോഹം'' എന്നു പറയുന്നു.

## കുണ്ഡലിനിയെ പ്രബുദ്ധയാക്കൽ

ശക്ത്തിയെ ധ്യാനംകൊണ്ടും, ഭാവംകൊണ്ടും, ജപംകൊണ്ടും, മന്ത്രശക്ത്തികൊണ്ടും, ഉണർത്തണം. അയമ്പതു് അക്ഷരങ്ങളുടെ സ്വരൂപമായ ജഗദംബിക, വിവധ ചക്രങ്ങളിലും വിവിധങ്ങളായ അക്ഷരങ്ങളിലും സാന്നിദ്ധ്യം കൊള്ളുന്നു. ഒരു സംഗീതോപകരണത്തിലെ കമ്പികഠം ശ്രുതിശുദ്ധമായി മീട്ടുമ്പോഠം, മധുരമായ ഗീതം പുറപ്പെടുന്നതുപോലെ ഈ അക്ഷരങ്ങളിലുള്ള സ്വരതന്ത്രികഠം ക്രമത്തിൽ മീട്ടപ്പെടുമ്പോഠം ഷഡ്ചക്രങ്ങളിൽ ചലിച്ചുകൊണ്ടിരിക്കുന്ന അക്ഷരാത്മികയായ അമ്മ ഉണൎന്നെഴുന്നേൽക്കുന്നു. ദേവി ഉണരുമ്പോഠം സാധകനു് എളുപ്പത്തിൽ സിദ്ധി ലഭിക്കുന്നു. എങ്ങിനെ, എപ്പോഠം, ഏതു സാധകനു് അംബ പ്രത്യക്ഷപ്പെടുന്നു എന്നുള്ളതു് വ്യക്ത്തമായി പറയുവാൻ സാദ്ധ്യമല്ല.

കുണ്ഡലിനി നിദ്രാധീനയാകുമ്പോഠം മനുഷ്യൻ ബാഹ്യലോകത്തെ സംബന്ധിച്ചു് ഉണൎന്നിരിക്കുന്നു. അയാഠംക്കു് വസ്തുനിഷ്ഠമായ ചേതനയുണ്ടു്. ദേവി ഉണരുമ്പോഠം അയാളുറങ്ങുന്നു; പ്രപഞ്ചത്തെപ്പററി യാതൊരു ബോധവുമില്ലാതെ ഭഗവാനുമായി ഐക്യം പ്രാപിക്കുന്നു. ശിവശക്തികഠം സഹസ്രാരത്തിൽ ഐക്യാ



digitized by www.sreyas.in

വസ്ഥയെ പ്രാപിക്കുമ്പോൾ പ്രവഹിക്കുന്ന അമൃതുകൊണ്ട് ശരീരം നിലനിർത്തപ്പെടുന്നു.

## പശുഭാവവും ദിവ്യഭാവവും

ഒരു സ്ത്രീയുമായുള്ള സ്ഥൂലബന്ധം വെറും മൈഥുനബന്ധം മാത്രമാണ്. ഇതു് ഇന്ദ്രിയ വികാരങ്ങൾക്കധീനമായ പശുഭാവമാണ്. നിർവ്വികല്പസമാധിയിൽ ജഗദംബയായ കുണ്ഡലിനീശക്തി പരമശിവനുമായി സഹസ്രാരചക്രത്തിൽ സംയോജിക്കുന്നു. ഇതാണ് യഥാർത്ഥമൈഥുനം അഥവാ ആനന്ദലയം. ഇതു് ദിവ്യഭാവംമൂലം ഉണ്ടാകുന്നു. സത്സംഗം, ഗുരുശുശ്രൂഷ, ത്യാഗം, വിരാഗം, വിവേചനം, ജപം, ധ്യാനം എന്നിവകൊണ്ട് നിങ്ങൾ പശുഭാവത്തിൽനിന്നു് ദിവ്യഭാവത്തിലേയ്ക്കുയരണം.

## ഗുരുവിന്റെ മാർഗ്ഗനിർദ്ദേശവും അംബയുടെ അനുഗ്രഹവും അനിവാര്യമാണ്

പരിശുദ്ധനായ ഒരു ഗുരുവിന്റെ നിർദ്ദേശമനുസരിച്ച് ഏറ്റവും പരിശുദ്ധമായതും പ്രായോഗികവുമായ വിധത്തിൽ ശക്തിയോഗസാധന അനുഷ്ഠിക്കണം. ഗുരു ശക്തിയോഗസാധനയ്ക്കു് അനിവാര്യനാണ്. അദ്ദേഹം ശിഷ്യനു് ഉപദേശം നൽകുകയും ദിവ്യശക്തിയെ ഭക്തനു് പകർന്നുകൊടുക്കുകയും ചെയ്യുന്നു.

അമ്മയുടെ കാരുണ്യം കൂടാതെ ആർക്കും മനസ്സിന്റെയും വസ്തുക്കളുടെയും അടിമത്വത്തിൽനിന്നും സ്വതന്ത്രരാകുവാൻ കഴിയുകയില്ല. മായയാകുന്ന ചങ്ങല പൊട്ടിക്കുവാൻ വളരെ പ്രയാസമുള്ളതാണ്. ദേവിയെ ജഗദംബയായി നിങ്ങൾ ആരാധിച്ചാൽ അമ്മയുടെ കരുണാപൂർണ്ണമായ അനുഗ്രഹത്താൽ നിങ്ങൾക്ക് വളരെ എളുപ്പത്തിൽ പ്രകൃതിക്കപ്പുറത്തേക്കു കടക്കാം. അമ്മ എല്ലാ മാർഗ്ഗതടസ്ഥങ്ങളേയും നീക്കുകയും ശാശ്വതവും അനന്തവുമായ പരമാനന്ദ സാമ്രാജ്യത്തിലേക്ക് നിങ്ങളെ നയിക്കുകയും സമ്പൂർണ്ണ സ്വതന്ത്രരാക്കുകയും ചെയ്യുന്നു. അമ്മ സന്തുഷ്ടയായി നിങ്ങളെ അനുഗ്രഹിക്കുമ്പോൾ മാത്രമേ ഈ ഘോരമായ സംസാരബന്ധത്തിൽനിന്നും നിങ്ങൾക്ക് സ്വതന്ത്രരാകുവാൻ സാധിക്കുകയുള്ളു.

## ശക്തിയെപ്പററിയുള്ള ജ്ഞാനം മോക്ഷത്തിലേക്കു നയിക്കുന്നു

ദേവിയെപ്പററിയുള്ള യഥാർത്ഥമായ അറിവ് മോക്ഷപ്രാപ്തിക്ക് കാരണമാകുന്നു.



digitized by www.sreyas.in

''ശക്തിജ്ഞാനം വിനാ ദേവി!
നിർവ്വാണം നൈവ ജായതേ''

ഈശ്വരൻ ദേവിയോട് പറയുന്നു, ''അല്ലയോ ദേവി! ശക്തിയെപ്പററിയുള്ള ജ്ഞാനം കൂടാതെ മുക്തി അഥവാ നിർവ്വാണം ലഭിക്കയില്ല''. മായയുടെ സ്വാധീനത്തിൻകീഴിലുള്ള ജീവൻ, താൻ കർത്താവും ഭോക്താവുമാണെന്നു വിചാരിക്കയും ശരീരവുമായി ഐക്യം പ്രാപിക്കയും ചെയ്യുന്നു. ശക്തിയുടെ അനുഗ്രഹംകൊണ്ടും സാധനകൊണ്ടും ആത്മസംയമനംകൊണ്ടും ജീവാത്മാവ് എല്ലാ ബന്ധങ്ങളിൽനിന്നും സ്വതന്ത്രനാകുകയും ആദ്ധ്യാത്മികമായ അന്തർദൃഷ്ടി ഉണർന്ന് പരമാത്മാവിൽ ലയിക്കയും ചെയ്യുന്നു.

പരാശക്തിയുടെ ഉപാസനകൊണ്ടും അതിയായ വിശ്വാസംകൊണ്ടും പരിശുദ്ധമായ ഭക്തികൊണ്ടും ആത്മസമർപ്പണംകൊണ്ടും നിങ്ങൾക്ക് അമ്മയുടെ കാരുണ്യം ലഭിക്കാം. അമ്മയുടെ കാരുണ്യംകൊണ്ടുമാത്രമേ അനശ്വരതയുടെ ജ്ഞാനം ലഭിക്കുവാൻ സാധിക്കുകയുള്ളൂ.

ജഗദംബികയും രാജരാജേശ്വരിയും ലളിതാദേവിയുമായ ത്രിപുരസുന്ദരി വിജയിക്കട്ടെ. അവരുടെ അനുഗ്രഹം നിങ്ങൾക്കെല്ലാവർക്കും ലഭിക്കട്ടെ. നിങ്ങൾക്കെല്ലാവർക്കും പരാശക്തിയായ ജഗന്മാതാവിന്റെ അനുഗ്രഹം ലഭിക്കയും മോക്ഷമാകുന്ന പരമാനന്ദാനുഭൂതി അനുഭവിക്കുവാനിടയാകയും ചെയ്യട്ടെ.

# അദ്ധ്യായം 14

## ഭരതവാക്യം

മനുഷ്യൻ തന്റെ സഹജമായ ദിവ്യപ്രകൃതിയെ വിസ്മരിച്ചു, സ്വാർത്ഥം, കാമം, അത്യാഗ്രഹം എന്നിവയാൽ അധഃപതിച്ചിരിക്കുന്നു. സ്നേഹത്തിന്റെയും വിദ്വേഷത്തിന്റെയും പ്രവാഹത്തിൽ പെട്ട് ഉലഞ്ഞുകൊണ്ടുമിരിക്കുന്നു.

ഇതു ക്ലേശങ്ങളുടേയും കലഹങ്ങളുടേയും ലോകമാണ്. ഇത് ഗുണത്രയങ്ങളുടെ ഒരു ആപേക്ഷികനിലയാണ്. നന്മയും തിന്മയും തമ്മിലും, ദേവന്മാരും അസുരന്മാരും തമ്മിലും, സത്വവും തമസ്സും തമ്മിലും വിരാമമില്ലാത്ത പോരാട്ടം നടന്നുകൊണ്ടിരിക്കയാണ്.



digitized by www.sreyas.in

അതുകൊണ്ടു് ഹിന്ദുക്കൾ സംഘടിക്കേണ്ടതു് ഇപ്പോഴത്തെ ഒരു അത്യാവശ്യമാണു്. യോജിപ്പിലാണു് ശക്തി നിലകൊള്ളുന്നതു്. തുച്ഛങ്ങളായ അഭിപ്രായവ്യത്യാസങ്ങളെയെല്ലാം മാററിവെച്ചു് മനസ്സുകൊണ്ടും ഹൃദയംകൊണ്ടും ആത്മാവുകൊണ്ടും നിങ്ങളുടെ രാഷ്ട്രത്തിൻെറ ക്ഷേമത്തിന്നുവേണ്ടി യോജിക്കേണ്ട സമയമായി.

## തൽക്കാലത്തെ പരമമായ ആവശ്യം ഐക്യമാണു്

അല്ലയൊ ഹിന്ദുക്കളേ! നിങ്ങൾ ബലഹീനരാണു്. നിങ്ങൾക്കിടയിൽ ഐക്യമോ സംഘടനയോ ഇല്ല. ഒരു നദീതീരത്തു കിടക്കുന്ന പാറക്കല്ലുകൾ പോലെയാണു് നിങ്ങൾ. നിങ്ങളുടെ ഇടയിൽ ഉപജാതികൾ വളരെയുണ്ടു്. വ്യത്യസ്ത തത്വസമ്പ്രദായങ്ങളും മതവിശ്വാസപദ്ധതികളും, എണ്ണമില്ലാതെയുണ്ടു്. ജനസംഖ്യ വർദ്ധിക്കുന്നതുകൊണ്ടു് ഒരുപകാരവും നിങ്ങൾക്കുണ്ടാവുകയില്ല. മിക്ക ജനങ്ങളും സ്വാർത്ഥതല്പരരാണു്. അവക്കു് സേവനത്തിനൊ ത്യാഗത്തിനൊ ഉള്ള മനസ്ഥിതി ഇല്ല. ഇതു് ദുഃഖകരമായ ഒരു സത്യമാണു്. സംഘടനയുണ്ടെങ്കിലേ നിങ്ങൾക്കെന്നല്ല ഏതു രാഷ്ട്രത്തിനും ശക്തിയും സുരക്ഷിതത്വവും ഉണ്ടാവുകയുള്ളു.

അല്ലയോ ഹിന്ദുക്കളെ! നിങ്ങളെല്ലാവരും മണൽത്തരിപോലെയൊ രസഗോളങ്ങൾപോലെയൊ ചിന്നിച്ചിതറി കിടക്കുകയാണു്. നിങ്ങളെല്ലാവരും യോജിച്ചാലെ നിങ്ങളുടെ രാഷ്ട്രത്തെ കാത്തുരക്ഷിക്കുവാനും രാഷ്ട്രത്തിന്നു നന്മചെയ്യുവാനും സാധിക്കുകയുള്ളു. യോജിച്ചാൽ നിങ്ങൾ നിലനില്ക്കും. നിങ്ങൾ വിഭജിച്ചാൽ വീഴുകയും ചെയ്യും. നിങ്ങൾ കണ്ണു തുറക്കുവിൻ. നിങ്ങളുടെ ആലസ്യത്തേയും ജാഡ്യത്തേയും അശ്രദ്ധയേയും വലിച്ചെറിയുക. ഇതു യോജിച്ചു പ്രവർത്തിക്കുവാനുള്ള ഒരു കാഹളധ്വനിയാണു്. ഒരു നിമിഷംപോലും താമസിക്കരുതു്. എഴുന്നേററു പ്രവർത്തിക്കുക. നിങ്ങൾ സ്വന്തം കാലിൽ നിൽക്കുവിൻ.

യഥാർത്ഥ ഹിന്ദുക്കളാകുവിൻ! യഥാർത്ഥ പ്രേമത്തിൻെറ ജ്വാലകൾ നിങ്ങളുടെ ആത്മാവിനെ ശോഭായമാനമാക്കട്ടെ. സ്വയം സന്നദ്ധരാകുവിൻ! ശക്തരാകുവിൻ! നിങ്ങൾ ഒരേ ഒരു സംയുക്ത സേനയായിത്തീരുവിൻ!

ഒരു വൃദ്ധൻെറയും പുത്രന്മാരുടെയും ഒരു കെട്ടു ചുള്ളിയുടെയും കഥ നിങ്ങൾ ഓക്കുന്നുണ്ടോ? ആ കെട്ടു് ഒന്നിച്ചു് പുത്രന്മാക്കൊ



digitized by www.sreyas.in

ടിക്കാൻ കഴിഞ്ഞില്ല. എന്നാൽ അവ വേറെ വേറെയാക്കിയപ്പോഠം ഓരോന്നും എളുപ്പത്തിൽ ഒടിക്കാൻ കഴിഞ്ഞു. അതുപോലെതന്നെ നിങ്ങഠം യോജിച്ചാൽ നിങ്ങഠംക്ക് വളരെ ശക്തന്മാരാകാം. നിങ്ങഠം അജയ്യരായിരിക്കും. നിങ്ങഠംക്ക് അത്ഭുതകരമായ പലതും ചെയ്യാം.

**മതം ശക്തിയേറിയ ഒരു സംയോജനഘടകമാണ്**

ഹിന്ദുമതത്തെ ആത്മാത്ഥമായി സ്നേഹിക്കുവിൻ. ഹിന്ദു എന്ന വാക്കിനോട് പ്രത്യേക താല്പര്യം നിങ്ങളിലുണ്ടാക്കുവിൻ. എല്ലാവക്കും ഈ പ്രേമമുണ്ടായാൽ എല്ലാ ഹിന്ദുക്കളെയും എളുപ്പത്തിൽ യോജിപ്പിക്കാം. ഈ പ്രേമംകൊണ്ടുള്ള ബന്ധമാണ് ഉറപ്പായ ബന്ധം. ഈ പ്രേമത്തിന്ന് വലിയ ശക്തി ഉണ്ട്.

നിങ്ങഠം എന്തും ത്യജിപ്പാൻ തയ്യാറാകുവിൻ. ഒരേ മനസ്സോടു കൂടിയവരാകുവിൻ. ഒരേ സ്വരത്തിൽ സംസാരിക്കുവിൻ. ഒരേ ഉദ്ദേശമുള്ളവരാകുവിൻ. യഥാത്ഥമായ ഐക്യത്തോടുകൂടി പ്രവത്തിക്കുവിൻ. നിങ്ങളുടെ മതത്തോടു മഹത്തായ സ്നേഹത്തെ വളത്തിയെടുക്കുവിൻ. നിങ്ങളുടെ ഹൃദയത്തിൽ പ്രേമദീപം ചാഞ്ചല്യം കൂടാതെ കത്തിക്കൊണ്ടിരിക്കട്ടെ. എല്ലാവരേയും സ്നേഹിക്കുവിൻ. പ്രേമത്തേക്കാഠം വലിയതായ ഒരു മതം വേറെ ഇല്ല.

യുവാക്കളെ! നിങ്ങഠം ഹിന്ദുക്കളാണെന്നു പറയുന്നതിൽ അഭിമാനംകൊള്ളുവിൻ. ഹിന്ദു എന്നുള്ള പുണ്യനാമത്തിൻെറ മാനം കാക്കുവാൻവേണ്ടി വളരെ ധീരന്മാർ ജീവൻ ബലികഴിച്ചിട്ടുണ്ട്. ഹിന്ദുമതത്തിൻെറ പുനരുദ്ധാരണത്തിന്നുവേണ്ടി നിങ്ങളുടെ ജീവിതവും മറ്റെല്ലാംതന്നെയും ത്യജിക്കുക. മതത്തിന്നുവേണ്ടി തൻെറ ജീവിതം ത്യജിക്കുന്നതിൽ ഒരു പരിശുദ്ധമായ പരമാനന്ദം ലഭിക്കുന്നു. മതത്തിന്നുവേണ്ടി ജീവൻ ബലികഴിക്കുന്നവരുടെ പേരുകഠം ലോകത്തിൽ ദീപസ്തംഭങ്ങഠംപോലെ പ്രകാശിക്കും, അവർ ഭഗവാന്ന് വളരെ പ്രിയപ്പെട്ടവരാണ് അവർ രാജ്യത്തിന് യശസ്സുണ്ടാക്കുന്നു. ലോകചരിത്രത്തിൽ അവരുടെ നാമങ്ങഠം തങ്കലിപികളിൽ എന്നേക്കുമായി രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്. ഭാവിതലമുറകഠംക്ക് അവർ മാഗ്ഗദർശികളാണ്. ജനഹൃദയങ്ങളിൽ ഉണവ്വും സന്തോഷവും അവർ ഉണ്ടാക്കുന്നു.

**മതസേവനത്തിന്നർഹരായവർ ആരാണ്**

തൻെറ മതത്തെ സേവിക്കണമെന്നുദ്ദേശിക്കുന്നവർക്ക് ധൈര്യ്യം, കാരുണ്യം, സരളത, വിശാലമായ സഹിഷ്ണത, ഏതിനോടും യോ



digitized by www.sreyas.in

ജിച്ച ജീവിക്കുവാനുള്ള കഴിവു്, ആത്മനിയന്ത്രണം, വിശ്വപ്രേമം, സമദൃഷ്ടി, വിനയം, ഏതവസ്ഥയിലും മനസ്സിനു് ചാഞ്ചല്യമി ല്ലായ്മ സത്യം, ക്ഷമ, സഹനശക്തി, പൊറുക്കുവാനുള്ള കഴിവു് എന്നിവയെല്ലാം ഉണ്ടായിരിക്കണം. അവർ ഈ ഗുണ ങ്ങളെ വളർത്തി എടുക്കണം.

അവക്കു് കർമ്മയോഗത്തെപ്പററിയുള്ള അറിവുണ്ടായിരിക്കണം. അവർ ഗീതയിലെ രണ്ടും മൂന്നും അദ്ധ്യായങ്ങൾ വീണ്ടും വീണ്ടും പഠിക്കണം. തങ്ങളുടെ കർമ്മങ്ങൾക്കു് ഒരു പ്രതിഫലവും അവർ ഇച്ഛിക്കരുതു്. അവരുടെ എല്ലാ പ്രവൃത്തികളെയും ഈശ്വരാ ർപ്പണമാക്കണം. താനാണു് പ്രവർത്തിക്കുന്നവനെന്നുള്ള ഭാവംതന്നെ ഉപേക്ഷിക്കണം. അവർ നിമിത്തഭാവത്തെ സ്വീകരിക്കണം. ഈ ശ്വരൻ അവരിൽക്കൂടി പ്രവർത്തിക്കയാണെന്നുള്ള വിശ്വാസമുണ്ടാ കണം. എന്നാൽ മാത്രമേ അവക്കു് ഹൃദയശുദ്ധി ഉണ്ടാവുകയുള്ളൂ. ഭഗവാനാണു് സമുദായത്തിൻെറ അടിസ്ഥാനം. ഭഗവാനാണു് ഈ പ്രപഞ്ചത്തിൻെറ അസ്ഥിവാരം. ഒരണുവിനുപോലും ഈശ്വരനെ കൂടാതെ ചലിക്കുവാൻ സാദ്ധ്യമല്ല. ഭഗവാനിൽക്കൂടി നാം ജീവി ക്കയും, ചലിക്കയും ചെയ്യുന്നു. നമ്മുടെ ജീവിതംതന്നെ ഭഗവാനിൽ അന്തർലീനമാണു്.

മതത്തെ സേവിക്കുവാൻ ജീവിതം ഉഴിഞ്ഞുവെക്കുന്നവർ ബ്രഹ്മചര്യം പാലിക്കുക എന്നുള്ളതാണു് ഒഴിച്ചുകൂടാത്ത ഒരു കാര്യം. അപ്പോൾ അവക്കു് സ്വാർത്ഥപരങ്ങളായ ആവശ്യങ്ങൾ ഒന്നും ഉണ്ടാ വുകയില്ല. പരിശുദ്ധമായ പുഷ്പങ്ങളാണു് ഈശ്വരനു് അർപ്പിക്കേ ണ്ടതു്. ഒരു പരിശുദ്ധവും, സുശക്തവും, മലിനപ്പെടുത്താത്തതു മായ ശരീരമാണു് ഭഗവാനർപ്പിക്കേണ്ടതു്.

നിങ്ങൾ ചോദിക്കുമായിരിക്കും ''ഞാനെന്തിനാണു് കർമ്മയോ ഗവും ആത്മനിയന്ത്രണവും അനുഷ്ഠിക്കുന്നതു്? ഞാനെന്തിനു് അ ഹങ്കാരത്തെ നശിപ്പിക്കണം? എന്തിനുവേണ്ടി ത്യാഗവും വൈരാ ഗ്യവും വളർത്തണം? ഞാൻ രാജ്യത്തെ സേവിക്കുന്നതെന്തിനാണു്? ഞാൻ മനോനിയന്ത്രണം ശീലിക്കുന്നതെന്തിനാണു്?'' ഇതെല്ലാം നിങ്ങൾക്കു് സ്വാതന്ത്ര്യവും പരിപൂർണ്ണതയും ലഭിച്ചു് മരണം, വേ ദന, ദുഃഖം എന്നിവയിൽനിന്നും സ്വതന്ത്രരാകുവാനാണു്.

## ജാതിയും തീണ്ടലും

ഭക്ഷണത്തേയും പാനീയത്തേയും പററി കൂടുതൽ ശ്രദ്ധവെ ച്ചാൽ നിങ്ങൾക്കു് നിങ്ങളുടെ മതത്തെ സുരക്ഷിതമാക്കുവാൻ കഴി



digitized by www.sreyas.in

യുമോ? നിസ്സാരകാര്യങ്ങളിൽ ശ്രദ്ധവെച്ചാൽ മഹത്തായ കാര്യങ്ങൾ നേടുവാൻ കഴിയുമോ?

എത്രയോ വർണ്ണാശ്രമയോഗങ്ങൾ വരുകയും പോകുകയും ചെയ്തു. എത്രയോ പണ്ഡിതന്മാർ വർണ്ണാശ്രമധർമ്മത്തെപ്പററി ഉച്ചൈസ്തരം പ്രസംഗിച്ചുകഴിഞ്ഞു. എന്നിട്ടും മനുഷ്യഹൃദയം അല്പമെങ്കിലും വികസിച്ചിട്ടില്ല. അവയെല്ലാം തൊട്ടുകൂടായ്മയും, അടുക്കളക്കാര്യവും, ബ്രാഹ്മണ്യവും മാത്രമാണ്. ഒരു ബ്രാഹ്മണൻ ഇന്നും നാലു ചുമരുകൾക്കുള്ളിലുള്ള തന്റെ മുറിയിൽ ബ്രാഹ്മണനായിത്തന്നെ കഴിയുകയാണ്! തന്റെ ഗ്ലാസിൽ ഒരബ്രാഹ്മണനെ വെള്ളം കുടിക്കുവാൻ ഒരു ബ്രാഹ്മണൻ അനുവദിക്കുന്നില്ല. കുടിക്കുന്ന വെള്ളത്തെപ്പോലും പങ്കിട്ടെടുക്കുവാൻ അനുവദിക്കയില്ല. വയസ്സെഴുപത്തഞ്ചായാലും മറെറാരു ബ്രാഹ്മണഗൃഹത്തിൽ പോയി ഒരു കിണ്ണത്തിൽ ഊണു കഴിക്കുവാനിഷ്ടപ്പെടുന്നില്ല. രാവും പകലും അയാൾ പ്രസംഗിക്കുന്ന വേദാന്തവും ഐക്യവുമല്ലാം അയാൾ യഥാർത്ഥത്തിൽ അറിയുന്നതെന്നാണ്? എത്രകാലം സ്വയംപാകവും, തന്റെ ഗ്ലാസിൽമാത്രം വെള്ളം കുടിക്കയും, തന്റെ കിണ്ണത്തിൽമാത്രം ഊണുകഴിക്കുകയും ചെയ്യും?

മനുഷ്യനെ മനുഷ്യനിൽനിന്നും വേർതിരിക്കുന്ന എല്ലാ വ്യത്യാസങ്ങളെയും നിർദ്ദയം ചവിട്ടി അമർത്തണം. ഒരേ ഒരു പ്രകാശമാനമായ ആത്മാവുതന്നെയാണ് എല്ലാ ജീവജാലങ്ങളിലും കുടികൊള്ളുന്നത്. ഒരു പറയന്റേയും, ഒരു ബ്രാഹ്മണന്റെയും, ഒരു നായയുടേയും ഒരുറുമ്പിന്റെയും, ഒരു തസ്കരന്റെയും ഒരു മഹാത്മാവിന്റെയും, ഒരു രാജാവിന്റെയും ഒരു കൃഷിക്കാരന്റെയും ഉള്ളിലുള്ള ആത്മാവ് ഒന്നുതന്നെയാണ്. ബാഹ്യമായുള്ള വ്യത്യാസങ്ങൾ ഭ്രമങ്ങൾ മാത്രമാണ്. അവയെല്ലാം മനസ്സിന്റെ ഭ്രമങ്ങളും കൽപനാസൃഷ്ടികളുമാണ്. പിന്നെ എന്തിനാണ് വലിയ വീരവാദങ്ങൾ; ''ഞാൻ ഒരു മഹാബ്രാഹ്മണനാണ്. അയാൾ താഴ്ന്ന ബ്രാഹ്മണനാണ്'' എന്നിങ്ങനെ? ഇത് വെറും ദുരഭിമാനമാണ്. എല്ലാ ബ്രാഹ്മണർക്കും ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കാം. അവർക്ക് അബ്രാഹ്മണരുടെകൂടെ ഭക്ഷണം കഴിക്കുന്നതിനിഷ്ടമില്ലെങ്കിൽ വേണ്ട. ഒരു ധർമ്മശാലയിൽ പത്തു ബ്രാഹ്മണരുണ്ടെങ്കിൽ പത്തടുക്കളയുമുണ്ട്! ഒരു ഗോത്രത്തിലുള്ള ബ്രാഹ്മണൻ മറെറാരു ഗോത്രക്കാരനൊരുമിച്ചു ഭക്ഷണം കഴിക്കയില്ല. ഇതിന്റെയെല്ലാമർത്ഥമെന്താണ്? ഇങ്ങിനെയുള്ളവരിൽനിന്നും ഐക്യം പ്രതീക്ഷിക്കുന്നതെ



digitized by www.sreyas.in

ങ്ങിനെയാണ്? ഒരു ബ്രാഹ്മണൻ മറ്റൊരു ബ്രാഹ്മണനിൽനിന്നും വേറിട്ടുനിൽക്കുവാനാണ് ആശിക്കുന്നത്. "ഞാൻ മറ്റൊരു ബ്രാഹ്മണനിൽനിന്നു ഭക്ഷണം സ്വീകരിക്കാനിഷ്ടപ്പെടുന്നില്ലെങ്കിലും അന്തരാത്മാവിൽ ഞാനൊരു ഹിന്ദുവാണ്" എന്നയാറം പറയുമായിരിക്കും. പക്ഷെ ഇതിനെ നിങ്ങറം വിശ്വസിക്കയും നിങ്ങറംക്ക് ഈ പ്രസ്താവന അംഗീകരിക്കുവാൻ കഴിയുകയും ചെയ്യുമോ? തൻെറ ഉദ്ദേശസാദ്ധ്യത്തിനുവേണ്ടിയുള്ള അർത്ഥമില്ലാത്ത ഒരു അസത്യവാദമാണ് അത്. ഒരു പൊള്ളയായ മദ്ദളത്തിൻെറ വലിയ ശബ്ദം പോലെ.

## ശരിയായ അധഃകൃതൻ

തീണ്ടൽ ഹിന്ദുമതത്തിന്ന് ഒരു കളങ്കമാണ്. അഹങ്കാരംകൊണ്ടു സ്വയം മേന്മ നടിക്കുന്ന ഒരുക്കൂട്ടം പുരോഹിതന്മാരുടെ സൃഷ്ടിയാണിത്. മനുഷ്യലോകത്തിനോടു ചെയ്യുന്ന ഒരു വലിയ പാതകമാണിത്. സ്വാർത്ഥിയും, അഹങ്കാരിയും, വഞ്ചകനും, സ്ത്രീകളെ ദ്രോഹിക്കുന്നവനും, പരൻെറ വസ്തുക്കളെ മോഷ്ടിച്ചു കയ്യടക്കുന്നവനും, കള്ളുകുടിക്കുന്നവനും, പന്തയംവെച്ച് ചൂതു് ചീട്ട് മുതലായതു കളിക്കുന്നവനും, അസന്മാർഗ്ഗചാരിയുമാണ് യഥാർത്ഥത്തിൽ അധഃകൃതൻ അഥവാ ജാതിഭ്രഷ്ടൻ. ഹരിജനങ്ങളെ ഭ്രഷ്ടരായി കണക്കാക്കുന്ന ഒരു നിയമവും മതത്തിലില്ല. ഈ കളങ്കം ഹിന്ദുമതത്തിൽനിന്നും നിശ്ശേഷം കഴുകിക്കളയേണ്ടതത്യാവശ്യമാണ്.

തീണ്ടൽ ഒരു വിഷമാണ്. ഒരു ശാപവുമാണ്. എല്ലാവരും ജഗദീശ്വരൻെറ സന്തതികളായിരിക്കെ എന്തിനാണ് ഒരാളെ ഭ്രഷ്ടനായിക്കരുതുന്നത്? ദിവ്യമായ ആത്മജ്യോതി ഒരു പക്ഷെ അല്പം മങ്ങിയായിരിക്കാം ഒരാളിൽ പ്രകാശിക്കുന്നത്. ഒരധഃകൃതനിലും ദിവ്യത്വം ലീനമായിരിക്കും. ഭാവിയിലെ ഒരു മഹാത്മാവായിരിക്കാം അയാറം. നന്ദൻ, തിരുവള്ളുവർ, രായിദാസ്, എന്നിവരെല്ലാം ആരായിരുന്നു? ഇന്നവർ ആരാദ്ധ്യപുരുഷന്മാരല്ലേ? ആരാണൊ ശരീരത്തോടും ധനത്തോടും അത്യധികം മമതയുള്ളവർ, അവരാണ് അധഃകൃതർ. പണം ശേഖരിച്ചുവെയ്ക്കുന്നവൻ, മദ്യപാനി, പണംകൊണ്ടു പന്തയംവെച്ചു കളിക്കുന്നവൻ, കാമി, എന്നിവരാണ് ശരിയായ നീചന്മാർ ആത്മജ്ഞാനമില്ലാത്തവനും, ലൌകികവസ്തുക്കളോടു മമതയുള്ളവനും നീചനത്രെ!

ഏവരേയും ആശ്ലേഷിക്കുവിൻ; ഏവരുമായി കൂടിക്കഴിയുവിൻ. എല്ലാ മുഖങ്ങളിലും എല്ലാ രൂപത്തിലും ഈശ്വരനെ ദർശി



digitized by www.sreyas.in

ക്കവിൻ. നമ്മാം ഉച്ചനീച്ചത്വങ്ങരാം നശിപ്പിച്ചില്ലെങ്കിൽ നമ്മുടെ സന്തതികരാം മിക്കവരും മററു മതങ്ങളാൽ ഗ്രസിക്കപ്പെട്ടും. ഹിന്ദു മതം ക്ഷീണിച്ചുപോകും. നിങ്ങരാം ഒരു ഹീനൻെറ അടുത്തു പോകുകയോ തൊടുകയോ ഇല്ല. എന്നാൽ അവൻ അന്യമതം സ്വീകരിക്കയൊ, ഒരു വലിയ ഉദ്യോഗസ്ഥനാവുകയോ ചെയ്താൽ നിങ്ങരാംക്കൊരവശ്യം അയാളെക്കൊണ്ടുണ്ടാകുമ്പോരാം നിങ്ങരാം അവനെ വന്ദിക്കയും, സമ്മാനിക്കയും ''ബഹുമാനപ്പെട്ട സാർ'' എന്നു വിളിക്കയും ചെയ്യും. ഇതെന്തൊരു പരിതാപകരമായ അവസ്ഥയാണു്!

## വിദ്യാഭ്യാസവും രാഷ്ട്രനിമ്മാണവും

ഋഷികളുടെയും മഹാത്മാക്കളുടെയും നാടായ ഭാരതം ഇന്നും അജ്ഞതയാകുന്ന ചളിക്കണ്ടിൽ താണുകിടക്കുകയാണു്. പൊതുജനങ്ങരാംക്കിടയിൽ വിദ്യാഭ്യാസമില്ലായ്മ ധാരാളമുണ്ടു്. പ്രൊഫസർമാർ അദ്ധ്യാപകർ വിദ്യാത്ഥികരാം എന്നിവർ അവധികാലങ്ങളിൽ ഗ്രാമങ്ങളിൽപോയി ഗ്രാമീണരെ അക്ഷരാഭ്യാസമുള്ളവരാക്കണം. അവക്കുവേണ്ടി നിശാപാഠശാലകരാം ഉണ്ടാക്കണം. മഹാരാജാക്കന്മാരും ജമീന്ദാർമാരും അവരെ സഹായിക്കയും അവരോടു സഹകരിക്കയും വേണം. ഭാരതത്തെ യൂറോപ്പും അമേരിക്കയുമായി താരതമ്യപ്പെടുത്തി നോക്കുക. മറേറതൊരു പരിഷ്കൃത രാഷ്ട്രത്തിലേക്കാളും കൂടുതൽ അക്ഷരാഭ്യാസരഹിതർ ഭാരതത്തിൽ ആണെന്നു കാണാം.

## ആദ്ധ്യാത്മികമൂല്യങ്ങളാണു് വിദ്യാഭ്യാസത്തിൻെറ അടിസ്ഥാനം

രാഷ്ട്രത്തിൻേറതായ സ്കൂളുകളും കോളേജുകളും കലാശാലകളും ബാലികാബാലന്മാക്കുവേണ്ടി ഉണ്ടാക്കണം. ബാലികാബാലന്മാക്കു് യുക്തമായ രീതിയിലുള്ള വിദ്യാഭ്യാസം ലഭിക്കണം. എന്നാലേ രാഷ്ട്രചൈതന്യം നിലനിത്തുവാൻ പററുകയുള്ളു. സത്യത്തിൻേറയും ധമ്മത്തിൻേറയും പന്ഥാവിൽക്കൂടി ചരിക്കുവാനും, നിങ്ങളുടെ സ്വഭാവത്തെ രൂപീകരിക്കുവാനും നിങ്ങരാംക്കു് സ്വാതന്ത്ര്യം ലഭിക്കുവാനും പരിശുദ്ധിയും ആത്മജ്ഞാനവും നേടുവാനും, സത്യത്തോടുകൂടിയ ഒരുപജീവനമാഗ്ഗത്തെ അവലംബിക്കുവാനും സഹായിക്കുന്നതിനെയാണു് യഥാത്ഥമായ വിദ്യാഭ്യാസമെന്നു പറയാവുന്നതു്.



digitized by www.sreyas.in

## വ്യായാമത്തിൻെറ പ്രാധാന്യം

ഹിന്ദുസഭകഠം, സേവാദളങ്ങഠം, സേവാസമിതികഠം, എന്നിവയും മററു വ്യായാമ ശാലകളും നാട്ടിലെവിടെയും രൂപീകരിക്കണം. അവ ചിട്ടയോടുകൂടി സംഘടിപ്പിച്ചവയായിരിക്കണം, ഈ വക സ്ഥാപനങ്ങളിൽ സേവനമനുഷ്ഠിക്കേണ്ടതു് നിങ്ങളുടെ ചുമതലയാണു്. നിങ്ങളിൽ ശരിയായ മന:സ്ഥിതി വളന്നു വരും. നിങ്ങളുടെ ഹൃദയം വേഗത്തിൽ പരിശുദ്ധമാകും.

ലോകത്തിനു് ആരോഗ്യമുള്ള അമ്മമാരേയും ആരോഗ്യമുള്ള ബാലികാബാലന്മാരേയും ആവശ്യമുണ്ടു്. ഇന്നത്തെക്കാലത്തു് ഭാരതത്തിൽ നാമെന്താണു് കാണുന്നതു്? ഭീഷ്മർ, ഭീമൻ, അജ്ജുനൻ, ദ്രോണർ, അശ്വത്ഥാമാവു്, കൃപർ, പരശുരാമൻ എന്നിവരുടെയും ഏതാപത്തിലും ചാഞ്ചല്യരഹിതരും അദ്വിതീയമായ ശൌയ്യമുള്ളവരുമായ രജപുത്രനേതാക്കന്മാരുടേയും നാട്ടിൽ ഇന്നു നാം സ്ത്രൈണരും, ക്ഷീണിതരുമായവരെയാണു് കാണുന്നതു്. ആരോഗ്യനിയമങ്ങളെ ശ്രദ്ധിക്കാതെയും അനുഷ്ഠിക്കാതെയുമാണിരിക്കുന്നതു്. രാഷ്ട്രത്തിനു്, ഇന്നു് അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നി അഞ്ചു ഗുണങ്ങളോടുകൂടി ധീരന്മാരും സദാചാരപരന്മാരുമായ യോദ്ധാക്കളെയാണു് ആവശ്യം. ആരോഗ്യവും മന:ശക്തിയും, മേൽപറഞ്ഞ ഗുണങ്ങളും, ആത്മജ്ഞാനവും ഉള്ളവക്കുമാത്രമേ മററുള്ളവക്കും യഥാത്ഥ സ്വാതന്ത്ര്യം നേടിക്കൊടുക്കുവാൻ കഴിയുകയുള്ളു.

## ബാല്യവിവാഹം ഒരു വലിയ സാമുദായിക ദുരാചാരമാണ്

ബാല്യവിവാഹം സമുദായത്തിലെ ഏററവും വലിയ ദോഷമാണു്. കുട്ടികഠക്കു് കുട്ടികളുണ്ടാകുന്നു. ഭാരതം ക്ഷീണിതരുടെയും ഭീരുക്കളുടെയും നാടായിത്തീരുന്നു. അതുകൊണ്ടു് ഈ ഏപ്പാടു തടയുകതന്നെ വേണം.

## ചുമതലാബോധത്തിനും, ആത്മനിയന്ത്രണത്തിനും ഉള്ള അത്യാവശ്യം

ലോകത്തിലേററവും അത്ഭുതകരമായ യന്ത്രം മനുഷ്യശരീരം തന്നെയാണു്. അതിൽ വ്യത്യസ്തങ്ങളായ സംഘടനകളും, അവയവങ്ങളും, ഭാഗങ്ങളുമുണ്ടു്. എല്ലാ ഭാഗങ്ങളും, സംഘടനകളും, അവയവങ്ങളും പൂണ്ണാരോഗ്യത്തോടുകൂടി യോജിച്ചു പ്രവത്തിക്കുന്നുണ്ടെങ്കിലേ



digitized by www.sreyas.in